# ശ്രീമദ്

# അയ്യപ്പഭാഗവതം

ത്രൈയ്യക്ഷര ചൈതന്യ

# ശ്രീമദ്
# അയ്യപ്പഭാഗവതം

## ഭഗവത്മാഹാത്മ്യം

''സകല ചരാചരങ്ങൾക്കുള്ളിൽ വാഴുന്ന ശാസ്താ!
സകല ലോകങ്ങൾതന്നാധാരമാവുന്ന ശാസ്താ!
സകല ദുരിതങ്ങളേയും ഭസ്മമാക്കുന്ന ശാസ്താ!
സകല അഭയങ്ങളെയും ഏകിടും എന്റെ ശാസ്താ!
സകല ഭൂതങ്ങൾക്കേശ്ശും സർവ്വ ദുഖങ്ങളേയും,
ത്വരിതമകലെ നീക്കാൻ സ്വാമീ; തൃപ്പദം കുമ്പിടുന്നേൻ!!!''

''സ്വാമിയേ ശരണം അയ്യപ്പാ!''


**നവാക്ഷരീസേവകർ**

**മഹാലക്ഷ്മി, മണികണ്ഠപുരം**

വാകത്താനം പി. ഒ., കോട്ടയം, കേരളം

വില 101.00

''ഓം സ്വാമിയേ ശരണം അയ്യപ്പാ''!

# ശ്രീമദ്

# അയ്യപ്പഭാഗവതം

''ഓം സർവ്വത്ര സ്വാമി നാമസങ്കീർത്തനം''
സ്വാമിയേ ശരണം അയ്യപ്പാ!

''ഓം സർവ്വത്ര ഗോവിന്ദ ഗോപാല രാമ നാമ സങ്കീർത്തനം''
ഗോവിന്ദാ! ഹരി ഗോവിന്ദാ!
''ഓം സർവ്വത്ര ഗോവിന്ദ സുത നാമ സങ്കീർത്തനം''
സ്വാമിയേ ശരണം അയ്യപ്പാ!
''ഓം സർവ്വത്ര ഗൗരീശങ്കര നാമസംകീർത്തനം''
ഓം നമഃശിവായ!
''ഓം സർവ്വത്ര ഗൗരീശങ്കര സുത നാമ സംകീർത്തനം''
സ്വാമിയേ ശരണം അയ്യപ്പാ!
''ഓം സർവ്വത്ര ശ്രീദേവീ നാമ സംകീർത്തനം''
ശ്രീ മഹാ ദേവീം ഭജേ!
''ഓം സർവ്വത്ര ശ്രീദേവീ സുത നാമസംകീർത്തനം''
സ്വാമിയേ ശരണം അയ്യപ്പാ!
''ഓം സർവ്വത്ര ഹരിസുത നാമസംകീർത്തനം''
സ്വാമിയേ ശരണം അയ്യപ്പാ!
''ഓം സർവ്വത്ര ഹരസുത നാമസംകീർത്തനം''
സ്വാമിയേ ശരണം അയ്യപ്പാ!

''ഓം സർവ്വത്ര ഹരിഹരസുത നാമ സംകീർത്തനം''
ഓം സ്വാമിയേ ശരണം അയ്യപ്പാ!
ഓം സ്വാമിയേ ശരണം അയ്യപ്പാ!
ഓം സ്വാമിയേ ശരണം അയ്യപ്പാ!!!

ശുഭം

''ഓം സ്വാമിയേ ശരണം അയ്യപ്പാ!''

# ശ്രീമദ് അയ്യപ്പ ഭാഗവതം

# അനുഗ്രഹസന്ദേശം

ബഹുമാന്യരായ ഭക്തജനങ്ങളേ; അമൃതസ്വരൂപികളേ; സനാതന ധർമ്മ വിശ്വാസികളേ; മഹാത്മാക്കളേ:

പരമകാരുണികനും ഭക്തജനദാസനും ആപത് ബാന്ധവനും ത്രിമൂർത്തിപ്പൊരുളും താരകപരബ്രഹ്മവും സർവ്വലോകേശനും ആയ ശ്രീ അയ്യപ്പഭഗവാന്റെ വരദാനമായിട്ട് കലികാല മാനവർക്ക് ലഭ്യമായിരിക്കുന്ന വരപ്രസാദമാണ് ശ്രീമദ് അയ്യപ്പഭാഗവതം. നവാക്ഷരീസേവയിലൂടെ മാത്രം എളിയ ജീവിതം നയിക്കുന്ന ഭഗവത് ദാസാനുദാസനായ ശ്രീമദ് ത്ര്യെക്ഷരചൈതന്യയിലൂടെയാണ് ശ്രീ ഭഗവാൻ ഭക്തലോകത്തിന് ശ്രീമദ് അയ്യപ്പഭാഗവതം അനുവദിച്ചിട്ടുള്ളത്. എന്റെ അറിവിൽ ഭൗതികമായ കഴിവുകളും പാണ്ഡിത്യവും മററ് പിൻബലങ്ങളും കൈമുതലില്ലാതെയുള്ള ഒരു വ്യക്തിക്ക് ലോകോപകാരപ്രദമായുള്ള ഒരു ഉൽക്കൃഷ്ടഗ്രന്ഥം ചമയ്ക്കുവാൻ സാധിച്ചത് സീമാതീതമായ ഭക്തിയും അചഞ്ചലമായ ധർമ്മാനുഷ്ഠാനവും സർവ്വോപരി നവാക്ഷരീസേവയും ഉള്ളതുമൂലം മാത്രമാണ്. സർവ്വാഭീഷ്ടദായകനായ ശ്രീ അയ്യപ്പസ്വാമി ആരെ ഏതു് പന്ഥാവിലൂടെ നയിക്കുന്നുവെന്ന് ആ ദിവ്യ കാരുണ്യ മൂർത്തിയോട് മനസ്സ് ബന്ധിപ്പിക്കുമ്പോഠം മാത്രമാവും അറിയുവാൻ സാധിക്കുക!

ഭക്ത്യാമൃതസാഗരമായി— ഭാഗവതമായി—പരംപൊരുളിന്റെ തിരുഅവതാര സംഹിതകഠം— രാഗാദിയാറ് ശത്രുക്കളുടെ നടുവിൽപ്പെട്ട് അമരുന്ന നമ്മഠംക്ക് എന്നെന്നും അമൃതാസ്വാദനം നൽകുക തന്നെ ചെയ്യും.

പരമതപസ്വിയും ബ്രഹ്മജ്ഞനും ലോകക്ഷേമാശംസിയും ആയ ശ്രീ തീർത്ഥപാദാശ്രമം (വാഴൂർ) മഠാധിപതി പൂജനീയർ ബ്രഹ്മശ്രീ ചിത്സ്വരൂപ തീർത്ഥപാദ പരമഹംസ സ്വാമി തിരുവടികളുടെ മുക്തകണ്ഠമായ പ്രശംസയ്ക്കും അനുഗ്രഹങ്ങഠംക്കും പാത്രീഭൂതനായ ത്ര്യെക്ഷരചൈതന്യയാൽ വിരചിതമായ ശ്രീമദ് അയ്യപ്പഭാഗവതം ഭക്തലോകസമക്ഷത്തിലേക്ക് ഭഗവതനുഗ്രഹത്തിനായി

സ്വാമിയേ ശരണം അയ്യപ്പാ!

സമപ്പിക്കമ്പോഠം ഹൃദ്യവും ലളിതവും സ്നിഗ്ദ്ധവും സുവിദിതവു മായ മഹാമന്ത്രം ദിവ്യനവാക്ഷരി ജപിക്കവാൻ മാത്രമേ ഈയുള്ള വന്ന് ശക്തിയുള്ള; 'സ്വാമിയേ ശരണം അയ്യപ്പാ'!

അനന്യവും അന്യാദൃശവും അത്യന്തഗ്രഹപ്രദവും ആയ ഈ മഹൽഗ്രന്ഥം കലിയുഗത്തിന്ന് മുഴുവൻ കൺമണിതുല്യമായി രിക്കം; ശ്രീമദ് അയ്യപ്പഭാഗവതം ഭാവിലോകർക്ക് കൈവരുത്തുന്ന ഭാഗ്യശ്രോതസ്സുകഠം അനിർവ്വചനീയമായിരിക്കം. ഏഴ് രണ്ട് ഉല കങ്ങഠംക്കം ഏകനാഥനായുള്ള ശ്രീ അയ്യപ്പഭഗവാൻ ശ്രീ ധർമ്മശാ സ്താവായി– ശ്രീ പരായഗുപ്തനായി– ശ്രീ ആര്യതാതനായി– ശ്രീഭൂതനാഥനായി ഭക്തമാനസ്സങ്ങളിൽ ശ്രീകോവിൽ ചമച്ച് വാ ണരുളുന്നു!!! ഭക്തജനങ്ങളുടെ മനോഭിലാഷങ്ങഠം ശ്രീഭഗവാൻ സാധിപ്പിക്കുന്നു! വരദാനപ്രഭുവായ തന്തിരുവടിയുടെ തിരുഅവ താരചരിതങ്ങഠം പരമജ്ഞാനിയും ത്രികാലജ്ഞനും വേദവ്യാസ ശിഷ്യനും ആയ ശ്രീ സൂതപൌരാണികൻ ശൗനകാദി മഹർഷി മാർക്ക് അരുളിച്ചെയ്യുന്നതാണ് ഈ ഉത്തമഗ്രന്ഥം.

കലികരാളതങ്ങഠം മുൻകൂട്ടി കണ്ട് തത്പരിഹാരാർത്ഥം ദ്വാപ രയുഗാന്ത്യത്തിൽ നൈമിശാരണ്യത്തിൽ അനുഷ്ഠിക്കപ്പെട്ട മഹാ സത്രത്തിങ്കൽ പദംവെച്ചനുഗ്രഹിച്ച ശ്രീ സൂതജ്ഞാനി മുനീന്ദ്ര ന്മാരെ കേഠംപ്പിച്ചപ്പോഠം പരിപൂർണ്ണാനന്ദം സമ്പൂർണ്ണമായി അനു ഭവിക്കവാൻ ശ്രീ അയ്യപ്പഭഗവത് ചരിത ശ്രവണത്തിലൂടെ ശൗന കാദികഠംക്ക് സൗഭാഗ്യമുണ്ടായി. തദനന്തരം ബ്രഹ്മജ്ഞരായ ശൗന കാദികഠം പരമപദം പൂകകയും ചെയ്തു. അതിമഹത്തും ധന്യവു മായ ഭഗവത്ക്കഥകഠം എളിയ ഭക്തനായ ത്രൈയ്യക്ഷരചൈതന്യ ശ്രീമദ് അയ്യപ്പഭാഗവതം ആയി രചിച്ചിട്ടുള്ളത് ചിന്തിക്കിൽ നമ്മുടെ സൗഭാഗ്യം!! നിത്യപാരായണത്തിനും സപ്താഹയജ്ഞ ത്തിനും ഉപയുക്തമാവുന്നതിനാണ് ഗ്രന്ഥകർത്താവ് പ്രാർത്ഥി ക്കുന്നതു്.

സർവ്വവേദങ്ങളുടെയും സാരമായിട്ട് പരമതത്വങ്ങഠം ശ്രീഭൂത നാഥ പ്രഭു പിതാവിന്ന് ശ്രീമദ്ശ്രീഭൂതനാഥ ഗീത എന്ന പേരിൽ ഉപദേശിക്കുന്ന സംഹിതകഠം അയത്നലളിതമായി നമുക്കുവേണ്ടി ഗ്രന്ഥകാരൻ ഭാഗവതത്തിൽ ചേർത്തിരിക്കുന്നു. പ്രാരംഭത്തിലുള്ള സർവ്വഭൂതസൗഖ്യ പ്രാർത്ഥന മുതൽ ഗ്രന്ഥാവസാനംവരെ ശ്രീഭ ഗവാന്റെ തിരുപ്രത്യക്ഷീഭവിക്കൽ മാത്രമായിട്ടായിരിക്കം പരമ ഭക്തർക്ക് ശ്രീമദ് അയ്യപ്പഭാഗവതം ഭവിക്കുക. ധർമ്മത്തിന്ന് ബൃഹത്തും ലളിതവുമായ വ്യാഖ്യാനങ്ങഠം നൽകി ആരാണ് ധർമ്മി ഷ്ഠർ? ആരാണ് ധർമ്മശാസ്താവ്? എന്ന് നിസ്സന്ദേഹം ഗ്രന്ഥ കാരൻ പറയുമ്പോഠം; അഹോ; ഭക്തിക്ക് ഭഗവാൻ കനിയുന്ന

പ്രതിഫലങ്ങൾ! ഭഗവതനുഗ്രഹം പമ്പാതുല്യം പരന്നൊഴുകുവാൻ ശ്രീമദ് അയ്യപ്പഭാഗവതം മാത്രമാണ് പോംവഴി എന്നുകൂടി പ്രസ്താവിച്ചുകൊള്ളുന്നു.

ശ്രീ സൂതജ്ഞാനിയാൽ കലിസംഹാരോപാധിയായി ശൗനകർക്ക് ലഭിച്ചതും കലിയുഗവരദന്റെ ദാസാനുദാസനായ ത്ര്യക്ഷരചൈതന്യയിലൂടെ നമുക്ക് കരഗതവുമായിരിക്കുന്ന പരംപൊരുൾ ചരിതാമൃതം—ശ്രീമദ് അയ്യപ്പഭാഗവതം— കലികാല ദുരിതങ്ങൾ പേറേണ്ടിവരുന്ന മാനവർക്ക് കൈക്കൊണ്ട സിദ്ധൗഷധം തന്നെ. എന്താണ് നവാക്ഷരിയും പതിനെട്ടിൻ തത്വങ്ങളും എന്ന് ഭഗവാൻ ഭക്തനിൽ ഉദ്ദീപിപ്പിച്ചിട്ടുള്ള തത്വസാരങ്ങളും ഗ്രന്ഥത്തിൽ ചേർത്തിരിക്കുന്നു. കലിയുഗാരംഭത്തിൽ ഭഗവത് നിയോഗേന രാജാരാജശേഖരപ്പെരുമാൾ താരകപരബ്രഹ്മക്ഷേത്രം ഘോരാരണ്യനിബിഡമായ ശബരീശൃംഗങ്ങളുടെ മദ്ധ്യേ പണികഴിപ്പിച്ചു. ഭഗവത്സ്വരൂപി ശ്രീ പരശുരാമഭഗവാൻ ഭഗവത് തിരുമൂർത്തി തദ്ക്ഷേത്രത്തിൽ പ്രതിഷ്ഠ ചെയ്തു. തദവസരത്തിൽ ശ്രീപരായ ഗുപ്തൻ പരശു പാണിയിൽ ഉദിപ്പിച്ച ഭഗവത് സഹസ്രനാമങ്ങളും മാഹാത്മ്യത്തോടുകൂടി ഗ്രന്ഥാനുബന്ധം ആയി ഉൾക്കൊള്ളിച്ചിരിക്കുന്നു. ശ്രീ ഭഗവാന്റെ കൃപാകടാക്ഷാധിരേകത്താൽ 'സജ്ജനഹൃദയാവാസ്സ; സർവ്വലോകേശ്വരായ നമഃ' എന്ന പരമമായ പ്രാർത്ഥനകൂടി സഹസ്രനാമ സമർപ്പണമായിട്ട് ശ്രീമദ് ത്ര്യക്ഷര ചൈതന്യയിലൂടെ ഭഗവാൻ കനിഞ്ഞതുകൂടി മനസ്സിലാവുമ്പോൾ ശ്രീധർമ്മശാസ്താവിന്റെ ഭക്തജന വാത്സല്യം അനന്തമജ്ഞാതമവർണ്ണനീയം!!

കാലാനുകാലം ലോകോപകാരങ്ങൾക്കായി ഉൽക്കൃഷ്ടമാനസ്സർ ഭൂമിയിൽ ഉദയം കൊള്ളുന്നു. ഏഴ്രണ്ടുലകേശ്വരൻ ഉത്തമഭാവങ്ങൾ അവരിലൂടെ ഉദിപ്പിക്കുന്നതിന്റെ ഉത്തമോദാഹരണം തന്നെയാണ് ഏഴ്രണ്ട് കാണ്ഡങ്ങളിൽ ഏഴ്രണ്ടായിരം വരികളിലൂടെയുള്ള ഭഗവത് കഥാമൃതം 'ശ്രീമദ് അയ്യപ്പഭാഗവതം'. എന്തു് സുകൃതാധിരേകം!!! ഭക്തപാലകനായ ശ്രീഅയ്യപ്പഭഗവാനെ മാനസ്സം നിറച്ച് ശ്രീമദ് അയ്യപ്പഭാഗവതത്തിലൂടെ സമസ്ത ജീവരാശികളേയും അനുഗ്രഹിക്കുമാറാകണമേ എന്ന് നിന്തിരുപാദാംബുജങ്ങളിൽ നമിച്ച് പ്രാർത്ഥിച്ചുകൊള്ളുന്നു.

എന്ന്, സകലജീവേശ്വരദാസൻ അവിടത്തെ തൃപ്പാദഭക്തൻ;<br>
ബ്രഹ്മശ്രീ സച്ചിദാനന്ദസരസ്വതി സ്വാമികൾ<br>
ശ്രീജ്ഞാനാനന്ദ സേവാശ്രമം<br>
കോട്ടയം 686032–1170 മീനം നാലു്.

സ്വാമിയേ ശരണം അയ്യപ്പാ!

ഓം സ്വാമിയേ ശരണം അയ്യപ്പാ!

# പഞ്ചാർച്ചനം

മകുടത്തിൻ രൂപമാളും-ഭഗവത്ക്കാർകുന്തളങ്ങൾ
മകുടത്തിൽ കണ്ടിടുമ്പോൾ
മനമേറിത്തിങ്ങിവിങ്ങും അകതാരിൻ വൈഭവങ്ങൾ
ഉരുവിടാനാക്കമില്ലെൻ ഭഗവാനേ ദീനബന്ധോ!
അടിയനെ കാത്തിടേണേ ശബരീശാ ലോകനാഥാ!
സകലത്തിൻ ദേവ ദേവാ! സ്വാമിയേ ശരണം അയ്യപ്പാ!!
തിലകത്താൽ ദീപ്തമാവും ഭഗവത്തിരുനെററി തന്നിൽ
ഉലകിലെ കൈതവങ്ങളുരുക്കീടും ദിവ്യ ഭസ്മം
അവിരാമം കണ്ടിടുമ്പോൾ ശബരീശൻ ഭക്തലോക-
പ്പരിതാപം ദൂരെമാറും; ഭഗവാനേ ഭൂതനാഥാ!
അടിയനെ കാത്തിടേണേ; സകലർക്കും ദീനബന്ധോ!
സ്വാമിയേ ശരണം അയ്യപ്പാ!!
പൂർണ്ണേന്ദുശോഭമങ്ങും ഉദയഗിരിയിലെ കാന്തിയും മണ്ടിമാറും
പൂവമ്പൻ നോക്കിനിൽക്കും ഇമയിമയ്ക്കാതായിരം വത്സരങ്ങൾ;
സർവ്വേശൻ ധർമ്മശാസ്തൃക്കവിളിണ പരിചിൽ കാണുകിൽ
കന്മഷങ്ങൾ സർവ്വർക്കും നഷ്ടമാവും ഹരിഹര തനയാ!
പാഹി മാം ദീനബന്ധോ!
സ്വാമിയേ ശരണം അയ്യപ്പാ!!
ഗണ്ഡത്തിൽ കർണ്ണഭാരം തിളങ്ങും, തിരുഗളമതിലെ ഹാര-
ജാലങ്ങൾ മാറിൽ;
നീലപ്പൂം പട്ടരഞ്ഞാണരയിലണിയും തമ്പുരാൻ ബ്രഹ്മചാരി
യോഗശ്രീപട്ട ഭദ്രസ്ഥിതിയിലമരും കോവിലിൽ ദൃഷ്ടിചെന്നാൽ
ശോകാഗ്നിയേശിടില്ലീമനുജകുലങ്ങളിൽ; പാഹിമാം ദീനബന്ധോ!
സ്വാമിയേ ശരണം അയ്യപ്പാ!!
ഉയരത്തിൽ സ്ഥാനമാർന്നോരുലകങ്ങൾക്കേക നാഥൻ
ഭജനീയൻ ഭക്തലോകർക്കകതാരിൽ വാഴും ഈശൻ!
ശരണ ശ്രീയേകിടുവാൻ കലിയുഗക്കാതലായും ദനുജക്ക്കാലനായും
തിരുരൂപംപൂണ്ട ദേവാ! ഭഗവാനേ ദീനബന്ധോ!
സകലർക്കും ശാശ്വതശ്രീയരുളീടു ആർത്തബന്ധോ!
അടിയനെ കാത്തിടേണേ; സ്വാമിയേ ശരണം അയ്യപ്പാ!!!
പഞ്ചാർച്ചനം ചൊല്ലി നിത്യം വണങ്ങുകിൽ
അയ്യപ്പദൈവതം പ്രീതനായീടുമേ.
അയ്യപ്പാ ദൈവമേ! അയ്യപ്പാ ദൈവമേ!
സർവ്വലോകേശ്വരാ! പാഹി പാഹി പ്രഭോ!!!

ശുഭം

ശ്രീമദ് അയ്യപ്പഭാഗവതം

# വിഷയാനുക്രമണിക



ചിത്രങ്ങൾ

മുഖചിത്രം:

**ശ്രീ സൂതജ്ഞാനി ശൗനകാദികളെ ശ്രീ അയ്യപ്പാവതാര രഹസ്യം ചൊല്ലിക്കേൾപ്പിക്കുന്നു.**

ആദ്യചിത്രം:

**ദിവ്യ ശ്രീകോവിലിൽ ശ്രീ പരശുപാണി ശ്രീ ഭഗവാൻെറ മൂർത്തി പ്രതിഷ്ഠിച്ചു് ബ്രഹ്മകലശം അഭിഷേകം ചെയ്യുന്നു.**

# സമർപ്പണം

ഒടുവിൽ സൂചിപ്പിച്ചിട്ടുള്ള മനുഷ്യജീവിതത്തിന്റെ നിജസ്ഥിതി മനസ്സിലാക്കിത്തരുന്നതിനു് നവാക്ഷരി മന്ത്രസേവ (സ്വാമിയേ ശരണം അയ്യപ്പാ—യുടെ സേവ) ചെയ്തുപോരുന്ന അടിയന്റെ പ്രാർത്ഥന പതിനെട്ടിൻ പൊരുളാം പരദൈവം ശ്രീ അയ്യപ്പഭഗവാൻ കരുണാപുരസ്സരം ചെവിക്കൊണ്ടപ്പോഴാം അടിയന്റുള്ളത്തിൽ ഉദ്ദീപിപ്പിച്ച ഭഗവത് ചരിതം— കലിയുഗ കാഠിന്യങ്ങളാം മുൻകൂട്ടി ദർശിച്ച ശൗനകാദി മുനീന്ദ്രന്മാർ നൈമിശാരണ്യത്തിൽ കലിയുഗപിറവിക്കു് തൊട്ടുമുൻപു് അനുഷ്ഠിച്ച സർവ്വശ്രീദായകമായ മഹാസത്രത്തിങ്കൽ പദംവെച്ചനുഗ്രഹിച്ച പരമജ്ഞാനി ശ്രീസൂതപൗരാണികനിൽനിന്നും ശ്രവിച്ച സർവ്വവേദാന്തസാരമായ ശാസ്തൃചരിതങ്ങളാം—കരുണാമയനായ നിന്തിരുവടിയുടെ നിയോഗമനുസരിച്ചു് ശ്രീമദ് **അയ്യപ്പഭാഗവതം** ആയി വിരചിക്കുന്നതിനു് സൗഭാഗ്യം കൈവന്നിരിക്കുന്നു. സർവ്വലോകേശനായി ചതുർയുഗചംക്രമണം നടത്തി പരിലസിക്കുന്ന പരംപൊരുളാം സർവ്വാനന്ദം ചൊരിയുകയാണു്; ശ്രീ അയ്യപ്പഭഗവാൻ ഭക്തജനദാസ്സനാണു്! ആദിമദ്ധ്യാന്തവിഹീനനാണു്! ചിന്മയനാണു്! ജഗന്മയനാണു്! സച്ചിദാനന്ദപ്പൊരുളാണു്!

മഹാപ്രഭോ! ഭഗവാനേ! പതിന്നാലു് ലോകങ്ങളും ശ്രദ്ധയോടു് സൃഷ്ടിച്ചു് രക്ഷിച്ചു് തന്നിൽ വിലയിപ്പിച്ചു് വിരാചിച്ചു് വാഴുന്ന താരക ബ്രഹ്മമേ! വൻ ഫണീന്ദ്രരാൽ പതിനെട്ടു് മഹാശൃംഗങ്ങളിൽ അക്ഷയനിധികളാം പാലിപ്പിച്ചു് അതിൻ നടുവിൽ കലിയുഗദൈവമായി പ്രകാശിച്ചു് കുടികൊള്ളുന്ന പഞ്ചഭൂത നാഥനേ! ശബര്യാലയത്തിലേതുപോലെ ഭക്തജനമാനസ്സങ്ങളിൽ കുടികൊള്ളുന്ന ശ്രീപരായ ഗുരുപ്പാ! ശ്രീആര്യതാതാ! ശ്രീഭൂതനാഥാ! ശ്രീധർമ്മശാസ്താവേ! ശ്രീനവാക്ഷരി നാഥാ! അവിടത്തെ പാദാരവിന്ദങ്ങളിൽ ആശ്രയം തേടുന്ന സാധുക്കളുടെ പാദദാസനായ ഈയുള്ളോൻ അവിടത്തെ ചരിതസാരാംശങ്ങളായ ശ്രീമദ് അയ്യപ്പഭാഗവതവും അവിടുന്നു് കനിഞ്ഞരുളിയ ദിവ്യനവാക്ഷരിയും ഹരിഹരപുത്രസഹസ്രനാമങ്ങളും കലിയുഗരക്ഷകളെക്കരുതി ഭഗവത്തൃപ്പാദങ്ങളിൽ തിരുവർച്ചനാ മലരുകളായിട്ടു് സമർപ്പിച്ചുകൊള്ളട്ടെ; ഭഗവാനേ സ്വീകരിച്ചാലും; കൃപാകടാക്ഷം തൂകിയാലും!!! ഭഗവത്ഭക്തരായിട്ടു് ആർക്കും നിത്യപാരായണത്തിനും വിധിപ്രകാരം സപ്താഹയജ്ഞത്തിനും ശ്രീമദ് അയ്യപ്പഭാഗവതം ഉപയോഗിച്ചാൽ ഭഗവത് കടാക്ഷം ശതഗുണംതന്നെ!

അവിടുത്തെ ദാസാനുദാസൻ: ത്രൈയ്യക്ഷര ചൈതന്യ

ശ്രീസന്നിധാനം: കർക്കിടകം 1, 1168:

''ഓം സ്വാമിയേ ശരണം അയ്യപ്പാ''

# ശ്രീമദ് അയ്യപ്പഭാഗവതം

## അവതാരലീല

അയ്യപ്പാ ദൈവമേ! അയ്യപ്പാ ദൈവമേ!
സന്താപവാരണനാകും ഭഗവാനേ!
വൻകലിക്ക് അന്ത്യം വരുത്തി അടിയന്
സന്തോഷമേകിടൂ തമ്പുരാനേ വിഭോ!
കന്മഷം കലിതന്നിൽ മുററി വളർന്നിടും
വന്മദം മനുജരിൽ ഏററിനിറഞ്ഞിടും
ദുർമ്മദക്കർമ്മങ്ങൾക്കായിഹ മാനവർ
നിർമ്മരിയാദം തുനിഞ്ഞിടും അയ്യപ്പാ!
അയ്യപ്പാ ദൈവമേ! അയ്യപ്പാ ദൈവമേ!....
എൺമണി പ്രായത്തിലും തുച്ഛമാകുന്ന
ധർമ്മത്തിൻ സ്ഥാനങ്ങൾ അയ്യോ! ഭഗവാനേ
ധർമ്മ പ്രപാടനം ഹേതുവാലൂഴിയോ
സർവ്വം ദുരിതത്തിൻറാഴിയായ് തീരുന്നു!
അയ്യപ്പാ ദൈവമേ! അയ്യപ്പാ ദൈവമേ!....
സർവ്വം സഹയാം ജനനിയീ ഭൂമിയോ
ഗർവ്വിഷ്ഠരായുള്ള മക്കൾ പിറക്കുമ്പോൾ
നിർവ്യാജമായി പരിതപിച്ചീടുമേ
അയ്യപ്പസ്വാമി അതു് ശ്രവിച്ചീടുമേ!
അയ്യപ്പാ ദൈവമേ! അയ്യപ്പാ ദൈവമേ!....
ഓരോയുഗങ്ങളിൽ ക്രൂരരെ ആട്ടുവാൻ
ഓരോ വിധമാം അവതാരം കൈക്കൊണ്ടു്
പാരിതിൽ ശാശ്വത ശ്രീ പരത്തീടുന്ന
ഭാരിച്ചമോദം ശബരീശൻ അയ്യപ്പൻ!
അയ്യപ്പാ ദൈവമേ! അയ്യപ്പാ ദൈവമേ!....
മത്സ്യമായ് വേദങ്ങൾ വീണ്ടവനീ ദൈവം
കൂർമ്മമായ് മന്ദരം താങ്ങിയോൻ അയ്യപ്പൻ
മണ്ണിനെ കാതിലൊതുക്കിയിട്ടാഴിയിൽ
ചെന്നു് പതിച്ച ഹിരണ്യാക്ഷനെ വേഗം
പന്നിയായ് കൊന്നും ധരിത്രിയെ രക്ഷിച്ച
ശ്രീവരാഹസ്വാമി ദൈവമാം അയ്യപ്പൻ!
അയ്യപ്പാ ദൈവമേ! അയ്യപ്പാ ദൈവമേ!....

ഭക്തരെ പാലനം സത്യമായ് ചെയ്യുവോൻ
ഭക്തനാം പ്രഹ്ലാദദൈത്യന് സൗഖ്യത്തെ
ഉഗ്രൻ ഹിരണ്യകശിപുവിനെ കൊന്നിട്ട്
വ്യഗ്രം കനിഞ്ഞ നരസിംഹം അയ്യപ്പൻ!
അയ്യപ്പാ ദൈവമേ! അയ്യപ്പാ ദൈവമേ!....
ഭക്തർക്കഹംകാരം ഏറുമ്പോൾ അയ്യപ്പൻ
സക്തിയായ് ഭക്തർക്ക് ശിക്ഷയും മുക്തിയും
ഒപ്പം കനിയുന്നോരത്ഭുതമല്ലയോ
അയ്യപ്പസ്വാമി തൻ വാമനശ്രീയതിൽ!
അയ്യപ്പാ ദൈവമേ! അയ്യപ്പാ ദൈവമേ!....
ക്ഷത്രിയർ തന്നുടെ ധർമ്മം വെടിഞ്ഞോരു
ക്ഷത്രിയന്മാരെ നിധനം നടത്തിയും
ക്ഷേത്രങ്ങൾ ഊഴിയിൽ ആർത്തർക്കായ് തീർത്തതും
ഭാർഗ്ഗവരാമനാം ശ്രീശബരീശ്വരൻ!
അയ്യപ്പാ ദൈവമേ! അയ്യപ്പാ ദൈവമേ!....
അൻപോട്ട് അധർമ്മിയാം പൗലസ്ത്യ പൗത്രനെ
അമ്പേ! കുലത്തോടൊടുക്കി പരിചിനോട—
മ്പാർന്ന് അയോദ്ധ്യക്കെഴുന്നള്ളിയ മഹാ—
തമ്പുരാൻ ശ്രീരാമനാകുമീ അയ്യപ്പൻ!
അയ്യപ്പാ ദൈവമേ! അയ്യപ്പാ ദൈവമേ!....
ശ്രീദേവിയായിട്ടും ഭൂ ദേവിയിൽ സദാ
ഭൂതങ്ങൾക്കാഹാര പാലനം ചെയ്യുവാൻ
പാലാഴിനാഥന്റെ സോദരൻ ശ്രീകരി
വാഹകനായിതേ സ്വാമിയാം അയ്യപ്പൻ!
അയ്യപ്പാ ദൈവമേ! അയ്യപ്പാ ദൈവമേ!....
കണ്ണൻ കരിമുകിൽ വർണ്ണൻ ഭുവനത്തിൽ
എന്നും മഹത്വമാം വേദാന്തസാരങ്ങൾ
തിണ്ണത്തിൽ ഗീതയായ് നമ്മൾക്ക് നൽകുവാൻ
കൃഷ്ണനായ് വന്നതും ശ്രീശബരീശ്വരൻ!
അയ്യപ്പാദൈവമേ! അയ്യപ്പാ ദൈവമേ!....
ഇപ്പോളിതാ കലി ഏറിക്കളിക്കയാൽ
ഇപ്പാരിടത്തിൽ സുകൃതികൾ കേഴുന്നു
മുപ്പാരിലും തന്റെ ശാസനസ്ഥായ് കലി
തപ്പാതധർമ്മത്തിൻ വിത്ത് വിതയ്ക്കുന്നു!
അയ്യപ്പാ ദൈവമേ! അയ്യപ്പാ ദൈവമേ!....
നാലാംയുഗത്തിൽ ഭുവനം തപിക്കുമേ
നാലാംയുഗത്തിൻറധിപൻ കലിയിനാൽ
നാട്ടിലും വീട്ടിലും എന്നല്ലയോരോരോ
മാനസ്സം തന്നിലും വാഴും ഖലൻ കലി!
അയ്യപ്പാ ദൈവമേ! അയ്യപ്പാ ദൈവമേ!....

സന്തോഷ ഭാവങ്ങളസ്തമിച്ചീടുമേ
താന്തോന്ന്യാസങ്ങൾ അസഹ്യമായീടുമേ
സന്താപമെന്യേ സന്തോഷമെങ്ങുമേ
ചിന്തചെയ്‌വാൻ പോലുമില്ലാതാം ഊഴിയിൽ!
അയ്യപ്പാ ദൈവമേ! അയ്യപ്പാ ദൈവമേ!....
സന്തതം വെന്തുരുകീടുന്ന മർത്ത്യർക്ക്
സന്തതം ശാന്തിയും സൗഖ്യവുമേകുവാൻ
സന്താപനാശനൻ ധർമ്മരക്ഷക്കായ്
ശ്രീധർമ്മ ശാസ്താവായ് ചമഞ്ഞു മഹാഭാഗ്യം!
അയ്യപ്പാദൈവമേ! അയ്യപ്പാദൈവമേ!....
ധർമ്മം വെടിയുന്ന മർത്ത്യർക്ക് ശിക്ഷയും
ധർമ്മത്തിൻറാളാർക്ക് സൗഭാഗ്യശാന്തിയും
നിർല്ലോഭമായങ്ങൊഴുക്കി കൊടുത്തിടും
സ്വർല്ലോക മൂർത്തി അവതാരം അയ്യപ്പൻ!
അയ്യപ്പാ ദൈവമേ! അയ്യപ്പാ ദൈവമേ!....
അവനുടയ അവതാര ചരിതത്തെയാണഹോ
''അയ്യപ്പ ഭാഗവതം'' എന്ന് ചൊൽവതും;
തിരുമലയിൽ കുടിയാളും അയ്യപ്പൻ എൻപുമാൻ
അൻപോട് നൃത്തമാടീടുകെൻ മൗലിയിൽ!
ഒരു പൊഴുതു് ഭഗവാൻെറ ചരിതം ശ്രവിപ്പവർ—
ക്കുണ്ടാകയില്ല കലിതൻെറ ആക്രമം;
''സ്വാമിയേ ശരണം അയ്യപ്പാ''! ഇതെന്യേ
ചൊല്ലുവാനില്ലാക്കം അയ്യോ; അടിയന്!
അതിന് തവകാരുണ്യമെന്യേ മറെറാന്നിൽ
ചിത്തമെത്താതെയിരുത്തൂ ഭഗവാനേ!
സർവ്വലോകങ്ങൾക്കും സർവ്വവേദങ്ങൾക്കും
തുല്യമായ് ഉള്ളതാം അയ്യപ്പചരിതങ്ങൾ
അകമേ നിറയ്ക്കണേ! ''അഹ''മങ്ങ് നീക്കണേ!
ആനന്ദമൂർത്തിയാം അയ്യപ്പാ! ദൈവമേ!
അയ്യപ്പാ ദൈവമേ! അയ്യപ്പാ ദൈവമേ!....



# ഭാഗവത കീർത്തനങ്ങൾ

1

## ഭഗവാൻ

ഐശ്വര്യം നൽകുവോൻ അയ്യപ്പസ്വാമി
ഐശ്വര്യ മൂർത്തിയീ നെയ്യപ്പപ്രിയൻ
ശ്രേയസ്സിൻ ശ്രോതസ് ഈ സത്ചിത്സ്വരൂപൻ
ശ്രേയസ്സ് കാംക്ഷിപ്പോർ അയ്യന്റെ ദാസന്മാർ!
ഐശ്വര്യം നൽകുവോൻ അയ്യപ്പസ്വാമി!....

ശ്രീദേവി സൂനു ശ്രീദാനനാഥൻ
മൂലോക ശ്രീമുററം മാമല ശ്രീകോവിൽ
സേവിപ്പോർക്കാശ്രയക്കാതലാം ദൈവതം
ലോകങ്ങൾക്കുള്ളിലെ അജ്ഞാനം നീക്കുവോൻ.

ഐശ്വര്യം നൽകുവോൻ....!

ജ്ഞാനസ്വരൂപന്റെ ജ്ഞാനത്തിൻ ഭാവങ്ങൾ
ദാനമായ് നൽകുന്ന വരദാനമൂർത്തി
ജ്ഞാനങ്ങളേകുമ്പോൾ വിജ്ഞാനമണ്ഡലം
താനങ്ങ് ദാനമായ് നൽകും ശബരീശൻ.

ഐശ്വര്യം നൽകുവോൻ....!

ഏവം ഷട്ഭാവങ്ങൾക്കാധാരമായുള്ള
ദേവൻ ശിവസുതൻ ഭഗവാനായ് മേവുമ്പോൾ
ഖേദങ്ങളെന്തുള്ളൂ ഭൂലോകവാസികൾക്കാ—
വിർമുദാ മനശ്ശാന്തി സുനിശ്ചിതം.

ഐശ്വര്യം നൽകുവോൻ....!

സത്യസ്വരൂപനീ ഭുവനൈക രക്ഷകൻ
വിശ്വാസികൾക്കുള്ളിൽ വാഴും ദയാപരൻ
വിഷ്ണുസുതൻ ഗിരിജാനാഥ നന്ദനൻ
സത്ഭാവമൂർത്തി സകലാത്മദൈവതം.

ഐശ്വര്യം നൽകുവോൻ....!

സകലങ്ങൾക്കുള്ളവും മേലേ വിളങ്ങുന്ന
ശരണത്തിന്നാധാരം ശാന്തിസ്വരൂപമാം
സ്വാമീ! തിരുമേനീ! മോഹിനീ നന്ദനാ
സ്വാമീ ഭഗവാനേ ശരണങ്ങൾ നൽകിടൂ!

ഐശ്വര്യം നൽകുവോൻ!....

2

## നെയ്യ്-കർപ്പൂര മഹത്വം

ഭഗവത് പ്രതിഷ്ഠ നടന്ന ദിനംതൊട്ട—
ങ്ങിന്നോളമുള്ളോരു നാൾ ഗണിച്ചീടുവാൻ
ആയിരംനാവുള്ളനന്തനുമാവില്ല!
ആശ്ചര്യമെന്തുണ്ടുലകിൽ ഇതില്പരം?

കാലാരിസൂനു തിരുവവതാരത്തിൻ
കാലം യുഗങ്ങൾക്കുമപ്പുറമല്ലയോ?
മൂലോകമെല്ലാം കനക്കെരക്ഷിക്കുവാൻ
കാലം കലിതന്നിൽ വാഴുന്ന ദൈവതം!

ഭൂവിൽ പ്രസിദ്ധമാം സഹ്യാദ്രിസാനുവിൽ
ചേലിൽ പുകൾപ്പെററ ശൃംഗം ശബരിയിൽ
ലോകങ്ങൾക്കാധാര ഭൂതമായ് മേവുന്ന
കാലനും കൈവണങ്ങീടുന്ന ദൈവതം!

മൂവേഴ്വട്ടം വധംചെയ്ത ക്ഷത്രിയ--
പ്പാപംകെടുത്തുവാൻ ഭൂവിനെ നിർമ്മിച്ച്
ഭൂലോക ഭൂസുരേന്ദ്രന്മാർക്ക് ദാനത്തെ
നൽകിയ രാമനാൽ പാലിച്ച ദൈവതം!

ഭൃഗുരാമപാലിതമായ മുഹൂർത്തമോ
ശുഭമാം മകരം പ്രഥമദിനം തന്നിൽ;
ഭഗവത് പ്രതിഷ്ഠ നടത്തിയ ഭാർഗ്ഗവൻ
നറുനെയ്യഭിഷേകം നൽകിയ ദൈവതം!

ഋജ്ജുവായ തന്ത്ര മന്ത്രാദികൾ കർമ്മങ്ങൾ
ജമദഗ്നി നന്ദനൻ കല്പിച്ചളവപ്പോൾ
അവിരാമമായവ തുടരുന്ന മൂലമായ്
അഖിലാണ്ഡപ്പൊരുളായി മേവുന്ന ദൈവതം!

പരിചിൽ പരബ്രഹ്മരൂപത്തിൻ ശക്തിയെ
പരിചോട് ദ്യോതിക്കും ഭക്തർതൻ നെയ്യ്മുദ്ര

ഭഗവാനതിപ്രിയം; ഘൃതമാലഭിഷേകം
പതിതരെ സത്യമായ് പാലിക്കും ദൈവതം!

പഞ്ചഭൂതാത്മക ഗാത്രമാം തേങ്ങയിൽ
പഞ്ചാക്ഷര ശക്തിയാർന്നോരു നെയ്യിനെ
തഞ്ചത്തിൽ ഭക്തിയായ് അർപ്പിച്ചുപോരുന്ന
പഞ്ചതത്വപ്പൊരുളാകും ഭഗവാന്!

നെയ്യാലഭിഷേകം അയ്യന് നൽകുമ്പോൾ
ഭക്താത്മ അർപ്പണമായി ഭവിച്ചീടും!
ഇന്നോളമെത്രയായീയാത്മയർപ്പണം?
അയ്യോ! പറയുവാൻ ആർക്കെളുതായിടും?

ഇന്നോളം അപ്പന് നൽകിയ നെയ്യിനെ
ഒന്ന് നിനയ്ക്കുകിൽ കണ്ടിടാം സത്യമായ്
സപ്താബ്ധികളിലായുള്ള അപ്പതും
സ്വല്പമായ് വന്നിടും പൊയ്യല്ലുരച്ചിടാം!

സർവ്വാത്മ അർപ്പണം ഭവ്യമായ് ചെയ്യുമ്പോൾ
സർവ്വതും ദൈവതം തന്നിൽ ലയിച്ചിടും
സത്യമായീയുള്ള തത്വാർത്ഥമല്ലയോ
സത്യമാം കർപ്പൂരദീപം നിനപ്പതും?

കൈവല്യ ദായകമാവുമീദീപത്തെ
ദൈവതം കാണുന്നമാത്രയിൽ ഭക്തർക്ക്
സർവ്വൈക സൗഖ്യങ്ങൾ നൽകുന്ന ശാസ്താവും
സർവ്വലോകങ്ങൾക്കും ഐശ്വര്യമാവുന്നു!

ഉലകിൽ വിഖ്യാതമാം ദീപാർച്ചനക്കണ്ട്
ഭഗവാനായ് അർപ്പിച്ച കർപ്പൂരമുണ്ടെങ്കിൽ
മേരുവാം ശൈലവും താഴെയായ് വന്നിടും!
മേലേടം എന്തൊന്ന് ചൊൽവു ഞാൻ ദൈവമേ!

നെയ്യിൽ കുളിപ്പതും കർപ്പൂരനാളത്തിൻ
ദീപ്തിയിൽ വാഴ്വതും അയ്യന്നതിപ്രിയം
ഭക്തർക്ക് നൽകിടാം ക്ഷിപ്രമായീവക
ക്ഷിപ്രപ്രസാദിയോ തന്നെയും നൽകിടും!!!

ഓം സ്വാമിയേ ശരണം അയ്യപ്പാ!

3

# മാനവരക്ഷകൻ

മണികണ്ഠാ! മണിവർണ്ണാ! മണിരൂപാ! എൻമണിക്കുട്ടാ!
മനസ്സിൽ വാഴൂ; മനസ്സിൽ വാഴൂ; മാമലവാസാ! ഭഗവാനേ!

മയിൽ വാഹനസോദരനേ ദേവാ!
മാമുനി വന്ദിത ഭഗവാനേ!
മനസ്സിൽ വാഴൂ; മനസ്സിൽ വാഴൂ;
മാധവസുതനേ! പൊന്നുണ്ണീ!
മായയിലുഴലും മാനവരാകെ
ദീനതയാലിന്നുഴലുമ്പോൾ
മംഗളമൂർത്തേ! എൻ മനമാകെ
നിൻ തിരുചരിതം നിറയണമേ!

മണികണ്ഠാ! മണിവർണ്ണാ!........!

മിണ്ടിടുവാനിന്നാക്കമെതില്ലേ—
യെൻ ഭഗവാനേ! അയ്യപ്പാ!
മിണ്ടുന്നോരുടെ ശബ്ദമിതയ്യോ
കർണ്ണകഠോരം ഭഗവാനേ!

മണികണ്ഠാ! മണിവർണ്ണാ!........!

മീനായ് ജന്മംകൊണ്ടൊരു
ഭഗവത് സൂനോ എൻ ഗുരു അയ്യപ്പാ!
നാമ്പറ നേരായ് വന്നുളവായൊരു
നാന്മുഖ വന്ദിത ഭഗവാനേ!

മണികണ്ഠാ! മണിവർണ്ണാ!........!

മുക്കണ്ണനുമന്നച്യുതദേവനും
ഒന്നായ് വന്നൊരു നേരത്തിൽ
മഹിഷീ മർദ്ദനനയ്യൻ ഭഗവാൻ
കലിയുഗ ദൈവതമായല്ലോ!

മണികണ്ഠാ! മണിവർണ്ണാ!........!

മൂന്ന് ജഗത്തും പരിപാലിക്കും
മൂന്ന് ഗുണങ്ങൾക്കുടയോനേ
മൂന്നുഗുണങ്ങൾ വെളിവാക്കു
തിരുമൂർത്തീ ദർശനമരുളണമേ.

മണികണ്ഠാ! മണിവർണ്ണാ!........!

മെയ്യിൽ നെയ്യാൽ മഗ്നമതാവും
മഞ്ജുള ഗാത്രം കാണുമ്പോഴും
ഉള്ളിൽ നിറയും ആനന്ദത്തെ—
യെപ്പൊഴുമേകണേ അയ്യപ്പാ!

മണികണ്ഠാ! മണിവർണ്ണാ!........!

മേനിയിൽ ഭസ്മം ചാർത്തുമ്പോഴും
തിരുമേനി ശ്രീനിധിയാകുന്നോ!
ഭഗവത് ഭസ്മം ഈരേഴുലകിലും
ദിവ്യൗഷധമങ്ങാണല്ലോ!

മണികണ്ഠാ! മണിവർണ്ണാ!........!

മൈനാക ഗിരി കുമ്പിടുമല്ലോ
ശബരീ ശൈലം കാണുമ്പോഴും
ഉലകിടമാകെ പ്രഭ തൂകീടും
അത്ഭുതശൈലം ശബരിഗിരി!

മണികണ്ഠാ! മണിവർണ്ണാ!........!

മൊട്ടുകളും പുഷ്പം പത്രമതെല്ലാം
ശ്രീഹരിസുതനങ്ങഭിഷേകം
തെളിവാർന്നപ്പൻ പൂവിൽ ശയിക്കും
പൂവഭിഷേകം കഴിയുമ്പോഴും!

മണികണ്ഠാ! മണിവർണ്ണാ!........!

മോക്ഷദായകൻ അയ്യൻ ദീപ—
പ്രഭയിൽ വാഴും തിരുരൂപം
മോഹിനി മനവും മോഹിച്ചീടും
വരമേകണമേ ചൂരൽ പാണേ!

മണികണ്ഠാ! മണിവർണ്ണാ!........!

മൗഢ്യതയെല്ലാം മാറും നിന്നുടെ
ദിവ്യനവാക്ഷരി ധ്വനിയാലെ
മുഖരിതമാവും സന്നിധി
എല്ലാ ദീപാരാധന വേളയിലും!

മണികണ്ഠാ! മണിവർണ്ണാ!........!

മംഗളദായകാ! മധുരപ്രിയനേ!
മംഗളമാം തവ അത്താഴം

നെയ്യപ്പത്താൽ കേമമതല്ലോ
നെയ്ത്തിരി ശോഭിത ഭഗവാനേ!

മണികണ്ഠാ! മണിവർണ്ണാ!....!

മറെറങ്ങാനും ദുർല്ലഭമാണീ—
സ്വർല്ലോകത്തിലെ ആനന്ദം—സ്വാമീ!
മററാരാനും നൽകുകയില്ലീ—
തിരുനാമനത്തിൻറാസ്വാദ്യം!
മറെറാരിടത്തും കാണുകയില്ലീ—
മാനവ മാനസ്സ ഐകത്വം! സ്വാമീ!
കിട്ടിടുമെല്ലാം എല്ലാവർക്കും
സ്വാമിയേ ശരണം അയ്യപ്പാ! ജപിച്ചീടിൽ.

മണികണ്ഠാ! മണിവർണ്ണാ!....!

(ശ്ളോകം)

ശ്രീ പരായ ഗുപ്തനേ! പാപവിമോചകനേ!
പാരീരേഴിനും രക്ഷകനേ ...!
കല്യാണരൂപനേ! കാമിത ദായകനേ!
കരുണതന്നാഴിയേ....കാത്തുകൊൾക!
ത്രിമൂർത്തിപ്പൊരുളേ!
എൻ മനോമൂർത്തിപ്പെരുമാളേ!
ലോകാദിദൈവമേ! പാഹി; പാഹി!

''ശരണം അയ്യപ്പാ
ഭുവന രക്ഷകാ!
കരുണാവാരിധേ!
അഭയമേകിടൂ.''

ഓം സ്വാമിയേ ശരണം അയ്യപ്പാ!



'ഓം സ്വാമിയേ ശരണം അയ്യപ്പാ!'

# ശ്രീമദ് അയ്യപ്പഭാഗവതം

## പ്രഥമകാണ്ഡം

### വിഘ്നേശസ്തുതി:

കൈലാസാചലപതിയാകുന്ന ഭഗവാന്റെ
കൈകളാൽ ലാളിച്ചീടും ദ്വൈമാതുരഭഗവാനാം
ശ്രീഗണേശനായിതാ ദണ്ഡമാം നമസ്കാരം
ദണ്ഡനാശനത്തിനായ് അടിയൻ ചെയ്തീടുന്നേൻ.

### സരസ്വതിസ്തുതി:

വീണാപാണിയാം നീലവേണിയാം സരസ്വതി
വീണാഗാനമായ് മമ നാവിതിൽ വസിക്കേണം.
ഊണമായ് ഓരോവാക്കും തോന്നേണേ ഭഗവതീ
ഊണമായ് നടനങ്ങൾ നാവിന്മേൽ തുടർന്നീടൂ!

### ആചാര്യസ്തുതി:

അന്ധകരാരി ഗുരു എൻപുമാൻ മനതാരിൽ
സന്തതം വസിക്കേണേ! മംഗളം വരുത്തേണേ!
ചിന്തയായ് പോലും തവ ചിന്തയെന്യേ മമ
അന്തരംഗത്തിൽ മറ്റ് ചിന്തകൾ വരുത്തൊല്ലേ!

### ആസ്ഥാനദേവതാസ്തുതി:

പൊൻമണിയണിഞ്ഞങ്ങ് വെൺമയായ് പട്ടുംചുറ്റി
പെൺമണിയാളാം ലക്ഷ്മി കൺകളിൽ കുളിരേകി,
ഉൺമയായ് പുൽകുന്നേരം മന്ദമായ് സ്മിതമൂറും

സ്വാമിയേ ശരണം അയ്യപ്പാ!

പെൺമണി രമാദേവിക്കേകനാം നാഥാ! ദേവാ!
മണ്ണിതിൽ വിണ്ണിൻതുല്യം മണ്ണിനെ നിനയ്ക്കുകിൽ
കണ്ണൻ തൻ മണികണ്ഠപുരമാം മഹാദേശം;
അമ്മഹാസ്ഥലം തന്നിൽ ജന്മത്തെക്കനിഞ്ഞോരു
അംബുജവിലോചനാ! സന്തതം നമസ്കാരം!
ലോലചേതസ്സാ ലോകർ ശോകരായ്ച്ചമയുമീ—
ലോകത്തിൽ ദുരിതങ്ങൾ ഏറുമിക്കലികാലം,
ശോകവാരിധിക്കുള്ളിൽ പെട്ടുപോയടിയൻെറ
ശോകസഞ്ചയങ്ങളെ വാരണം ചെയ്‌വാൻ ചെററ്
ചേതസ്സിൽ കിരണത്തിൻ സ്ഫുരണം കനിഞ്ഞോനാം
താരകപരബ്രഹ്മം ശ്രീ അയ്യപ്പഭഗവാൻെറ
പാദദാസനായുള്ളോരടിയൻറുള്ളത്തിങ്കൽ
പാപഭഞ്ജനാ! സ്വാമീ! പാരാതിരുന്നീടൂ!
പങ്കജേക്ഷണൻ തൻെറ തങ്കമാം ഭഗവാനേ!
ശങ്കരേശ്വരാ! ദേവാ! ശബരിഗിരീശ്വരാ!
സങ്കടനിവാരണാ! സന്താപാന്തകാ! ദേവാ!
ശങ്കരീദേവിയ്ക്കെന്നും പ്രിയനാം ഭഗവാനേ!
പങ്കചിത്തരാം മർത്ത്യസഞ്ചയങ്ങളെയങ്ങ്
തങ്കചിത്തരാക്കീടും തമ്പുരാൻ മഹാദേവാ!
തങ്കാഭ പ്രഭയേകും തമ്പുരാൻ ശബരീശാ!
തങ്കലേയ്ക്കുക്കൂ ഘോരാതങ്കസഞ്ചയം സ്വാമീ!
ഘോരനാം കലി തൻെറ ക്രൂരമാം വിനോദങ്ങൾ
തോരാതെ തുടരുന്നു; ദുരിതം പെരുകുന്നൂ!
പാരിതിൽ കലിഹന്താവായ് വന്നവതാരം
പാരാതെ ഭഗവാനും പാലിച്ചു മഹാഭാഗ്യം!
ഇക്കലിക്കഹംകൃതി തീർക്കുവാനവതാരം
ഇമ്മഹീതലത്തിങ്കൽ ധരിച്ചഭഗവാനേ!
ത്വത് പാദദാസ്സദാസ്സനായുള്ളോരടിയൻെറ
അല്പതകളെ ആകെയകററി കനിവോട—
ച്യുതസുതനാകും ത്വന്മഹാ ചരിതത്തെ
ഇമ്മഹീതലർക്കായി രചിയ്ക്കാൻ കഴിവേകൂ!
ഇമ്മഹീലോകർക്കെല്ലാം നന്മകളേകൂ നിത്യം
ഇക്കലിക്കഹംകൃതി ഒടുക്കി കൃപയേകൂ!
നമസ്തേ! മോഹിനീ സൂനോ! ലോകേശാ! മഹാദേവാ!
നമസ്തേ! ഭസ്മപ്രിയാ! ആപത്ബാന്ധവാ! നാഥാ!
മർത്ത്യചിത്തത്തെയെല്ലാം സത്യപന്ഥാവിൽക്കൂടി
നിത്യവും ചരിക്കുവാൻ കനിയൂ ഭഗവാനേ!
'സത്യവും സ്ഥിരോത്സാഹസത്ത്വയും അദ്ധ്വാനത്തിൻ

സ്വാമിയേ ശരണം അയ്യപ്പാ!

കൃത്യശീലവും തമ്മിൽ ആദരവായ്പതും ചേർന്നു്;
അന്യരെ സേവിപ്പതും അങ്ങയിൽ രമിപ്പതും
ഈവിധം ഷഡ്രൂപങ്ങൾ 'ധർമ്മ'ത്തെ നിനയ്ക്കുമ്പോൾ
ആ മഹാ ധർമ്മത്തിൻെറയാവശ്യം കുറയുമോ?
ആവതോ ഭുവി വാസം ധർമ്മമെന്യേ ആർക്കും?
'ധർമ്മത്തെ പാലിച്ചെന്നാൽ ധർമ്മവും പാലിച്ചീടും.'
ധർമ്മശാസ്താവോ ധർമ്മമൂർത്തമാം മഹാദൈവം!
ധർമ്മശാസ്താവോ, മഹാദൈവമേ! ഭഗവാനേ!
സമ്മോദം ഭവച്ഛ്രീയങ്ങരുളൂ ദയാനിധേ!
ഭഗവൻ ജയജയ! പരമേശ്വരാ ജയ!
പലതിൽ ലസിപ്പോനേ! അയ്യപ്പാ ജയജയ!
പരിപാലയാ ശംഭോ! ഭഗവൻ മഹാപോററീ!
അയ്യപ്പാ ജയജയ! കന്മഷാപഹാ സ്വാമീ!
ധർമ്മമായ് തീർക്കൂ മമ കർമ്മസഞ്ചയം ദേവാ!
ധർമ്മത്തിൻ രക്ഷകനായ് ധർമ്മശാസ്താവായ് ബ്രഹ്മം
ധർമ്മമാം അവതാരത്തെ സമ്മോദം ധരിച്ചതിൻ
ചാരുവാം രഹസ്യങ്ങൾ സൂതനാം മഹാജ്ഞാനി
നൈമിശാരണ്യം തന്നിൽ ശൗനകേശ്വരന്മാർക്കായ്
ശ്രവിപ്പിച്ചതും പിന്നെ ലോകർക്കായ് ലഭിച്ചതും
നമുക്ക് മഹാഭാഗ്യശ്രേയസ്സിനായി തന്നെ!
അയ്യപ്പാ ഹരേ! ദേവാ! ദൈവമേ ദയാസിന്ധോ!
കൈതവങ്ങളെപ്പോക്കൂ! ശ്രീഹരാത്മജാ! നാഥാ!

ശ്രീവിശ്വവിരാട്ടുരൂപി ധർമ്മത്തെ രക്ഷിച്ചീടാൻ
വിശ്വശ്രീപ്രതീകമാം ഭാരതക്ഷേത്രത്തിങ്കൽ,
ലോകങ്ങൾ രക്ഷിച്ചീടാൻ അവതാരത്തിൻ സൂത്രം
ലോകേശൻ ധരിക്കുന്നു യുഗങ്ങൾ തോറും നൂനം.
ധർമ്മത്തെ മറയ്ക്കുന്ന യുഗമാം കലിയിങ്കൽ
ധർമ്മശാസ്താവായ് ബ്രഹ്മം സമ്പൂർണ്ണാവതാരത്തെ
സമ്മോദം പൂണ്ടു് വാഴും; ധർമ്മഹീനരെയാകെ
സമ്മോദം ഖഡ്ഗിയായങ്ങൊടുക്കും ഒടുക്കത്തിൽ!
വരുത്തും കലിക്കന്നങ്ങന്ത്യവും അതുപോലെ
വരുത്തും സത്യത്തിൻെറ കാലമാം കൃതയുഗം.
ധർമ്മശാസ്താവായ് മഹാഅയ്യപ്പഭഗവാനാം
നിർമ്മല പരബ്രഹ്മം തന്മഹാവിശേഷങ്ങൾ
സത്വാദിഗുണത്രയ യുക്തനായ് കാലത്തിങ്കൽ,
കൃതവും ത്രേതായുഗം ദ്വാപരം കലിയുഗം;
ഈവിധം ചതുർയുഗകാലഘട്ടത്തിൻ ചക്രം
ലീലയായ് നടത്തുന്നു! ലീലാ രൂപിയാം ദേവൻ.

സ്വാമിയേ ശരണം അയ്യപ്പാ!

ഇങ്ങിനെ യുഗന്തോറും പേറീടുമവതാരത്തി–
ൻേറണ്ണത്തെയുരയ്ക്കുവാൻ കഴിയാ ഒരുവർക്കും!
ധർമ്മശാസ്താവിൻ പൊരുളുരായ്ക്കാൻ ഒരുത്തർക്കും
ചതുർയുഗം ലഭിക്കിലും ആവതല്ലെന്നോതുന്നേൻ!
പാരമായ് പരന്നേററം വലുതാം പാരാവാര
തോയത്തിൽ ഒരു ബിന്ദുതുല്യനാം ഇവനുള്ളിൽ
പാരമായ് കൊതിയേറിവരുക നിമിത്തമായ്
പാരിടേശ്വരൻ ഗീതി കഥിയ്ക്കാനൊരുങ്ങുന്നേൻ.
പാരിടേശ്വരനായ ഭഗവാൻ അയ്യപ്പൻെറ
ഭാരിച്ചോരനുഗ്രഹ ഹേതുവാലതിന്നിവൻ
ഹേതുവാകുവാൻ. സ്വാമീ! ഭക്തരാം മഹാലോക–
കോടികൾ പാദങ്ങളിൽ വീണിതാ നമിക്കുന്നേൻ.
കലിതൻ കരാളത്വമേറുന്ന യുഗംതന്നിൽ
കഴിയും മനുഷ്യർക്ക് സൗഭാഗ്യശ്രേയസ്സിനായ്
പരമമുപായങ്ങൾ പരിചിൽ നിനച്ചീടാൻ
പരമേശ്വരസ്സേവ ചെയ്തീടും മുനിവൃന്ദം
നൈമിശാരണ്യം തന്നിൽ ശൌനകമുനിശ്രേഷ്ഠർ
ദ്വാപരയുഗാന്ത്യത്തിൽ ചെയ്തോരു സത്രത്തിങ്കൽ,
ഉത്തമൻ സൂതൻ മഹാജ്ഞാനിയുമണഞ്ഞത്രേ;
ഉത്തമർ മുനീന്ദ്രരും വന്ദിച്ചാർ സൂതപാദം.
ഈരേഴ്ലോകം സദാ ഉത്തമാംഗത്തിൽക്കാണും
സൂതനും മുനിമാരോടരുളി തുടങ്ങിനാൻ.
ബ്രഹ്മാണ്ഡരഹസ്യങ്ങൾ തോരാതങ്ങോതുന്തോറും
ബ്രഹ്മജ്ഞർ മഹർഷീശ്വർക്കേറിനാർ ജ്ഞാനതൃഷ്ണ!
സാരമാം പരബ്രഹ്മം താരക സ്വരൂപമായ്
ശ്രീധർമ്മശാസ്താ രൂപം പേറിയ ചരിതങ്ങൾ
ശ്രവിപ്പാനുള്ളങ്ങളിൽ കൊതിച്ചോരു മുനീന്ദ്രരോ–
ടുരച്ചു തുടങ്ങിനാൻ അയ്യപ്പചരിതങ്ങൾ.
'പഞ്ചഭൂതങ്ങൾ തന്നാൽ അല്ലാതണ്ടൊരു വസ്തു
പഞ്ചലോകവും പിന്നെ പഞ്ചവും ചതുർല്ലോകം
തന്നിലണ്ടൊരേടത്തും കണ്ടിടാ ഒരുത്തർക്കും;
അഞ്ചിനും നാഥനാകും ഭഗവാൻ ദയാപരൻ
അഞ്ചിനും അധിപനായ് അപ്പനായ് മരുവുന്നോൻ!
പഞ്ചത്വം ഭവിച്ചോരു ഭൂതരൂപങ്ങൾക്കുള്ളിൽ
പഞ്ചേശൻ വസിക്കുമ്പോൾ ജീവന്മാർ ഭവിക്കുന്നു.
അഞ്ചിനും അച്ഛനായ് അപ്പനാം ഭഗവാനെ
കൊഞ്ചലായ് മൊഴിയുമ്പോൾ അഞ്ചപ്പനയ്യപ്പനാം!
പഞ്ചഭൂതങ്ങൾ നാഥൻ അഞ്ചപ്പനല്ലാതൊന്നും

സ്വാമിയേ ശരണം അയ്യപ്പാ1

ഒന്നുമേ ഒരിടത്തും കാണുവാനെളുതല്ലേ.
അങ്ങിനെയുള്ളോരഞ്ചിൻറപ്പനാം ത്രിലോകേശൻ
നിർഗുണ സ്വരൂപിയാം ചിത്സ്വരൂപമെന്നാകിലും
സഗുണാകാരംപൂണ്ട് ശാസ്താവായവതാരം
തിരുരൂപം ധരിച്ചതേ ധർമ്മരക്ഷയ്ക്കായ് നാഥൻ!
മത് ഗുരുവര്യനാം ശ്രീവ്യാസകാരുണ്യത്താൽ
അയ്യപ്പ രഹസ്യത്തെ മൊഴിഞ്ഞേൻ മുനീന്ദ്രരേ.
ഇക്കണ്ട ലോകങ്ങൾക്കേകനാം നാഥൻ തൻെറ
ചൊൽക്കൊണ്ടോരവതാരത്തിൽ സാരങ്ങൾ കഥിക്കുന്നേൻ.
ശാസ്താവിൻ ചരിതത്തിൻ ശ്രവണഭാഗ്യം പോലും
സാധിക്കും നരർക്കെന്നും നന്മതൻ പീയൂഷവും!

## മഹിഷദാനവൻെറ ജനനം

'ഓം സ്വാമിയേ ശരണം അയ്യപ്പാ'!

ദാനവർക്കുറവിടമാകുന്ന ദനുതൻ പുത്രന്മാരായ്
ദീനതാഹീനം രണ്ടു് സുതന്മാർ പിറന്നുതേ.
മാനമായു് യുവാക്കളായു് കോമളാകാരന്മാരാം
ദാനവ പ്രമാണിമാർ രംഭനും കരംഭനും.
യൗവ്വനോജ്ജ്വലകളാം രണ്ടു് കന്യകമാരെ
വൈകാതെ ഭ്രാതാക്കന്മാർ പത്നിമാരാക്കീട്ടുടൻ
മാരാർത്തിപൂണ്ടു് പല ലീലകൾ ചിരകാലം
പാരിതിൽ നടത്തിനാർ ദാനവപ്ര ാണിമാർ.
വീരരാം സുതന്മാരെ അവർക്കങ്ങേകാനീശൻ
ധീരനായു് വരായ്കയാൽ ദേവാരി പ്രമുഖന്മാർ
ഘോരമാം തപസ്സിന്നു് പഞ്ചവാഹിനി തീരേ
ധീരരായു് പ്രാപിച്ചുടൻ വഹ്നിയെ തപംചെയ്താർ.
പഞ്ചാഗ്നി മദ്ധ്യത്തിങ്കൽ ജ്യേഷ്ഠനാം രംഭൻതാനും
പഞ്ചവാഹിനി ജലേ ഭ്രാതാവാം കരംഭനും
ഉരുവായു് തപസ്സിനെ തുടരും കാലത്തിങ്കൽ
പെരുതായ് വ്യഥ പൂണ്ടാൻ പാകശാസനൻ താനും.
അമരാവതി പോമെന്നകമേ നിനച്ചിന്ദ്രൻ
നക്രമായു് കരംഭനെ കടിച്ചുകൊന്നീടിനാൻ.
സോദരാന്ത്യത്തെ നേരിൽ കണ്ടോരു രംഭൻതാനും
ധീരത വെടിഞ്ഞകതാരിലങ്ങാധി പൂണ്ടാൻ;
തന്നുടെ ഖഡ്ഗം തൻെറ കണ്ഠത്തിലോങ്ങും നേരം
വഹ്നിദേവനും വന്നു് കരത്തിൽ പിടിച്ചുടൻ.

സ്വാമിയേ ശരണം അയ്യപ്പാ!

രംഭനുള്ളഭീഷ്ടങ്ങൾ ആരാഞ്ഞോരഗ്നി തന്നോട്
അൻപോട് സംപ്രീതനായ് ദാനവനുരച്ചതേ;
'ദേവ—മാനുഷ—അസുരവർഗ്ഗങ്ങളാലൊരാളുമേ
ചാവാതങ്ങിരിപ്പോനാം നന്ദനനെനിക്കിപ്പോൾ
ഏകുവാൻ അനുഗ്രഹം ഏകുവെൻ ദേവാ ഭവാൻ
ഏകനാമടിയൻ നിൻ ശ്രീപാദം വണങ്ങുന്നേൻ.'
'ഇച്ഛയോടൊരുത്തിയെ പുൽകീടും നേരം നിന്റെ
ഇച്ഛയങ്ങുദിക്കുവാനായുള്ള വരം ഞാനും
ഇച്ഛയായ് കനിയുന്നേൻ ദാനവശ്രേഷ്ഠാ നീയും
സ്വച്ഛമായ് ലോകങ്ങളിൽ വാണീട യഥായോഗ്യം.'
ഈവിധം വരമേകി അഗ്നിയും മറഞ്ഞപ്പോൾ
ഏറിയ കുതൂഹലാൽ രംഭനും കാമാർത്തനായ്
യക്ഷവാടത്തിൽ പുക്ക് പുൽകിനാനൊരുത്തിയെ
സ്വച്ഛമായ്ക്കഴിഞ്ഞോളാം സുന്ദരി എരുമയെ.
പൂർണ്ണഗർഭിണിയാകും ഭാമിനി സമേതനായ്
പൂർണ്ണ മോദേന രംഭൻ പാതാളം പുക്കുവാണാൻ.
അക്കാലമൊരു ദിനം ധിക്കൃതമേറുന്നോരു
മുഷ്ക്കനാം മഹിഷം തന്നാൽ മോഹിച്ചാളെരുമയും.
തന്നുടെ രമണിയെ ചെന്നുടൻ തടഞ്ഞപ്പോൾ
രംഭനെ വധം ചെയ്താൻ വമ്പനാം മഹിഷോത്തമൻ.
ഖിന്നയായ് മഹിഷിയും മുൻവാസസ്ഥലമായ
യക്ഷദേശത്തിൽ ദേഹരക്ഷക്കായ് ഗമിച്ചപ്പോൾ.
കാമാർത്തിപൂണ്ട ഘോരരൂപനാം മഹിഷവും
കാമപൂർത്ത്യർത്ഥം യക്ഷവാടത്തിലെത്തിച്ചേർന്നാൻ.
യക്ഷന്മാർ രണാങ്കണേ പോത്തിനെ വധംചെയ്ത്
രംഭനെ ദഹിപ്പിയ്ക്കാൻ ചിതയും കൂട്ടീടിനാർ.
അച്ചിത തന്നിൽച്ചാടി ഭർത്താവിൻ ലോകത്തിങ്കൽ
അക്ഷിമോഹിനിയാളാം മഹിഷിയും ഗമിച്ചതേ.
അച്ചിത തന്നിൽ നിന്നുമത്ഭുതമൊരു ദൈത്യൻ
അക്ഷണമുയർന്നതേ! അയ്യപ്പാ! ഭഗവാനേ!
ദേവാരി രംഭൻ ബീജം മഹിഷിതൻ ഗർഭംപൂണ്ട
ദേവാരി പ്രമുഖനാം മഹിഷാസുരനവൻ!
ജന്മനാ യുവാവായ മഹിഷ ദാനവനുടൻ
പത്മസംഭവൻ തന്നെ തപസ്സാൽ വരുത്തിനാൻ;
സന്തതം അവധ്യനായ് ലോകങ്ങൾ വാണീടുവാൻ
ഉല്പന്നമോദം വരം ചോദിച്ച നേരത്തിങ്കൽ
ധാതാവും അരുൾ ചെയ്താൻ 'ജനികൾ മരിച്ചീടും'
പ്രീതനായ് ഇതെന്യേ വരങ്ങൾ വരിക്കെടോ.

സ്വാമിയേ ശരണം അയ്യപ്പാ!

ധാതാവിൻ മൊഴികേട്ടു് ദാനവ പ്രമാണിയും
'നാരിമാർക്കെന്യേ മമ കൊലയെ ചെയ്‌വാൻ ശക്തി
പാരിതിൽ മൂന്നും ആർക്കുമെളുതായിടാതുള്ള
കാരിയം' അരുളുവാൻ ധാതാവോടപേക്ഷിച്ചാൻ.
ഏകിനാൻ വിരിഞ്ചനും ദൈത്യാഭിലാഷങ്ങളും
പോയു്മറഞ്ഞുടൻ ദേവൻ സത്യലോകത്തേക്കായും.
ഈവിധം വരം നേടി ധാർഷ്ട്യനാം മഹിഷാസുരൻ
പുക്കിതങ്ങമരാവതി ശാസനം ചെയ്തീടുവാൻ.
ഇന്ദ്രന്റെ സുധർമ്മയിൽ ഇന്ദ്രാരിയിരുന്നഹോ
ഇരേഴുലോകങ്ങളും ശാസനം തുടങ്ങിനാൻ.
പാരുകൾ പതിന്നാലും ഏക ശാസനത്തിന്റെ
നോവുകൾ പൊറാതങ്ങു് മാഴ്കിനാർ ദിനേ ദിനേ!

'ഓം സ്വാമിയേ ശരണം അയ്യപ്പാ'!

## മഹിഷാസുരമർദ്ദിനിയുടെ അവതാരം

സ്ത്രൈണ ശക്തിക്കെന്യേ മഹിഷനെ വധംചെയ്‌വാൻ
ആവാതുള്ളവസ്ഥയാൽ മൂലോകർ നടുങ്ങുമ്പോൾ
ആർദ്രചിത്തരായു് മൂർത്തി മൂവരുമൊരുമി—
ച്ചാർത്തി നാശനത്തിനായു് ഏക നാരിയെ സൃഷ്ടിക്കയും;
ലോകരക്ഷയ്ക്കായു് തത്ര തീർത്തൊരീദേവീ രൂപം
ലോകരക്ഷക ആകും ശ്രീദേവി! സർവ്വേശ്വരി!
ലോകരക്ഷകൾ പാരം കരുതിപ്പോറ്റീടുവാൻ
മൂവർ തൻ ശക്തീമേളം വിളങ്ങീ ശ്രീദേവിയിൽ!
തേജോരൂപിണിയാളാം ദേവിതൻ മുഖാംബുജം
വാമദേവൻ നിജ തേജസ്സാൽ ചമച്ചപ്പോൾ
കാലതേജസ്സാൽ കേശം; പാവകൻ തൃക്കണ്ണുമായും
ദേവിതൻ ചില്ലീയുഗ്മം സന്ധ്യകൾ തേജസ്സുതേ!
സുന്ദരീദേവിക്കുടൻ ലോചന യുഗങ്ങളെ
നന്ദിച്ചങ്ങേകി വായുദേവനാം ഭഗവാനും.
അരുണാധരി തന്റെ അധരം ചമക്കുവാ—
നരുണൻ താനും, തിരുനാസികക്കഴകേകാൻ
വിത്തേശൻ താനും ദിവ്യവിദ്യകൾ കനിഞ്ഞുതേ.
ദന്തപംക്തികൾ കാന്തി ദക്ഷനാൽകൊടുത്തപ്പോൾ
ചന്തമേറീടും ഓഷ്ഠം ഷണ്മുഖൻ കനിഞ്ഞുതേ.
ലക്ഷ്മീശൻ ഭുജങ്ങളെ പത്തുമെട്ടുമായു് ദേവി—
ക്കിഷ്ടത്താലേകി ദേവകാര്യാർത്ഥ നിവൃത്തിക്കു്.

സ്വാമിയേ ശരണം അയ്യപ്പാ!

അംഗുലീകളായ് അഷ്ടവസുക്കൾ ഭവിച്ചപ്പോൾ
അംഗനാരത്നത്തിന്റെ വക്ഷോജ പ്രൗഢിക്കുടൻ
അംഗനാമാരൻ ശചീപതിയും ശ്രമം ചെയ്യാൻ.
തേൻചോരും മൊഴിതന്റെ കാന്തികൾപ്പെരുപ്പിപ്പാൻ
ഭൂമാതും കനിഞ്ഞുതേ പൃഥുലമാം കടീദേശം.
ഊരു ജംഘായുഗ്മങ്ങൾക്കൂർജ്ജത്തെ ജലദേവൻ
പാരാതെ കനിഞ്ഞപ്പോൾ ശ്രീദേവി പ്രശോഭിച്ചാൾ.
കൽഹാര ഹാരം ചൂടി തേജഃപുഞ്ജമായ്ക്കണ്ടു
കല്യാണിക്കുടൻ നാമം ചണ്ഡിക എന്നോതിനാർ.
ചണ്ഡനാം മഹിഷനെ തുണ്ടമാക്കുവാൻ വിഷ്ണു
ചണ്ഡമായ് മുന ദശശതമുള്ളോരു ശ്രീചക്രത്തെ
ദിവ്യമാം സുദർശ്ശന തേജസ്സാൽ ചമച്ചുടൻ
ദിവ്യ നാരിതൻ കരതാരതിൽ ഏകീടിനാൻ.
ജ്വലിക്കും തേജസ്സോടൊപ്പം കരത്തിങ്കൽ പ്രശോഭിക്കും
ദീപ്തമാം തൃച്ചക്രദീപ്തി ആർത്തിപോവാൻ സ്മരിച്ചീടാം.
ശൈവശൂലത്താൽ ദിവ്യശൂലവും മഹേശ്വരൻ
വൈകാതങ്ങേകി ലോകരക്ഷ്കൾ ചെയ്യീടുവാൻ.
ജ്വലനന്റെ വേലും പിന്നെ ചലനന്റെ അമ്പും വില്ലും
വരുണന്റെ ശംഖും പാശം ഇന്ദ്രവജ്റവും ചേർന്നാർ!
ദണ്ഡഹസ്തന്റെ ദണ്ഡും വിരുതുക്കുട ഖഡ്ഗം
അഭ്രമാതംഗത്തിന്റെ കന്ധരമണികളും
ക്ഷിപ്രത്തിൽ ദേവിക്കായി തിളങ്ങിമരുവിനാർ.
സ്രഷ്ടാവ് കമണ്ഡലം ത്വഷ്ടാവ് പരശുവും
പുഷ്ടമോദത്തോടൊപ്പം ദേവിക്ക് നൽകീടിനാർ.
വിത്തേശൻ പാനപാത്രം വിശ്വനായികക്കേകി
വിശ്വാസം ഭുവനത്തിങ്കൽ വളർന്നീടുവാൻ മുദാ.
അർക്കതേജസ്സും ചന്ദ്രകാന്തിയും സമുചിതം
വെക്കത്തിൽ ദേവീരൂപം ദീപ്തമായ് വരുത്തിനാർ.
ചണ്ഡികാദേവി ഏവം ദിവ്യാലംകൃതയായി
ചന്തമായ് ഹസിച്ചപ്പോൾ ബ്രഹ്മാണ്ഡം വിറച്ചുതേ!
ക്രന്ദനം ശ്രവിച്ചോരു മഹിഷാസുരനപ്പോൾ
കോപക്രാന്തനായ് അലറിനാൻ പാരിച്ച രോഷത്തോടെ!
ചണ്ഡികാദേവിക്കേറെ പെരുതാം സന്തോഷവും
ചണ്ഡനാം മഹിഷൻ തന്നുള്ളത്തിൽ സന്താപവും.
സത്യത്തെ തുണയ്ക്കുവാൻ വന്നതാം സത്യപ്പൊരുൾ
വിശ്വനായികയ്ക്കായി ഞാനിതാ വണങ്ങുന്നേൻ.
ജയിക്ക ദേവീ തായേ! ചണ്ഡികേ മഹാമായേ!
ഹനിക്കൂ മഹാനീച ദൈത്യനാം മഹിഷനെ!

സ്വാമിയേ ശരണം അയ്യപ്പാ!

ഹനിക്കൂ മഹാ ഘോര സംസാര ദുരിതങ്ങൾ!
ഹനിക്കൂ കലിതന്റെ ക്രൂരമാം അധർമ്മങ്ങൾ!
പരത്തൂ തവ കീർത്തി ലോകമീരേഴിങ്കലും!
പരത്തൂ തവ ദിവ്യ കാരുണ്യക്കടാക്ഷങ്ങൾ!
പരത്തൂ ഭവത്ഭക്തലോകർക്ക് ശ്രീകൾ മുദാ!
ഭവിച്ചീടട്ടെ തായേ! ശാശ്വതൈശ്വര്യം മേന്മേൽ!

'ഓം സ്വാമിയേ ശരണം അയ്യപ്പാ'!

## മഹിഷാസുര നിധനം

ത്രൈലോക്യ രക്ഷകി ദേവി ചണ്ഡിക ഹസിച്ചപ്പോൾ
ത്രൈലോക്യാരിയാം വീരദൈത്യന്മലറിനാൻ.
എങ്ങനിന്നെത്തീ മഹാഘോരമാം ചിരിയിപ്പോൾ?
ആരുപോലിത്ര ഘോരം ഹസിക്കാൻ മുതിർന്നതും?
ഈവിധം വിചാരത്താൽ ക്രൂരമാം ദൂതന്മാരെ
പാരാതെ ലോകം തോറുമയച്ചാൻ മഹിഷനും.
സത്യലോകത്തിൽ ചെന്ന ദൂതർക്ക് കാണായ് തത്ര
സത്യരക്ഷകിയായ ദേവിതൻ മഹാരൂപം.
തത്‌രൂപം സ്ത്രീരൂപത്തെ കണ്ടമാത്രയിൽ ദൂതർ
വിദ്രുതം സന്ദേശങ്ങൾ ദൈത്യന് കൊടുത്തുതേ.
ദേവിതൻ രൂപോവാണി ശ്രവിച്ചോരസുരനും
ദേവിയിൽ മോഹാവേശം ഏറ്റെയായ്ക്കലർന്നുടൻ
ചാരനായ് സചിവനെ പാരാതങ്ങയയ്ക്കയും
ദൈത്യരാജന്റെ മോഹം ദേവിയോടുരയ്ക്കയും;
ദാസിയായ് തീർന്നീടുവാൻ ദേവാരി ഗിരം ചൊന്ന
ദൈത്യദാസനെ വേഗാൽ കാലനൂർക്കയച്ചുടൻ
പാവകൻ ജ്വലിക്കുന്ന നേത്രങ്ങളോടും കര—
താരതിൽ വാളും മറ്റ് തീഷ്ണമാം ശസ്ത്രങ്ങളും
ചക്രവും വേലും മഴു കുന്തവും മുസലവും
വെക്കത്തിൽ ചാട്ടാനുള്ള ശൂലങ്ങൾ ചുരികയും
വട്ടമേറീടും ദിവ്യ പരിചാ പരിഘങ്ങളും
ഒപ്പമായലറിച്ചാടി ദൈത്യന് മുന്നിൽ വന്നാൾ.
മന്മഥകേളിക്കിന്ന് സാധ്യമല്ലെന്ന് ചിത്തേ
മന്മഥാരിതൻ രിപു ദൈത്യനും നിനച്ചുടൻ;
തൻമനോരക്ഷക്കുടൻ ക്രൂരനാം മഹിഷാസുരൻ
ചിന്മയി തന്നോടേററം കോപത്താൽ രണം ചെയ്യാൻ.
ചണ്ഡികാ മഹിഷൻ സംഖ്യം ചണ്ഡവേഗത്തോടഹോ

സ്വാമിയേ ശരണം അയ്യപ്പാ!

ചണ്ഡാംശുകിരണങ്ങൾ കൂടവേ മറച്ചപ്പോൾ!
അദ്രികൾ വിറച്ചുപോയ്! ആഴികൾ തിളച്ചുപോയ്!
ആർദ്രചിത്തരാം മുനിസത്തമർ തപിച്ചുപോയ്!
ചന്ദ്രനും പേടിച്ചേററം ചന്ദ്രിക മറഞ്ഞപ്പോൾ
ഘോരയാം നിശീഥിനി പാരുകൾ മറച്ചുപോയ്!
പാരമായ് മഹാരണം ഈവിധം തുടർന്നപ്പോൾ
നാകാരിതാനും മായാകലഹം തുടങ്ങിനാൻ.
മായാവി അസുരൻ തൻെറ മായകൾ തുടരുകിൽ
മൂലോകർക്കിനി മേലിൽ ജീവിതം സുസാധ്യമോ?
ദൈത്യനും ദൈത്യാരിയും ഘോരമാം രണത്തിൻെറ
എട്ടുമൊൻപതും ദിനം പിന്നിട്ട നേരംതന്നിൽ,
മായാരി മഹാമായ, ദേവിക്കങ്ങകതാരിൽ
മായമെന്യേ മായാവീരനെ ഹനിച്ചീടാൻ
പൂരിച്ചമോദാൽ ദേവി സത്യത്തെ നിനച്ചുടൻ
പൂരിച്ചമോദേന തൃച്ചക്രത്തെ വിചാരിച്ചാൾ.
ജ്വലിക്കും തൃച്ചക്രത്തിൻ ദിവ്യമാം ഭ്രമണത്താൽ
വിളങ്ങിയുലകീരേഴും നടുങ്ങി മഹിഷനും.
ഒടുങ്ങി ആതങ്കങ്ങൾ തുടങ്ങി നാകർ നൃത്തം
തുടങ്ങി പൂവിൻമാരി ദേവകൾ ദേവിമേന്മേൽ
തുടങ്ങി താടിക്കാരാം മുനിമാർ സ്തുതിഗീതം;
തുടങ്ങി ദിക്പാലേന്ദ്രർ ദിവ്യമാം സ്തുതികളും.
യക്ഷന്മാർ ദേവന്മാരും കിന്നരന്മാരും തത്ര
ഹൃദ്യമാം സ്തവങ്ങളാൽ ദേവിയെ വാഴ്ത്തീടിനാർ.
അപ്പൊഴുതംബരാന്തേ കാണായിതെല്ലാവർക്കും
സൽപ്പുമാനാകും ദിവ്യ പൂരുഷൻ ഒരുപുമാൻ
ഹൃദ്യമാം പദങ്ങളാൽ ചിത്സ്വരൂപിണി തന്നെ
ഉല്പന്നമോദം ചൊല്ലി സ്തുതിചെയ്‌വതും തത്ര;
'നമസ്തേ മഹാമായേ! നമസ്തേ മഹാ തായേ!
സമസ്താപരാധങ്ങൾ ക്ഷമസ്വ ജഗദംബേ!
നമസ്തേ ലോകാംബികേ! ശോകമോഹാരി നാഥേ!
നമസ്തേ സമസ്ത ലോകേശ്വരീ! മഹാ ദുർഗ്ഗേ!
നമസ്തേ വിഷ്ണുപ്രിയേ! ശംഭുവന്ദ്യയാം ദേവീ!
നമസ്തേ വിരിഞ്ചാദി വന്ദിതേ! വര പ്രദേ!
നിന്മഹാ കാരുണ്യത്തിൻ പീയൂഷം വർഷിക്കയാൽ
ചിന്മയേ കന്മഷൗഘം വേരററിന്നെനിക്കിപ്പോൾ.
മത് പാപജാലം പോക്കി സൗഖ്യാനന്ദങ്ങൾ തന്ന
സുപ്രസന്നയാം നാഥേ! തൃപ്പാദം നമാമ്യഹം!
എൺമണി പ്രായംപോലും കന്മഷം മനക്കാമ്പിൽ

വന്നീടാതിരിക്കുവാൻ വരമേകുവെൻ തായേ!
തായേ എൻമഹാമായേ! മായമെന്യേ എന്നെ
പാദങ്ങൾ ചുംബിക്കുവാൻ കൃപയിന്നേകീടണേ.
അജ്ഞാനാഹംഭാവങ്ങൾ ഏററമായ്ച്ചമകയാൽ
വിജ്ഞാപിതന്മാരാകും ലോകരെ വലച്ചഹോ
സംഖ്യയില്ലാതുള്ള പാപങ്ങൾ പലകാലം
ശങ്കയെന്യേ ചെയ്ത നീചനാം മഹിഷൻ ഞാനും,
നിൻ കനിവുണ്ടായീടാൻ അനിശം പ്രാർത്ഥിക്കുന്നേൻ
പങ്ക മാനസ്സന്മാർക്കുണ്ടഭയം നൽകും തായേ!
പൂവമ്പൻ കൊതിച്ചിടും പുഞ്ചിരിപൊഴിക്കുന്ന
പൂവലാംഗിയാം ദേവീ! പാഹി പാഹിമാം നാഥേ!
ഇങ്ങിനെ സ്തുതിചെയ്തങ്ങംബരേ വിളങ്ങുന്ന
ധന്യനെ തൃക്കൺപാർത്ത് ദേവിയുമരുൾ ചെയ്താൾ:—
'വീരനാം ദൈത്യാ നീയും വീരസ്വർഗ്ഗങ്ങൾ പൂകി
ധീരനായ് ചിരകാലം സുഖിച്ച് വസിച്ചാലും;
പാരിലെ നരർക്കെല്ലാം ഭാരിച്ച പാപം പോക്കാ—
നായൊരു ഹേതുവാകും നിന്നുടെ ചരിതങ്ങൾ.
ലോകരക്ഷയ്ക്കായ് തത്ര മരുവും ഞാനും നിത്യം
ജീവരക്ഷക്കായ് തീരും നിൻസ്തുതി ലോകങ്ങളിൽ.
സത്തുക്കൾക്കെല്ലാം സർവ്വ സ്വത്തായിത്തീരും നിന്റെ
സ്വസ്തിദായകപ്രദമാവുമീ ചരിതങ്ങൾ.
നിന്നുടെ ചരിതങ്ങളും സ്തുതികളുമോർത്തീടുകിൽ
എന്നുടെ കടാക്ഷങ്ങൾ മേല്ക്കുമേൽ ഭവിച്ചീടും.
എന്നുമേ മണ്ണിങ്കലെ പുണ്ണുകളൊടുക്കീടാൻ
ധന്യനായ് ദനുജേന്ദ്രനാൽ സ്തുതിചെയ്തപ്പോൾ ദേവി
പൂജമാനസ്സയായി തെളിഞ്ഞുവിളങ്ങിതേ;
ജീവരാശികൾ ചെമ്മേ മോദമാർന്നന്നേരത്തിൽ.
പൂജമാനസ്സയാകും ചണ്ഡികാ മഹാദേവി
ലോകരെ കടാക്ഷിച്ച് അന്തർധാനവുമാർന്നാൾ.
ചണ്ഡികാ ദേവി തന്നവതാരവും പിന്നെ
ചണ്ഡനാം ദൈത്യേന്ദ്രനെ കാലന്നൂർക്കയച്ചതും
മുട്ടാതെ ദിനേ ദിനേ ശീലമാക്കുന്നോർക്കെല്ലാം
മുട്ടാതെ കൈവല്യങ്ങൾ കൈവരും സുനിശ്ചയം!

ഇതി ശ്രീമദ് അയ്യപ്പഭാഗവതം
പ്രഥമ കാണ്ഡം സമാപ്തം.



സ്വാമിയേ ശരണം അയ്യപ്പാ!

'ഓം സ്വാമിയേ ശരണം അയ്യപ്പാ!'

# ദ്വിതീയ കാണ്ഡം

# മഹിഷിയുടെ സ്വർഗ്ഗാധിപത്യം

'ഓം നമോ ഭഗവതേ ശ്രീഭൂതനാഥായ.'

ധർമ്മശാസ്താവിൻ പ്രിയ ഭക്തരാം ശൌനകേശ്വർ
സാനന്ദം ഭഗവാനെ ഉള്ളത്തിലേററിക്കൊണ്ട—
ത്യാനന്ദപൂർവ്വം സൂതജ്ഞാനിയെ നമസ്ക്കരിച്ച്
ആനന്ദം നകർന്നീടാൻ സാമോദം ചോദ്യം ചെയ്താർ.
'ചൊല്ലീടൂ മഹാഭാഗൻ! ശാസ്താവിൻ ചരിതങ്ങൾ
വല്ലായ്മയെല്ലാം പോക്കാനാകാംക്ഷ മുഴക്കയാൽ'
വല്ലഭമെഴുന്നോരാം ശൌനകേശ്വരർ ചൊല്ലാൽ
വല്ലഭനാകും പരൻ ശ്രീഅയ്യപ്പപാദങ്ങളിൽ
നല്ലതായ് മനക്കാമ്പ് ചേർത്തുടൻ സൂതജ്ഞാനി
വല്ലഭൻ ഭഗവാൻെറ ചരിതങ്ങളരുളിനാൻ.
അഗ്രജൻ ദേഹാന്തത്തെ കേട്ടതികോപത്തോ—
ടുഗ്രയാം കരംഭിക വേപഥുശരീരയായ്
ദാനവകുലാചാര്യനായിടും ശുക്രൻ തൻെറ
ആശ്രമമണഞ്ഞുടൻ സങ്കടം ചൊല്ലീടിനാൾ!
'മൽ പിതൃഭ്രാതാസുതനാകിയ മഹിഷനെ
നിഗ്രഹിച്ചോരു ദേവീ—ദേവ സഞ്ചയത്തോട്
വൈകാതെ രണം ചെയ്തു വധിപ്പാനെളുതാകും
വൈഭവങ്ങളെ ഗുരോ! അരുളിച്ചെയ്യേണമേ'!
ശിക്ഷ്യയിൽ സംപ്രീതനായ് ശുക്രമാമുനി വേഗം
ക്ഷിപ്രാഭീഷ്ട സാധ്യർത്ഥം മന്ത്രോപദേശം ചെയ്താൻ.
മന്ത്രലബ്ധിയോടുടൻ ദാനവ കരംഭിക
വിന്ധ്യ ാം ഗിരീന്ദ്രൻെറ സാനുവിലണഞ്ഞങ്ങ്
സൃഷ്ടികർത്താവാം പത്മസംഭവൻ പ്രസാദിപ്പാൻ
ഉഗ്രമാം തപം തന്നിൽ മുഴകി മരുവിനാൾ.
ദക്ഷിണപാദാംഗുഷ്ടം പൃഥിയിലൂന്നിക്കൊണ്ടും
ചക്ഷുസ്സുങ്ങർക്കൻ നേരിലയച്ചും കഠിനമായ്
ആയിരത്താണ്ട് കാലം തപസ്സാ മരുവീട്ടും
ആയതാക്ഷിയാം വീണാപാണിനീ മനോഹരൻ

സ്വാമിയേ ശരണം അയ്യപ്പാ!

ആർദ്രചിത്തയാം അസുരസ്ത്രീമുന്നിലെത്തീടുവാൻ
ആഗ്രഹിച്ചീടായ്കയാൽ കോപേന മഹിഷിയും
കായത്തെ നശിപ്പിക്കാനായുള്ള വിചാരത്താൽ
കോപാഗ്നി ജ്വലിപ്പിക്കാനൊരുങ്ങും നേരം തന്നിൽ
വേഗത്തിൽ വിരിഞ്ചനും മഹിഷി തൻ പാർശ്വേവന്ന്
സ്നേഹത്തിലവളോടായ് അരുളിച്ചെയ്തീടാൻ:—
'ഉരയ്ക്കൂ കരംഭികേ മാനസ്സാഭിലാഷങ്ങൾ
പെരുത്ത ഖേദം സർവ്വം ത്യജിച്ച് പറകെടോ'
'മരിക്കാതിരുന്നിടാനുള്ളതാം വരങ്ങളെ
എനിക്കിന്നേകീടുവാൻ കാരുണ്യമുണ്ടാവണേ.'
പത്മനാഭ സൂനു ശ്രീപത്മവാസിയാം ദേവൻ
'കല്പിതം ജീവന്മാർക്ക് മൃത്യു'വെന്നരുൾ ചെയ്താൻ.
അപ്പൊഴുതവൾ താനും ജല്പിച്ചു വിരിഞ്ചനോടാ—
യപ്പാലും അഗ്നിയാലും ലോഹ പാഷാണത്താലും
തപ്പാതങ്ങനിലന്റെ മൂലവും കാഷ്ഠത്താലും
ദേഹത്തിൻ നാശം ആധിവ്യാധി ഹേതുക്കൾ കൊണ്ടും
ആകാതങ്ങിരുന്നീടാൻ ആശിഷം തരികതേ!
ഈവിധം വരമേകാനായുള്ളം കനിഞ്ഞീടിൽ
ഈയുള്ളോൾ ഓതാം മമ മൃത്യുവിനൊരു ഞായം;
ഗംഗാകാമുകൻ ലക്ഷ്മീവല്ലഭൻ ഇവർ തമ്മിൽ
സംഗത്തെച്ചേരും നേരം സുതനൊന്നുണ്ടായീടിൽ
ദ്വാദശവർഷം അവൻ ഭൂമിയെ ഭരിക്കുന്ന
രാജാവിൻ ഭുജിഷ്യനായ് കഴിയും ദശാന്തരേ;
അന്നൊരു രണം തന്നിൽ ഏതാററുപോം നേരത്തെന്നെ
കൊന്നീടാൻ കഴിവുള്ള വരമിങ്ങേകു ഭവാൻ.
തന്നെയോ, മമ ചിത്തം പേറുന്ന നേരത്തിങ്കൽ
എന്നപ്പോലസംഖ്യമാം മഹിഷീ സമൂഹങ്ങൾ
എന്നിലെ രോമങ്ങൾ തൻ കൂപങ്ങൾതോറും വന്ന്
മണ്ണിങ്കൽ പിറക്കുവാനായുള്ളം ചൊരിയണം.
ശക്രലോകത്ത് മമ രാജത്വം ഭവിക്കേണം
ശക്രനെ പാതാളാന്തേ തള്ളുവാൻ കഴിയേണം.
മൂവേഴ് രാജാക്കന്മാർ ഭൃത്യരായ് വന്നിട്ടെന്നെ
പാരാതെ നമിക്കേണം മൂന്നുസന്ധ്യകൾ തോറും.
ഈരേഴ്ലോകങ്ങൾക്കും രാജ്ഞിയായ് ഭവിക്കേണം
മൂലോകർ തപിച്ചീടാൻ ഏകണം വരം നിത്യം!
ഈവിധം ഭാവങ്ങൾക്കായ് അനുവാദവുമേകി
ഇംഗിതജ്ഞനാം ബ്രഹ്മദേവനും മറഞ്ഞപ്പോൾ.
കനത്ത മദാന്ധയായലറി മഹിഷിയും

നിനച്ചാൾ മനസ്സിങ്കൽ തന്നുടെ ഗണങ്ങൾക്കായ്.
അപ്പൊഴേ ലക്ഷം ലക്ഷം മഹിഷീ സ്വരൂപങ്ങൾ
ഉല്പന്നരായാർ രോമകൂപങ്ങൾ തോറും ശക്ത്യാ!
ധിക്കൃതം പെരുത്തവരെല്ലാമേ തുള്ളിച്ചാടി
തക്കത്തിൽ വ്യൂഹം പൂണ്ടാർ മഹിഷീ നികടത്തിൽ.
ദാസ്സുരായ്പ് പരശ്ശതം ദാനവന്മാരും തത്ര
ദാസ്സുരാം ഹേരംഭത്തിൻ വൃന്ദവും കൂടിട്ടത്ര
വാസ്സവപുരത്തിന്റെ ഗോപുരദ്വാരത്തിങ്കൽ
വാസ്സുരായ്പ് തപോബലാൽ നാകാധിപത്യനായ്.
വാസ്സവപുരദ്വാര ഭഞ്ജനം ചെയ്താർ മൂർഖർ
വാസ്സവൻ തന്നോടേററം ക്രുദ്ധിച്ചാൾ മഹിഷിയും
ദൈത്യാരിമാരായ് നിത്യം മരുവും പൈശാചരേ!
വരണം മമ മുന്നിൽ പോരിനാവതുണ്ടെങ്കിൽ.
നിർദ്ദയന്മാരേ! നിങ്ങൾ ചണ്ഡിക തന്നെക്കൊണ്ട്
നിർദ്ദയം കൊല്ലിച്ചില്ലേ എന്നുടെ ഭ്രാതാവിനെ?
നീയല്ലേ ശഠാ! ഇന്ദ്രാ! മൽ പ്രിയ പിതാവിനെ
നീചമായ് വധിച്ചീടാൻ നക്രമായ് ചമഞ്ഞതും?
ശുദ്ധനാം പിതാവിനെ തോയത്തിലാഴ്ത്തിക്കൊന്ന
ദുഷ്ടനാം നിന്നെ ഞാനും കൊല്ലാതിന്നിരിപ്പതോ?
വിണ്ണവർക്കെല്ലാമെന്നും പെൺകോന്തനാകും നിന്നാൽ
കണ്ണുനീർ മേന്തീടാനും വിധിയെന്നതേ വരൂ!
ഏവമങ്ങാക്രോശിച്ച മഹിഷി കരംഭിക
ദേവലോകാരാമത്തിൽ വ്യൂഹമായ് കടന്നുടൻ
താഡനം തുടങ്ങിനാർ കല്പകത്തരുജാലം
കൂടവേ ഹേരംഭങ്ങൾ ധൂളികൾ കിളർത്തിനാർ.
ക്രുദ്ധരാം മഹിഷീഗണം മന്ദാര ദ്രുമമാകെ
വിദ്രുതം ഖണ്ഡിക്കയും വാപികൾ കലക്കയും
പുച്ഛങ്ങൾ ഉയർത്തീട്ടങ്ങുയർന്നു ചാടിച്ചാടി
ഒച്ചത്തിൽ രവംചെയ്ത് മൂത്രങ്ങൾ ശ്രവിക്കയും
സൗരഭ്യമേറും പുഷ്പവല്ലികൾ മുടിക്കയും
ചാരുത്വമേറും ലതാകുഞ്ജങ്ങൾ പൊടിക്കയും
മേളമേറീടും പത്മപ്പൊയ്കയിൽ നീന്തീടുന്ന
ദേവകാമിനിമാരെ കടിച്ചങ്ങിഴക്കയും,
പത്മസൂനങ്ങൾ തിങ്ങി ചാഞ്ചാടിക്കളിക്കുന്ന
പാലൊളിക്കളിർവീശും താമരപ്പൊയ്കകളിൽ
ആളിമാർക്കൊപ്പം നീളേ മേളമായ് നീന്തും
നാകകാമിനീ മണിമാരിൻ ഗാത്രങ്ങൾ തോറും
കൂർത്ത ശൃംഗങ്ങൾ കോർത്ത് ചീന്തി

സ്വാമിയേ ശരണം അയ്യപ്പാ!

ധൂർത്തരാം മൃഗങ്ങൾ തൻ ധൂർത്തുകളോർത്തീടുമ്പോൾ
ഓർത്തുപോം കലിതന്റെ ധൂർത്തുകളയ്യോ കഷ്ടം!
കാമിനിമണിമാരാം രമണിമാർ ഗാത്രങ്ങളിൽ
കാരുണ്യമെന്യേ മൃഗജാലങ്ങൾ കുത്തുന്നേരം
പ്രാണഭീതിയാൽ മേനകാദിമാർ മറയിട്ടാർ
പ്രാണനെ രക്ഷിച്ചീടാനാരുണ്ടിന്നിവിടയ്യോ?
പ്രാണനാഥന്മാരായ വാനവേശ്വരന്മാരേ!
പ്രാണികൾ കൊല്ലും മുൻപേ പ്രാണങ്ങൾ പാലിക്കേണേ!
ദേവസുന്ദരീഗണം ദീനരായ് കരയുമ്പോൾ
ദേവസേനകൾ വേഗം പൂകിനാരുദ്യാനത്തിൽ.
താഡനം തുടർന്നീടും മഹിഷിവ്യൂഹങ്ങളെ
താഡനം ചെയ്തീടിനാർ സേനാനായകന്മാരും.
അസ്ത്രങ്ങൾ ശസ്ത്രങ്ങളും പത്തികൾ കുന്തങ്ങളും
ഒപ്പമായ് രണംചെയ്താർ ഹേരംഭജാലത്തോട്.
ഇങ്ങിനെ മൂന്നേമുക്കാൽ നാഴികനേരം രണം
മങ്ങാതെ സേനാവീരർ ചെയ്തുവെന്നിരിക്കിലും
ഒന്നുപോലുമേ മുന ഏല്ക്കാതാദൈത്യ സ്ത്രീയും
തിങ്ങിനാമോദം മദം ഏറെയായ് നടത്തിനാൾ!
തൂണികൾ ഒഴിഞ്ഞുപോയ്; ക്ഷീണവും നാണക്കേടും
പ്രാണഭീതയും കൂടി ചേർന്നുള്ള സൈന്യാധിപർ
ഏറെയായ് ദണ്ഡത്തോടെ ദേവരാജാവിൻ മുമ്പിൽ
പാരാതെ കഥയാകെ പറഞ്ഞു വശംകെട്ടാർ.
വൃത്താന്തം ശ്രവിച്ചുടൻ ശക്രനും കോപിച്ചേററം
ഉൾത്താപമോടെ രണം കൂട്ടുവാൻ കോപ്പിട്ടപ്പോൾ,
ശക്രനെ തടഞ്ഞുടൻ ദിവ്യനാം ദേവാചാര്യൻ
വിക്രമം പാടില്ലെന്നായ് ചൊല്ലിയങ്ങ് ഉരച്ചപ്പോൾ.
'എന്തെടോ സഹസ്രാക്ഷാ! ചിന്തിതമെന്യേ ഭവാൻ
ചന്തമായ് രണത്തിന്നങ്ങോട്ടുവാൻ ഭാവങ്ങളും?
ഇന്ന് നീ മഹിഷിയോടേററ് മുട്ടീടുന്നാകിൽ
വന്നുപോം അപജയം നിർണ്ണയം നാകാധിപാ!
ആരിവൾ? ഉദ്യാനത്തിൽ താണ്ഡവം ചെയ്തീടുന്ന
ഹേതുക്കൾ ചൊല്ലാം ഞാനും നിന്നിലെ ദയാവായ്പാൽ.'
നാകരാജനെ രണം കൂട്ടുവാൻ തടുത്തോരു
നാകരാജാചാര്യനും സാനന്ദം ചൊല്ലീടിനാൻ.

സ്വാമിയേ ശരണം അയ്യപ്പാ!

## മഹിഷി വൃത്താന്തം

ദേവഗുരു ബൃഹസ്പതിയരുളിയതു്:—

ചൊല്ലുവൻ ഞാനും മത്തമഹിഷീവൃത്താന്തങ്ങൾ
ചൊല്ലെഴും സുരന്മാരേ! കേട്ടുകൊള്ളുവിൻ നിങ്ങൾ.
ക്രുദ്ധയായ് മദാന്ധയായിക്കാണും കരംഭിക
ബദ്ധചിത്തരാം നിങ്ങൾക്കെത്രയും രിപുതാനും.

ദിക്കുകൾ പത്തും ക്ഷണാൽ തക്കത്തിൽ വെല്ലാനിവൾ
ശക്തമാം തപോബലം തക്കത്തിൽ വശത്താക്കി—
ട്ടിട്ടിക്കിൽ വിലാസങ്ങൾ ധൃക്കൃതത്തോടെ ചെയ്‌വാൻ
ഇക്കാലം ഗമിച്ചിഹ എന്നുഞാൻ ചൊല്ലീടുന്നേൻ.
സാരസാസ്സനൻ തന്നെ പാരമായ് പ്രസാദിപ്പി—
ച്ചാദരാൽ വരബലം പ്രാപിച്ചോരിവൾ തന്നെ
നേരത്രേയുരച്ചീടാം ജയിപ്പാനൊരുത്തർക്കും
പാരിതിലൊരേടത്തും ശക്തിയില്ലെന്നും വന്നു.

പണ്ടു് മൂർത്തികൾ മൂവർ സന്ധിച്ചാർ പാലാഴിയിൽ
ഇണ്ടലങ്ങകററീടാൻ ഭൂവിതിൽ ശ്രീയേറുവാൻ.
ഘോരനാം കലി തൻ കാലം ഭൂവുകൾ വെന്തീടുമ്പോൾ
നോവുകൾ സർവ്വം പോക്കാൻ തക്കതാമുപായങ്ങൾ
അന്നവർ പാലാഴിയിൽ ചിന്തിച്ചാർ ഭൂരക്ഷക്കായ്
വന്നുപോകുവാൻ കാലഭ്രമണങ്ങളും വേഗാൽ.
ചെങ്കനൽത്താപം ഭൂമൗ ന്യൂനമാക്കുവാൻ മുദാ
തിങ്കൾധാരിയും ലക്ഷ്മീവല്ലഭൻ ഭഗവാനും
പങ്കജാസനൻ താനും ചേർന്നതാമവതാരത്തെ
ഉന്നതൻ ദത്താഖ്യായാ അറിയുമീലോകങ്ങളിൽ.
കലികാല നരന്മാർക്കായ് പരിതാപം കുറച്ചീടാൻ
കരുണാവാരിധിമാരാം മൂവർ തന്നവതാരത്തെ,
തങ്ങളിൻറംശാവതാരം ആയതാമവതാരത്തെ
മങ്ങാതങ്ങറിയുമേ ദത്തനാമത്തോടായും.
സുന്ദരൻ സുധീരനും വന്ദ്യനാം വിവേകിയും
ധന്യരിൽ ധന്യനായുമറിയുന്നോൻ അഹോ, ദത്തൻ!
നാന്മുഖപ്രിയ വീണാപാണിനി വാണിമാത്രം
നന്ദിവാഹനേശ്വര പ്രാണനാഥയും പക്ഷി—
വാഹനാധിപൻ തൻെറ പ്രിയയും സ്വരൂപിച്ചു്
സുന്ദരിയാളാമൊരു കന്യകാരത്നത്തിനെ
തങ്ങൾതന്നംശാവതാരമായോരു കുമാരിയെ

സ്വാമിയേ ശരണം അയ്യപ്പാ!

മന്നിടേ ചമച്ചടൻ ഏകിനാർ സുതയായി—
ട്ടുന്നതനാകും മുനിമുഖ്യനാം ഗാലവനും.
ധന്യാംഗിയാകും സുതന്നെയും ലഭിച്ചപ്പോഠം
ധന്യനായ് തീർന്നാൻ മുനി ഗാലവനാമോദത്താൽ.
കാര്യങ്ങളുള്ളം കണ്ട ഗാലവ മുനിമുഖ്യൻ
ലീലയെന്നോതി നാമം സുന്ദരിക്കായും തത്ര.
കന്ദർപ്പവിശിഖങ്ങഠംക്കന്നമായ് വളർന്നോളാം
രമ്യാംഗി കമാരിയെ ദത്തന് നൽകീടിനാൻ.
സന്ദേഹമെന്യേ മുനി ധന്യനായനുഗ്രഹം
നന്മയ്ക്കായ് നൽകീടിനാൻ ധന്യനായ് ഓതീടിനാൻ
'ദിവ്യമാമൊരു കാര്യം ബ്രഹ്മാണ്ഡ രക്ഷയ്ക്കായി—
ക്കൈവരും യഥാകാലം നിങ്ങളാൽ ദൃഢം ദൃഢം'!
'ഏവമിങ്ങിനെ മുനി ഗാലവൻ ഗിരം മേലിൽ
ജീവികഠംക്കഹോ! ഭാഗ്യ ചന്ദ്രികയുതിർത്തുതേ!
നമസ്തേ പരബ്രഹ്മ രൂപിണേ! മഹാശാസ്താ!
സമസ്തലോകേശാ! ശംഭോ പാലയ ജഗല്പതേ!
അയ്യപ്പഭഗവാനേ! നെയ്യഭിഷേകപ്രിയാ!
വൈകാതിന്നനുഗ്രഹമേകീടു മഹാദേവാ!
ചിൽസ്വയം ജ്യോതിർ ഭൂതാ സന്താപമകറേറണേ!
വത്സരാം കിടാങ്ങളെ പാലിച്ചുകൊള്ളേണമേ!
രമിച്ചീടണേ സദാ മൻ മനോമുകുളത്തിൽ
നമിച്ചീടുന്നേനഹം സർവ്വദാ ത്വല്പാദത്തിൽ.
കാലമങ്ങെല്ലാനാളും ലോകനാഥനായ് മേവും
കാലകാലാധി നാഥാ! കൈതൊഴാം! തൊഴാം! തൊഴാം!
ശ്രീഭൂതനാഥാ! ഹരേ! താരകസ്വരൂപിണേ!
ഭൂവിതിൽ കലിവിനയില്ലാതാക്കീടു നാഥാ!
ഭൂവിങ്കൽ ജനിമൃതി കൈവിരിച്ചീടുന്നോരിൻ
നോവുകഠം നീക്കേണമേ! അയ്യപ്പാ ദയാനിധേ!

പേശലംഗിയാം ലീല മാരനും ചേർന്നിട്ടോരോ
ലീലകഠം പലകാലം തോരാതങ്ങാടീടിനാർ.
തേൻചോരും മൊഴിയാളാം ലീലയും കണവൻെറ
മാനസ്സേ മോഹാവേശ സാഗരം ചമയ്ക്കയാൽ
മാനസ്സേ ലീലാരാഗ വാത്സല്യ ഭാവങ്ങളാൽ
മാനിച്ചാരിരുവരും കേളികളേറീടിനാർ.
'മീനബാണങ്ങഠം ക്ഷതം മാനസ്സേ നിറയ്ക്കുമ്പോഠം
ദീനരായ്വരാ ഭൂമിജാതരാം മിഥുനങ്ങഠം.'
അക്കാലം കാർത്തവീര്യ 'വിഷ്ണുവംശമാം' ക്ഷത്ര്യ—

ഭക്തനു് ദത്തൻ താനും മുക്തികളേകീടിനാൻ.
അയ്യപ്പഭാഗവതമാകുമീ ഗ്രന്ഥത്തിങ്കൽ
നവ്യമായ് ത്രയോദശകണ്ഡത്തിൽ ഭവ്യമാം
ദത്തവാണികൾ ചൊല്ലാൻ ഉള്ളഴിഞ്ഞോനാം മമ
അയ്യപ്പദേവനായ് നവ്യമാം നമസ്ക്കാരം.
കാർത്തവീര്യനാം രാജശ്രേഷ്ഠന്റെയാർത്തി തീർത്ത
കീർത്തിമാനാകും ദത്തൻ ലീലയോടോതീടിനാൻ:—
'മൽപ്രിയേ മനോഹരേ! പ്രാണതുല്യയാം നാഥേ!
വിപ്രിയമെന്യേ മമ വാക്കു് നീ ശ്രവിക്കടോ;
ആമോദാന്വിതം നമ്മൾ ആനന്ദാധിരേകത്താൽ
ഭൂമിയിൽ ലീലാവസം ചെയ്തുപോരുന്ന മൂലം
ആർത്തരായ് രാഗത്തീയിൽ ആണ്ടുപോയ്ക്കഴിഞ്ഞതും
ഓർത്തുമേവണം മേലിൽ മാനസേശ്വരീ നാഥേ!
യൗവ്വനം പോയീടണം കൈവരിക്കണം നമ്മൾ
ദൈവമാം അയ്യപ്പന്റെ പാദയുഗ്മങ്ങൾ നാഥേ!
ആകയാൽ നമുക്കിനി വാനപ്രസ്ഥമാം മൂന്നാ—
മാശ്രമമണയണം അയ്യപ്പൻ പ്രസാദിപ്പാൻ!
അങ്ങിനെയചിരേണ ദൈവത്തിൽ ലയിക്കുവാൻ
പാർക്കണം തപസ്സിനായ് പോകണം വനാന്തരേ!
ദേഹത്തിൽ സർവ്വ ഭോഗഭാവത്തെ നിനച്ചോളാം
ലീലസ്സ്വീശരീരം തീരെ പാഴത്തമായിത്തോന്നി.
ഓതിനാൾ മനോഹരി പ്രാണനാഥനോടായി—
'ട്ടേതുമേ മമ ചിത്തം തൃപ്തമായീല നാഥാ!
തീരുമോ വികാരങ്ങൾ അംഗങ്ങൾ തുടിക്കുമ്പോൾ?
ചേരുമോ തപശ്ചര്യ പാരിതിൽ നമുക്കിപ്പോൾ?
ഏതുമേ തവ ചിത്തം മാററിടു മനോഹരാ!
സൗഖ്യമായ് നമുക്കെന്നും ഭോഗങ്ങൾ നുകർന്നീടാം.
പാകത്തിൽ വളർന്നോരു പങ്കജമൊട്ടിൻ സമം
ചേലുററ കൊങ്കദ്വയം പുൽകുവെൻ കാമേശ്വരാ!
ഇണ്ടലങ്ങകററേണം സംതൃപ്തി നുകർന്നു് നാം
തമ്പുരാൻ കനിഞ്ഞതാം അധരമൃതത്തെ കാന്താ!
സുന്ദരൻ സമീരണൻ മന്ദമായ് തലോടുമ്പോൾ
സുന്ദരർ നമുക്കുണ്ടോ സന്താപം പ്രാണേശ്വരാ'?
കാമത്തീയണച്ചുടൻ പൂർവ്വത്തിലെത്തിച്ചേരാൻ
മോഹിച്ച ദത്തൻ കേട്ട ലീലാകാമിതം ചെമ്മേ,
ആപത്തായ് ഭവിക്കാത്ത ഭാവങ്ങൾ നിനച്ചപ്പോൾ
വേഗത്തിൽ പറഞ്ഞുതേ ദത്തനാം മഹാജ്ഞാനി.
'ഭോഗത്തീയണയുവാൻ രാഗത്തെ കെടുത്തുകെൻ

ഭാഗമാം മനോഹരേ, ഭോഗം നാം ഭുജിച്ചീലേ?
ജീവിതം ഭോഗത്തിനായ് ഈവിധം നിനയ്ക്കൊലാ
ജീവിതം വിപത്താകാ! ഭോഗം നാം ഭുജിച്ചീലേ?
അഗ്നിയെ ജ്വലിപ്പിക്കാം ആവശ്യം കഴിവോളം
അഗ്നിയെ താലോലിച്ചാൽ ആപത്താവതും നൂനം.
സർപ്പത്തിൻ ചിന്ത പുഷ്പഹാരത്തിൽ വരുന്നേരം
അപ്പളാഹാരം സർപ്പ രൂപമായ് കരുതെടോ.
അന്തകനുണ്ടോ ഭൂതവൃന്ദത്തിലൊരു തൃപ്തി?
സിന്ധുവിനുണ്ടോ ധരീവൃന്ദത്തിൽ തൃപ്തിയേതും?
ഇന്ധനം തൃപ്തിയായോരവസ്ഥ അഗ്നിക്കുണ്ടോ?
ചിന്തകൾ ചെയ്യൂ മമ കാന്തയാം ലീലേ നീയും.
ഈവിധം നിനയ്ക്കുമ്പോൾ ജീവിതം വെറും ഭോഗ—
സാധ്യമാകൊലാ; തുച്ഛം! ക്ഷണികം! രോഗോത്ഭവം!
ആകയാൽ ക്ഷണികമാം ഭോഗങ്ങൾ ത്യജിച്ച് നാം
താപമങ്ങകറ്റേണം പോകേണം തപസ്സിനായ്.'
ഏറെയേറെയായ് ധർമ്മഗീതികളുരച്ചിട്ടും
ഏറീടും രാഗാഗ്നിയിൽ ലീലയും തപിച്ചുടൻ
ഓതിനാൾ വീണ്ടും വീണ്ടും രാഗജീവിതത്തിനായ്
'ചേരുകെൻ മനോവല്ലി സൂനമേ! മമ കാന്താ!
താവക മഹിഷി ഞാൻ; മാമക മനോരഥം
ഏതുമേ മറന്നീടാ; എന്നെ നീ വെടിയൊലാ!
ഏതുമേ എനിക്കിപ്പോൾ പ്രായമായതുമില്ലേ!
ഏതുമേ മോഹങ്ങൾക്കും ഗ്ലാനിയായതുമില്ലേ!
ഏറിവന്നീടുന്നോരു രാഗവായ്പുകൾ സർവ്വം
ദൂരെയാക്കീടാൻ യോഗ്യൻ ഏകനാം മമ കാന്തൻ!
ദൂരെയാക്കീടൂ നാഥാ! കാമതാപങ്ങൾ മുദാ
വേറെയാശ്ലാണാൻ ഇപ്പോൾ ശക്തിയുമെനിക്കില്ലേ!
ആയുസ്സിനങ്ങേയഗ്രമാകുന്ന നേരം വരെ
ആകണം ഞാനും തവ മഹിഷി മനോഹരാ!
മഹിഷി ഞാൻ മഹിഷി ഞാൻ മഹിഷിയാം മനോരമ
മഹിഷിയെ ത്യജിപ്പാനങ്ങാവതോ കാന്തന്മാർക്ക്?''
ജീവിതം ത്യജിച്ചോനാം ശ്രീദത്തൻ കോപിച്ചുടൻ
'മഹിഷി' എന്നാവർത്തിച്ച പത്നിയെ വെറുക്കയും
മഹിഷിയായ് തീരൂ നീയുമെന്നുള്ള ശാപം നൽകി
തരസ്സാതെ വനങ്ങളിൽ കോപേന ഗമിക്കയും
വേപഥു ശരീരയായ് ലീലയും തപിച്ചുടൻ
വേഗേന ഭർത്താവിനെ കോപത്താൽ ശപിക്കയും
കോപഭാവങ്ങൾക്കേറ്റം താപമുത്ഭവിക്കയും

വേഗമോടവിടത്തിൽ ഒപ്പമായ് ഭവിച്ചതേ!
രാഗത്തിൻ തിമർപ്പേറി രോഗങ്ങളേറി വേഗം
ലോകർക്ക് നരകങ്ങൾ നാൾതോറുമേറീടുന്നു!
ഭർത്താവിൻ ശാപോക്തിയാൽ തപ്തചിത്തയാം ലീല
മത്തേഭ ഗാത്രം നന്നായുലച്ചിട്ടുരചെയ്താൾ
'ധർമ്മപത്നിയാമെന്റെ ഇംഗിതം നിനയാത്തോൻ
ധർമ്മചിത്തനാകിലും ഈവിധം ശപിയ്ക്കയാൽ
ധർമ്മചിത്തനാകിലും അങ്ങുമെൻ ശാപവശാൽ
ധർമ്മചാരിയായ് ഒരു മഹിഷമായ് തീർന്നിടട്ടെ!
അന്ന് ഞാൻ വീണ്ടും തവ മഹിഷിയായ് ഭവിച്ചീടും
വന്ന് ചേർന്നിടും മമ ചിത്തവാഞ്ഛിതങ്ങളും.'
ഇത്തരം പരസ്പരം ശാപങ്ങൾ വരിച്ചവർ
ബദ്ധരായ് ഗമിച്ചപ്പോൾ ഭാവികാര്യാർത്ഥത്തിനായ്.

നിത്യവും കലികാലേ ഭോഗത്തിൻ രോഗാവേശം
മർത്ത്യരിൽ പെരുകീടും ആർത്തരായ് ഭവിച്ചീടും
വിത്തമോഹത്താൽ ബദ്ധചിത്തരാം മനുജർക്ക്
സത്യരക്ഷണം ചെയ്‌വാൻ ആശയും കുറഞ്ഞീടും.
വിത്തലാഭത്തെ ഹീന മാർഗ്ഗേണ ചിന്തിച്ചീടും
തത്വകാര്യങ്ങൾക്കഹോ മ്ളേച്ഛത്വം ഭവിച്ചീടും.
മാനവരന്യോന്യമായ് ഹീനമായ് കലഹിക്കും
ഹീനരായ് അധർമ്മങ്ങൾ സേവിച്ചുവസിച്ചീടും!
ധർമ്മ സത്ക്കർമ്മങ്ങൾക്ക് ശോഷണമേശീടുമ്പോൾ
ധർമ്മശാസ്താവിൻ കോപജ്വാലകളുയർന്നീടും.
ധർമ്മശാസ്താവിൻ സൃഷ്ടിഭൂതങ്ങളാകും നമ്മൾ
ധർമ്മകർമ്മങ്ങൾക്കെന്യേ ജീവിതം നിനയ്ക്കൊലാ.
ധർമ്മശാസ്താവേ! മമ ദൈവമേ! ദയാനിധേ!
ധർമ്മമെന്യേ ഒന്നുമെന്നുള്ളിൽ തോന്നീടൊലാ,
ധർമ്മശാസ്താവായീടും ഏകനാം പരബ്രഹ്മം
സന്മതികളെയെന്നും ഉണ്മയിലേററീടുവാൻ

ദത്തശാപത്തെ വീണ്ട ലീലയാം സുചിരാംഗി
ദൈത്യനാം കരംഭന്റെ പുത്രിയായ് പിറന്നപ്പോൾ
അന്നവൾക്കേകി നാമം സുന്ദരികരംഭിക–
യെന്നവൾ പിതാവാകും കരംഭാസുരനും മുദാ.
ജന്മനാ ഹേരംഭത്തിൻ വദനം ധരിച്ചവൾ
തന്നെയും മഹിഷിയായ് അറിയുമീ ലോകങ്ങളിൽ.
ജന്മനാ തന്നെ പൂർണ്ണയുവത്വം പ്രാപിച്ചവൾ,

സ്വാമിയേ ശരണം അയ്യപ്പാ!

പിന്നെ പോയ്‌വിന്ധ്യാചലം പ്രാപിച്ചു തപസിനായ്.
ധീരയായ് മഹാഘോര തപസ്സിൽ രമിച്ചവൾ
വീരയായ് വിരിഞ്ചനെ പ്രീതനായ് തീർത്തീടിനാൾ.
ഇച്ഛയോടവൾ തൻെറ ഇച്ഛയ്ക്കായ് വിരിഞ്ചനും
സ്വച്ഛമായ് വരങ്ങളും ഏകിനാനവൾക്കുടൻ.
ഇന്നവൾ ഭ്രാതാവാകും മഹിഷൻ തൻ വധത്തിൻെറ
വൻപക ശമിപ്പിയ്ക്കാനെത്തി എന്നറിഞ്ഞാലും.
ഇന്നവൾ തന്നോടേററാൽ വന്നുപോം പരാജയം
മന്നവാ മഹാമതേ! നാകാധിരാജാ! കേൾക്ക.
പോകണം ദേവന്മാരേ! ബ്രഹ്മലോകത്തേയ്ക്കിപ്പോൾ
ഓതണം വൃത്താന്തങ്ങൾ നാന്മുഖൻ തന്നോടുടൻ.
അല്ലായ്കിൽ ആപത്താകെ വല്ലാതായ് അകപ്പെടും
കല്യാണമതേ! ശുഭങ്ങളായീടുവാൻ പ്രാർത്ഥിക്കുന്നേൻ.

## ബ്രഹ്മവാക്യം

ഇത്തരം മഹിഷി തൻെറ വൃത്താന്തം ഗുരുവോതി
സത്വരം മറഞ്ഞപ്പോൾ ദേവവൃന്ദങ്ങൾ തത്ര
സത്വരം നിജനിജ ഭാമിനീസമേതരായ്
സത്യലോകത്തിൽ പുക്കാർ സന്താപം ഉണർത്തിപ്പാൻ.
പങ്കജയോനീ മുന്നിൽ സങ്കടമുണർത്തിച്ചാ—
തങ്കചിത്തരായ് നിന്ന ദേവവൃന്ദത്തെപ്പാർത്തു്
പങ്കജനാഭൻ തൻെറ പ്രിയനാം ചതുർമ്മുഖൻ
പുഞ്ചിരിച്ചുടൻ മെല്ലെയോതിനാൻ അന്നേരത്തിൽ
'ദേവരാജാവേ! തവ ലോകർക്കിന്നകപ്പെട്ട
ശോകത്തിൻ മൂലം മമ വരദാനത്താലെടോ!
ഏതുമേ വിചാരിക്കിൽ കാണ്മതില്ലൊരു മാർഗ്ഗം
വരശക്തികൾ പാരം ന്യൂനമാക്കുവാനിപ്പോൾ.
'ദാനമങ്ങേകീട്ടധുനാ ദാതാവ് വാങ്ങുന്നാകിൽ
തീരുന്നു ധർമ്മങ്ങളീലോകത്തിൽ മൂന്നിങ്കലും.'
എന്നുള്ള വേദോക്തിയാൽ ഇന്നു നാം ഒരുവഴി
മങ്ങാതെ കണ്ടീടുവാൻ കൈലാസേ പോയീടണം.
അല്ലായ്കിൽ വൃഥാ നമ്മൾ പൊല്ലാപ്പിൽപ്പെടും നൂനം
കല്യാണമതേ! ശക്രാ! ഞാൻ കൂടി പോന്നീടുന്നേൻ.'

## ശങ്കരസന്നിധിയിൽ

ഏവമങ്ങുരച്ചുടൻ വീണാപാണിനീ മാരൻ
ദേവലോകരോടൊത്തു് കൈലാസേ ചെന്നീടിനാൻ.
പാർവ്വണ ശശിമുഖി ഉമയാം മഹാദേവി
പാർവ്വതീരമണൻെറ ഊരുമേലേറിക്കേളീ—
വാണികളുരസ്സുമ്പോഠം ദേവനാം മഹേശ്വരൻ
പാരാതെ പ്രാണേശ്വരി പ്രീതയായ് രസിച്ചീടാൻ
പാരമാനന്ദത്തോടെ ശൃംഗാര ഭാവങ്ങളാൽ
പ്രാണനാഥയെ ചേർത്തു് പുൽകിയും രസിപ്പിച്ചും;
ലോകരക്ഷണം ചേർത്തു് ശൃംഗാര നൃത്തങ്ങളും
ലോകരക്ഷകൻ ദേവൻ ദക്ഷാരി നടത്തിയും,
ലോകസംഹാരം ചെയ്തുമാനന്ദാമ്പിതം ദേവൻ
ലോകോപകാരങ്ങളെ ലീലയാ ചെയ്യിപ്പതും,
കാലപാശമേശാതെ ലോകരെപ്പാലിച്ചീടും
കാലകാലാരി തന്നെ സേവിക്കും മുനീന്ദ്രരാൽ
സേവിതനായി പാർശ്വേ നന്ദിയാൽ വിളങ്ങുന്ന
ദേവനെ സ്തുതിചെയ്താർ പാദാരം പൂകീടിനാർ.
ശങ്കചിത്തരായ് മുമ്പിൽ കുമ്പിടും വിരിഞ്ചാദി
വന്ദനീയരോടുടൻ ശങ്കരൻ ചോദിച്ചപ്പോഠം:—
വങ്കയാം കരംഭിക പങ്കങ്ങഠം വരുത്തുന്ന
സങ്കടങ്ങളെയെല്ലാം പങ്കജാസനൻ ദേവൻ
തിങ്കഠം ധാരിയെ വേഗാലുള്ളവുമുണർത്തിച്ചു്
സങ്കടം പോക്കീടണേ! ശങ്കരാ! എന്നോതിനാൻ.
സങ്കടങ്ങളെപ്പോക്കാൻ ശംഭുവിൻറനുഗ്രഹം
ശങ്കയെന്യേ ബ്രഹ്മൻ യാചിക്കും ദശാന്തരേ
ധർമ്മത്തെക്കെടുത്തുന്ന കലിതൻ വിനയ്യെല്ലാ—
മുന്മൂല നാശം കണ്ടാനിച്ഛിച്ചു് ഭഗവാനും.
ധർമ്മസമ്മൂർത്തി സത്ചിത് ബ്രഹ്മമാം മഹാദേവൻ
സമ്മോദമരുഠം ചെയ്താനാതങ്കമററീടുവാൻ,
'സൃഷ്ടികർത്താവേ! നിങ്ങഠം എന്നോടുകൂടിട്ടുടൻ
എത്തണം പാലാഴിയിൽ പത്മനാഭനെ കാണ്മാൻ.
പൂമാതിൻ പ്രിയന്നപ്പോഠം പൂതിയുണ്ടാകും പിന്നെ
ഭൂതരായ് വരും നമ്മഠം ബാധകളററീടുമേ.
ശേഷതല്പകൻ മുദാ മാനസ്സം വിചാരിക്കിൽ
ഭോഷ്ക്കത്തീ താനും ചെമ്മേ ശേഷമെന്യേയാവും!
കേശവൻ താനല്ലയോ ലോകമീരേഴിന്നെന്നും
ആശയായ് ഭവിപ്പതും പാപങ്ങഠം ഹനിപ്പതും!

സ്വാമിയേ ശരണം അയ്യപ്പാ!

പാരെല്ലാം തിരഞ്ഞാലും പാലാഴി വാസൻ തുല്യം
ഭക്തപാലനെ കാണ്മാനാവതോ ചതുർമ്മുഖാ?

## പാൽക്കടൽ പ്രവേശം

അനന്തതല്പകൻ തന്നെ മാനസ്സമേററിട്ടടൻ
ആദിനാരായണ ഗീതങ്ങരം സ്തുതിചെയ്തും
പൂമാതിൻ കാന്തൻ പള്ളികൊണ്ടിടും പാലാഴിയിൽ
പാരാതെ ശിവൻ ബ്രഹ്മമുഖ്യന്മാരൊത്തു് വന്നാൻ.
കൂലാന്ത ദേശത്തിങ്കൽ കല്ലോല ജാലം തല്ലും
പാലാഴിയെത്തിച്ചേർന്ന ബ്രഹ്മാദി പ്രമുഖന്മാർ
സന്തോഷ ചിത്തം കൂട്ടി സന്താപാന്തകൻ തന്നെ
സന്താപമെല്ലാം പോക്കാനായുടൻ സ്തുതിചെയ്താർ
ശേഷതല്പകേ പള്ളികൊണ്ടിടും വൈകുണ്ഠേശാ!
ദോഷങ്ങരം നീക്കീടണേ പാപ ഭഞ്ജനാ! ഹരേ!
നിൻതിരു പാർശ്വമേവും അംബുജാക്ഷിയാം രമ
സന്തതം പുൽകീടുന്ന കന്മഷാപഹാ! ഹരേ!
സന്തതം തിരുനാമമോതി ലോകങ്ങരം തോറും
നിൻചെറുബാലൻ മുനി നാരദൻ! ചുററുന്നേരം
അന്തരംഗങ്ങരം തോറും ആനന്ദമേറീടുന്ന
സന്തതീജാലങ്ങളെ കാത്തുകൊള്ളണേ ദേവാ.!
എൻ പോററീ! സനാതനാ! സന്തതം നമസ്ക്കാരം!
സങ്കടൗഘങ്ങരം പോക്കു പങ്കജനാഭാ! ഹരേ!
ശ്രീമഹാലക്ഷ്മിക്കേററം ലക്ഷ്മികരം കൊടുപ്പോനേ!
ഗോവിന്ദാ! മനോദുഖമാകവേ മാററീടണേ!
മന്മഥ വൈരിക്കെന്നും സമ്മോദം കനിഞ്ഞോനേ!
നിൻപാദപത്മങ്ങളിൽ കുമ്പിടാം ദയാനിധേ!
അന്നന്നു് പൊങ്ങീടുന്ന പാപങ്ങളൊന്നാകവേ
സമ്മോദം ഹനിച്ചെന്നും ധർമ്മരക്ഷകരം ചെയ്വാൻ
നിന്നോളം കാരുണ്യങ്ങരം കാട്ടിടുന്നൊരു ദൈവം
മന്നിങ്കൽ മൂന്നിങ്കലും ഇല്ലയെൻ ഭഗവാനേ!
മൽസ്യമായ് വേദങ്ങളെ രക്ഷിച്ച മഹാദേവാ,!
കത്സിത തന്നെ ശിക്ഷ ചെയ്തിന്നു രക്ഷിക്കേണേ!
കൂർമ്മമായ് ഗിരീന്ദ്രനെ താങ്ങിയ ദയാശീലം
താമസമെന്യേ തന്നു് ഞങ്ങളെ പാലിക്കണേ!
ദേവദേവേശാ! ഹരേ! ദേവകീസൂനോ! ദേവാ!
ദേവരാമടിയങ്ങരം നിൻപാദം പണിഞ്ഞീടാം
അങ്ങല്ലോ മുന്നം പന്നീരൂപത്തിലാഴി പൂണ്ടു്

നിന്ദ്യനെ വധംചെയ്തു് ധരയെ രക്ഷിച്ചതും?
ഘോരനാം ഹിരണ്യകശിപുവാം ദൈത്യൻ തന്നെ
മാരണം ചെയ്‌വാൻ നൃസിംഹമായോരു ഭഗവാനേ!
ഭക്തനാം മഹാബലിക്കുന്മത്തം തീർത്തീടുവാൻ
ബദ്ധനായ് ചമയിച്ച വാമന മഹാമൂർത്തേ!
ക്ഷത്രിയാധമന്മാർക്കു് കാലനായ് ചമഞ്ഞോരു
ക്ഷിതി രക്ഷകാ! ദേവാ! ഭാർഗ്ഗവരാമാ! ഹരേ!
രാക്ഷസ കുലാന്തകാ! കോസലാധിപസ്സൂനോ!
രാക്ഷസി തന്നാൽ വന്ന ശോകൗഘം ഹനിക്കേണേ!
കണ്ണന്റെ സഹജനായ് കരിയും ധരിച്ചേററം
മണ്ണിനെ സംരക്ഷിച്ചോരർണ്ണോജ നേത്രാ! രാമാ!
മണ്ണിങ്കൽ വിണ്ണിൻ തുല്യം മായകൾ വിളയിച്ചും
പെണ്ണുങ്ങൾ മാനസ്സത്തെ കവർന്നും രസിച്ചോരു
ധർമ്മരക്ഷകാ! കണ്ണാ! കണ്ണിനു് കണ്ണായിപ്പോൾ
ഞങ്ങളെ രക്ഷിക്കേണേ കാർവർണ്ണക്കളേബരാ!
ധർമ്മങ്ങൾ മുടിച്ചീടും കലിതൻറൂഴം വന്നാൽ
മർമ്മങ്ങൾ കണ്ടീടുന്ന ധർമ്മശാസ്താവാം നാഥാ!
ധർമ്മഹീനതയ്ക്കന്ത്യം ഖഡ്ഗിയായ് വരുത്തുന്ന
ധർമ്മപാലകാ! പ്രഭോ! ധർമ്മശാസ്താവേ! ദേവാ!
ഓരോരോ യുഗങ്ങളിൽ ധർമ്മരക്ഷണത്തിനായ്
ധീരമായവതാരങ്ങൾ പേറുന്ന ഭഗവാനേ!
ഇങ്ങിനെ വിശ്വം സർവ്വം പാലിക്കും കൃപാംബുധേ!
ഞങ്ങളെ പാലിച്ചീടാൻ ഇന്നിനിവൈകീടൊലാ.
ധർമ്മത്തെ രക്ഷിക്കാനും മ്ളേച്ഛരെ ശിക്ഷിക്കാനും
സമ്മോദമരുളീടും തമ്പുരാൻതന്നെ, ഹരേ!
ഞങ്ങളിന്നറിഞ്ഞീടും ധർമ്മശാസ്താവായ് നൂനം
ഞങ്ങളെ തുണയ്ക്കേണേ ധർമ്മശാസ്താവേ! ദേവാ!
ധർമ്മശാസ്താവായ് തന്നെ സമ്മോദം സ്തുതിചെയ്ത
ബ്രഹ്മരുദ്രാദി ദേവവൃന്ദത്തെ തൃക്കൺപാർത്തു്
ബ്രഹ്മമാം മഹാവിഷ്ണു മാധുര്യാക്ഷരങ്ങളാൽ
സമ്മോദം അമരന്മാർക്കേകുവാൻ അരുൾചെയ്താൻ.
'ഞാനറിഞ്ഞിരിക്കുന്നു ദീനരാം നിങ്ങൾക്കിപ്പോ-
ളാമയം പിണഞ്ഞതു് മഹിഷീമുഖി തന്നാൽ
ദുർമ്മതിയാകുമവൾ ചെയ്യുന്നോരനീതികൾ
ഉന്മൂലനാശം ചെയ്തു് നിങ്ങളെ രക്ഷിച്ചീടും.
ധർമ്മങ്ങൾ രക്ഷിച്ചീടാൻ ധർമ്മശാസ്താവാമഹം
മർമ്മമാമവതാരങ്ങൾ കൊള്ളുന്നു യുഗന്തോറും.
നിങ്ങളാൽ പ്രോക്തങ്ങളാം സ്തോത്രങ്ങളഖിലവും

മങ്ങാതെ യുഗങ്ങളിൽ ദീപ്തമായ് വിളങ്ങീടും.'
ഏവമായ് അരുൾചെയ്തു് ദേവദേവനും ചെമ്മേ
നാഗതല്പത്തിൽ നിന്നും മുന്നോട്ടു് വന്നിട്ടുടൻ
നാഗഭൂഷണനൊപ്പം നാന്മുഖനവനെയും
വേഗേന പാർശ്വങ്ങളിൽ ചേർത്തുടനാശ്ലേഷിച്ചാൻ!

## സുന്ദരമഹിഷോത്ഭവം

ശ്രീമഹാവിഷ്ണു വാമനാന്മുഖദേവന്മാരെ
വാമദക്ഷിണേ ചേർത്തു് സാനന്ദം പുണർന്നപ്പോൾ
കോൾമയിർകൊണ്ടാർ പത്തു്നാലുമാം ലോകങ്ങളും
കോമളമൂർത്തിമാരും തെളിഞ്ഞുവിളങ്ങിനാർ.
അപ്പൊഴുതവിടപ്പോൾ ചാരുഗാത്രത്തോടുടൻ
പ്രത്യക്ഷനായാനൊരു കോമളമഹിഷത്താൻ.
കോമളാകാരം പൂണ്ടും ആനന്ദം പൂണ്ടും തുള്ളി
തുള്ളിച്ചാടിയാടീടും മഹിഷം ആശ്ചര്യം വരുത്തിനാൻ.
സുന്ദരൻ ദൃഢഗാത്രൻ ചന്തമായ് തുള്ളിച്ചാടി
വന്ദനീയന്മാർ മന്നിൽ നന്ദിച്ചുവാണീടുമ്പോൾ,
'മൂർത്തിമൂവർ തന്നംശം ധരിച്ചോരിവൻ മേനി
മൂർത്തിയാം ദത്തന്നേററ ലീലതൻ ശാപത്തിനാൽ;
മൂർത്തിയായ് മഹിഷാകാര രൂപിയായ് സുരൂപനായ്
മൂർത്തിയെപ്പേറുമിവൻ സുന്ദരനെന്നാഖ്യയാ
പാരുകളറിഞ്ഞീടും കീർത്തിയും വളർന്നീടും
പാരിച്ചമോദം ദേവകാര്യങ്ങൾ സാധിച്ചീടും.'

എന്നശ്ശോരശരീരി കേട്ടുതേ ദേവന്മാരും
ധന്യരായ് നൃത്തംചെയ്താർ വന്ദനം ചെയ്തീടിനാർ
മന്മഥശരാർത്തയായ് തൻപ്രിയ ഭർത്താവിനു്
സുന്ദരിലീലമുന്നം ശാപങ്ങൾ കൊടുക്കയാൽ
ഇന്നിപ്പോൾ കാണായ്വന്ന ചാരുഗാത്രനെ ബ്രഹ്മൻ
ധന്യനായ് നാമംചെയ്താൻ സുന്ദരമഹിഷമായ്.
ബാലാർക്ക പ്രഭയ്ക്കൊപ്പം തെളിഞ്ഞുവിളങ്ങുന്ന
ചാരുവാം മഹിഷത്താൻെറ ചേലേറും ഗളത്തിങ്കൽ
വിശ്വകർമ്മാവാം മഹാശില്പിയുമണിയിച്ചാൻ
ശില്പമായൊരു നവ്യമാണിക്യ മണിമാല്യം
മാണിക്യമണിനാദം കിങ്കിണീം കിണിം കിണിം
ചാലവേ മുഴക്കുന്ന സുന്ദരമഹിഷത്തെ
മാധവൻ മായാമയൻ മധുകൈടഭ വൈരി
മായകൾ നിരോധിക്കും ചക്രപാണിയും ചെമ്മേ

മോദമായ് പുണർന്നുടനരുളിച്ചെയ്തീടിനാൻ:—
'പോകെടോ സുമുഖാംഗാ! ദേവലോകത്തേയ്ക്കിപ്പോൾ;
ചെല്ക നീ അവിടത്തിൽ വെല്പണം തത്രവാഴും
വല്ലഭയാകും തവപത്നിയാം മഹിഷിയെ.
ആനന്ദദൃഢഗാത്രിയായ് മേവിടുമവൾ
ആനന്ദപരവശയായിടും നിന്നെ കാൺകിൽ.
ആരുണ്ട് ലോകങ്ങളിൽ നിന്നെ നോക്കീടുന്നേരം
പൂവമ്പൻവില്ലിൻ തല്ലുകൊള്ളാത്ത മാൻകണ്ണിമാർ?
ബലമായ് മിന്നസ്സുമായഴകേറീടുമുടൽ
ഒരുവൾ പുണർന്നീടാൻ കൊതിയാതിരിപ്പതോ?
തരുണൻ വന്നീടുമ്പോൾ അരുണാധരിമാർക്ക്
അകമേ കാമച്ചൂടുമേറിവന്നീടും മൂലം
അണയിത്തിരുത്തുവാൻ തരുണൻ ഇല്ലാത്തോളാം
തരുണി മഹിഷീമുഖി അമരും നിന്നിൽ വേഗം
ചുംബനച്ചൂടാലവൾക്കംഗങ്ങൾ തിളയ്ക്കുമ്പോൾ
സുന്ദരൻ നീയെന്യേ പിന്നവൾക്കൊന്നും കാണാ
രാഗമീവിധമവൾക്കുള്ളത്തിലേറീടുമ്പോൾ
ഭൂമിയിൽ വരുത്തേണം നിന്നുടെ വിരുതിനാൽ.
തന്നെയോ, മുന്നം നിങ്ങൾ പൂർവ്വജന്മത്തിൽ നൂനം
ധന്യമാം ദാമ്പത്യത്തിൻ നറുതേൻ നുകർന്നീലേ?
മന്മഥൻ നിനക്കായി സേവകം ചെയ്തീടുമേ
നിന്നിലേയ്ക്കനുരാഗം പെണ്ണവൾക്കേറീടുവാൻ.
ഇന്നു നീ ജനിച്ചതും ദേവകാര്യാർത്ഥത്തിനായ്
പിന്നെ നീ വന്നീടുമേ കേവലസ്വരൂപത്തിൽ.'
ശ്രീപതി ജഗത്പ്പതി മാധവൻ മായാമയൻ
ഭാവിസാധ്യങ്ങൾക്കായിട്ടിങ്ങനെ മൊഴിഞ്ഞപ്പോൾ
തിങ്ങിനാമോദം പൂണ്ട സുന്ദരത്താനുമുടൻ
പങ്കജനാഭൻ തന്നെ മൂന്നുരുവലംചെയ്ത്
സങ്കടം നാകത്തിങ്കലുണ്ടായതകററീടാൻ
ശങ്കയെന്യേ ദേവലോകത്തിൽ പോയീടിനാൻ.
വാമഭാഗത്തിൽ നാഥൻറംസത്തിൽ കരംചേർത്ത
ശ്രീമഹാലക്ഷ്മി തന്നെ പുൽകുന്ന ഭഗവാനാം
ശ്രീമഹാവിഷ്ണു ജഗന്നാഥനാം ത്രിലോകേശൻ
ശോകവാരിധികളിൽ മുങ്ങുന്ന ദേവന്മാരെ
ശോകവാരണം വന്നങ്ങാനന്ദം ഭവിപ്പാനും
ഭാവിസാധ്യത്തിനായും നാകരെ കടാക്ഷിച്ചാൻ.
ദേവലോകരും ഏററം തെളിഞ്ഞു വിളങ്ങിനാർ
ലോകപാലകന്മാരും ആനന്ദമേറീടിനാർ.

സ്വാമിയേ ശരണം അയ്യപ്പാ!

ലോകങ്ങളെല്ലാം ദിവ്യഭാവങ്ങൾ നിറഞ്ഞുടൻ
ശ്രീമഹാദേവൻ മുദാ കൈലാസം ഗമിച്ചുടൻ
നാന്മുഖൻ ദേവൻ നിജചകാര്യങ്ങൾ തുടർന്നീടാൻ
സാരസാസ്സനലോകം പ്രാപിച്ചാൻ സമ്മോദമായ്.
സർപ്പമെത്തമേൽ മൈമിയ്യൊപ്പമായ് ഭഗവാനും
സുപ്രമോദേന വാണാൻ ലോകങ്ങൾ പാലിക്കുവാൻ.
സർപ്പതല്പകാ! ഭക്തവത്സലാ! ഭഗവാനേ!
ക്ഷിപ്രമായ് കടാക്ഷിക്കാൻ കാരുണ്യമേകീടണേ!
കാണിനേരവും തവനാമങ്ങൾ കൂടാതെന്നെ
ഭൂമിയിൽ വസിക്കുവാൻ കല്പന ചെയ്യീടൊല്ലേ!
വാങ്മനോശരീരാദി കർമ്മങ്ങളെല്ലാം തിരു
പൂജകളായീടുവാൻ എന്നെ നീ തുണയ്ക്കേണേ!
സർപ്പാരി തന്മേൽ സവ്വദിക്കിലും ഗമിക്കുന്ന
സത്യനാഥനാം നാഥാ! നിന്നുടെ സമ്പൂർണ്ണമാം
സത്യമൂർത്തിയായ് ധർമ്മശാസ്താവാമവതാരം
ഉൾപ്രമോദേന കലിദുഷ്ക്കൃതം കെടുത്തുവാൻ
സുപ്രമോദമായ്ക്കൊണ്ട ചിന്മയാ! ജഗന്മയാ!
അല്പാനാമിവനേയും പാലിച്ചുകൊള്ളേണമേ!
അല്പജ്ഞാനികളായിട്ടേററവും വികൃതമായ്
ജല്പിക്കും നരന്മാരാൽ ശാസനം കലിയിങ്കൽ
നിത്യവുമേറീടുമ്പോൾ ദുഷ്ക്കൃതങ്ങളുമേറും
അച്ച്യുതന്മാർക്കും നിത്യം സന്താപമേറീടുമേ!
അച്ച്യുതൻ തന്നെപ്പോലും സാരമായ് ഗണിയ്ക്കാ—
ത്തോരല്പനാം പൗണ്ഡ്രകനും ലജ്ജകൾ വളർത്തു—
ന്നോരല്പന്മാർ തന്നെയഹോ, തപ്പാതിന്നധർമ്മങ്ങൾ
നിത്യവും ഭൂമിയിങ്കൽ സ്വത്തായിത്തുടരുമ്പോൾ,
സത്തുക്കൾക്കാരുണ്ടെന്നന്തരംഗത്തിൽ വാഴും
നിത്യനാം ഭഗവാനേ! പാലയ ജഗല്പതേ!

സത്യത്തെ വെറുക്കുന്ന യുഗമാം കലിയുഗേ
സത്യരക്ഷണം ചെയ്യും അയ്യപ്പാ! ഹരേ! ദേവാ!
നിത്യവും ലോകന്തോറും നിൻ മഹത്ച്ചരിതങ്ങൾ
ഉച്ചത്തിൽ ചൊല്ലീടുന്നോരുത്തമ ശ്ളോകർ തൻെറ
പാദതാരുകൾ കൂപ്പി ദിവ്യമാം നവാക്ഷരി
തോരാതെയോതീടുവാൻ വൻകനിവേറേണമേ!
അയ്യപ്പാവതാരത്തിൻ ദിവ്യമാം സാരംകൂട്ടി
നവ്യമായ് ഭവിച്ചോരു ദിവ്യമാം ഭാഗവതം;
അമ്മഹാ ഗ്രന്ഥത്തിൻെറ നവ്യമാം രണ്ടാംകാണ്ഡം

സ്വാമിയേ ശരണം അയ്യപ്പാ!

സമ്മോദാനവിതം മമ നാഥൻെറ പാദങ്ങളിൽ
ഭവ്യമായ് സമർപ്പിക്കാനാശിഷമേകീടണേ
ദൈവമേ ദയാനിധേ! അയ്യപ്പാ! ഹരേ! നാഥാ!

ഇതി ശ്രീമദ് അയ്യപ്പഭാഗവതം
ദ്വിതീയ കാണ്ഡം സമാപ്തം.



'ഓം സ്വാമിയേ ശരണം അയ്യപ്പാ'!

# ത്രിദീയ കാണ്ഡം

# മഹിഷി മഹിഷ സമാഗമം

ഓം നമോ ഭഗവതേ ശ്രീഭൂതനാഥായഃ

നൈമിശാരണ്യനിവാസികളാകിയ മുനീന്ദ്രന്മാർ
സൂതനാൽ കഥിച്ചതാം മഹിഷീ വൃത്താന്തങ്ങൾ.
സ്വർഗ്ഗാവേശവും പിന്നെ ശീഷ്പതി സംവാദങ്ങൾ
ബ്രഹ്മവാക്യവും മഹാദേവോ പദേശങ്ങളും
പാലാഴിപ്രവേശവും ഭഗവത് പ്രസാദവും
സുന്ദരമഹിഷത്തിൻ ജനനോദ്ദേശ്യങ്ങളും
സുന്ദരൻ തന്നെ വിഷ്ണ്വവനുഗ്രഹിച്ചവാറും
സ്വർഗ്ഗത്തേക്കവൻ പോവാനാജ്ഞകൾ കൊടുത്തതും
സുപ്രമോദത്താൽ കേട്ട ശൗനകാദികൾ ചെമ്മേ
ശ്രീമഹാ പരബ്രഹ്മം താരക തൃപ്പാദങ്ങൾ
മാനസ്സേ ചേർത്തിട്ടുടൻ സൂതനോടപേക്ഷിച്ചാർ;
സർവ്വകാലത്തിൻ പൊരുളറിയും മഹാഗുരോ!
സർവ്വജ്ഞാ! ഭവാനിപ്പോൾ അയ്യപ്പഭഗവാൻെറ
ധർമ്മപാലനാത്ഥമായ് വീണ്ടതാമവതാര—
വൈഭവങ്ങളിൽ ശേഷമായുള്ള പൊരുളെല്ലാം
കൈതവങ്ങളെ പോക്കാൻ ആചാര്യവര്യാ ഭവാൻ
വൈഭവത്തോടെയരുൾ ചെയ്തീടൂ മഹാമതേ!
സാരമാം പരബ്രഹ്മം താരക ബ്രഹ്മത്തിൻെറ
സാരമാം കഥാസാരമൻപോടു് സൂതജ്ഞാനി

സ്വാമിയേ ശരണം അയ്യപ്പാ!

പ്രീതനായ് ഭക്തന്മാരാം ശൗനകന്മാരോടുടൻ
സാരമായ് ചൊല്ലിത്തുടങ്ങീടിനാൻ മഹാഭാഗ്യം!

ത്രിമൂർത്ത്യംശം ദത്തൻ സുന്ദരമഹിഷമായ്
വൈഷ്ണവാനുഗ്രഹ പ്രാപ്തനായ് സ്വർഗ്ഗത്തെത്തി
തീഷ്ണമായ് ശീല്ക്കാരങ്ങളുതിർത്തു തുടങ്ങിനാൻ
തീഷ്ണമാം ശീല്ക്കാരങ്ങൾ ശ്രവിച്ചാൾ മഹിഷിയും.
ക്രന്ദനേയനുരാഗത്തിൻ മാധുര്യം നുകർന്നവൾ
സ്പന്ദനേ മുഴകിനാൾ ഭാരിച്ച കാമച്ചൂടാൽ!
ആരുപോൽ അനുരാഗത്തിൻറാരവം മുഴക്കുന്നോൻ?
നേരുപോലവൻ മുല്ലബാണനു സമൻ ന്യായം;
ചേരണമവൻ മമ പ്രീതനായിനി വേഗം
ചോരണം ചെയ്യുന്നവൻ മാനസ്സമാരൻ ന്യായം.
രാഗവായ്പിനാൽ ഇദം ചിന്തിച്ചാൾ മഹഷീമുഖി
കാര്യം സാധിപ്പാനായ് ദൂതയെ നിയോഗിച്ചാൾ.
ദൂതയാലനുഗതനായോരു മഹിഷോത്തമൻ
പ്രീതനായ് സുധർമ്മസ്സരികെ ചെല്ലുന്നേരം
ആളിമാർ മധ്യേ നാകശാസനം ചെയ്തീടുന്ന
ചാരുരൂപിണിയാളാം മഹിഷിത്തരുണിയെ
ചാരുവായ് സ്മിതമൂറി സുന്ദരത്താനും കണ്ടാൻ
പ്രീതയായ് മഹിഷിമുഖി ചാലവേ നോക്കീടിനാൾ.
യൗവ്വനത്തുള്ളാൽ കാമത്തല്ലുകളേകീടുന്ന
സുന്ദരൻ തന്നെ നോക്കി സുന്ദരികരംഭിക
എല്ലാമേ മറന്നുടൻ വല്ലാതായ് വശംകൂടി
ചൂതബാണൻെറയസ്ത്ര മെത്തയെ പുൽകീടിനാൾ.
അനുചരവൃന്ദം നിജ ഗാത്രത്തിൽ മറഞ്ഞപ്പോൾ
അനുനയത്തോടേയവൾ സുന്ദര സമീപത്തിൽ
വന്നുടൻ വട്ടംചുററി നന്ദിച്ചു നക്കീടിനാൾ
ഒന്നിച്ചുനിന്നാരവർ മൂത്രവും പാനം ചെയ്താൾ.
ദന്തങ്ങളിളിച്ചവൾ സ്പന്ദിച്ചാൾ തെരുതെരെ
മന്ദതയെന്യേ മഹാ ധന്യത നേടീടിനാൾ.
അംഗജൻ ജയിസ്സുയും അംഗന വിയർക്കയും
അംഗജാസ്ത്രങ്ങൾ തന്നാൽ അംഗങ്ങൾ കുളിർക്കയും;
അംഗജൻ തൊടുക്കുമ്പോൾ ആവതോ തടുത്തീടാൻ?
അംഗനസ്സുണ്ടോ അപ്പോളധികാര സംഗങ്ങളും?
ചേലേറും മിഥുനങ്ങൾ മാരാർത്തി തീർത്തീടുവാൻ
ചേലുററ സൂനങ്ങളാൽ ശോഭിക്കും നന്ദനത്തിൽ,
ചാലവേ ക്രീഡാലോല ബദ്ധരായിരുവരും

കാലങ്ങൾ പലതായി പാരാതെ വസിക്കുമ്പോൾ,
ചേതസ്സിലോർത്താൻ മഹിഷം പാലാഴി നാഥൻ വാക്യം
നാഥയെ ഭൂലോകത്തേയ്ക്കാനയിക്കേണം എന്നും.
അന്നൊരു നാളിലവർ നന്ദിച്ചങ്ങിരുന്നപ്പോൾ
സുന്ദരൻ ചോദ്യം ചെയ്താൻ; പോരുമോ കാന്തേ നീയും?
ഭൂലോകം കണ്ടീടുവാൻ; ഭൂതലേ വസിച്ചീടാൻ.
കാന്താരവാസം ചെയ്‌വാൻ; ശാന്തരായ് രമിച്ചീടാൻ.
കാന്താര നിബിഡമാം ഭൂതലം മഹായോഗ്യം
ശാന്തേ! നാം വെടിയേണം കാന്താരഹീനം സ്വർഗ്ഗം.
ജന്തുവാകാരം പൂണ്ട നമ്മൾക്ക് നിരൂപിക്കിൽ
ജന്തുസംസേവ്യങ്ങളാം കാന്താരം അതിയോഗ്യം!
ശാന്തമായ് ദിനേദിനേ കേളികളാടീടുവാൻ
കാന്തേ! നാം നിനയ്ക്കാകിൽ യോഗ്യമോ വിചാരിക്കിൽ?
'കാന്തന്റെ മനോഗതം ശീലിച്ചു വാഴുന്നൊരു
കാന്തയാം മനോരമ ഞാൻ' എന്നങ്ങുരച്ചവൾ
കാന്തനോടിടക്കൂടി ഭൂതലേ ഗമിച്ചുടൻ
കാന്താരവാസം ഭംഗ്യാ ശീലിച്ച് മേവീടിനാൾ.
ക്രീഡിച്ചാർ ദിനംതോറും മേളിച്ചാർ വനങ്ങളിൽ
താളത്തിൽ വർഷംതോറും വംശത്തെ ജനിപ്പിച്ചാർ.
അവരാലാരണ്യത്തിൽ ജാതരാം കാസരക്കൂട്ടം
അറിയുമീലോകത്തിങ്കൽ കാട്ടുപോത്തുകളെന്നും.
ദേവാംശജാതർ ജന്തുരൂപത്തെ ധരിക്കുമ്പോൾ
ഭൂതരായിട്ടും വംശം ക്രൂരരായ് വരും തത്ര—
ഹേതുവാൽ വിപിനപ്പോത്ത്‌വർഗ്ഗവും ക്രൂരരായി—
പ്പാരിതിൽ നരന്മാർക്ക് നാശങ്ങൾ ചെയ്യുന്നു.

'ഓം സ്വാമിയേ ശരണം അയ്യപ്പാ'!

## അചലോത്ഭവം

രാഗരോഗത്താലുള്ളം നുറുങ്ങിക്കരംഭിക
നാഗലോകത്തെ വിട്ട് ഭൂമിയലണഞ്ഞപ്പോൾ
ശക്രനും സമൂഹവും വിക്രമംകൂട്ടി ചെന്ന്
സ്വർഗ്ഗാധിപത്യം വീണ്ടാർ പങ്കജാസനാജ്ഞയാ.
അന്നൊരു നാളിൽ മുനിനാരദൻ കുതുഹലാൽ
വന്നുടനെത്തിച്ചേർന്നാൻ സ്വർഗ്ഗരാജ്യങ്ങൾ കാണ്മാൻ.
വീണാപാണിയാം മുനിമുഖ്യനെ കണികണ്ട
വാനവാധിപൻ വേഗാലെഴുന്നേററ് വന്ദിച്ചപ്പോൾ.

സ്വാമിയേ ശരണം അയ്യപ്പാ!

ഹേമസിംഹാസനത്തിലിരുത്തി അർഘ്യപാദ്യ—
പൂജകൾ മുനിക്കേകീട്ടാദരാൽ ചോദ്യം ചെയ്താൻ;—
'ഓതുകെൻ മഹാമുനേ! താവകാഗമനോദ്ദേശം,
ഏതൊരു ദിക്കിൽനിന്നുമെഴുള്ളി ഭവാനിഹ,
ഏതാനും വിശേഷങ്ങളുണ്ടെങ്കിൽ ചൊല്ലേണമേ;
ഏഴയാമടിയങ്ങൾക്ക് ആശിഷമേകേണമേ.'
നാരദനതുകേട്ട് ചൊല്ലിനാൻ 'എടോ സുര—
നായകാ! തവ കീർത്തി കീർത്തിദം ലോകങ്ങളിൽ.
എങ്കിലും ഭൂലോകത്തിൽ ധിക്കാരം പെരുത്തുള്ള
വങ്കരാം ഗിരീന്ദ്രന്മാർ ഹുംകൃതി കാട്ടീടുന്നു.
പക്ഷമുണ്ടാകമൂലം ഗർവ്വമാനസ്സന്മാരായ്
പക്ഷിപോൽ പറക്കുന്ന പർവ്വതഗർവ്വിഷ്ഠന്മാർ
ഇഷ്ടമുള്ളതാം സ്ഥലം കാണുകിൽ അവിടപ്പോൾ
നിർദ്ദയം പതിക്കുന്നു; ജീവന്മാർ ഒടുങ്ങുന്നു!
സജ്ജനവാസം ഏറ്റെയുള്ളതാം സ്ഥലമെങ്കിൽ
അക്ഷണം നശിച്ചുപോം മാനവർ മഹാകഷ്ടം!
എന്നുടെ കൃപയേററം നിന്നിലുണ്ടാകമൂലം
നിന്നോട് ഞാൻ ചൊല്ലുന്നേൻ പക്ഷച്ഛേദനം ചെയ്‌വാൻ.
പക്ഷങ്ങളററീടുമ്പോൾ ചലനം കഴിയാതായ്
പർവ്വതവരന്മാരും അചലരായീടുമേ!
എങ്കിലും സുരേശ്വരാ! ആറ് പർവ്വതങ്ങളെ
സങ്കടപ്പെടുത്തീടാ സത്തുക്കൾ തന്നെയവർ.
ഇവരാറും ഒരുവർക്കും ദോഷങ്ങളേകീടില്ല
മരുവീടുമിവർ ഭൂമൗ രക്ഷകളേകീടുവാൻ,
കേളെടോ; ഇവർ നാമം കൈലാസം ഹിമവാനും
ആക്കമേറീടും നല്ലമന്ദരം മഹാമേരു
മൈനാഗശൈലം പിന്നെ ഗന്ധമാദനം താനും
ശങ്കരഭക്തർ! ലോകസേവകർ! മഹാധന്യർ!
ആക്കമേ ഒരുദോഷം ചെയ്കയുമില്ല ഇവർ
കാത്തീടും ഭൂലോകത്തെ ഭക്ഷ്യാരിസ്സേവമൂലം.
കാര്യങ്ങളെല്ലാം ശക്രാ! ഇങ്ങിനെയാണെങ്കിലും
കാലം വൈകാതെ നീയും ചെയ്കെടോ യഥായോഗ്യം.

ഇത്തരമരുൾചെയ്ത് മാമുനിമറഞ്ഞപ്പോൾ
വജ്റധാരിയും ഭൂമൗ വേഗത്തിലെത്തീടിനാൻ,
വജ്റമേററ് അദ്രീന്ദ്രന്മാർ അചലരായീടിനാർ;
വജ്റപാണി തൻറുള്ളം ധിക്കൃതം നിറഞ്ഞപ്പോൾ.
വിക്രമം സാധുക്കളാം അദ്രികൾക്കാറിൻ നേരെ

വിദ്രുതം ശ്രമിച്ചോരു ശുംഭനോം സൂത്രാമ്മാവും
അറിഞ്ഞാൻ വൃഷഭേശൻ നന്ദിതൻ കരബലം
മറിഞ്ഞാനബദ്ധത്തിൽ പുംഗനാം മഹേന്ദ്രനും.
അധ്വാനമെന്യേ ഇന്ദ്രൻ സുധർമ്മ പിടിക്കയാൽ
ധിക്കാരമുള്ളിൽക്കേറി ഇന്ദ്രനും വശംകെട്ടാൻ.
ആകയാലവൻ നാരദേരിതം മാനിക്കാതെ
സാധുശീലന്മാരാകും ശൈലരെ പീഡിപ്പിക്കാൻ
ധിക്കൃതം തുനിഞ്ഞതും മുഷ്ക്കുകൾ തുടർന്നതും
മലേറി തപിച്ചീടാൻ ദുർവിധിയണഞ്ഞതും.
ശൈലനന്ദിനി തൻെറ ദാസ്സനാം ശ്രീനന്ദിയും
ഗർവ്വനാം സുരേശനെ താഡിച്ച് വീഴ്ത്തീടിനാൻ.
ശംഭുവാഹകൻ നന്ദികേശനാം മഹാബലൻ
ശംഭുനിന്ദയെ പാരം സഹിക്കാൻ തുനിയുമോ?
ശംഭുനിന്ദകൾ ചെയ്ക സംക്രന്ദവക്ഷസ്സിങ്കൽ
നന്ദികേശനാൽ പത്തു് താഡനം ഭവിക്കയും,
ഇന്ദ്രൻെറ കൈകാലുകൾ നന്ദികേശനും കൂട്ടി-
ട്ടിന്ദ്രജാലത്തെപ്പോലെ ചുഴററിയെറിഞ്ഞപ്പോൾ
ഇന്ദ്രനും സുധർമ്മക്കു് താഴത്തു് പതിക്കയും
ഇന്ദ്രഹംകൃതിക്കെന്നും ഈവിധം ഫലംതന്നെ!
ഓരോരോ കാലങ്ങളിൽ വാസവമനസ്സിങ്കൽ
ഓരോരോ നിന്ദാകാര്യം തോരാതെ വരുംതാനും
വേരോടങ്ങാപത്തിനായ് ഹേതുവാമതു് നൂനം
ചേരണം നമ്മൾക്കെന്നും ഈയുള്ളപരമാത്ഥം.

## ഇന്ദ്രന് മുനിശാപം

പീഡനം ലഭിച്ചോരു ശക്രനും നിജാചാര്യ-
പാദങ്ങൾ കൂപ്പിക്കൊണ്ടീചരിതം മൊഴിഞ്ഞപ്പോൾ
കാര്യങ്ങളുള്ളം പാർത്തൊരാചാര്യനാം ബൃഹസ്പതി
ദേവരാജനെ നോക്കി സസ്മിതം ചൊല്ലീടിനാൻ.
'നരദേരിതം മനതാരിൽ ആദരിയാതെ
നേരോടെയുമാപതി തന്നെയും ദ്വേഷിച്ചപ്പോൾ
സംഭവിച്ചൊരീ ദുഃഖം, മുൻപു് നീ അഹല്യയെ
സംഗിച്ചപാപം ചെററു് ശേഷിച്ചിന്നിരിക്കയാൽ
ശർവ്വനും കോപിച്ചതേ; ശക്രാ നിൻ കൃതഘ്നത
സംഭവിപ്പിക്കും മേലിൽ ഓരോന്നായനത്ഥങ്ങൾ.
തങ്ങൾതൻ ദുഷ്ക്കർമ്മങ്ങൾ ഹേതുവാലോരോ ദുഃഖം

സ്വാമിയേ ശരണം അയ്യപ്പാ!

തീരാതെ വന്നീടുമേ ഗർവ്വമാനസ്സർക്കെല്ലാം.
നല്ലതുമാകാത്തതും മാനസ്സേ നിരൂപിക്കാൻ
അല്ലയോ വിവേകങ്ങൾ തമ്പുരാൻ തരുന്നതും?
കാമപീഡയിൽ ചിത്തതാരിനെ മറക്കുമ്പോൾ
പ്രാണനാശവുംകൂടി പ്രാണികൾക്കെത്തീടുമേ!
വേദങ്ങൾ ശാസ്ത്രം തത്വസാരങ്ങൾ പഠിച്ചെന്നാൽ
വേദിയർക്കുള്ളിൽ ബോധസാരങ്ങളുദിക്കണം.
നന്മതിന്മകൾ നേരിൽ കാണുവാനൊരു ചിത്തം
സന്മതിക്കണെഞ്ഞീടും ദേശികാനുഗ്രഹത്താൽ!
നന്മകൾ ഭവിപ്പാനും നന്മകൾ ചെയ്തീടാനും
തന്മനം തന്നിൽ ധർമ്മശാസ്താവെ പ്രതിഷ്ഠിക്കൂ.
സർവ്വസാക്ഷിയായ് സച്ചിദാനന്ദസ്വരൂപമായ്
സത്യമായ് ഒന്നുണ്ടെങ്കിൽ ധർമ്മശാസ്താവല്ലയോ?
സഗുണർക്ക് സ്വരൂപനും ഗുണഹീനർക്കരൂപിയും
നിർവ്വാണപരബ്രഹ്മം ധർമ്മശാസ്താവല്ലയോ?
അത്ഭുതഗുണഗണമേറുന്നോൻ ശാസ്താവിനെ
അത്ഭുതസ്വരൂപനാം അയ്യപ്പനെന്നോതുന്നു.
നിർവ്വാണസ്വരൂപിയാം അയ്യപ്പഭഗവാനെ
അൻപോട്ട് സേവിപ്പോർക്കണ്ടെത്തുന്നു മഹാഭാഗ്യം!
ധർമ്മ ശാസ്താവിൻ കോപജാലങ്ങൾ വരുത്തീടും
കർമ്മങ്ങൾ ചെയ്‌വോർ നിജ ദുഃഖഹേതുക്കൾ സർവ്വം
അന്യരാൽ വരുത്തുന്ന ദുഃഖമെന്നോർത്ത് ഓരോരോ
മർമ്മമാമധർമ്മങ്ങൾ ചെയ്യുന്നു ദിനന്തോറും;
നന്മലർ വറക്കുമ്പോൾ താപമോചനത്തിനായ്
ഉണ്മയിൽ തീയിൽ ചാട്ടം നെന്മണി പ്രമാണത്തിൽ.
ധർമ്മകർമ്മങ്ങൾ ചെയ്യാതുള്ള ജന്മിമാരെല്ലാം
ധർമ്മശാസ്താവിൻ കോപ വഹ്നിയിൽ വെന്തീടുന്നു!
ധന്യരായീടും ജനമാകവേ സുഖദുഃഖ–
ദ്വന്ദഭാവത്തിൽ സമ ചിത്തരായ് മേവീടുന്നു.
എങ്ങുമേ ദുഃഖം മററ് ജീവന്മാർക്കണയാതെ
ധർമ്മശാസ്താവിൻ പാദപത്മങ്ങൾ നമിക്കുന്ന
ധർമ്മകാർമ്മികർ കർമ്മജാലങ്ങളല്ലോ മുന്നം
മൂന്ന്ലോകങ്ങൾക്കച്ചുതണ്ടായി വാർത്തിപ്പതും!
ശുദ്ധഹീനമാം തോയ സ്നാനത്താലെത്തും ജ്വരം
നില്ക്കുമോ ജ്വരി തോയമൂലത്തെ പഴിക്കുമ്പോൾ?
മററുള്ളോർ ധനം തട്ടിപ്പാട്ടിലങ്ങാക്കും കൂട്ടർ
മുട്ടീടും ജന്മംതോറും നരകദ്വാരങ്ങളിൽ!
പെട്ടിടാ സൗഖ്യം കോടിജന്മങ്ങൾ കഴിഞ്ഞാലും

സ്വാമിയേ ശരണം അയ്യപ്പാ!

പെട്ടീടുമധർമ്മത്തിൻ പാലകന്മാർക്കെന്നുമേ,
പെട്ടിടാ ലോകർ ധർമ്മഹീനമാം കർമ്മങ്ങളിൽ
മുട്ടീടാതുള്ളം തന്നിൽ ദേവനെ ഭജിക്കേണം.
ഷഡ്വൈരി പ്രേമം വാക്ക്ലംഘനം കള്ളം പിന്നെ
മത്തേഭസ്തനിമാരിൽ മാനസ്സം വർത്തിപ്പതും
അന്യനാരിമാർക്കൊപ്പം മേളിച്ച് വസിപ്പതും
ധർമ്മദാരത്തെ നിന്ദിച്ചേററവും ദുഖിപ്പതും
തന്നുടെ ഗൃഹത്തിങ്കൽ ശ്രുദ്ധികളോരാത്തതും
നന്നല്ല പുത്രുഷ്ഠതാ; അന്യായം ഇവയെല്ലാം.
ന്യായമല്ലാതുള്ളോരോ കാരിയം നടത്തുകിൽ
നാടുകൾ നശിച്ചുപോം ജീവന്മാർ വലഞ്ഞുപോം.
ഈവിധം വിചാരങ്ങൾ ചിന്തചെയ്തീടുന്നേരം
ചേരുമോ സംക്രന്ദനാ നിന്നുടെ ധിക്കാരങ്ങൾ?
ഏവമായ് ബൃഹസ്പതി ധർമ്മവാക്യങ്ങൾ മുദാ
ദേവരാജനോടോതി മരുവും ദശാന്തരേ;
വന്നാനങ്ങവിടത്തിൽ ശർവ്വാംശോത്ഭവൻ മുനി–
പുംഗവൻ കോപിഷ്ഠനാം ദുർവ്വാസാവാകും ദേഹം.
ശർവ്വകോപത്തിൻ ബാക്കി തീർപ്പതിനാണോയിപ്പോൾ
ഗർവ്വകോപത്തിൻ മൂർത്തി ദുർവ്വാസാവണഞ്ഞതും?
സപ്തർഷി പ്രവരൻ അത്രീപുത്രനാം ദുർവ്വാസാവും
എത്രയും കുതുഹലാൽ ശക്രനെ നോക്കുംനേരം
ദീർഘമായ് നിശ്വാസങ്ങളുതിർത്താൻ മഹേന്ദ്രനും
ദീർഘമായ് പാദം പൂകീട്ടർഘ്യപാദ്യങ്ങൾ നൽകി;
അർച്ചനം ചെയ്താൻ മുനി മുഖ്യന്റെ പാദങ്ങളിൽ
സ്വച്ഛമാനസ്സം പൂണ്ടാനത്രീപുത്രനും ചെമ്മേ.
ശക്രോപചാരങ്ങളാൽ പ്രീതനായ് ദുർവ്വാസാവും
ശക്രന് സമ്മാനിച്ചാൻ നല്ലൊരു മലർമാല്യം.
സൗരഭ്യമേറും ചാരു സൂനങ്ങൾ നിറഞ്ഞൊരു
ചാരു രമ്യാഭയാൽ ശോഭിക്കും മാല്യത്തിന്റെ
സാരസ്യമേറും കാന്തി സമ്മോഹമേറും ഗന്ധം
അസ്സഭാലോകർക്കെല്ലാം വിസ്മയം ജനിപ്പിച്ചാർ!
നിശ്ചയം ലോകങ്ങൾക്ക് രക്ഷണം ചെയ്തീടുന്നോൻ
നിശ്ചയം ചെയ്യും ലീലകളിവയെല്ലാം എന്ന്
നിശ്ചയിച്ചീടുന്നേൻ ഞാൻ തമ്പുരാൻ ഭഗവാനേ!
നിശ്ചയം കാത്തീടണേ ഭക്തരെ സദാ നിത്യം.
വർണ്ണരാജിയും ഏററം ക്രമണപ്രസരിപ്പും
നിർണ്ണയിച്ചീടാനൊട്ട് പ്രാരാബ്ധമെന്നാകിലും
അമ്മഹാ ദാമം തന്നാലുതിർക്കും പരിമളം

സ്വാമിയേ ശരണം അയ്യപ്പാ!

വിണ്ണിനെ സൗരഭ്യത്തിൻ സിന്ധുവായ് ചമച്ചതേ!
മാമുനിവരൻ ഏവം ദാനം ചെയ്തൊരീദാമം
വാനവേശ്വരൻ വേഗാൽ മൂർദ്ധാവിലണച്ചപ്പോൾ,
മാമുനി താനും ചൊന്നാൻ 'കേളെടോ പുരുഹൂതാ!
സാരസവിലോചന ശ്രീമഹാ ഉമാദേവി
സാരമായ് ധരിച്ചതീദാമമെന്നറിഞ്ഞാലും.
അംബികാദേവി തൻെറ നിർമ്മാല്യമായ ഹാരം
അൻപോട് നിനക്ക് ഞാൻ സമ്മാനം ചെയ്തേൻ ശക്രാ.
നീയിതു് ചികുരാഗ്രേ ചൂടീടുമെന്നാകിലോ
കോമളാംഗത്വം നിനക്കേറീടും അസംശയം.
നിന്നുടെ ലോകർക്കെല്ലാം മംഗളം ഭവിച്ചീടും
കുന്നിൻ മാനിനിയേററം നിങ്ങളിൽ കനിഞ്ഞീടും.
അത്രീപുത്രൻെറ മൊഴി കേട്ടുടൻ സ്വർഗ്ഗാധിപൻ
അത്രിനന്ദനൻ തന്നെ മെല്ലവേ കരംകൂപ്പി;
അമ്മഹാ ദാമത്തിനെ വൻപനാം ഹസ്തീന്ദ്രൻെറ
മസ്തകോപരി ചേർത്തു് മുകുരം നോക്കുന്നേരം,
ദാമസൂനങ്ങൾക്കുള്ളിൽ പൂകീടും തേനുണ്ടീടാൻ
വണ്ടുകൾ വട്ടംചുററി പറന്നു തുടങ്ങിനാർ.
മുകുരത്തിൽ നോക്കിച്ചികുരം ശക്രനും കോതുന്നേരം
ഭ്രമരക്കൂട്ടങ്ങളാൽ അമളി പിണച്ചല്ലീ!
വണ്ട്ജാലത്താൽ ഇണ്ടൽ പെട്ടോരു ദന്തീന്ദ്രനും
മണ്ടിനാനവിടത്തിൽ മാലയും താഴേയ്ക്കിട്ടാൻ.
താഴത്തു് വീണുള്ളോരു ദാമത്തെ ഹസ്തീന്ദ്രനും
പാഴത്തമായിട്ടേററം ചവുട്ടിത്തുടങ്ങിനാൻ!
ഇത്തൊഴിൽ കണ്ടു് പാരം കോപിച്ച ദുർവ്വാസ്സാവും
നിർദ്ദയം സുരേശനെ ശപിച്ചങ്ങോതീടിനാൻ:
'ദുർമ്മതേ! ദുരാചാരാ! നിർമ്മരിയാദം ഭവാൻ
ദുർന്നയം കൈക്കൊണ്ടതു് നന്നല്ലന്നോർത്തീടു നീ.
അംബികാദേവി തൻെറ നിർമ്മാല്യമായ ഹാരം
സമ്മാനിച്ചരുളുവാൻ മോദിച്ചോരെൻ കൺമുന്നിൽ
സമ്മാനം ധരിക്കാത്ത ധിക്കാരിയാകും നീയും
നിന്നുടെ സമൂഹവും വൃദ്ധരായ് വരും മേലിൽ!
വന്നിടും ജരാനര നിനക്കും നിൻലോകർക്കും
മന്നിടം തന്നിൽ മേവും മർത്ത്യർക്കെന്നതുപോലെ.
ചാരുത്വമേറും ദേഹേ യൗവ്വനം തുടിക്കയാൽ
സാരവത്തല്ല ധർമ്മം നിങ്ങൾക്കീകാലങ്ങളിൽ.
ആകയാൽ ഭവാന്മാർക്ക് ഗാത്രാഭിമാനത്തിൻെറ
സാരസ്യം ലഭിച്ചിടാ! മൃത്യുവും ഭവിച്ചീടും'!

സ്വാമിയേ ശരണം അയ്യപ്പാ!

ഈവിധം ശാപോക്തിയാൽ തീക്കനൽ മിന്നും നേത്ര—
സജ്ഞയാൽ നാകം വെണ്ണീറാക്കുവാൻ മുനിശ്രേഷ്ഠൻ
ചിന്തിക്കും നേരത്തുടൻ വേപഥു ശരീരനായ്
ഇന്ദ്രനും മുനീന്ദ്രന്റെ പാദംചേർന്നോതീടിനാൻ;
'എന്തുപോൽ മുനീശ്വരാ! ഈവിധം ശാപംചെയ്‌വാൻ
ഹന്ത; ഞാൻ ഭവത് പാദം പൂകുന്നോരേഴയല്ലോ?
നിൻതിരുമേനി ഉള്ളം കുളിർത്തീ പാപിക്കിപ്പോൾ
വൻതാപം നീക്കി തുണച്ചീടണേ ദയാംബുധേ!
നിൻതിരുവടി കനിഞ്ഞേകിയ മഹാമാല്യം
എൻ ചികുരത്തിൽ ചേർക്കാനുള്ളത്തിൽ കൊതിക്കുമ്പോൾ
ഹസ്തിയും ദയാഹീനം മെതിച്ചാനമ്മാല്യത്തെ
ഭക്തവത്സലാ! എന്നിൽ കൈതവം തോന്നീടൊലാ.
ഞങ്ങൾക്കിന്നങ്ങേകിയ ശാപങ്ങൾ തടുക്കുവാൻ
ഞങ്ങളാൽ കഴിവില്ലേ രക്ഷതു കൃപാംബുധേ!
ശാപമോക്ഷങ്ങൾ ഉള്ളം കനിഞ്ഞിന്നേകീടണേ
ദീനവത്സലാ! മഹാ താപസകുലോത്തമാ'!

ഇന്ദ്രരോദനം കേട്ട് ദീനാനുകൂലം മുനി
ഇന്ദ്രശാപത്തിന്നൊരു പോംവഴി ഓതീടിനാൻ.
നിങ്ങൾക്ക് ഭവിച്ചൊരീശാപകാരണം മേലിൽ
ധർമ്മരക്ഷണം ചെയ്‌വാൻ ഹേതുവായ് ഭവിച്ചീടും.
പാൽക്കടൽ കടഞ്ഞുടൻ ലഭ്യമാം പീയൂഷത്തെ
ആസ്വദിച്ചീടുന്നാകിൽ ശാപമോക്ഷവും ദൃഢം.
തത്രവന്നീടും അമൃതത്വത്തിൻ ഭാവികളും
എത്രയും ധന്യർ മേലിൽ ദേവരാജാവേ! നിങ്ങൾ.
ശാപമോക്ഷവുമേകി മാമുനി മറഞ്ഞപ്പോൾ
ദേവലോകത്തിൽ കേൾക്കായ് ദീനരോദനങ്ങളും.
യൗവ്വനത്തിമർപ്പേറി മദിച്ചോരമരന്മാർ
ഗർവ്വഹീനരായ് അഹോ! വൃദ്ധരായ് മാഴ്കീടിനാർ.
കായങ്ങൾ വളഞ്ഞുള്ളോർ വടിയും നിലത്തൂന്നി
കായങ്ങൾ ചലിപ്പിപ്പാനേററവും ക്ലേശിക്കുന്നോർ,
കണ്ണുകൾ കുഴിഞ്ഞുള്ളോർ പല്ലുകൾ കൊഴിഞ്ഞവർ
തോലിനാൽ ചുററപ്പെട്ടോരസ്ഥിപഞ്ജിരം ചിലർ!
ജ്വരത്താൽ വലഞ്ഞേററം കുരയ്ക്കും ദേവന്മാരും
പടുത്വം വെടിഞ്ഞുടൻ പൃഥ്വിയിൽ വീണീടുന്നോർ.
അംഗലാവണ്യം മുററി കാമനെത്തലോടീടു—
മംഗന തിലോത്തമ തിലരൂപത്തെയാർന്നാൾ!
ഭംഗിയിൽ ജഘനദ്വയം തുള്ളിക്കും ദേവനാരി
രംഭയെ കാൺകിൽ കാസപീഡിത എന്നും തോന്നും!

സ്വാമിയേ ശരണം അയ്യപ്പാ!

പാർവ്വണശശിമുഖി ഉർവ്വശിക്കരസ്സിങ്കൽ
പാട്ടകൾപോലും കാണ്മാനില്ലങ്കിൽ ചൊല്ലാവതോ?
കുംഭിതൻ തുമ്പിക്കൈപോൽ കമ്പിതങ്ങളായ്ക്കണ്ടു
രംഭ മേനകമാർ തന്റെ കമ്പങ്ങളേറും തുട–
ക്കാമ്പുകൾ കമ്പിൻ തുല്യം സംപ്രതി മുരണ്ടേററം
ഏററുമാററുവാൻകൂടി ത്രാണിയില്ലാതായ് കഷ്ടം!
ചിത്തകാമിനിമാരാൽ നൃത്തങ്ങൾ വച്ചീടുമ്പോൾ
എത്രയും തിക്കിത്തള്ളി വെക്കത്തിൽ സഭയേറും
ഉത്തുംഗസ്തനിമാരിന്നെത്രയും വിഷണ്ണരായ്
ഉത്തമാംഗങ്ങൾപോലും വളച്ചു മരുവിനാർ!
എത്രയും മോദാൽ മർത്ത്യ നേത്രങ്ങൾ കുളിർപ്പിച്ചോർ
വൃദ്ധരായ് വശംകെട്ടാർ; എത്രയും മഹാകഷ്ടം!
എത്രയും വശംകെട്ടിന്നിഴഞ്ഞു നീങ്ങീടുന്നേ,
എത്രയും ലാവണ്യത്തെ ലാളിച്ച സുരേശനം!
എത്രയും കരാളമായ് മൃത്യുവിൻ ചാരന്മാരാം
വൃദ്ധത ജരാനര എന്നിവർ പിടിപെട്ട
കോമളരൂപന്മാരും കാമിനീമണിമാരും
കാതരായ് മേവീടുന്ന കാഴ്ചകൾ കഥിച്ചീടാൻ
കാലമേറെയായ് ഏററം ശ്രമിച്ചുവെന്നാകിലും
ലോകജാതന്മാർക്കൊന്നും പ്രാപ്തിയായ്വരാ നൂനം!

ലോകങ്ങളേതാകിലും ജീവന്മാർ നിനയ്ക്കേണം
സാരമാം കാര്യം നാലു് നന്മയ്ക്കായ് സുനിശ്ചയം.
യൗവ്വനം പോമെന്നതും പ്രഭുത്വം നീളില്ലെന്നും
സമ്പത്താൽ സായൂജ്യങ്ങൾ പ്രാപിക്കില്ലെന്നും പിന്നെ
അനർത്ഥം ഭവിപ്പാനായ് ഹേതുവാമവിവേകം
അകററി ഭവിക്കേണം; ഈവിധം കാര്യം നാലും
ചിത്തത്തിലഹങ്കാരം നാശകാരിണിയെന്ന
സത്യത്തെ വിചാരിപ്പാൻ ഇച്ഛൊന്ന കാര്യങ്ങളും.
ദേവലോകത്തിൽ വന്ന ദീനങ്ങൾക്കെല്ലാം ഹേതു
സരമാം പ്രമാണങ്ങൾ തൃണവൽഗണിയ്ക്കയാൽ!
പാരിജാതത്തിൻ പൂവും പത്രവും വാടിടുന്നു!
സാരനാം ഐരാവതം താഴത്തു് വീണീടുന്നു!
ശ്വാക്കളും ക്രോഷ്ടാക്കളും മോങ്ങുന്നു കൂകീടുന്നു,
ഈതികൾ പെരുകുന്ന ബാധകൾ ഏറീടുന്നു.
ഈവിധം ദുഃഖങ്ങളാം കാര്യങ്ങൾ നാകത്തിന്റെ
മൂലകൾ തോറും പോലും ഏറെയായ് വന്നൂ കഷ്ടം!
അന്നേരം ബൃഹസ്പതി അവിടെ എത്തീട്ടുടൻ

ഖിന്നനാം സുരേശനോടോതിനാൻ പതുക്കവെ.
'ഹേതുവെന്യേ ഭ വാൻ ശങ്കരാലയമാവും
സാധുവാം ശൈലേന്ദ്രനെ പീഡിപ്പിച്ചതുമൂലം
നിന്നുടെ മനോമദമുടച്ച് കളയുവാൻ
മന്മഥ വിരോധിയും മുനിയെ അയച്ചിഹ
അദ്രിപുത്രി തൻ കാന്തൻ ശ്രീമഹാദേവൻ ശംഭു
ആർദ്രചിത്തനാം ദേവൻ സർവ്വജ്ഞൻ! നിരാമയൻ!
സർവ്വജീവികൾക്കുള്ളിൽ വസിക്കും മായാതീതൻ
നിർവ്വികാരാത്മാ രാമൻ! സർവ്വേശൻ! ജഗത്പ്രഭു!
ജനിക്കെന്നതും പിന്നെ മരിക്കെന്നതുമില്ല
ജനിമൃതി ഭവിക്കില്ലീദേവനെ ഭജിച്ചീടിൽ!
തന്നുടെ ലീലാഹേതുവൊന്നിനാൽ ലോകങ്ങളെ
നന്നായ് പാലിച്ചീടുന്ന ശങ്കരൻ! സദാശിവൻ!
സർവ്വലോകർക്കും ശർവൻ സമ്മോദ പ്രദൻ ദേവൻ
ഗർവ്വമാനസർക്കെല്ലാം കാലനാം കാലകാലൻ!
തന്മനം തന്നിൽ ശംഭുദേവനെ ഭജിക്കെടോ
തന്നെത്താൻ മറന്നെല്ലാമേകീടും മഹാദേവൻ!
ഇന്ന് നിൻ കൃതമായ ഹീനകർമ്മത്താൽ കോപം
വന്നൊരു ജടാധാരി തന്നെയും സേവിക്ക നീ!
ആകയാൽ ഭവാൻ ദേവജാതരുമായി വേഗം
നോവുകൾ പോക്കീടുവാൻ വേഗേന ശ്രമിക്കെടോ.
പോവുകിൻ വേഗം നിങ്ങൾ സത്യലോകത്തേക്കാദ്യം
കാണുവിൻ ധാതാവിനെ ദീനവാരണത്തിനായ്

വാനവാചാര്യൻ ചൊല്ല് കേട്ടുടൻ ദേവേന്ദ്രനും
വാനവസമൂഹവും ദീനരായ് ബന്ധും കൂട്ടി
നാന്മുഖപ്രഭു മുമ്പിൽ സത്യലോകവും പൂകി
സാരസ്സാസനൻ തന്നെ കുമ്പിട്ട് സാരാംശങ്ങൾ
സാരമായ്ച്ചൊല്ലി തീരെ കാതരായ് പാദങ്ങളിൽ
പാരമായ് വ്യഥപൂണ്ട് സാദരം മേവീടുമ്പോൾ;
സാരസ്സാസ്സനൻ ദേവൻ സാരങ്ങൾ ഗ്രഹിയ്ക്കയും
സാദരം ദേവന്മാരെ ചേർത്തുടൻ കൈലാസത്തിൽ
വേഗേന പ്രവേശിച്ചും ശ്രീമഹാദേവൻ മുമ്പിൽ
സാദരം സാരാംശങ്ങൾ ഉരച്ചും മേവീടിനാൻ
പന്നഗവിഭൂഷണൻ കന്മഷം ഹനിച്ചീടാൻ
സങ്കടം പേറീടുന്ന വാനവന്മാരോടൊപ്പം
പങ്കജാലയൻകൂടി പാൽക്കടൽ പ്രവേശിച്ചാൻ
സങ്കടാതങ്കാപഹാ! ശങ്കരാ! ശിവ! ശിവ!

സ്വാമിയേ ശരണം അയ്യപ്പാ!

നാഗതല്പത്തിൽ തിരുശയനം കൊള്ളും ദേവൻ
നാഗധാരിയേയും നാന്മുഖനേയും കണ്ട്
പ്രീതനായരുൾ ചെയ്യാൻ നാകലോകത്തിൻ ഖേദം
വേഗേന നീങ്ങീടുവാൻ ആനന്ദമാർന്നീടുവാൻ.
'ഓർക്കുകെൻ മഹാദേവാ! കലികാലത്തിലുണ്ടാം
ആക്കമേറിടും ദുഃഖവാരിധി കരേറുവാൻ
വെക്കത്തിൽ ഒരുത്പാതമുണ്ടാക വേണം അതി–
ന്നാക്കമേററിടാൻ ദുർവ്വാസ്സാവിന്നു് നിമിത്തമായ്
ഓങ്കാരരൂപൻ മമ നന്ദനൻ പൂജാതനായ്
ബ്രഹ്മാണ്ഡം രക്ഷിച്ചീടാൻ കാലമാമിത്തു കാലം
ബ്രഹ്മാണ്ഡപ്പൊരുളാകും ഹരിഹരാത്മജൻ ദേവൻ
ധർമ്മരക്ഷസ്സായ് ഉള്ളോൻ; ഏകമാം പരബ്രഹ്മം!
കൃതമാം യുഗം തന്നിൽ ഇക്കാലത്തവതാരം
തിരുരൂപത്തെപ്പേറും ശങ്കരാ! നമ്മൾ സുതൻ
യുഗചാര്യകൾക്കെന്നും പൊരുളാം പരബ്രഹ്മം
കലികാലത്തിൽ ലോകർ സേവിക്കും ദയാപരൻ
ധർമ്മവഞ്ചകർ കേളിയാടീടും കലിതന്നിൽ
ധർമ്മരക്ഷകൻ സർവ്വം പാലിക്കും ദയാപരൻ
ധർമ്മരക്ഷസ്സായ് രൂപം പൂണ്ടൊരീഭഗവാനെ
ധർമ്മശാസ്താവായ് എന്നും ലോകങ്ങൾ വാഴ്ത്തീടുമേ!
നിർമ്മല പരബ്രഹ്മം ധർമ്മശാസ്താവല്ലാതെ
ഒന്നുമേ ഒരിടത്തും കണ്ടിടാ ബുധന്മാർക്കു്.
ധർമ്മശാസ്താവിൻ പ്രിയ മന്ത്രമാം നവാക്ഷരി
'സ്വാമിയേ ശരണം അയ്യപ്പാ'! ഒന്നിനാൽമാത്രം
പ്രീതനായീടും പരബ്രഹ്മം!

ഓർക്കുകിൽ ത്രിമൂർത്തികൾ ധർമ്മശാസ്താവിൻ ത്രയ–
മൂർത്തികളായോർക്കണം നന്മകൾ വരിച്ചീടാൻ;
കാലദേശാദി ഭേദഭാവങ്ങൾ ഏശീടാതെ
ലോകമീരേഴിലും ധർമ്മശാസനം ചെയ്യീടുന്ന
മൂലബ്രഹ്മത്തെ ധർമ്മശാസ്താവായ് അറിഞ്ഞാലും;
ഓർക്കണം ഭൂമിജാതരീയുള്ള പരമാത്ഥം.
ശ്വാസമായ് ഭഗവാന്റെ പ്രിയമാം നവാക്ഷരി
കീർത്തിക്കും ഭക്തർക്കെന്നും ദാസനാം മഹാശാസ്താ!
പഞ്ചഭൂതങ്ങൾ തന്നാൽ ഭൂതമാം രൂപംതോറും
പഞ്ചഭൂതേശൻ ധർമ്മശാസ്താവു് വസിക്കുമ്പോൾ
പഞ്ചഭൂത രൂപങ്ങൾ ജീവന്മാരായ് മേവുന്നു
അഞ്ചിനും നാഥനായോൻ രൂപഹീനനാം ശാസ്താ!

സ്വാമിയേ ശരണം അയ്യപ്പാ!

അഞ്ചിനേം ജനിപ്പിച്ചും അഞ്ചിലും വിളങ്ങീടും
അഞ്ചിനും നാഥൻ ശാസ്താ അഞ്ചപ്പനെന്നാകുമേ.
കൊഞ്ചലായ് നരന്മാർ ശ്രീനാഥനെ സ്മരിക്കുമ്പോൾ
കൊഞ്ചീടുമഞ്ചപ്പനെ അയ്യപ്പനെന്നും ശൗരേ!
അയ്യപ്പപാദഭക്തിയില്ലാതെ കലിതന്നിൽ
വല്ലാത്ത പാപങ്ങളെ നീക്കുവാനെളുതല്ലേ!
അയ്യപ്പ സ്മരണയാൽ പാതകൗഘങ്ങൾ ഭസ്മം!
അയ്യപ്പനാമം ശുദ്ധമാക്കുന്നു ലോകങ്ങളെ.
അയ്യപ്പചരിതങ്ങൾക്കല്ലാതൊന്നിനും ഭൂമൗ
കൈതവങ്ങളെ പോക്കാൻ ആക്കമില്ലൊരിക്കലും!
അയ്യപ്പ സ്മരണകളുള്ളത്തിൽ എത്തീടുവാൻ
ദിവ്യമാം നവാക്ഷരി മന്ത്രമായ് ഓതീടണം.
ദിവ്യമാം നവാക്ഷരി ശ്രവണം തന്നാൽപോലും
കൈവിടും ഭവാർണ്ണവം മനുജർക്കസംശയം!
ദിവ്യമാം നവാക്ഷരിപ്പൊരുളാം പരബ്രഹ്മ
വൈഭവങ്ങളെ വാഴ്ത്താൻ കഴിയാ അനന്തനും!
ആകയാൽ ദുർവ്വാസാവിൻ ശാപമോക്ഷാർത്ഥം നാകർ
ജീവനായ് നവാക്ഷരി പാരമോദേന ചൊല്ലി–
ട്ടാകുലമെന്യേ ക്ഷീരവാരിധി കടയുമ്പോൾ
ക്ഷീണങ്ങളെല്ലാം പോവും കൈവരും അമരത്വവും.
ആകണം ഗിരിവരൻ മന്ദരം മത്തായിട്ടും
ആകണം ഫണീന്ദ്രനാം വാസുകി ചുററായിട്ടും
ആകണം ജരച്ചോരു ദേവന്മാർ കടയുവാൻ
ആകണം ദൈത്യന്മാരും നാകർക്ക് സഹായികൾ
പാൽക്കടൽ കടയുമ്പോൾ പൊങ്ങീടും പലതായി–
ട്ടാക്കമേറീടും ദിവ്യ ദ്രവ്യങ്ങൾ അസംഖ്യമായ്.
മൂലോക രക്ഷയ്ക്കായി ഭേിക്കുമിവയെല്ലാം
മൂലോകർ ഭാഗ്യം! ധർമ്മശാസ്താവിൻറനുഗ്രഹം!'
ഇങ്ങിനെ രമാനാഥൻ അരുൾ ചെയ്തോരു കാര്യം
തിങ്ങിനാമോദത്താൽ ശംഭു ദേവരോടറിയിച്ചാൻ.
ദീനരാം ദേവന്മാരും മ്ളാനതാഹീനം തത്ര
ദീനരക്ഷകൻ തന്നെ ചിന്തിച്ച് മേവീടിനാർ

'ഓം സ്വാമിയേ ശരണം അയ്യപ്പാ'!

## പാൽക്കടൽ മഥനം

ഫാലലോചനൻ മഹാ കാലകാലനാം ദേവൻ
പാരാതെ ദൈത്യന്മാരെ പാലാഴി മഥനാർത്ഥം
പാലാഴി തീരത്തെത്താൻ ആജ്ഞകൾ കൊടുത്തപ്പോൾ,
പാർവതീപതീ പാദ ദാസന്മാർ സഹർഷേണ
പാലാഴി മഥിച്ചീടാൻ ഏറെയാമോദത്തോടെ
പാർവതീ മണവാള പാദങ്ങൾ നമിക്കയും,
വേഗേന സുരന്മാർക്കത്യാനന്ദ മുദിക്കയും,
വേഗമോടെല്ലാവരും ആനന്ദം കൂറീടിനാർ
ശങ്കയെന്യേ ദൈത്യർ പാലാഴി പ്രാപിച്ചപ്പോൾ
സങ്കടം ലോകർക്കെല്ലാം വേറെയായ് എന്നും ചൊല്ലാം.
'കാണി നേരമെന്നാലും പാലാഴി പ്രാപിപ്പോരിൻ
ക്ഷീണങ്ങളെല്ലാം തീരും കൈവരും കൈവല്യവും'
മങ്കയെ ചുമലേററും പക്ഷീന്ദ്രസഹായവും
ശങ്കരഭഗവാൻെറ കാരുണ്യക്കടാക്ഷവും
വൻകടൽ കടഞ്ഞീടാൻ മന്ദര ഗിരീന്ദ്രനേം
പന്നഗേന്ദ്രനാം ഫണി വാസുകി നാകത്താനേം
പാലാഴി ദേശത്തിങ്കൽ എത്തിച്ച മഹാഭാഗ്യം!
ഭാഗ്യകർമ്മങ്ങൾക്കുണ്ടോ ന്യൂനത ഭവിക്കുന്നു?
വാനലോകരും മററ് ദാനവവീരന്മാരും
ക്ഷീരവാരിധി നന്നായ് കടഞ്ഞു തുടങ്ങിനാർ
മത്താകും ഗിരീന്ദ്രനെ വാസുകീ തന്നാൽ ചുററീ
ബദ്ധശ്രദ്ധരായ് ഏവം മഥനം തുടർന്നപ്പോൾ
യക്ഷലോകരും പിന്നെ കിംപുരുഷന്മാരുമായ്
ഒപ്പത്തിൽ നഭസ്സിങ്കൽ കീർത്തനം തുടങ്ങിതേ.
വെക്കത്തിൽ സപ്തർഷിമാർ വേദമന്ത്രങ്ങൾ മീട്ടി
തക്കത്തിൽ തലാതല വാസികൾ നൃത്തം ചെയ്താർ
അതലത്തിൽ വസിപ്പോരും സുതലത്തിൽ വസിപ്പോരും
പ്രതലമാം പാലാഴിയെ പാടി വാഴ്ത്തിത്തുടങ്ങിനാർ
ഗന്ധർവന്മാരും സിദ്ധചാരണാദി സമൂഹവും
തൻ പ്രിയമാരോടൊപ്പം നർത്തനം തുടർന്നപ്പോൾ
ഭൂലോകവാസി ജനം സർവലോകേശൻ തന്നെ
കൈവിടാതുള്ളം ചേർത്ത് പൂജിച്ചമരുവിനാർ
മാരണങ്ങൾ ഹനിച്ചീടാൻ ആനന്ദമാകവേയേറാൻ
മാനനീയർ മഹർലോകർ മാധവസ്സേവകൾ ചെയ്താർ

സ്വാമിയേ ശരണം അയ്യപ്പാ!

വീണാപാണിയാം മുനിനാരദർ അണഞ്ഞുടൻ
ഈണത്തിൽ നവാക്ഷരി വീണയിൽ മീട്ടീടിനാൻ.
'സ്വാമിയേ ശരണം അയ്യപ്പാ! ചതുരാനന പ്രിയാ!
സ്വാമിയേ ശരണം അയ്യപ്പാ! താരക സ്വരൂപമേ!
സ്വാമിയേ ശരണം അയ്യപ്പാ! നാരായണ സു പൂജിതാ!
സ്വാമിയേ ശരണം അയ്യപ്പാ! ആമയാപഹാ! ദേവാ!
സ്വാമിയേ ശരണം അയ്യപ്പാ! ഓങ്കാര രൂപേ! ഹരേ!
സ്വാമിയേ ശരണം അയ്യപ്പാ! പാഹി പാഹി ഭഗവാനേ!
ശംഭോ ഹരേ! ശംഭുസൂനവേ! അയ്യപ്പാ!
അൻപോട് സങ്കടൗഘങ്ങൾ ഹനിക്കണേ!
പാലാഴിനാഥൻ സൂനോ! പാഹി മോഹിനീസൂനോ!
തീരാത്ത കലികാല ദീനങ്ങൾ മാററീടണേ!
ആതങ്കവൈരിയാം അയ്യപ്പാ! ദൈവമേ!
അകമേറിയെൻ മനതാരിൽ വസിക്ക നീ
അയ്യപ്പാ! അയ്യപ്പാ! അയ്യപ്പാ! ദൈവമേ!
അയ്യപ്പാ! ഞങ്ങളെ പാലിച്ചുകൊള്ളണേ!'
വീണാപാണിയും മഹാതാരക സ്വരൂപനെ
ഈണമായീവിധം വീണയിൽ മീട്ടുമ്പോൾ,
ഈരേഴുലകിലും പാർക്കും മഹാജനം
താരക ബ്രഹ്മത്തെ ചിത്തേ നിരൂപിച്ചാർ.
ഗംഗാപ്രിയൻ ശംഭു ശങ്കരിയോടൊത്ത്
തുംഗനാം നന്ദിമേൽ പാലാഴി പൂകിനാൻ.
കുംഭീമുഖൻ മഹാവിഘ്ന നിവാരണൻ
അൻപോട് വിഘ്നങ്ങളെല്ലാം ശമിക്കുവാൻ
തുമ്പിക്കരത്താൽ കുസുമാഞ്ജലി ചെയ്ത്
സമ്പ്രതി പാലാഴിയിങ്കൽ വിളങ്ങിനാൻ.
ചേലോട് ചേലകളാകവേ ചേർത്തവൾ
ശ്രീ മഹാ ഗാനാംബിക വിപഞ്ചികാരാധിക
മോദേന തൻപ്രിയ മാരനമായഹോ
പാലാഴി തന്നിൽ ഉതിർത്തു രാഗങ്ങളും.
ദിവ്യരായുള്ളോരു ലോകവാസീജനം
ഭവ്യമായ് താരകം ചിന്തിച്ച് വാഴുമ്പോൾ
ഔഷധീശന്മാരാം അശ്വിനീസോദരർ
ഔഷധൗഘങ്ങളെ പാലിൽ വിലയിച്ചാർ.
വിസ്തരച്ചീവക കൂർമ്മ പുരാണാന്തേ
വ്യക്തമാക്കീടുക കാരണം ഭക്തരേ!
വ്യക്തമാക്കീടുവാൻ സാരാംശമൊക്കവേ
ഭക്തപ്രിയന്റെ പാദാബ്ജം നമിക്കുന്നേൻ.

സ്വാമിയേ ശരണം അയ്യപ്പാ!

ഭക്തജനപ്രിയാ! ദീന സംരക്ഷകാ!
സക്തിയോടെന്നിൽ കൃപാമൃതം തൂകണേ!
നിത്യവുമോരോ നിമിഷങ്ങളിൽ പോലും
ചിത്തത്തിൽ നീ രമിച്ചീടുകെൻ അയ്യപ്പാ!

മായാവിമാരായ ദാനവവീരരും
ആമയചിത്തരാം വാനവവീരരും
മായാവിഹീനമായ് അബ്ധി മഥിക്കുമ്പോൾ
നിരവധി ദിവ്യദ്രവ്യങ്ങൾ ഉയർന്നതേ.
ഓരോരോ ദ്രവ്യമുയർന്നു വന്നീടുമ്പോൾ
ഓരോരോ ദിവ്യർ വരിച്ചതെല്ലാം മുദാ.
കാമധേനു പിന്നെ വാരുണീ ദേവിയും
പാരിജാതം വീണ്ടും അപ്സര സ്ത്രീകളും
ചന്ദ്രനും ചന്തമായ് പൊന്തിയ നേരത്ത്
സുന്ദരന്മാരാൽ ഗ്രഹിച്ചിവയൊക്കവേ.
മഥനം ത്വരിതമായ് തുടരും ദശാന്തരേ
അചലം താനും സ്വല്പം താഴ്പോട്ടങ്ങിരിയ്ക്കയും
അതിനാൽ അഖിലർക്കും ആർത്തികൾ ഭവിച്ചപ്പോൾ
മതിമാൻമുഖി മാരൻ കൂർമ്മ രൂപത്തെപ്പേറി
അംബുവിലണഞ്ഞുടൻ മന്ദരം മുകളേററി
മന്ദമായ്യുയർത്തുമ്പോൾ മന്ദരം മേല്പോട്ടേററം
മന്ദതാഹീനം പൊങ്ങി മഥനം നിലയ്ക്കയും,
മന്ദതാനിവാരണൻ പങ്കജപാണി ദേവൻ
പങ്കധാരിയായുടൻ അംബരേ ഗമിയ്ക്കയും
മന്ദരാചലത്തിനെ ഒപ്പമായ് ക്ഷീരം തന്നിൽ
നന്ദിച്ചങ്ങിരുത്തിനാൻ നാഗതല്പകൻ നാഥൻ
സുന്ദരിമണിമാരിൻ മാനസ്സചോരൻ; വിഷ്ണു!
എന്നൊക്കെ ഭക്തന്മാർക്ക് ദീനങ്ങൾ വന്നീടുമ്പോ—
ളന്നൊക്കെ തുണയ്ക്കായിട്ടെത്തുന്നോൻ ശ്രീമാധവൻ!
പന്നഗശായി ഫാലലോചന നിഷേവിതൻ
നിന്തിരു പാദങ്ങളിൽ വീഴുന്നേൻ ഭഗവാനേ!
സന്താപാന്തകൻ മമ തമ്പുരാൻ അയ്യപ്പൻെറ
സന്തതിയാകും എൻെറ മാനസ്സം തന്നിൽ നാഥൻ
സന്തതം വസിക്കേണേ! ചിന്തകൾ തരേണമേ!
തമ്പുരാൻ മഹാപോററീ! സന്തതം ഭജിക്കുന്നേൻ.
നിന്തിരു മഹാമന്ത്രം ഒൻപതു വർണ്ണങ്ങളും
സന്തതം തോന്നീടണേ എൻനാവിലാത്തമോദം.
സന്തതം നവാക്ഷരി ഓതീടും ഭക്തർ തൻെറ

പാദങ്ങൾ പുൽകീടുവാൻ ആശിഷമേകീടണേ!
നമസ്തേ മഹാദേവ സൂനവേ! നമോ!നമഃ
നമസ്തേ ഭവഭയ ഭഞ്ജ്നാ ശുഭപ്രദാ!
നമസ്തേ പത്മേക്ഷണാ! പാപമോചനാ! ശംഭോ!
സമസ്താപരാധങ്ങൾ ക്ഷമസ്വ ദയാനിധേ

## രാമ നാമോല്പത്തി

പീയൂഷാത്ഥരായ് ദേവലോകരും അസുരന്മാരും
ക്ഷീരാബ്ധി തോയം നന്നായ് കടയും നേരത്തിങ്കൽ
കാലമങ്ങെട്ടും പത്തും നാഴിക ചെന്നീടുമ്പോൾ
ഘോരനാം നാഗേന്ദ്രനും തളർന്നാൻ വശംകെട്ടാൻ.
ഘോരമാം രവം ചെയ്തു് വാസുകിതാനും പാരം
ഘോരമായ് നേത്രങ്ങളും മിഴിച്ച് പുളഞ്ഞുടൻ
ഘോരമാം കാകോളത്തെ വമിച്ചാൻ മഹാകഷ്ടം!
ഘോരമായ് ലോകങ്ങളും തപിച്ചാർ! വ്യഥപൂണ്ടാർ!
വാസുകി വക്ത്രം തന്നിൽ തിളയ്ക്കും മഹാവിഷം
ഈഷലെന്യേ നാനാലോകങ്ങൾ വെണ്ണീറാക്കും,
ഈ വാസ്തവം ഗ്രഹിച്ചോരു കാളവാഹനൻ ദേവൻ
വാസുകീവിഷം താനും വായിലങ്ങൊതുക്കിനാൻ
വാമദേവൻെറ ഘോരസാഹസം കണ്ടിട്ടുടൻ
വാമലോചനയാളാം ശങ്കരി ശ്രീപാർവ്വതി
ദീനയായ് വിലപിച്ചും സാഹസപ്പെട്ടും ക്ഷണാൽ
പ്രാണനാഥൻെറ ഗളം അമർത്തി കരങ്ങളാൽ.
പ്രാണനാഥൻെറ പ്രാണൻ പോവതു് കണ്ടീടുവൻ
ത്രാണിയാവതോ പ്രിയ പത്നിമാർക്കൊരിടത്തും?
പ്രാണൻെറ പ്രാണനായ പാർവ്വതിമണവാളൻ
പ്രാണനായ് വരേണമേ നാരിമാർക്കെക്കാലവും!
മർദ്ദനം ഗളത്തിങ്കൽ ഗമിക്കും ഗരളത്തെ
നിർദ്ദയം ഭൂമൗ വീഴ്ത്തും ലോകങ്ങൾ ജ്വലിച്ചുപോം!
അക്ഷണം വിപത്തുകൾ വാരണം ചെയ്‌വാൻ വിഷ്ണു
വിക്രമത്തോടെ ശംഭുവായ്ത്താരി പൊത്തിട്ടുടൻ
ദിക്കുകൾ സർവ്വം ദിവ്യദൃഷ്ടിയാൽ നോക്കുന്നേരം
ദുഃഖാബ്ധി നിമഗ്നരായ് ലോകങ്ങൾ കണ്ടീടിനാൻ.

കാകോളപാനത്തെ കണ്ടുവിറച്ചോരു
മൂലോകരാകവേ ഇണ്ടലാർന്നാർ.

സ്വാമിയേ ശരണം അയ്യപ്പാ!

വേപഥു പൂണ്ടതേ പത്മനിലയനൻ
ഏവരും മാഴ്കിനാരാർത്തരായി.
അത്ഭുതം! അപ്പോഴം അശരീരി കേട്ടതേ
അയ്യനാം ദേവൻെറ ദീപ്തി കണ്ടാർ
'അച്ച്യുത—ശങ്കര മന്ത്രങ്ങളോതിടൂ'
അത്ഭുതബാലകൻ ചൊല്ലിയപ്പോഴം.
സ്തബ്ധരായ് ജീവച്ഛവങ്ങളായ് തീർന്നൊരു
മുപ്പാരിടത്തിലേം ജീവരോടായ്
ശാസന ചെയ്തുതേ ബാലശാസ്താവുടൻ
ശ്വാസമായ് തീർത്തീടൂ രാമമന്ത്രം!
മാധവ മന്ത്രമാം നാരായണയുടെ
ര—വർണ്ണം ബന്ധിക്കു മായനീക്കം;
മായയകററിടും പഞ്ചാക്ഷരിയുടെ
മാ—യുമായ് ഓതിനാൻ ബാലശാസ്താ.
രാമ രാമ രാമ മന്ത്രം ജനിപ്പിച്ചോൻ
ധീമാൻ മമ ദൈവം ധർമ്മശാസ്താ.
നിമിഷമോരോന്നിലും ഓതിടൂ ഭക്തരേ
ദുരിതാബ്ധി പോതമാം രാമ—മന്ത്രം.
സംസാര ദുഖങ്ങളററുപോം ഭക്തരേ
സൗഭാഗ്യ ശ്രേയസ്സാൽ സൗഖ്യമാളാം.
സർവ്വവും ശാസ്താതൃപ്പാദത്തിലർപ്പിക്കു
സർവ്വദാ രാമ മന്ത്രത്തെയോതു.

ദൈവമാം ശാസ്താവിൻെറിച്ഛപോൽ ലോകർക്ക്
കൈവന്നു മഹാമന്ത്രം രാമ—താരക മന്ത്രം.
രാമദേവൻെറ ചരിതം ചമച്ചോരു
ശ്രീമാൻ മഹാകവി വാല്മീകി മുഖ്യന്
പൂർവ്വകാലത്തിലെ കേടകറം മാററി—
പ്രകാശം കൊടുത്തുതേ രാമ—മഹാമന്ത്രം!

രാമ രാമ രാമ മന്ത്രം ജപിക്കുന്ന
പാലാഴി തീരത്തെ ഭക്തലോകം
കാമിതമാളുവാൻ ശാസ്താ നിയോഗേന
ഭോരിച്ചുമാദാൽ ജപിക്കുന്നേരം,
താപം വരുത്തിയ ഘോരഗളമാം!
കാകോളമാകെ ഉറഞ്ഞുമേവി!
കാളമേൽ സഞ്ചാരമാളും ഭഗവാൻെറ
ദിവ്യഗളത്തിലുറംപ്പൂണ്ട വിഷം
ദിവ്യമാം =രാമ= തൻ മായിക ശക്തിയാൽ

ദിവ്യമായ് നീലവർണ്ണത്തോട് കണ്ഠത്തിൽ!
ദിവ്യരാം മാമുനിവൃന്ദം ഭഗവാനെ
ദിവ്യഗളസ്ഥനെന്നോതി അപ്പോൾ.
നീലാഭ തൊണ്ടയിൽ പൂണ്ട് വിളങ്ങുന്ന
നീലാക്ഷിദേവീ രമണനാം ശങ്കരൻ
നീലകണ്ഠേതി എന്നോതി വിളിയ്ക്കയാൽ
നീലകണ്ഠഖ്യാതി വന്ന ഭഗവാന്!
നീലകണ്ഠൻ ദിവ്യ കാരുണ്യക്കാതലായ്
നീലാദ്രികൈലാസ ശൃംഗേ രമിക്കമ്പോൾ
ലോകത്തിലെങ്ങാൻ ഭവിപ്പതോ സങ്കടം?
ലോകർക്ക് നന്മയ്ക്കീലീലാ വിനോദങ്ങൾ.
നീലകണ്ഠാ! മഹാ കാലാരി ശങ്കരാ!
മാലാകെ മാററി തുണച്ചുകൊള്ളേണമേ!
മൂലോക പീഡകരം ചെയ്യും കലിതന്നെ
ചേലുററ തൃക്കണ്‍ തുറന്ന് ഹനിക്കണേ!
ശംഭോ മഹാദേവാ! ശ്രീശൂലപാണിനേ!
അൻപാർന്നനുഗ്രഹമേകു മഹാദേവാ!
ഓം ശിവശങ്കരാ! ചന്ദ്രക്കലാധരാ!
ഓങ്കാര രൂപിണേ! പാഹി പാഹി.

രാമ മന്ത്രങ്ങൾ ചൊല്ലി ക്ഷീരാബ്ധി കടയുമ്പോൾ
ഭീമമാം പ്രകാശത്താൽ ദീപ്തമാം പാലാഴിയിൽ
പാതകം പതിന്നാലും മിന്നുന്ന തേജസ്സോടെ
ദേവനാം ധന്വന്തരി ഉദിച്ച് പൊങ്ങീടിനാൻ
നീല നൽപട്ടിൽ ചാരു ഹേമ കുംഭത്തിൽ ദേവൻ
പീയൂഷം താങ്ങിവന്ന ദിവ്യമാം മുഹൂർത്തത്തിൽ,
ദേവവൃക്ഷമാം കല്പവൃക്ഷങ്ങൾ നികരങ്ങൾ
ദേവൻ മേൽ മലർ തൂകി! മാരുതൻ മന്ദം വീശി!
കോടിയർക്ക കാന്ത്യാ ദേവൻ മന്ദഹാസത്തോടുടൻ
കോടിപാപങ്ങൾ പോക്കും നീലനേത്രങ്ങളോടും,
സാധുജീവനം രക്ഷ ധർമ്മപാലനങ്ങളും
ചാരുവായ് സ്ഫുരിപ്പിക്കും ദീർഘബാഹുക്കളോടും,
പീയൂഷം കരാംബുജേ ധരിക്കും ധന്വന്തരി
ശ്രീ മുദാ ഏകീടുവാൻ പാൽക്കടൽ വിളങ്ങിനാൻ!
പീയൂഷ ധാരേ! സർവരോഗാപഹാരേ! ദേവാ!

ശ്രീപാദയുഗ്മങ്ങളിൽ ഭക്തി സംഭവിക്കേണേ!
മാമകാഹങ്ങൾ സർവ്വം വേരററു നീങ്ങേണമേ!
ഭൂമിയിൽ ശ്രീ സൗഖ്യാദി സർവ്വങ്ങളേകേണമേ!

സ്വാമിയേ ശരണം അയ്യപ്പാ!

നമസ്തേ ധന്വന്തരേ! നമസ്തേ രോഗാപഹാ!
നമസ്തേ പരബ്രഹ്മ തേജസ്സേ! പീയൂഷേശാ!
ലോകരാശികൾക്കെല്ലാം രോഗങ്ങൾ കാലാകാലം
വാരണം ചെയ്യും ദേവാ! പാഹിപാഹി മാം വിഭോ!
നിന്തിരുനാമം മനതാരതിൽ സദാകാലം
ചന്തമായാടീടണേ ചിന്മയാ! ജഗത് പ്രഭോ!
ഏഴയാമടിയങ്ങൾ ഘോരമാം രോഗങ്ങളാൽ
ധീരതവിട്ടീടുമ്പോൾ ഏകണേ മഹാസൗഖ്യം!
പാരിതിൽ കലിവന്നാൽ രോഗമാരണം നീളെ
മാരണം വിതയ്ക്കുമ്പോൾ വാരണം നീയല്ലയോ?
പീയൂഷധാരേ! സച്ചിത് ബ്രഹ്മമേ! മഹാമൂർത്തേ!
കാലുഷ്യമെല്ലാം പോക്കാൻ കൈതൊഴാം! തൊഴാം! തൊഴാം!

മാമുനീന്ദ്രരും മററ് പാലാഴി വസിപ്പോരും
ശ്രീമഹാ ധന്വന്തരിയെ ഈ വിധം സ്തുതിക്കുമ്പോൾ
ക്രൂരരാമസുരേന്ദ്രന്മാർ ദേവൻെറ കയ്യിൽനിന്നും
സാരമാം പീയൂഷത്തെ ഹരിച്ചാർ ഓടീടിനാർ!
ചോരന്മാർ അസുരന്മാരും പാതാളം പ്രാപിച്ചുടൻ
പീയൂഷ പാനത്തിനായ് തുനിയും ദശാന്തരേ,
വൃദ്ധരാം സുരന്മാരും എത്തിയങ്ങവിടത്തിൽ
ബദ്ധപ്പെട്ടുടൻ യുദ്ധം എത്രയും ചെയ്യുന്നേരം
വൃദ്ധരായ് ബദ്ധപ്പാടിൻറബ്ധിയിൽ മുങ്ങും സുരർ
ശക്തരാം അസുരന്മാരാൽ ബദ്ധരായ് തീർന്നീടിനാർ.
ബദ്ധമാനസ്സന്മാരായ് പിൻപോന്നാർ ദേവന്മാരും
ചിത്തഖേദേന വിഷ്ണുപൂജകൾ ചെയ്തീടിനാർ.
ധർമ്മചാരികൾക്കെന്നും മമ്മമായ് അനുഗ്രഹം
സമ്മതം ചെയ്തീടുന്നോൻ തമ്പുരാൻ മഹാവിഷ്ണു!
ശത്രുസംഹാരം ചെയ്യും ശക്തനാം വൈകുണ്ഠേശൻ
ഭക്തമാനസ്സത്തിൻെറ നോവുകൾ പൊറുക്കുമോ?

## മോഹിനി അവതാരം

'ചോരണം ദുർമ്മാർഗ്ഗങ്ങൾ നാരീപീഡനം ഹത്യ'
ഈ നാലു് കാര്യങ്ങളാൽ നരകം ഭവിക്കുന്നു.
പീയൂഷം ലഭിയ്ക്കയാൽ തുഷ്ടരാമസുരന്മാരും
പാതാളത്തിങ്കൽ ദിവ്യമണ്ഡപം ചമച്ചുടൻ
ദിവ്യമാമമൃതത്തിൻെറ കുംഭവും പ്രതിഷ്ഠിച്ച്
ദിവ്യസ്നാനവുമേറി പൂജകൾ സമർപ്പിച്ച്,
മേലിലങ്ങൊരുനാളും കാലപാശത്താൽ മൃതി

മേലേവീണീടാതുള്ള ജീവിതം ഭവിക്കുവാൻ
മേന്മയേറീട്ടും ദിവ്യപീയൂഷം സേവിയ്ക്കുവാൻ
മേന്മയായ് സുമുഖന്മാർ വൃത്തമാർന്നിരിക്കുമ്പോഴ്,
ബാലാർക്ക തേജസ്സുപോൽ പൊന്നിളം പ്രഭാപൂരം
പൂർവ്വഭാഗത്തിൽനിന്നും കാണായിതെല്ലാവർക്കും.
സൗഗന്ധികപ്പൂ തോൽക്കും സൗരഭ്യം പരക്കയും
സംഗീതധ്വനിചേർന്ന കാൽമണി നിനാദത്തെ
അട്ടിക്കിൽ കേൾക്കായ് ദൈത്യവീരന്മാർക്കെല്ലാവർക്കും
തത്ര ചിന്തിച്ചാരവർ എന്തുപോൽ ഈയത്ഭുതം?
സുധതൻ വിചാരങ്ങൾ വെടിഞ്ഞാരസുരന്മാർ
തിരിഞ്ഞാർ കിഴക്കോട്ടേയ്ക്കയച്ചാർ നേത്രങ്ങളും;
ചക്രവാളത്തിൽ നീന്തി കുങ്കുമപ്രഭാജാലം
ചക്രവാഹികൾ വ്യൂഹം കൂജനം മുഴക്കിനാർ.
ബാലമാരുതൻ ലോലചിത്തനായ് വീശുന്നേരം
ബാലവാരിജം നിജകൈകളാൽ ചുഴററിയും
താളരൂപത്തിൽ പാദപത്മങ്ങൾ ചലിപ്പിച്ചും
സപ്തരാഗങ്ങൾ ചുണ്ടിൽ വിടന്നും സുമുഖിയാം
മുഗ്ദ്ധലോചന പൂർണ്ണയൗവ്വനാംഗിയാം നാരി;
ഏണനേർമിഴിമണി പൂന്തുകിൽ ഞൊറിഞ്ഞൊരു
കാമരൂപിണിയാളെ കാണായ്വന്നവിടത്തിൽ.
ചെന്തൊണ്ടിക്കനി മണ്ടും ചുണ്ടുകൾ ചൂടീടുന്നോൾ
പന്താടും കുംഭസ്തനി പൂർണ്ണേന്ദു മനോഹരി,
ചെന്താമരാക്ഷി ദേവി ചേതസ്സിൽ പൂവമ്പനാൽ
വൻതാപം വരുത്തുന്നോൾ മഞ്ജുളാംഗിയാമവൾ
അഞ്ജസാ കടക്കണ്ണാൽ അക്ഷിബാണങ്ങൾ തൂകുകിൽ
കുഞ്ജരന്മാരാം ദൈത്യർ കമ്പിടാതിരിപ്പതോ?
ചെന്താമരാക്ഷൻ തൻെറ ചിന്തകൾ ശമിപ്പിക്കും
ചെന്താമരാക്ഷിമണിക്കിഷ്ടനാം പ്രാണേശ്വരൻ!
പന്താടി രസിക്കയും പാദതാളങ്ങൾകൂട്ടി
പന്തണിക്കൊങ്കദ്വയം ചന്തമായ് ചലിപ്പിച്ചും
ചന്തമായ് പാതാളത്തിൽ നൃത്തലാസ്യങ്ങൾ ചെയ്യും
ചെന്തൊണ്ടിച്ചുണ്ടാൾ വന്നാൾ മോഹിനി സ്ത്രീരത്നമായ്.
പന്നഗേ ശയിച്ചീടും ക്ഷീരവാരിധി ദൈവം
വന്നിതസ്സുരാന്തരേ മായാവിലാസം ചെയ്വാൻ!
ധർമ്മത്തിനെന്നൊക്കെയോ ന്യൂനത ഭവിക്കുമ്പോൾ
അന്നന്ന് ധർമ്മത്തിനെ രക്ഷിക്കും ജഗന്നാഥൻ
ഉണ്മയിൽ ധർമ്മത്തിനായ് പെൺമണി രൂപം പൂണ്ട
കണ്മണി തന്നെ കണ്ടാർ പാതാള വാസിജനം

സ്വാമിയേ ശരണം അയ്യപ്പാ!

പങ്കജാക്ഷിയെ പാരം രാഗവായ്പോടെ നോക്കി
പങ്കമാനസന്മാരാം പെൺകൊതി പൂണ്ടോരവർ.
തങ്ങൾക്ക് രമണിയായ് പെൺമണി ചമഞ്ഞീടാൻ
കൺമണി തന്നാലിപ്പോളമൃതം വിളമ്പിപ്പാൻ
വെമ്പലായ് മുന്നോട്ടാഞ്ഞ ദാനവേന്ദ്രരെ നോക്കി
തിങ്കളാനന താനും മൊഴിഞ്ഞാൾ മന്ദം മന്ദം;
'അമൃതം സേവിപ്പാനായ് മരുവും സുമുഖരേ!
അരുൾ ചെയ്യീടാം മമ ചിത്തവാഞ്ച്ഛിതങ്ങളെ,
അതിയായ് മമ ചിത്തം കൊതിപ്പൂ നിങ്ങൾതന്നെ.
പതിയായ് ചേർത്തീടുവാൻ പാരിതിൽ വസിച്ചീടാൻ,
ചതിവായ് തീരും ഏക നാരിക്ക് ബഹുപതി--
യുചിതം തന്നെ ഏക പതിയങ്ങൊരുത്തിക്ക്.
അധികം പതിമാരാൽ പാലിക്കും നാരീമണി
പതിയും പതിമാരാൽ പലതാം ദുഃഖങ്ങളിൽ
അതിനാൽ ഞാനും ചിത്തകേളിയ്ക്കായ് ഒരു ധീര—
സുമുഖാംഗനെ വേഗം കണ്ടീടാൻ തുനിയുന്നേൻ.
ഈവിധം നിനയ്ക്കുമ്പോൾ ധീരനാം മമ കാന്തൻ
ഏകനിന്നുണ്ടാകേണം ഈ സഭാതലത്തിങ്കൽ
ചൊല്ലീടാമൊരു കാര്യം എല്ലാരുമതുപാർക്കിൽ
അല്ലലെന്യേ മമ കല്യാണം ഭവിച്ചീടും.
നൽകുവിൻ സുധാകുംഭം എൻ കയ്യിൽ, ഞാനമിപ്പോൾ
നൽകുവെൻ നിങ്ങൾക്കെല്ലാം അമൃതം ഭുജിക്കുവാൻ
നേത്രങ്ങൾ അടച്ചിരുന്നീടുവിൻ എല്ലാവരും
നേത്രങ്ങൾ തുറന്നീടാം വിളമ്പിത്തീരും നേരം;
നേത്രങ്ങളൊടുക്കത്തിൽ തുറക്കും പുമാൻ മമ
നേത്രതുല്യനാം ഭർത്താവായിടും ധരിച്ചാലും.'

മായാമോഹിനി രൂപം മായയിൽ മുക്കിത്താഴ്ത്തും
മായാവീരന്മാരാകും ദൈത്യരുമന്നേരത്തിൽ
മായമെന്യേ ഓർത്താരിവൾ തൻ മനോഗതം
സാധിതമാക്കീടണം ജീവിതം സുഖിക്കേണം.
ചേരണമിവൾ മമ കാമിനിയെന്നോരോരോ
ചോരനും വിചാരിച്ചാൻ ഭോഗങ്ങൾ ഭുജിയ്ക്കുവാൻ.
ഇങ്ങിനെയകംതോറും ചിന്തകൾ മുഴുത്തവർ
അംഗനാകരങ്ങളിൽ അമൃതം കൊടുക്കയും
ഹേമതാലങ്ങൾ മുന്നിൽ നിരത്തി കണ്ണും പൂട്ടി
കാമിനിമണിയിങ്കൽ ലയിച്ച് മരുവിനാർ!

സ്വാമിയേ ശരണം അയ്യപ്പാ!

കൺതുറന്നീടാതാവാൻ ചേലത്തുമ്പുകൾക്കീറി
പൊണ്ണന്മാർ കണ്ണുംകെട്ടി പെണ്ണിനെ ധ്യാനിച്ചപ്പോൾ
പൊണ്ണന്മാർ മുന്നിൽനിന്നും തിണ്ണത്തിൽ പെണ്ണാമവൾ
വിണ്ണിലങ്ങെത്തീടിനാൾ കൺമണി സുലോചന!
ശോകവാരിധിതന്നിൽ തുഴയും നരർക്കെല്ലാം
ശോകനാശനൻ മായാമോഹിനി സുമംഗലി
ശോകഹീനത്വം മേലിൽ ഭവിച്ച് മരുവുവാൻ
ദേവലോകത്തേയ്ക്കെത്തി കൊട്ടത്താം അമൃതവും
ദേവദേവനാം മധുസൂദനൻ മഹാവിഷ്ണു
ഈവിധം ഭക്തർക്കായി മരുവും നാരായണൻ
ശോകസഞ്ചയം നീക്കി സന്തതം പാലിപ്പാനായ്
ദേവലോകരാൽ വാഴ്ത്തിസ്തുതിച്ച മരുവിനാൻ.
അമൃതവാണികൾ മുദാ ചൊല്ലുന്ന ദേവന്മാരോ
അമരാമലന്മാരായ് അമൃതം ഭുജിക്കയാൽ;
അമലന്മാരായ് മേവാൻ ധർമ്മപാലനം ചെയ്‌വിൻ
അമൃതസ്വരൂപികളായുള്ള മനുജരേ!
അയ്യപ്പഭഗവാനെ മാനസ്സേ ധരിപ്പോർക്ക്
കൈതവങ്ങളുമേല്ല; കീർത്തിയും വർദ്ധിച്ചീടും!
അയ്യപ്പാ! മഹാദേവ നന്ദനാ! ദയാനിധേ!
കൈവിടാതടിയരെ കാത്തുകൊള്ളേണേ ദേവാ!
കൈതവങ്ങളും മുന്നം ചെയ്തവയോർക്കുന്നേരം
ദൈവമേ! ദയാസിന്ധോ! ത്വപ്പാദം മമാശ്രയം.
സന്തതം ഭവത്പാദ ചിന്തയെന്ന്യേ മററ്
ചിന്തകളുണ്ടാകൊലാ സന്താപാന്തകാ! ദേവാ!
കാരുണ്യപീയൂഷത്താൽ ഭക്തമാനസ്സം തന്നിൽ
ശ്രീകോവിൽ ചമപ്പോനേ! കൈതൊഴാം ദയാനിധേ!
വങ്കയാം മഹിഷിക്കേററ പങ്കങ്ങൾ ഹനിച്ചോനേ!
തങ്കലാക്കീടു നാഥാ! പങ്കനാമിവനേയും.
സങ്കടാതങ്കാപഹാ! സന്തതം നമിക്കുന്നേൻ
സർവ്വലോകേശാ! സച്ചിത് ബ്രഹ്മമേ! ശ്രീഅയ്യപ്പാ!

'ഓം സ്വാമിയേ ശരണം അയ്യപ്പാ'!

അന്നേരമസുരന്മാർ അമൃതം കിണ്ണങ്ങളിൽ
പെണ്ണിനാൽ വിളമ്പീടാൻ ഇച്ഛപൂണ്ടിരിക്കുമ്പോൾ
പെൺമണിച്ചിലമ്പൊച്ച കേൾക്കാതായ്‌വരികയാൽ
കണ്ണിണ കെട്ടിവാണ പൊണ്ണനാമൊരു ദൈത്യൻ
മണ്ണിനെ ഭേദിച്ചീടും വണ്ണത്തിൽ ചോദ്യംചെയ്താൻ

സ്വാമിയേ ശരണം അയ്യപ്പാ!

'എങ്ങുപോയെടീ പെണ്ണേ! അമൃതം വിളമ്പാതെ
മങ്ങാതെ ഞാനും നിന്റെയാഗ്രഹം സാധിപ്പില്ലേ?
തന്നിടൂ സുധ നീയുമെന്നുടെ പാത്രംതന്നിൽ
വന്നു് ഞാൻ ഭുജിക്കട്ടെ നിന്നുടെ ദാസ്യത്വങ്ങൾ.'
നികടത്തിമ പൂട്ടിയിരിക്കും മറുദൈത്യൻ
ഗ്രഹിച്ചാനുള്ളത്തിങ്കൽ ചതിയിൽപ്പെട്ടമ്പോലെ.
മിഴികൾ തുറന്നവൻ ദിക്കുകൾ നോക്കുന്നേരം
ചലമിഴി നിഴൽപോലും കാണാതങ്ങിരിയ്ക്കയാൽ
മതിയിൽ കോപിച്ചേററം അലറിക്കൊണ്ടാനവൻ
തുറക്കിൻ നേത്രം ദൈത്യവീരരായ്യുള്ളോർകളേ;
മത്തരാം നമുക്കേററം ബന്ധതപ്പെട്ടൂ തുലോം
ചിത്തവിഭ്രമിമാരാക്കി; നമ്മളെ മനോഹരി!
പടുത്വം തികഞ്ഞോളാം മാൻകണ്ണി വിളമ്പാതെ
തരത്തിൽ സുധാകുംഭം ഗ്രഹിച്ചുപോയാളല്ലീ!
മതിയിൽ കൊതിയേറി മതിമാൻമിഴി മാറിൽ
മിഴികൾ പതിച്ചനാം ചതിയിൽ പെട്ടായല്ലീ!
അകമേ വിവേകാദി കുറയും ദൈത്യരാം നമ്മൾ
സുഖമേറാൻ കൊതിച്ചതും ഉചിതമോ സഖാക്കളേ?
മനമേ കാമമേറുമ്പോൾ മനക്കണ്ണു് തുറക്കാത്തോർ
നിനവേറീടുകവേണം മനതാരിൽ ഭക്തിപൂർവ്വം.
ചലമിഴികളെ കാൺകിൽ ചപലത കുറയ്ക്കേണം
മലർമുഖികളാലപ്പോൾ ചതികളും ചമകില്ലേ!
അതിനാകാ നമുക്കിപ്പോൾ അതുമൂലം അവൾതാനും
അമളികൾ പിണച്ചേതും കടന്നുപോയാളല്ലീ!
ഇതി ദൈത്യേരിതം കേട്ടങ്ങപരന്മാരതു കാലം
മിഴികളെ തുറന്നുടൻ തെരുതെരെ കുതറിനാർ.
അംഗനാമണിയേയും അമൃത കുംഭത്തെപ്പോലും
അസ്സഭാതലത്തിങ്കൽ കാണാതായോരളവുടൻ,
ചിക്കന്നു് യുദ്ധം ചെയ്‌വാൻ കോപ്പുകൾ കൂട്ടും ദൈത്യർ
ചിക്കന്നു് മുന്നിൽക്കണ്ടാർ ദൈത്യാചാര്യരെയപ്പോൾ.
ശിഷ്യവത്സലൻ ശുക്രൻ ശിഷ്യരാൽ കഥിച്ചോരു
ശിക്ഷ തൻ ചാതുര്യങ്ങൾ ഗ്രഹിച്ചങ്ങോതീടിനാൻ:—
'കേളെടോ ശിഷ്യന്മാരേ; ചാരുരൂപിണിയാളാം
നാരിയായ് ചമഞ്ഞുള്ളോൾ നാരിയല്ലേതുംചൊല്ലാം.
പൊണ്ണരാം വിണ്ണോർകളെ കൺമണിയ്ക്കൊപ്പം കാണും
പെൺമണി ലക്ഷ്മീദേവിയ്ക്കേകനാം നാഥൻ വിഷ്ണു
തിണ്ണത്തിൽ പെണ്ണിൻ രൂപമാടിയാനിഹ നിങ്ങൾ
വണ്ണത്തിൽ ദണ്ഡിക്കുവാനായതും കരുക്കളായ്.

സ്വാമിയേ ശരണം അയ്യപ്പാ!

ഒപ്പമായ് നിങ്ങരം വൃദ്ധദേവന്മാരോട് ചേർന്ന്
അബ്ധിയെ മഥിയ്ക്കുമ്പോരം ലഭ്യമാം പദാർത്ഥങ്ങരം
ഒപ്പമായ് എടുക്കാതെ വിക്രമം നിങ്ങരം മ ത്രം
ഇക്കാലം നടിച്ചപ്പോരം കോപിച്ചോൻ മഹാവിഷ്ണു
നിങ്ങളെ മുടിയ്ക്കാതെ മോഹത്തിൽ വലയ്ക്കുവാൻ
സംഗതികളെയാടി എന്നത്രേ പരമാത്ഥം.'
ഗുരുവാക്യങ്ങരം കേട്ടിട്ട് എരിവായ് ചമഞ്ഞവർ
ഉരുവായ് യുദ്ധം ചെയ്‌വാൻ വിണ്ണിലണഞ്ഞീടിനാർ.
ഘോരമായ് രണം പാരം ചെയ്തുവെന്നിരിക്കിലും
ധീരന്മാർ അസുരന്മാരും പാരാതെ വശംകെട്ടാർ!
പാരമായ് അമൃതത്വത്തിൻ ശക്തികൈവരിയ്ക്കയാൽ
ചോരരാമസുരന്മാരെ പാരാതെ തുരത്തിനാർ.
വേഗേന ദേവന്മാരും താഴ്പ്പോട്ടേക്കിറങ്ങുമ്പോരം
പാതാളത്തിങ്കൽ കൂടി കാണാതായ് അസുരന്മാരെ!
പാതാളമൂലം പൂണ്ട ഭാഗ്യഹീനരാം ദൈത്യർ
ഭാരിച്ചരോഷത്തോടെ നാകരെ പായിക്കുവാൻ
തോരാതെ വിചാരിച്ചാർ വിദ്യകരം നോക്കീടിനാർ
ആഗമക്കാതൽ മൂലം ആവാതായ് അവർക്കപ്പോരം!
ഭക്തരക്ഷകൻ ദേവൻ സക്തിയായ് ഭക്തന്മാരെ
നിത്യവും രക്ഷിച്ചീടും ഭുക്തിമുക്തികളേകും.
ഭക്തവത്സലാ! പരബ്രഹ്മമേ! മഹാവിഷ്ണോ!
ഭക്തദാസനായ് എന്നിൽ കാരുണ്യമേകിടണേ!
പങ്കജപ്രിയാ ദേവാ! പങ്കജാക്ഷിതൻ നാഥാ!
സങ്കടങ്ങളെ നീക്കാൻ സന്തതം നമിയ്ക്കുന്നേൻ!
തിങ്കളും രവിതാനും അക്ഷിയുഗ്മായ് ദേവ–
തിങ്കളാനനത്തിങ്കൽ വിളങ്ങും ഭഗവാനേ!
ദക്ഷാരി നിഷേവിതാ! പാലയ ജഗൽപ്രഭോ!
സർപ്പാരിനാഥാ! ഹരേ! സർപ്പഭൂഷണപ്രിയാ!
സർപ്പമെത്തമേൽ ഭൈമിയ്ക്കൊപ്പമായ് രമിക്കുന്ന
സർവ്വലോകേശാ! ശംഭോ! സന്തതം ഭജാമ്യഹം!
വിത്തനാഥയെ പുൽകാൻ ചിത്തമണഞ്ഞീയ്ക്കുന്നോൻ
ചിത്തനാഥയാൽ പാദപത്മങ്ങരം ചൂടിച്ചതേ.
ചിത്തനാഥയാം ലക്ഷ്മി വിത്തമായ് ഭർത്താവിനെ
നിത്യവും സുഖിപ്പിച്ചാരം പാലാഴി മേവീടിനാരം
നന്ദിമേൽ സഞ്ചാരങ്ങരം ലോകമങ്ങെല്ലാം ചെയ്യും
ശങ്കരൻ ഗണനാഥൻ ഗംഗ പാവ്വതിമാരും
സന്തോഷാധിരേകത്താൽ ലോകരക്ഷകരം ചെയ്താർ;
വൻപനാം കൈലാസത്തിൽ ശംഭുവാൽ പ്രശോഭിച്ചാർ.

സ്വാമിയേ ശരണം അയ്യപ്പാ!

നീലവേണിയാം വീണാപാണിയും വിരിഞ്ചനും
പ്രാണി സൃഷ്ട്യർത്ഥം സത്യലോകത്തിലാമോദത്താൽ
വീണാഗാനവും മീട്ടി പ്രാണി സൃഷ്ടിയും പാർത്ത്
പ്രാണതുല്യരായ് ഏററം രമിച്ച് മരുവിനാർ.
ചൊല്ലെഴും പരബ്രഹ്മം അയ്യപ്പ ഭഗവാൻെറ
ചൊല്ലേറുമവതാരത്തിൻ ചരിതം ചമയ്ക്കുവാൻ
ചൊല്ലെഴും മമ ദൈവം ഉള്ളത്തിൽ തോന്നിച്ചവ
ചൊല്ലി ഞാൻ മൂന്നാം കാണ്ഡം തന്നിലെന്നോതീടുന്നേൻ.
അയ്യപ്പ ഭാഗവതം മൂന്നു കാണ്ഡങ്ങൾ ഇതി
ദൈവപാദങ്ങൾ ചേർത്ത് വന്ദനം ചെയ്തീടുന്നേൻ
അയ്യപ്പ സ്വാമീ! മമ ബന്ധങ്ങളെല്ലാം പോക്കി
സർവ്വദാ തൃപ്പാദങ്ങൾ പുൽകുവാൻ കനിവേകൂ!
അയ്യപ്പ ഭക്തന്മാരാം ദൈവ ദാസന്മാർക്കെന്നും
വൈഭവത്തോടെ ദാസഭാവത്തിൽ വാഴും നാഥാ!
വൈകാതെ വൈകല്യങ്ങൾ ദൂരവേ കനിഞ്ഞെന്നിൽ
കൈവല്യമേകിടണേ! ദൈവമേ! ദയാനിധേ!
ദൈവമേ ദയാസിന്ധോ! പ്രാണനാഥനാം നാഥാ!
സർവ്വദാ മഹാമന്ത്രം ധന്യമാം നവാക്ഷരി
വൈഭവത്തോടെ ചൊല്ലാൻ നാവിന്മേൽ വിളങ്ങേണേ!
കണ്ണുകൾ കാണും സർവ്വം മന്മനോ നാഥൻ തൻെറ
പുണ്യരൂപങ്ങൾ ആവാൻ മന്മനം കൊതിക്കുന്നേൻ.
കൈകളാലാളും കർമ്മമാകവേ ഭഗവാൻെറ
ദൈവസേവകളായും തോന്നുവാനിച്ഛിക്കുന്നേൻ.
ശ്രോത്രങ്ങൾ തോറും നിൻെറ സ്തോത്രങ്ങൾ മാത്രം കേൾപ്പാൻ
ഗാത്രമൊന്നേകീടണേ! അയ്യപ്പാ! കൃപാംബുധേ!
അയ്യപ്പാ! ഹരേ! ദേവാ! അയ്യപ്പാ! ഭഗവാനേ!
അയ്യപ്പാ! മമാന്തരേ ശ്രീലകം ചമയ്ക്കേണേ!
ശ്രീലകം ചമയ്ക്കേണേ! ശ്രീലകം ചമയ്ക്കേണേ!
ശ്രീലകം തന്നിൽ ഞാനും മാനസ്സും ഭവിക്കുവാൻ
പാലാഴി വാസി പത്മയോനി പാർവ്വതീ കാന്തൻ–
മാരുടെ പ്രിയൻപാദം മാനസ്സേ ചേർത്തീടുന്നേൻ!

ഓം സ്വാമിയേ ശരണം അയ്യപ്പാ!

ഇതി ശ്രീമദ് അയ്യപ്പ ഭാഗവതം

തൃതീയ കാണ്ഡം സമാപ്തം



സ്വാമിയേ ശരണം അയ്യപ്പാ!

ഓം സ്വാമിയേ ശരണം അയ്യപ്പാ!

# ചതുർത്ഥ കാണ്ഡം

# ശ്രീഭൂതനാഥ അവതാരം

അയ്യപ്പഭാഗവതം മൂന്നാം കാണ്ഡത്തിൽ സൂതൻ
നവ്യമായ് മായാദേവി മോഹിനിയവതാരം
അയ്യപ്പഭക്തന്മാരാം ശൗനകേശ്വരന്മാരെ
അയ്യപ്പഭക്തിയാൽ മുദാ കേൾപ്പിക്കും ദശാന്തരേ;
വൈകാര്യ വിരക്തരാം മാമുനീശ്വരന്മാരും
വൈകാതെ ഭഗവാൻെറ ചരിതം ശ്രവിക്കുവാൻ
ദൈവീക വിചാരത്താൽ പിന്നെയും ചോദ്യം ചെയ്താർ
ദൈവജ്ഞനാകും ഗുരു ശ്രീ സൂതൻ തന്നോടപ്പോൾ
ഘോരനാം കലിതന്നെ കടയും മഹാദൈവം
താരകസ്വരൂപി തൻ സാരമാം അവതാരത്തിൻ
നേരുകളരുൾ ചെയ്യൂ സത്ഗുരോ! ദയാനിധേ!
പാരാതെ ചരിതങ്ങൾ കേൾപ്പിപ്പാൻ കനിയണേ!
ഭൂതകാലങ്ങൾ വർത്തമാനവും ഭാവികളും
കാതലായുള്ളും പേറും സൂതജ്ഞാനിയും ചെമ്മേ,
മൂന്നു ലോകത്തിൻ പൊരുളാകുന്ന ഭഗവാൻെറ
മൂന്നുദോഷങ്ങൾ നീക്കും ചരിതപ്പൊരുളുകൾ
ചാലവേ അയ്യപ്പൻെറ ചേവടി ചുംബിച്ചുടൻ
ആടലാകവേ നീങ്ങാനരുളിത്തുടങ്ങിനാൻ.

മീനകുണ്ഡലനൊരു കാമിനി രൂപം പൂണ്ടു്
ദാനവർക്കുള്ളിൽ മോഹമേററിയ വൃത്താന്തങ്ങൾ
മീനകേതനാരിയാം ശ്രീകണ്ഠൻ ശ്രവിച്ചുടൻ
താനതു് കണ്ടീടുവാൻ പാലാഴി പ്രാപിച്ചപ്പോൾ.
മീനാക്ഷി മണവാളപ്പെരുമാൾ ശ്രീഗോവിന്ദൻ
കാമദേവാരി വാമദേവനെ നന്ദിച്ചേററം
തന്നുടെ തല്പേ സ്ഥാനം നൽകിയുമിരുത്തിയും
തന്നുടെ രമണിയാൽ ചാമരം വീയിപ്പിച്ചും
ഇംഗിതമറിയുവാൻ തുനിയും പൊഴുതപ്പോൾ
ഇംഗിതജ്ഞനാം ശംഭു വിഷ്ണുവോടരുൾചെയ്താൻ;

സ്വാമിയേ ശരണം അയ്യപ്പാ!

''സർവ്വകോമളാകാരാ! സർവ്വജ്ഞാ! ദയാനിധേ!
കൈതവങ്ങളെ ചെററുമുള്ളത്തിൽ നിനയ്ക്കാതെ
ദൈവമേ! ഭവത് രൂപലാവണ്യത്തിടമ്പാകും
കാമിനീമണിയാളാം മോഹിനി സ്ത്രീരത്നത്തിൻ
ലാസ്യരൂപങ്ങൾ മുന്നം ദൈത്യരെ ഭ്രമിപ്പിച്ച—
തോർത്തു ഞാൻ കണ്ടീടുവാൻ കാംക്ഷയാ വാണീടുന്നേൻ.
ദൈത്യാരേ! ഹൃഷീകേശാ! വന്ദനം കൃപാംബുധേ!
ഭവത് ഭക്തനാമെന്നിൽ കൃപ തൂകുവാൻ കൊതിക്കുന്നേൻ!''
ഇന്ദിരാപതി താനും ഉമാപതി തന്നിലെ
മോഹാവേശം ഭംഗിയായ് ഗ്രഹിച്ചുടൻ,
ശങ്കയെന്യേ ശംഭുദേവനോടുരച്ചപ്പോൾ;
ശങ്കരീകാന്താ! ഭവാൻ ഇന്ദ്രിയവിരക്തനാം
യോഗനിഷ്ഠയിൽ വാഴും ജിതേന്ദ്രിയനല്ലോ ദേവാ?
ഇന്നെൻെറ മായാപൂർണ്ണ സ്ത്രീരൂപം കാണ്മാൻ ഹരേ!
വന്ന കാംക്ഷിതം യോഗ്യമാകുമോ ഗൗരീപതേ?
ദിവ്യരാം യോഗീന്ദ്രന്മാർക്കാചാര്യൻ ഭവാനല്ലോ?
ദിവ്യസംഹാരം ചെയ്യും രുദ്രനും ഭവാനല്ലോ?
ലോലമാനസ്സർക്കൊപ്പം രാഗാഗ്നിക്കകം പൂകാൻ
ഹേ, മഹാദേവാ! ഹേതുവേതാനുമുണ്ടാകുമോ?

ശ്രീമഹാ കൈലാസത്തിൽ കേളികളേറും ഗൗരീ—
നാഥനും ലക്ഷ്മീശനോടീവിധം മൊഴിഞ്ഞപ്പോൾ.
''വൻ മഹാ ഭാഗ്യോദയം ഉണ്ടാവുമിന്നേദിനം
വൻ കലി വിനകൾക്കിന്നന്തകൻ ഉണ്ടായ് വരും!
ബ്രഹ്മാണ്ഡപ്പൊരുളാകും മൂർത്തിമൂവരിൻ രൂപം
ബ്രഹ്മമായ് വന്നീടുവാനായിതു് കാലം ദേവാ!
താരക രൂപി ധർമ്മശാസന ചെയ്തീടുവാൻ
താരകാവതാരമായ് ജാതനായ് വരുമിപ്പോൾ.
കാലമങ്ങോരോന്നിലും ലീലകൾ യഥാകാലം
താരക സ്വരൂപത്താൽ കൈക്കൊള്ളുന്നതിൻ മൂലം
ലോകങ്ങളോരോന്നിലും ഭിന്നമാം അവതാരങ്ങൾ
ലോകനാഥനാം ബ്രഹ്മം പേറുന്ന മഹാഭാഗ്യം!
ഓർക്കുകിൽ ത്രിമൂർത്തിമാരാകിയ നമുക്കെല്ലാം
മൂർത്തിയായ് വിളങ്ങുന്ന താരകപരബ്രഹ്മം;
താരകപരബ്രഹ്മം ഏകമാണീയണ്ഡത്തെ
താരണം ചെയ്യിപ്പതു് കേട്ടാലും നാരായണാ!''

ഗൗരീശൻ ഗിരം കേട്ട് സമ്മോദാന്വിതം വിഷ്ണു
വെക്കത്തിലന്തർദ്ധാനം ചെയ്താനസ്സുഭാന്തരേ.

സ്വാമിയേ ശരണം അയ്യപ്പാ!

വെക്കത്തിലദ്രിപുത്രീരമണൻ ഭഗവാനെ
തിക്കിത്തിരക്കി ദൃഷ്ടി ദിക്കെല്ലാം നോക്കുന്നേരം,
ഇന്ദ്രിയ ജിതന്മാർക്കിന്ദ്രനാം പരമേശൻ—ഒരു
സുന്ദരാരാമം തത്ര കണ്ടിതു പുരോഭാഗേ.
സർവ്വത്ര രമ്യാഭയാ വിളങ്ങും പൂങ്കാവനം
ശർവ്വനും ഇന്നേവരെ കണ്ടതില്ലെന്നും തോന്നും!
ദിവ്യമാം ലതകളും പാദപങ്ങളും ഏററം
നവ്യമായ് മന്ദം മന്ദം ഒഴുകും ഝരികളും,
പുള്ളിമാൻ മിഴിമാരിൽ ഇളക്കം കൊള്ളിക്കുന്ന
പുള്ളിമാൻ കളികളും സൗരഭ്യസൂനങ്ങളും
അന്നങ്ങൾ ക്രീഡിച്ചീടും വാപികൾ നിറഞ്ഞോരു
കുന്നിൻമാനിനി മോഹം വാട്ടുമംബുജങ്ങളും,
ചെമ്പകം പനസ്സങ്ങൾ ചൂതവും പുന്നാഗവും
ചെമ്പരത്തിപ്പൂ ഏറെ വിരിയും ചെടികളും
ചെത്തി മന്ദാരം പിച്ചി മത്തഗാമിനിമാരിൽ
എത്തീടും പ്രിയക്കാരാം കേതകീ സൂനങ്ങളും,
മുല്ലസൂനത്തിൻ ഗന്ധം പരത്തും സമീരണൻ
മെല്ലവേ എല്ലാം വാങ്ങി രമിക്കും സുമങ്ങളെ
നല്ലപോൽ കണ്ടാൻ മുല്ലബാണാരി ശ വൻ ദേവൻ
വില്വപത്രത്തിൻ പ്രിയൻ കൈലാസവാസി ശംഭു.
കല്ഹാരസൂനങ്ങളും ബകുള സുമങ്ങളും
സത്ഗന്ധത്തലോടലാൽ മഥിച്ചു ഭഗവാനെ.
വല്ലാതായ് ഗിരിജേശൻ മേവുന്ന നേരംതന്നിൽ
മുല്ലബാണാരി കണ്ടാൻ ദിവ്യനാരിതൻ രൂപം;
മൂളുന്ന ഭൃംഗങ്ങൾ തൻ നാദങ്ങൾ മങ്ങീടുന്ന
മാധുര്യമൂറും നാദം ഉതിർക്കും സുലോചന,
ഓടുന്ന മാൻപേടകൾ നോക്കിനിന്നീടുന്നോരു
പാടുന്ന നാരീരത്നം ചൂടിടും സൂനങ്ങൾക്ക—
ങ്ങാടലാക്കീടും വർണ്ണപൂഞ്ചേല ധരിച്ചവൾ
പൂർണ്ണയൗവ്വനോജ്ജ്വല മാൻകണ്ണി മനോരമ!
പത്മരമ്യമാം മണികങ്കണം ചൂടും പാണി—
പത്മത്താൽ മാണിക്യപ്പന്താടിയും ആനന്ദിച്ചും
വാണിമാതാവിൻ വീണമീട്ടീടും സപ്തസ്വരം
ഈണമായധരത്താൽ പാടീടും കളവേണി,
കല്യാണിമണി ലീലാമോഹിനി കളിക്കുന്ന
കല്യാണരംഗങ്ങളെ കല്യഗാത്രനും കണ്ടാൻ.
കേശവ ശയ്യാശേഷൻ ആശ വയ്ക്കുകിൽ പോലും
പേശലഗാത്രീ രൂപം വർണ്ണിക്കാനെളുതല്ലേ!

സ്വാമിയേ ശരണം അയ്യപ്പാ!

ഏഷ, ഞാനേകജിഹ്വൻ വർണ്ണിക്കാൻ തുനിഞ്ഞോരു
ദോഷത്വം പൊറുക്കേണേ! അയ്യപ്പാ! ത്രിലോകേശാ!

അന്നനടസ്തുതി നാണമിയററും
സുന്ദരിയാളുടെ പദചലനങ്ങൾ;
പല്ലവതുല്യം മൃദുതരമാകിയ
വല്ലഭ തന്നുടെ പദകമലങ്ങൾ
കവിളിണ തന്നിലണച്ചു രമിസ്സാൻ
തെരുതെരെ വെമ്പും ഭൂമാതാവും.
ചാരുതയേറും തൃക്കാലിണ അതി—
ചാതുര്യത്താൽ ശോഭിതമാക്കും
ജംഘനയുഗങ്ങൾ വടിവൊടനക്കി—
ട്ടരുവയർ മണി ചെറു നടനം ചെയ്യാൾ.
കൊഴുത്തുരുണ്ടോരു മത്തേഭത്തിൻ
തുടത്തുമ്പിക്കരമതിനിണ്ടൽ
വളർത്തിമേവും മതിമുഖിയാളിൻ
തുടുത്ത കാലിൻ തുടയിണ കുതുകം.
നെടുതായ് തെരുതെരെ ഇളകും
ചേലകൾ അരയിൽ ചാർത്തിയ
സുന്ദരിയാളുടെ നാഭിച്ചുഴിയോ
നവകുസുമം പോൽ ശോഭയിയന്നു് ലസിച്ചീടുന്നു.
തിരുനടനത്തിൽ അസൂയ മുഴുത്തോരു
കളമൊഴി തന്നുടെ മാലസമൂഹം
അതികോമളമായ് അവിരളമിളകി
മതിമുഖി മാറ്റിൽ നടനം ചെയ്യാർ.
തിരുഗളമതിലെ ഹാരാവലികൾ
ചെറുതായ് മുത്തും ലാളനയേകും
വണ്ടണിവേണി സുലോചനയാളുടെ
ഇണ്ടലുയർത്തും കൊങ്കയുഗത്തിൽ.
കണവൻ സൂര്യൻ ഉദിക്കും മുൻപേ
വിടരാൻ വെമ്പും പങ്കജ മുകുളം
സമമായ് ശോഭയിയററും കൊങ്കകൾ
പരമശിവന്നഥ ഇണ്ടൽ പിണച്ചാർ.
ഈരേഴുലകുകൾ കേറി ലഭിച്ചോരു
സുരഭില സുന്ദര കുസുമ സമൂഹ
കാന്തിയിണക്കി തീർത്താൻ നാന്മുഖ—
ദേവൻ മോഹിനിയാളിൻ വദനം!
ഇങ്ങിനെ തിങ്ങിന ലാവണ്യത്തിൻ

നന്ദന എങ്ങും കണ്ടിട്ടില്ലേ!
ഇങ്ങിനെ അഴകിൻ നിധിയാം പെണ്ണിനെ
ഇന്ദുകലാധര ദേവൻ കണ്ടാൻ.

മലരമ്പൻവൈരി താനും
മതിമോഹം വളർന്നപ്പോഠം
തളിർമേനി പുണർന്നീടാൻ
മുതിർന്നീടും നേരം തന്നിൽ
മലർമേനി മണിയവഠം
തെരുതെരെ കുതറീടാൻ
അകതാരിൽ നിനച്ചുടൻ
ചെറുതായിട്ടോടും നേരം

ഇളം കാറ്റൊന്നിളക്കീടും; പനിനീർപ്പൂസദൃശമാം
കരങ്ങളെ ഗ്രഹിച്ചുടൻ; പുണർന്നാൻ പൂവമ്പൻവൈരി!

ജയിച്ചു കാമനും പിന്നെ—
ക്കിതച്ചു ശംഭുവുമപ്പോഠം
വിയർത്തു ഗാത്രങ്ങഠം രണ്ടും
വിരിഞ്ഞു ധർമ്മമാം സൂനം!
ജയിച്ചു ലോകരുമപ്പോഠം
ജയിച്ചു ധാർമ്മികന്മാരും
ജയിച്ചു നമ്മഠം തൻ ഭാഗ്യം
ജയിക്ക ധർമ്മശാസ്താവേ!

ജയ ജയ ദേവാ! ശ്രീഹരിപുത്രാ!
ജയ ജയ സങ്കടവാരണ മൂർത്തേ!
ജയ ജയ മാനസ്സതാരിൻനാഥാ!
ജയ ജയ ശംഭോ! ശ്രീ അയ്യപ്പാ!
ശങ്കരനാരായണന്മാർ ഒന്നിച്ച മുഹൂർത്തത്തിൽ
ശങ്കരനാരായണ ദേവനും ഭൂജാതനായ്!
തത്രൂപം പുരാതനം! താരക ബ്രഹ്മരൂപം!
ചിത്രൂപം മഹാപുണ്യം! സന്തതം ഭജാമ്യഹം!
മന്നിലെ ജീവന്മാർക്ക് ഭാഗ്യചന്ദ്രികയായി
വന്നവതരിച്ചോരു ദൈവമേ! ദയാനിധേ!
നമസ്തേ! നാനാലോക രക്ഷകാ! പരാത്മനേ!
സമസ്താപരാധങ്ങഠം ക്ഷമസ്വ, കൃപാംബുധേ!

ശ്യാമള കളേബരൻ ശ്രീനാഥൻ ധർമ്മശാസ്താ
സാമോദാവതാരത്തെ വീണ്ടതിൻ കാര്യം ചൊല്ലാം;

സ്വാമിയേ ശരണം അയ്യപ്പാ!

ധർമ്മപാലനം ചതുർയുഗങ്ങൾ തോറും ചെയ്‌വാൻ,
വന്മദം മഹിഷിക്ക് പോക്കുവാനായും, പിന്നെ
ഉണ്മയിൽ കലികാലേ പന്തള സുതനായും,
തിന്മകൾ ഛേദം ചെയ്‌വാൻ ഖഡ്ഗിയായ് ഒടുക്കവും
പിന്നെയും കൃത ത്രേതാ ദ്വാപര കലിയുഗം
ചിന്മയൻ ചമച്ചടൻ ബ്രഹ്മാണ്ഡം രക്ഷിപ്പാനും;
പിന്നെയും പല പല കാരണമുണ്ട് നാഥൻ
ധർമ്മാവതാരം ചെയ്‌വാൻ സംഖ്യയില്ലതിന്നേതും.
നിർമ്മല പരബ്രഹ്മം നിർഗ്ഗുണമെന്നാകിലും
സന്മയൻ മായാതീതൻ രൂപമേറിയതോർത്താൽ
വൻ മഹാ ദുരിതങ്ങൾ ഏറ്റവുമിക്കലികാല–
നമ്മൾ തൻ മഹാഭാഗ്യം! ഭാഗ്യദായകാ ജയ!
അമ്മയാം ധരിത്രിതൻ വൻതാപമഴിയ്ക്കുവാൻ
അമ്മതൻ ശിരോകുറിയാകുന്ന മലയാളം
ധന്യമാം മണ്ണിൽ മഹാമാമല മുകളേറി
വൻതപം ചെയ്യും നാഥാ! പാഹിമാം ദയാനിധേ!
തമ്പുരാൻ മഹാശാസ്താ അൻപിനോടഖിലങ്ങൾ
സമ്പ്രതി കാത്തീടണേ! ശ്രീ ഹരാത്മജാ! ദേവാ!
സകലചരാചര ഗുരു കാരുണ്യമൂർത്തേ!
സകലാപരാധങ്ങളും നീക്കിമാം തുണയേകു!
സ്വാമിയാം സച്ചിന്മയാ! ശ്രീപാദം അകതാരിൽ
മോദമായ് തോന്നീടണേ! ശ്രീഭൂതനാഥാ! ജയ!
ആർത്തബന്ധുവായ് ദേവൻ പ്രാർത്ഥന ചെയ്‌വോർകളെ
കാത്തുകൊള്ളുവാനുള്ളം കാത്തീടും ഭഗവാനേ!
കീർത്തനങ്ങളാൽ ഭവ പാദാരം ഭുജിക്കുവാൻ
ധൂർത്തരാം കിടാങ്ങളെ സന്തതം തുണയ്ക്കണേ!
ഉത്തമോത്തമാ! ദുഃഖ ഭഞ്ജകാ! ജഗല്പതേ!
ഉത്തമാവതാരത്താൽ ഉത്തമനാകും നാഥാ!
ഉത്തമരാകും തവ ഭക തർ തൻ പാദം പുൽകാൻ
നിത്യവും തോന്നീടണേ! ഉത്തമാ! ദയാനിധേ!

ഓം സ്വാമിയേ ശരണം അയ്യപ്പാ!

# തിരു അവതാര മുഹൂർത്തം

ഉത്തമൻ തേജോനിധി ഉത്രമാം നക്ഷത്രത്തിൽ
ഉത്തമ തിഥി കൃഷ്ണപഞ്ചമി വരും നാളിൽ
ഉത്തമ സുദിനമാം മന്ദവാസരം തന്നിൽ
ഉത്തമോത്തമ ലഗ്നം വൃശ്ചികം തികഞ്ഞുള്ള,
ഉത്തമ മുഹൂർത്തമാം ധനുവിന്നന്ത്യത്തിങ്കൽ
ഉത്തമോത്തമ ദൈവം കൈക്കൊണ്ടാനവതാരവും!
വിശ്വരക്ഷകം ചെയ്‌വാൻ തിരുരൂപം ധരിച്ചോരു
വിശ്വനായകപ്പൊരുൾ വർണ്ണിക്കാൻ തുനിയുകിൽ
വിശ്വനായകനെന്യേ സാധിക്കാ ത്രിലോകത്തിൽ
വിശ്വനായകാ! മമ ദൈവമേ! കൃപാസിന്ധോ!
വിശ്വനായകാ! ദേവാ! വിശ്വരക്ഷകാ! ഹരേ!
വിശ്വമോഹനമാകും തദ്‌രൂപ ചരിതങ്ങൾ
വിശ്വരക്ഷയെപ്പാരം നിനക്കും മർത്ത്യർക്കെല്ലാം
വിശ്വാസം വരും വണ്ണം ചമയ്ക്കാൻ കനിവേകൂ!

കല്യാണപ്രദൻ തന്റെ മാഹാത്മ്യം ഓർക്കുന്നേരം
കൈവല്യം ലഭിപ്പാനായ് കാംക്ഷപൂണ്ടീയുള്ളോന്റെ
ഉള്ളത്തിൽ ഭവത് ഭക്തി പെരുതായ് വരുന്നതിൻ
നല്ല ഹേതുവോ; തിരുമന്ത്രമാം നവാക്ഷരി
ചൊല്ലുവാൻ മടിക്കുന്ന നേരമില്ലാത്തമൂലം
അല്ലയോ ഭഗവാനേ! അയ്യപ്പാ! ഹരാത്മജാ!
ശോഭയേറീടും ദിവ്യരത്നമാം ചിന്താമണി–
സ്സാരത്താൽ ചമച്ചോരു രമ്യമാം കിരീടവും
ഇന്ദ്രനീലവും തോൽക്കും കാന്തിയിൽ പ്രശോഭിക്കും
നീലാഭ പ്രഭയോളും കുന്തള ഭാരങ്ങളും
കേശാഗ്രച്ചുരുളുകൾ ഇളക്കി കളിച്ചീടും
കോസലേന്ദ്ര ദാസൻ തൻ താതന്റെ വിലാസവും
പഞ്ചമി സോമൻ തോൽക്കും ഫാലദേശത്തിൽ
ചേർന്ന തിങ്കളും ഫലാക്ഷിയും ഭസ്മരേഖയും ധന്യം!
വില്ലുപോൽ വിളങ്ങീടും ചില്ലീയുഗ്മവും ഹൃത്തിൽ
നല്ലപോൽ സ്മരിക്കുന്നോർക്കല്ലൽ എത്തിടാ ദൃഢം.
ചാരുകാരുണ്യാമൃതം ഭക്തർക്കായ് തുളുമ്പുന്ന
സാരസദളം തോൽക്കും അക്ഷിയുഗ്മവും ചിത്രം!
ഭക്തപാലന രസമിളകി കളിക്കുന്ന
ഭക്തരക്ഷകന്നുടെ ദിവ്യ നേത്രങ്ങൾ രണ്ടും
നിത്യവും ലോകങ്ങളിൽ കൈവല്യം വിളമ്പീടും
നിത്യനിർമ്മലാ! ദേവാ! സന്തതം ഭജാമ്യഹം.

സ്വാമിയേ ശരണം അയ്യപ്പാ!

എള്ളിൻപൂവൊളിച്ചീടും നാസികാ പ്രശോഭയും
കർണ്ണസൂനങ്ങൾ ചാർത്തും ചാരുകുണ്ഡലങ്ങളും
കണ്ണാടിപോൽ മിന്നീടും ദിവ്യഗണ്ഡങ്ങൾ രണ്ടും
കണ്ണുകളിമയ്ക്കാതെ നോക്കീടുമധാരാഭയും,
സ്വർണ്ണപഞ്ചകം മോഹിച്ചീടുന്ന മുഖാംബുജം
കണ്ണിനാൽ കാണ്മാനുള്ളം എന്നെന്നും മോഹിക്കുന്നേൻ!
മുത്തുകൾക്കിമ്പം ചാർത്തും ദന്തപംക്തികൾ സർവ്വം
ചിത്തത്തിൽ സദാ കണികാണുവാൻ കൃപയേകൂ.
ഇന്ദ്രനീലാദ്രി തന്മേൽ ഉദിക്കും ശശാങ്കനാൽ
ചിന്തീടുമൊളി തുല്യം ഹസിക്കും ഭഗവാന്റെ
മന്ദഹാസത്താൽ മഗ്നമായിടും വദനാംബുജം
എൻ മനസ്സരസിങ്കൽ സന്തതം വിരിയേണേ!
ശംഖ് തോററിടും ശോഭയേറുന്ന ഗളസ്ഥലം
ചന്ദ്രസൂര്യന്മാരൊപ്പം ഉദിക്കും വക്ഷസ്ഥലം,
രത്നഹാരങ്ങൾ വിലാമാലകൾ വനമാല—
യ്ക്കൊപ്പമായ് പ്രശോഭിക്കും ദിവ്യമാം ശ്രീകൗസ്തുഭം.
ശക്തിതൻ ഹാരങ്ങളാം രുദ്രാക്ഷഹാരങ്ങളും
ഭക്തിക്ക് നിദാനമാം തുളസീമാല്യങ്ങളും
ബ്രഹ്മത്വം സ്ഫുരിച്ചീടും ഭഗവത് തിരുപൂണുനൂലും
ബ്രഹ്മദേവനും വാഴ്ത്തിപ്പാടുന്നു നിരന്തരം!
എട്ടു ദിക്കിനും താങ്ങാം അഷ്ടതൃക്കരാഗ്രങ്ങൾ
എത്തിടും ഊരുക്കൾക്കും താഴെയായ് സുശോഭിതം
അഷ്ടതൃക്കരങ്ങൾക്ക് ഇഷ്ടമായ് പ്രശോഭിക്കും
അഷ്ടായുധങ്ങൾ കണ്ടാൽ ഇഷ്ടമാനസ്സങ്ങളിൽ
അഷ്ടനാഗങ്ങൾച്ചൂടും എട്ടു രത്നങ്ങൾപോലെ
അഷ്ടസിദ്ധികൾക്കൊട്ടും കഷ്ടിയില്ലെന്നും തോന്നും
ദിവ്യശംഖവും ചക്രം ശൂലവും ചുരികയും
ചാപബാണങ്ങൾ ഖഡ്ഗം ചർമ്മവുമെട്ടായുധം;
അഷ്ടരാഗങ്ങൾ ത്രുഷ്ട്യാ ഭക്തർക്ക് നീക്കീടുവാൻ
വിഷ്ടപേശ്വരൻ ധരിച്ചീടുന്നു ദയാമയൻ.
അശ്വത്ഥ പത്രോപമം ആയുള്ളൊരുദരത്തിൽ
ഐശ്വര്യ ശ്രീയാളീടും അസിതരോമാളിയും,
നീല മാണിക്യാരഞ്ഞാൺ പ്രഭയിൽ പ്രശോഭിക്കും
നീല നൽപ്പട്ടും നല്ല കിങ്ങിണി മണികളും
നാലുലോകങ്ങൾക്കൊത്ത് പത്തിലും മേവീടുന്ന
ജീവരാശികൾക്കെന്നും മംഗളപ്രദായകം!
കദളി കുലവാഹികൾക്കകമേ വിന തോന്നും
കമനീയകങ്ങളാം ഭഗവത് തുടകളും,

സ്വാമിയേ ശരണം അയ്യപ്പാ!

കരുണാകരൻ തന്റെ കണങ്കാലണിയിക്കും
തിരുപാദങ്ങൾ പത്മതുല്യങ്ങൾ മനോഹരം!
ഭക്തമാനസ്സങ്ങളെ മുക്തിപാദത്തിൽ ചേർക്കും
മുഗ്ധലോചന പാദപത്മങ്ങൾ നിനയ്ക്കുമ്പോൾ
മുഗ്ധലോചനൻ മുന്നം മൂലോകം രണ്ടായ്ച്ചേർത്ത
മുഗ്ധമോഹന പാദപത്മങ്ങൾ നമിക്കുന്നേൻ!
കാൽവിരൽ നഖങ്ങളാൽ ദീപ്തമാം ഭൂമണ്ഡലം
കാണ്മതും നമിപ്പതും ഭക്തർതൻ ഭാഗ്യോദയം!
പൂന്തിങ്കൾ കുളിർമ്മയും കോടൃർക്കപ്രകാശവും
ദീപ്തമായ് പൊന്തും മുഖപങ്കജം മുതൽക്ക് ഞാൻ
ഭൂമാതു് മുത്തും ദിവ്യപാദങ്ങൾ വരെയിതാ
പൂമേനി പുൽകീടുവാൻ പൂർണ്ണമായ് കൊതിയ്ക്കുന്നേൻ!
സന്തതം ഹരിഹര നന്ദനാ! ദയാനിധേ!
ചിന്തയാം തീയിൽക്കാളി പോയീടാതടിയനെ
ബന്ധുരാംഗനാ! രക്ഷ ചെയ്യീടൂ ശംഭോ ഹരേ!
ബന്ധമോചനാ! സർവ്വബന്ധുവാം ഭഗവാനേ!
ബന്ധുരകളേബരം കൊണ്ടങ്ങ് വിളങ്ങുന്ന
ബന്ധുരഭാവങ്ങളെ വർണ്ണിപ്പാനൊരുവർക്കും
ബന്ധമുണ്ടായീടുമോ? ദീനബന്ധുവാം ദേവാ!
അന്തരംഗത്തിൽ വാഴൂ! അയ്യപ്പാ! ഭഗവാനേ!
സന്തതം തിരു ദിവ്യമന്ത്രമാം നവാക്ഷരി
നിന്തിരുമേനി കനിഞ്ഞുലകിൽ വസിപ്പോർക്ക്
സന്തതം ജപിപ്പാനും താണ്ടവൻ നമിയ്ക്കാനും
നിന്തിരുവടി കൃപയേകുവെൻ ഭഗവാനേ!
അഷ്ടബാഹുക്കളും ചൂടും അഷ്ടശസ്ത്രങ്ങളോടും
പത്തുദിക്കുകൾ തിങ്ങും ദിവ്യമാം തേജസ്സോടും,
ശ്യാമാഭിരാമൻ മമ നാഥനാം ഭഗവാനും
നീലനൽച്ചേല ചാർത്തിക്കാരുണ്യം തൂകിക്കൊണ്ടീ—
പ്പാരുകൾ പാലിക്കുവാൻ വീണ്ടാതാം അവതാര—
ച്ചാരുശീലനെ മമ മൗലിയിലേററീടുന്നേൻ;

കാലകാലാത്മസൂനോ! തൃക്കാലണിയുവാൻ
ലോലനാമിവനിപ്പോൾ ആശിഷമേകീടണേ!
അയ്യപ്പാ! മഹാദേവാ! ധർമ്മശാസ്താവേ! നാഥാ!
വയ്യാത്ത കലിദുഃഖമൻപിനാൽ മറേറണമേ!
സർവ്വ പാപങ്ങൾ പോക്കി പാലിക്കു ഹരേ! നിത്യം
സ്വർഗ്ഗസൗഖ്യത്താൽ ദീപ്തമാക്കൂ ഈ ലോകങ്ങളെ!
നമസ്തേ ഹരിപ്രിയ നന്ദനാ! ഭഗവാനേ!
നമസ്തേ ഉമാപതിവത്സലാ! കാരുണ്യാബ്ധേ!

സ്വാമിയേ ശരണം അയ്യപ്പാ!

ഇമ്മഹീ തലങ്ങളിൽ ശാശ്വത ശ്രീയേകീടാൻ
നിൻമഹാ ശക്തിക്കന്യേ ആവതല്ലൊരുവർക്കും!

## ഭഗവദ് നാമകരണം

പൂർണ്ണയൗവ്വനാഢ്യനായ് പൂർണ്ണേന്ദു പ്രഭതൂകി
ഭൂതിപൂർണ്ണനാം പുത്ര വദനാംബുജം കണ്ട്
ഭൂതിഭൂഷണൻ ദേവൻ പൂർണ്ണേന്ദു കലാധരൻ
പൂർണ്ണമോദേന നന്നായ് പുണർന്നാൻ തനയനെ!
പന്നഗവിഭൂഷണൻ സുതനെ പുണർന്നപ്പോൾ
പന്നഗശായി താനും നുകർന്നാൻ മൂർദ്ധാവിങ്കൽ!
രൂപശില്പിയും മോദോൽ ദേവനെ പുണർന്നപ്പോൾ
ദേവകൾ ദേവൻ മെയ്മേൽ സൂനവൃഷ്ടിയും ചെയ്താർ!
ദിവ്യരാം പല പല ലോകവാസികൾ ചെമ്മേ
ദിവ്യപുത്രനെ ഭക്ത്യാ കണ്ടുടൻ കൂപ്പീടിനാർ!
അന്നേരമസംഖ്യമായ് മാമുനി പ്രമുഖന്മാർ
വന്ദിച്ച് വേദ സ്തോത്ര ഗീതങ്ങൾ മുഴക്കിനാർ.
വിധിനന്ദനൻ മുനി നാരദനന്നേരത്തിൽ
വിധിയായ് നവാക്ഷരി വീണയിൽ മുഴക്കിനാൻ;
'ശരണം അയ്യപ്പാ സ്വാമീ! സ്വാമി പാദം ശരണമേ!
ശരണം അയ്യപ്പാ സ്വാമീ ! സ്വാമി സ്വാമി ശാസ്താവേ!
ശരണം അയ്യപ്പാ സ്വാമീ! ശങ്കരാ മമ ശങ്കരാ!
ശരണം അയ്യപ്പാ സ്വാമീ! ദുരിത വാരണ ദൈവമേ!
സങ്കടാതങ്ക വാരണാ! സർവ്വ മംഗളാനന്ദ ദായകാ!
പങ്കനാമിവനെപ്പൊഴും തിരുപാദപത്മമൊരാശ്രയം'!
വിധിസൂനു മുനിമുഖ്യൻ വീണയീവിധമീട്ടുമ്പോൾ.
ഹരപ്രിയയാകും ഗൗരി സ്തന്യമൻപൊടു നൽകിനാൾ.
പുത്രവക്ത്രത്തെ പേർത്തു് ധന്യമായ്യുമ നിൽക്കുമ്പോൾ
പുത്രദർശന ഭാഗ്യമോതുകിൽ എത്രയെത്ര സുകൃതങ്ങളും?
ശങ്കരീശരി ദേവി കുഞ്ഞിനമ്മിഞ്ഞി നൽകുകിൽ
ശങ്കയെന്യേ മേവാൻ വിഷ്ണു നാഥസ്സുമാവതോ?
തിങ്കളാനനമഞ്ജുഭാഷിണി വിത്തനാഥ മഹാലക്ഷ്മി
ശങ്കാഹീനയായ് പൈതൽ പൂമേനി ധരിച്ചുടൻ;
ശങ്കാഹീനനായ് പൈതൽ മാതാവിൻ മുഖം നോക്കി
ശങ്കയെന്യേ ചുണ്ടാലമ്മിഞ്ഞി നുകരുമ്പോൾ
മാതൃപുത്രാർത്തി നേരിൽ ദർശിച്ചാർ ത്രിലോകങ്ങൾ
മാതൃത്വം ശങ്കിപ്പതോ കുഞ്ഞിനെ ഉപേക്ഷിപ്പാൻ?
താമരാലയം തന്നിൽ മേവുന്നോൾ വാണീദേവി

താമസംവിനാ കുഞ്ഞിൻ നാവിൻമേൽ വാണാളപ്പോഠം!
താമസ നിവാരണനാകുന്ന കുമാരന്
സാരസാസൻ മോദാൽ തോരാതങ്ങസംഖ്യമാം
നാമങ്ങഠം ഏകീടിനാൻ കീർത്തിച്ചാനതൊക്കവേ.
ശ്രീനിധിയായോനുണ്ണി പ്രീതിയേറിനാനപ്പോഠം.
ഇങ്ങിനെ മൂർത്തിത്രയം ആനന്ദം നുകർന്നപ്പോഠം
ത്രീമൂർത്തി തേജസ്സുകഠം കാണായക്കുമാരനിൽ!
തിങ്ങിനാമോദത്തോട് ബ്രഹ്മനാൽ പ്രകീർത്തിച്ച
സംഖ്യയില്ലാതായുള്ള ചൊല്ലെഴും നാമങ്ങളെ
പ്രീതനായ് ജാമദഗ്ന്യൻ ആയിരത്തെട്ടായ് ചേർത്തു്
പ്രീതനായ് കലിയിങ്കൽ ശ്രീയെഴും ശബര്യാലയേ,
ശ്രീകളങ്ങേറീടുവാൻ പ്രീതരായ് ലോകർ വാഴാൻ
ശ്രീനിധിസ്വരൂപനെ പ്രീതനായ് പ്രതിഷ്ഠിച്ചാൻ.

എണ്ണമററുള്ള രവ വീചികളഖിലങ്ങളും
പൊന്നുണ്ണിക്കുരുന്നിന്റെ നാമങ്ങളെന്നാകിലും
നാന്മുഖപ്പെരുമാളാൽ ചുരുക്കിച്ചൊല്ലീട്ടുള്ള
ശ്രീയെഴും ഭഗവാന്റെ നാലു് നാമങ്ങഠം ചൊല്ലാം.
ഭൂതങ്ങളില്ലാതുള്ള വേദികഠം ബ്രഹ്മാണ്ഡത്തിൽ
കാണുകില്ലൊരേടത്തും ഈയുള്ള ഭൂതങ്ങഠംക്ക്
ഹേതുവായ് നാഥനായി മേവുമീ പരബ്രഹ്മം
ശ്രീഭൂതനാഥൻ എന്ന നാമത്താൽ വാഴ്ത്തീടുന്നു.
ധർമ്മസംസ്ഥാപനാത്ഥം മൂർത്തിയായ് ഭവിസ്സയും
ധർമ്മഹീനന്മാർക്കെന്നും കാലനായ് ഭവിസ്സയും
ധർമ്മശാസനം നിജശ്വാസമാസ്സാണും നാഥൻ
ശ്രീധർമ്മശാസ്താവെന്നും ലോകങ്ങഠം വാഴ്ത്തീടുന്നു.
സന്തതം ധർമ്മം ധർമ്മം ചൊല്ലുന്ന മനുജന്മാർ
ചെന്തീയാം കലിതന്നിൽ പെരുകും ദിനേ ദിനേ;
നാവിനാലോതും ധർമ്മം ചെയ്‌വതോവധർമ്മങ്ങഠം
ആകയാൽ നമ്മഠംക്കെന്നും നാശങ്ങളേറീടുന്നു!
വാക്കിനും കർമ്മങ്ങഠംക്കും ചേർച്ചയില്ലാതായ് നിത്യം
നോക്കിയൊന്നിമസ്സുമ്പോഠം ദുരിതം ബഹുശതം!
ജന്മികഠം അധർമ്മങ്ങളീവിധം തുടരുമ്പോഠം
ജന്മങ്ങഠം പെരുകീടും കർമ്മഹേതുക്കഠം മൂലം.
ഓതിടാം എന്തേ ധർമ്മ നാമത്തിൻ പൊരുളെന്നും,
ഓതിടും ഞാനും ആറു് പാദങ്ങഠം ധർമ്മത്തിനായ്.

സ്വാമിയേ ശരണം അയ്യപ്പാ!

മർത്ത്യരായ് പിറക്കുന്നോർ അദ്ധ്വാനം കഠിനമായ്
നിത്യവും ചെയ്തീടണം തുഷ്ടരായ് വാസംചെയ്‌വാൻ.
ഉത്സാഹമുണ്ടാവേണം വററാത്തുള്ളറവപോൽ,
ഞാനെന്ന ഭാവം പേറാത്തന്യാദരങ്ങൾ വേണം.
ധർമ്മത്തിൻ ത്രിപാദങ്ങൾ ശീലിക്കും മഹത്തുക്കൾ
അന്യർക്ക് സേവകന്മാരാവണം അസംശയം.
ആകയാൽ അപരന്നുള്ള സേവനം നാലാംപാദം.
ആകുന്ന സത്യത്തിനെ പാലിപ്പതഞ്ചാമതായ്.
അഞ്ചുപാദങ്ങൾ പോററാൻ കൊഞ്ചലായ് ഭഗവാനിൽ
ചഞ്ചലവിഹീനമാം ഭക്തിയുമുണ്ടാകണം.
ദൈവ വിശ്വാസിക്കല്ലാതീയുള്ള കാലങ്ങളിൽ
ധർമ്മപാലനം ചെയ്‌വാനാവതല്ലൊരിക്കലും!
ഇങ്ങിനെ ഷഡ്പാദങ്ങൾ ചേരുന്ന ധർമ്മത്തിനെ
ധാർമ്മികർ പ്രാണോപമം പോററുന്നു നിരന്തരം!
ഇങ്ങിനെയല്ലാതുള്ള മർത്ത്യ ജന്മികൾക്കെന്നും
ധാർമ്മമൂർത്തിയാം ദേവൻ കാലനായ് വന്നീടുമേ.
സാരമാം ബ്രഹ്മത്തിന്റെ തത്വങ്ങളഖിലവും
പാരമായ് ഗുപ്തം ചെയ്ത ദേവദേവനാകയാൽ
സാരമാം പരായ ഗുപ്താഖ്യയാ ഭഗവാനെ
ശ്രീമഹാവിരിഞ്ചനും വിളിച്ചാനതിമോദം.
സത്യപാലനം ചെയ്ത് ധർമ്മത്തിൻ പൊരുളാകും
നിത്യനാം ശാസ്താവിനെ താതനായ് നിനയ്ക്കുന്ന
മർത്ത്യരോ ദേവന്മാരോ മററുള്ള ജീവന്മാരോ
നിത്യരായ് ആര്യന്മാരായ് അറിയുമീലോകങ്ങളിൽ.
ആര്യരാം ഈയുള്ളോർക്ക് താതനാകയാലെന്നും
ശ്രീആര്യതാതനെന്നുള്ള സജ്ഞയും നാഥനുണ്ടായി.

ശ്രീഭൂതനാഥാ! ധർമ്മശാസ്താവേ! ഭഗവാനേ!
ശ്രീപരായ ഗുപ്തേശാ! പാഹിമാം ദയാനിധേ!
ആര്യതാതനാം സർവ്വലോകത്തിൻ താതാ! ദേവാ!
പ്രീതിയാർന്നെന്നിൽ തിരു കാരുണ്യമേകീടണേ!
താപങ്ങൾ തീണ്ടാതെന്നും ലോകരെ പാലിക്കേണേ!
ദീനവത്സലാ! മഹാ കാരുണ്യക്കേദാരമേ!
ശ്രീമഹാ ശബര്യാലയേ വാഴുന്ന ശ്രീഅയ്യപ്പാ!
പ്രീതിയാർന്നെന്നിൽ ദിവ്യശ്രീകോവിൽ ചമയ്ക്കേണേ!
പങ്കജോൽഭവൻ നിജ താതയിംഗിതം പാർത്ത്
ശങ്കരോത്ഭവ പുത്ര ഭൂതനാഥനെ നോക്കി
ധന്യനായ് ചൊന്നാൻ സ്വാമീ! ദേവകൾക്കനുഗ്രഹം

സ്വാമിയേ ശരണം അയ്യപ്പാ!

നന്ദിച്ചിന്നേകി തത്ര കൈലാസേ വസിച്ചാലും.
പിന്നെ വന്നീടും കാര്യം താതനുമരുൾ ചെയ്യും
അന്നന്ന് ജഗത്തെല്ലാം ഉണ്മയിൽ ശാസിച്ചാലും.

സൃഷ്ടികർത്താവും ഏവം ചൊല്ലീട്ടു പിതാവിന്റെ
വക്ത്രാരവിന്ദം നോക്കി പാദങ്ങൾ കുമ്പിട്ടുടൻ
സൃഷ്ടിലോകത്തിൽ പ്രാണനാഥയോടൊപ്പം ചേർന്ന്
സൃഷ്ടിയും ചെയ്തീടിനാൻ ധർമ്മവും കാത്തീടിനാൻ.
സൃഷ്ടിദേവോക്തിയുള്ളം ശ്രവിച്ചോരാര്യതാതൻ
ചിത്തമോദേന ദേവസത്തമർക്കായിട്ടുടൻ
ബദ്ധപ്പാടുകൾ പോക്കിയാനന്ദമാർന്നീടുവാൻ
എത്രയും കുതുഹലാൽ വരവും കൊടുത്തുതേ!
ഹേമയും ഭഗവാനും ഭൂതനാഥനുമൊത്ത്
മോദേന കൈലാസത്തിൽ പ്രാപിച്ച് വസിക്കയും;
ലോകങ്ങൾക്കെല്ലാം നാഥനായുള്ള ഭഗവാനാൽ
ലോകത്രയങ്ങൾ ഭാഗ്യശ്രേയസ്സിൽ നിറഞ്ഞുതേ!
വിജ്ഞാനസ്വരൂപിയായ് വിദ്യാവിത്തായി നാഥൻ
വിശ്വമോഹനാകാര രൂപത്തെ ധരിക്കയാൽ,
സർവ്വലോകേശൻ സാക്ഷിഭൂതനായ് വിളങ്ങുന്ന
ശർവ്വനിൽനിന്നും വിദ്യ സർവ്വവും പ്രാപിച്ചുതേ.
ശർവ്വനും ശാസ്താവിനും ദിവ്യമാം പ്രണാമങ്ങൾ
ഗർവ്വഹീനനായ് സദാ ചെയ്യുവാനടിയനിൽ
സർവ്വദാ തോന്നീടുവാൻ ശ്രീഭൂതനാഥൻ ദേവൻ
സർവ്വദാ കടാക്ഷിപ്പാൻ കാലിണ കൂപ്പീടുന്നേൻ.
ശ്രീഭൂതനാഥാ ദേവാ! ഭൂതിദായക പ്രഭോ!
ശ്രീഭൂതിയേകുക വേൽ ദാസരാം കിടാങ്ങൾക്ക്.
ശ്രീഭൂതനാഥൻ ദേവൻ ഭൂതലവാസം ചെയ്‌വാൻ
ഹേതുവായൊരു മൂലം ഘോരനാം കാലൻ കലി.

ഭൂതനാഥനാം ധർമ്മശാസ്താവിൻ ചരിതങ്ങൾ
സാരമായ് നാലാംകാണ്ഡം തന്നിലിങ്ങനെ സൂതൻ
സാദരം ശൗനകേശന്മാരോടരുൾ ചെയ്ത
സാരത്തെ ചൊല്ലീടുവാൻ വൻകൃപ കനിഞ്ഞോരു
മാമലേ വസിക്കുന്ന അയ്യപ്പ ഭഗവാന്റെ
ചേവടിസരോജങ്ങൾ മാനസ്സേ ചേർത്തീടുന്നേൻ.

സ്വാമിയേ ശരണം അയ്യപ്പാ!

താരക പരബ്രഹ്മം ശ്രീഅയ്യപ്പഭഗവാൻെറ
ചാരുവാം അവതാരത്തിൻ സാരമാം നാലാംകാണ്ഡം
സാദരം പഠിക്കയും ചൊൽകയും കേൾപ്പിക്കയും
പാരിതിൽ ചെയ്തീടുന്നോർ സൗഭാഗ്യോത്തമർ നൂനം.

ഓം സ്വാമിയേ ശരണം അയ്യപ്പാ!

ഇതി ശ്രീമദ് അയ്യപ്പ ഭാഗവതം

ചതുർത്ഥകാണ്ഡം സമാപ്തം.



ഓം സ്വാമിയേ ശരണം അയ്യപ്പാ

## പഞ്ചമകാണ്ഡം

# ശ്രീഭൂതനാഥൻെറ ഭൂലോകാഗമനം

ഭൂതങ്ങൾക്കീശനാം ആര്യതാതൻ മുദാ
പാരാതെ ശാസ്ത്രങ്ങൾ സർവവേദങ്ങളും
തന്നുടെ ധന്യനാകും പിതാവിൽനിന്നും
താല്പര്യമോദം പഠിച്ചു വിളങ്ങിനാൻ.
ജ്ഞാനവിജ്ഞാനാദി പ്രാവിണ്യലബ്ധിയിൽ
ജ്ഞാനനിപുണനുമഗ്രിമ സ്ഥാനിയായ്!
ഈരേഴപാരിനും ജ്ഞാനപ്പൊരുളായി
ഈരേഴ്പാരിനും ഏകനാം ഈശ്വരൻ.
വിദ്യാനികേതനമാകുന്ന ശാസ്താവിൻ
വിദ്യാ നിപുണതയ്ക്കുനമുണ്ടോ, ഹരേ!
വിദ്യയും വൈദ്യവും വിത്തവും നൃത്തവും
സത്തായ് ഭവിക്കുന്ന ശംഭുവാം ദേവൻെറ
പുത്രനും ശിഷ്യനും ആയി ഭവിച്ചോരു
സത്ഗുരുവല്ലയോ ശ്രീഭൂതനാഥനും!
ശ്രീഭൂതനാഥൻ ഈ പാരുകൾക്കൊക്കവേ

സ്വാമിയേ ശരണം അയ്യപ്പാ!

ശ്രീഗുരുനാഥനായിച്ചമഞ്ഞീടുന്ന,
ശ്രീകരമായിടും നാഥൻെറ സൽകഥ
തോരാതുരസ്സുവാൻ സൂതനോടോതിയ
ശ്രീശൌനകാദി മഹാമുനിമാരോട്
ശ്രീസൂതനും മൊഴിഞ്ഞീടിനാൻ അന്നേരം.
ശേഷമായ് സൂതനന്നോതിയ ഗീതികാം
ഭോഷ്കുഹീനം കഥിച്ചീടുവാൻ എന്നുള്ളിൽ
ദോഷം ഹനിക്കുമെൻ തമ്പുരാൻ അയ്യപ്പൻ
ആക്കമോടേ കൃപയേകിടൂ ദൈവമേ!

അക്കാലം അച്ച്യുതനന്ദനനുണ്ണിയെ
പിൽക്കാല ഭൂവിലെ രക്ഷകനാക്കുവാൻ
ചിത്തേ വിചാരിച്ച ശങ്കരദേവനും
ദിക്കുകാംപത്തിലും ദൃഷ്ടിഅയക്കുമ്പോാം,
ഘോരനാകും കലി ക്രൂരവിനോദങ്ങാം
പാരിൽ നടത്തുന്ന മാരകഭാവങ്ങാം
പാരാതെ കണ്ടു് മഹേശ്വരൻ പാരമായ്
കോപേന ഭൂതലേ നോക്കും ദശാന്തരേ;
പാരിങ്കൽ ചോരണം ഹിംസകാം ദൂഷണം
ധമ്മച്യുതികളും സത്യവിരോധവും
അധ്വാനഹീനരായ് മാനവർ വീറോടെ
ധമ്മഹീനങ്ങളാം കമ്മങ്ങാം ചെയ്വതും,
കാമാത്തിയേറി മദിച്ചുവിലസുന്ന
ക്രൂരമഹിഷി തൻമുഷ്ക്കുകാം സർവവും;
സ്വർലോകനായികയായി സുധമ്മയിൽ
ദൈവവിരോധങ്ങാം ചെയ്വതും കണ്ടുടൻ,
പന്നഗഭൂഷണൻ ശ്രീഭൂതനാഥനെ
പാരാതനുരാഗ വായ്പാൽ പുണർന്നുടൻ
മെല്ലവേ നന്ദനനോട് ചൊല്ലീടിനാൻ
കല്യാണദായകനാകും മഹാദേവൻ;
'ഭൂതിദായപ്രഭോ; മത്പ്രിയ നന്ദനാ!
പ്രീതിയോടെന്നുടെ വാക്കുകാം കോക്കെടോ;
സവ്വലോകങ്ങാക്കും സവ്വകാലങ്ങളിൽ
സവ്വസ്വമായുള്ള ഭൂതാദിസേവിതാ!
നാലാം യുഗമേറെ നാശംവിതസ്സുന്ന—
കാലത്തു് ഭൂലോകരക്ഷകാം ചെയ്കെടോ.
ഘോരാംഗിയാളാം മഹിഷിതന്നാലേററം
നാലാംയുഗാരംഭകാലത്തു് നാശങ്ങാം

സ്വാമിയേ ശരണം അയ്യപ്പാ!

ലോകങ്ങരം പത്തിലും നാലിലും ചെയ്യുന്ന
മൂലം മുറിച്ചു് നീ ലോകരെ രക്ഷിക്കൂ.
ദുഷ്ടയാം ദാനവഗർവ്വിഷ്ഠയായിതാ
കഷ്ടങ്ങരം നിജ്ജരലോകത്തു് ചെയ്യുന്നു.
നിജ്ജരനാഥനെയാട്ടി ഓടിച്ചവരം
പുഷ്ടമോദേന സുധമ്മയിൽ വാഴുന്നു.
പത്മജയോനിയാൽ ലഭ്യവരം മൂലം
ഇന്നവളെ കൊലചെയ്‌വാനൊരുവർക്കും
ഇത്രിലോകങ്ങളിൽ പ്രാപ്തിയുമില്ലഹോ;
ഇത്രിലോകിപതേ! ശ്രീഭൂതിദായകാ!
ധമ്മം മുടിയുന്നു കമ്മം പിഴസ്സുന്നു
സത്തുക്കരം കേഴുന്നു സന്താപമാളുന്നു;
ധർമ്മരക്ഷാത്ഥമായ് സാത്വികശീലന്മാർ
ചിത്തത്തിൽ നിന്നെയുമേററം ഭജിസ്സുന്നു.
ധർമ്മം നശിച്ചിടും കാലം കലിയിങ്കൽ
ധർമ്മരക്ഷസ്ഥായി നീതന്നെ ദൈവതം!
ശങ്കരനാരായണന്മാർക്കു് ഒരു സുതൻ
ശങ്കാവിഹീനം ജനിക്കമെങ്കിൽ അവൻ
പന്തിരണ്ടബ്ധം ധരണിഭരിക്കുന്ന
മന്നൻെറ ദാസനായ് നിന്നുകഴിയുമ്പോരം
വന്നുകൂടും ശക്തി അപ്പമാനെന്നോടു്
നിന്നുയുദ്ധം ചെയ്‌വതിനുള്ള യോഗ്യത;
എന്ന വരസിദ്ധിയാലിന്നു് തള്ളുന്ന
പൊണ്ണിയെ കൊല്ലുവാനുള്ളവൻ നീയെടോ.
ഇന്നു് ഭവാനാൽ ഭവിസ്സമിക്കാര്യവും
ചെന്നുടൻ ഭൂമൗവസിച്ചാലും ഓമലേ!
മന്നിടേ പൊട്ടായ് തിളങ്ങും മലയാള
മണ്ണതിൽ പത്മദളാഖ്യാ പ്രസിദ്ധമാം
പന്തളഭൂപൻെറ ദാസനായ് പന്ത്രണ്ടു്
വൽസരം വാസം വരിക്ക കുമാരകാ!
അങ്ങിനെ കാലമീരാറാണ്ടു് വൽസരം
പന്തളദാസ്സനായ്ത്തീർന്നു കഴിയുമ്പോരം
ചേരും നിനക്കു് അമിതമാം യോഗ്യത
തീരും മഹിഷിക്കു് ദുഷ്ക്കൃതൗഘങ്ങളും!
പിന്നെ നീ ലോകങ്ങരം പാലിച്ചുകൊള്ളുവാൻ
വൻതപസ്സിൽതന്നെ നിത്യം രമിസ്സണം.
നാലുലക്ഷത്തിമുപ്പത്തിരണ്ടായിരം
മാനവവത്സരം ആകും കലിയുഗ—

മാകും യുഗത്തിങ്കൽ ലോകത്തിനാകവേ
ഏകനാം രക്ഷകനായിടും എൻമകൻ!

ഞങ്ങൾ പിതൃതുല്യവാത്സല്യഭാവങ്ങൾ
പന്തളമന്നനിൽവന്നു നിറഞ്ഞിടും.
എങ്കിലും നീ ചെന്നു കാനനേമേവണം
വങ്കൻ കലിയ്ക്കുള്ളൊരന്തകനായുടൻ!
വന്നിടും ലോകജാതന്മാർ സമസ്തരും
ധന്യതയാളുവാൻ നിന്നുടെ സന്നിധൗ!
കൊഞ്ചിടും നിന്നെ കൊതിക്കുന്ന ഭക്തൗഘം
അഞ്ചിനമച്ഛനെന്നുള്ള നാമത്തിനാൽ.
പഞ്ചഭൂതങ്ങൾക്കും അച്ഛനാകുന്നവൻ
അഞ്ചപ്പനെന്നുള്ള അയ്യപ്പൻ നീയെടോ!
അയ്യപ്പാ! കൈതൊഴാം! എന്നുള്ള പ്രാർത്ഥന
വൈകാതെ മന്ത്രമതാകും കലിനരർ!
അയ്യപ്പനാകുന്ന വത്സാ! വിരയെ നീ
പൈതലായ് പോയിടൂ ഭൂലോക രക്ഷാർത്ഥം!
ഇന്നു ഞാൻ നല്ലൊരു പൊൻമണി കണ്ഠത്തിൽ
തന്നയച്ചീടുന്നു നന്ദനാ! പൊന്നുണ്ണീ!
ഇമ്മണി തന്നാൽ നിനക്കു ഭവിയ്ക്കുന്ന
ധന്യമാം നാമം മണികണ്ഠൻ എന്നെടോ.
ചെന്നു നീ പമ്പയാം വാഹിനീ തീരത്ത്
കുഞ്ഞായ് ചമഞ്ഞു കരഞ്ഞു കിടക്കെടോ
വന്നീടുമപ്പോൾ അവിടേയ്ക്കു പാണ്ഡ്യാംശ—
മന്നവൻ പന്തള ഭൂപാല വീരനും
നിന്നെയും കൊണ്ടങ്ങു രാജാവ് മന്ദിരേ
ചെന്നു വസിച്ചീടും പുത്രാർത്ഥിയാകയാൽ
കാലം പറഞ്ഞപോൽ പോയിടും കാലത്ത്
ലീലയാ വന്നുപോം ഓരോരോ കാര്യം' !

ഏവം കഥിച്ച മഹേശ്വരൻ ശ്രീഭൂത—
നാഥനെ മോദാൽ മടിയിൽ എടുത്തു വെച്ചാ—
ത്രൂഢമോദം മുകർന്നു മുകർന്നതി—
തേജസ്സുയരറിടും നല്ലൊരു പൊന്മണി
ദേവന്റെ കണ്ഠേയണിച്ചുടൻ സർവ്വ
ഭാവുകങ്ങൾക്കായനുഗ്രഹം ഏകിനാൻ
ഉണ്ണിയും താതന്റെ പാദങ്ങൾ കുമ്പിട്ടു
പ്രീതിയോടമ്മയേയും നമിച്ചാദരാൽ

സ്വാമിയേ ശരണം അയ്യപ്പാ!

ജ്യേഷ്ഠനാം ശ്രീഗണനാഥനേയും കണ്ട്
കോട്ടമററീടുവാൻ ലോകർക്ക സന്തതം;
കോട്ടമേൽ വാഴുന്ന തമ്പുരാൻ അയ്യപ്പൻ
പാരാതെ പോന്നിത്തു പാരിൽ വസിക്കുവാൻ
തോരാതെ ദുഃഖത്തിലാണ്ടുഴന്നീടുന്ന
ഭൂലോകർ നമ്മുടെ ഭാഗ്യം! മഹാഭാഗ്യം!

## ഭഗവാൻ പരിവേത്താവ്

സർവ്വലോകങ്ങൾക്കും സർവ്വകാലങ്ങൾക്കും
നിർവ്വാണബ്രഹ്മസ്വരൂപിയാം ശാസ്താവ്
കൈലാസ മന്ദിരേ താതമാതാക്കളും
ഭ്രാതാഗണേശനും ഭൂതവൃന്ദങ്ങളും
ദിവ്യർഷിവൃന്ദവും ഒപ്പം വസിച്ചങ്ങ്
ബ്രഹ്മാണ്ഡപാലനം ചെയ്തുപോരുന്ന നാൾ;
മാതാ ഉമാദേവി ഇച്ഛിക്കയാൽ ദേവൻ
ഭ്രാതാ ഗണപതി വേൾക്കുന്നതിൻ മുമ്പ്
ചിത്ശക്തിയാളാം ത്രിഭുവന സുന്ദരി
തത്ശക്തിയാം പ്രഭാദേവിയെ വേൾക്കയും
ശക്തിയും ബ്രഹ്മവും ഒന്നായ് ഭവിച്ചിട്ട്
നിത്യരാം പുത്രർക്ക് ജന്മങ്ങളേകിയും,
മുപ്പാരിനും രക്ഷയേകി മരുവിനാൻ
മുപ്പാരിൻ ദൈവമാം ശ്രീഭൂതനാഥനും!
ഈവിധം സത്യയുഗത്തിൽ ഗൃഹസ്ഥനായ്
ശ്രീഹരിപുത്രൻ മുദാ രമിച്ചീടുക–
മൂലമദ്ദേവന് ശ്രീപരിവേത്താവായ്
നാമവും വന്നതേ പാരിലെല്ലാത്തിലും
ശ്രീപരിവേത്താവേ! പാഹി ദയാനിധേ!
ശ്രീഭൂതിയേകീടു സന്തതം മേൽക്കുമേൽ
പുത്രസമ്പത്തിനും വിത്തസമ്പത്തിനും
വിദ്യാവിവേകാദി സ്വത്തിനെല്ലാത്തിനും
ശ്രീപരിവേത്താവെ സേവിക്കമെങ്കിലോ
ശ്രീഹരിനന്ദനൻ ചെമ്മേ കനിഞ്ഞീടും
നിത്യനായ് നാഥനായ് മൂന്നുലോകത്തിനും
സത്യനാഥൻ മഹാശാസ്താവ് വാഴുമ്പോൾ
അത്തലിലാണ്ടു വലഞ്ഞീടുവാൻ ഹേതു
മർത്ത്യരേ! നമ്മൾക്ക് കാൺമതുണ്ടോകണോ?
മർത്ത്യ സംരക്ഷകാ! സത്യപ്രതീകമേ!

സ്വാമിയേ ശരണം അയ്യപ്പാ!

നിത്യവും ഞങ്ങളെ പാലിച്ചുകൊള്ളണേ!
നിത്യവും സത്യമായ് ജീവിതമാളവാൻ
ഭക്തപാരായണാ! ചിത്തം കനിഞ്ഞിടൂ!

## പൊൻമണികണ്ഠൻ

നാലാം യുഗത്തിലെ കേട്ടകറ്റം മാററുവാൻ
കാലകാലാത്മജൻ ശ്രീഭൂതനാഥനും
കാലകാലന്നാൽ വിഭൂഷണമാക്കിയ
ശ്രീപൊന്മണിയും ഗളത്തിലണിഞ്ഞുടൻ
ശ്രീനിധിയാളായ അയ്യപ്പസ്വാമിയും
ഭൂമിയിങ്കൽ മഹാ സഹ്യാദ്രിസാനുവിൽ
ദക്ഷിണഭാരത ഗംഗയാം പമ്പതൻ
പക്ഷത്തു് നല്ലിളം പുല്ലിൻ പടർപ്പതിൽ,
നീലത്തുളസി വലംചുററി നിന്നിട—
മാരാമദേശത്തിൽ ആരോമലുണ്ണിയായ്
കൈകാൽ കുടഞ്ഞും കരഞ്ഞും നവജാത
പൈതലായ് വന്നു് വിളങ്ങും ദശാന്തരേ;
പാരിതിൽ ഭംഗ്യാ തെളിയാൻ തുടങ്ങുന്ന
ഭാരിച്ച ശ്രീയതിൻ മാററ് ചൊല്ലാവതോ?
ഘോരൻ കലിയും ഭയന്നു് വിറച്ചുടൻ
പാരം വിറച്ചു മഹിഷി വലംകണ്ണും;
ലോകത്തിൽ വാഴുന്ന സത്യശീലർക്കഹോ,
തോരാതെയാടി വലങ്കണ്ണിൻ പോളകം!

## പന്തളേശൻെറ നായാട്ട്

ശുദ്ധാൻ ദയാപരൻ സാധുജനപ്രിയൻ
വിദ്വാൻ അഹിംസാദി തത്വചിന്തപ്രിയൻ
ഭക്തൻ മഹാദേവ ഭക്തനാം ഭൂസുര—
സത്തമൻ പന്തളം വാഴുമക്കാലത്തു്.
പത്മദളമെന്നും പതനം തടയുന്ന
പത്തന വ്യൂഹസ്ഥലമെന്നും അർത്ഥങ്ങറം
വ്യക്തമായ് ഭൂമിയിൽ പ്രോജ്വലമാക്കുന്ന
ഉത്തമ ക്ഷേത്രമോ? പന്തളം തന്നെയാം.
പാണ്ഡ്യാംശ ജാതരാം ഭൂപാലവീരന്മാർ
പാലിച്ചു പോന്നതാം പന്തള നാടിൻെറ

ഭാഗ്യവും ശ്രീയതും ഖ്യാതികളുമാകെ
ഭാസുരമായി പ്രകാശിച്ചു ഭൂമിയിൽ.
ശങ്കര ഭക്തരാം പാണ്ഡ്യാംശ ജാതരിൽ
മുൻപനാം രാജാവ് ശ്രീരാജശേഖരൻ
തിങ്കൾക്കലാധര പാദങ്ങൾ മൗലിയിൽ
സന്തതം സൂക്ഷിച്ച് പോരുമക്കാലത്ത്,
പന്തള നാടിന്റെ ഭാഗ്യം യഥോചിതം
അന്തമില്ലാതെ വളർന്നുവെന്നാകിലും
ശങ്കരഭക്തനാം രാജാവ് തൻ മനം
ചെന്തീകണക്കെ തപിച്ചു വിരഹത്താൽ!
സന്താനഭാഗ്യം ഉദിക്കാത്ത മന്നന്റെ
ചിന്തകൾ ചൊല്ലുവാൻ ആർക്കു് കഴിഞ്ഞിടും?
സമ്പത്ത് ഭാഗ്യവും ശക്തിതൻ ഭാഗ്യവും
സ്വർല്ലോക തുല്യമാം ഈലോകസൗഖ്യവും
സൽപ്പുത്ര ഭാഗ്യമില്ലായ്കിൽ 'ഹത ഭാഗ്യം'!
സത്യസ്വരൂപനാം ശാസ്താവേ! പാഹി മാം!
സ്വാമീ ഭഗവാനേ! സന്താപ നാശനാ!
സന്താന സമ്പത്ത് സർവ്വർക്കുമേകണേ!
അനപത്യ ദുഃഖം മഥിയ്ക്കുന്ന രാജന്റെ
പ്രജകൾക്കും അക്കാലമുണ്ടായി ദുഃഖങ്ങൾ
'സത്യം ഭരിക്കും മനസ്സിങ്കൽ ദുഃഖങ്ങൾ
എത്തുകിൽ നാട്ടിലും ദുഃഖം സുനിശ്ചിതം'
അക്കാലമൊന്നിൽ വനത്തിലെ ജീവികൾ
മിക്കതും നാട്ടിൽ മദിയ്ക്കാനിറങ്ങിടും
സിംഹം പുലി കാട്ടുപോത്തുകൾ പന്നികൾ
വൻപരാം കുംഭികൾ ജംബുകർ പാമ്പുകൾ
എന്തിനേറെ പറഞ്ഞീടുന്നു ഭക്തരേ;
ശൃംഭ് നിറഞ്ഞ മരഞ്ചാടിക്കൂട്ടവും
ഇമ്പമോടെ രാജ്യ സീമകൾ ഭേദിക്കിൽ
തമ്പുരാനേ! ദുഃഖമെന്തു് ചൊല്ലാവതോ?
മാനുഷ്യവർഗ്ഗവും ഗോക്കളും സമൂഹവും
ഭോജ്യങ്ങളാകുന്ന ക്രൂര ദുഃഖങ്ങളെ
ത്രാണനം ചെയ്യുവാൻ രാജാവ് ശേഖരൻ
നായാട്ടിനായുടൻ കോപ്പുകൾ കൂട്ടിനാൻ

ശുദ്ധനെന്നാകിലും സാത്വികനാകിലും
ക്ഷത്രിയ ധർമ്മം പ്രജാക്ഷേമമാകയാൽ
സത്വരം നായാട്ടിനായിട്ടു് വട്ടങ്ങൾ

സ്വാമിയേ ശരണം അയ്യപ്പാ!

സത്യസന്ധൻ രാജൻ മന്ത്രിവ്യൂഹത്തിൻെറ
ഒത്താശയോടുടൻ കാനന സീമയി—
ലെത്തി നടത്തി തുടങ്ങിയ നേരത്തു്,
സൈന്യവ്യൂഹങ്ങളും വേടർ സമൂഹവും
പന്നി പുലി കടുവായാദി കാട്ടിലെ
ദുർന്നയശീലരാം ക്രൂരമൃഗങ്ങളെ
കൊന്നു് നടന്നു് തിമിർത്തു് തുടങ്ങിനാർ
ഓടടാ വേടരേ കാട്ടുപോത്തിൻ പിൻപേ
ഓടിനീ മുന്നിലെന്നാകിൽ മഹിഷത്താൻ
ചൂടോടെ നിന്നെ ഒടിച്ചു് കളഞ്ഞിടും
എന്നു് വീറോടെ ചൊല്ലുന്നൊരു ഭടനായകൻ.
തമ്പുരാൻ; ഞങ്ങളെ പോററുന്ന മന്നനാം
രാജാവിനായ് ഞങ്ങൾ ജീവനും കൂടവേ
പാരാതെ നൽകാൻ മനസ്സുണ്ടു് നായകാ—
യെന്നു് വേടരും ചൊല്ലിത്തകർത്തു വനങ്ങളും.
വേടരും സൈന്യവും കൂടവേ രാജനായ്
നായാട്ടു് നന്നായ് ത്തിമർത്തു് തിമർത്തുടൻ
ആടലാക്കീടിനാർ കാട്ടുമൃഗങ്ങൾക്കും
കൂടവേ വെന്നിപ്പെരുമ്പറ ഘോഷിച്ചാർ
വന്നുചേർന്നപ്പോൾ രവിയും ഉച്ചസ്ഥനായ്
വന്നു് പൈദാഹാദി നായാട്ടു് വീരർക്കും.
ചെന്നിരുന്നപ്പോൾ രാജനോടൊത്തവർ
ഉന്നതമാവുമൊരു വട ഛായയിൽ
രാജനും സൈന്യവും ശീതളഛായയിൽ
പാരാതെ സ്വൈരം വാഴുന്ന നേരത്തിങ്കൽ
വീരരാം ദൂതന്മാർ നീരിനായ് കാന്താര
നീരുറവകളെ തേടി പുറപ്പെട്ടാർ
പാരമായ് അർക്കൻെറ ജ്വാലയിൽ പൊള്ളുന്ന
ഘോരകാന്താരത്തിന്നന്തരംഗത്തിലായ്
കേൾക്കായ് അവർക്കൊരു പൈതലിൻ രോദനം
കോൾമയിർ കൊണ്ടുതേ രാജനും സൈന്യവും.

പൈതൽ മുഖാംബുജം ചിത്തേ കൊതിക്കുന്ന
പൈതൽ രഹിതനാം ശ്രീരാജശേഖരൻ
വൈകാതെ ശബ്ദം ശ്രവിച്ച ദിശയിങ്കൽ
കൈതവഹീനം കുതിച്ചു് ചെല്ലുന്നേരം.
കൈതവമല്ലേ എൻ ദൈവമേ! അയ്യപ്പാ!
ഒരു പൈതൽ മുഖാംബുജം കണ്ടാനവിടത്തിൽ

സ്വാമിയേ ശരണം അയ്യപ്പാ!

പട്ടുപോലുള്ള പുൽപ്പച്ചത്തകിടിയിൽ
ചുററും നിറഞ്ഞു് വിളങ്ങും തുളസീവന—
ച്ചുററിൻെറയുള്ളിലായ് ബാലാർക്കനെന്നപോൽ
ശ്യാമാഭ പൂണ്ടു് വിളങ്ങും കുമാരനെ
ശ്രീരാജശേഖരൻ കണ്ടോരളവുടൻ
ക്ഷീണങ്ങളാകവേ ദൂരെ വെടിഞ്ഞവൻ
ക്ഷീണിച്ചു് നിന്നാൻ ആ ബാലൻെറ സന്നിധൗ!
തത്ര മഹാരാജനുള്ളത്തിൽ പേറിനാൻ
ഇത്രയും ഘോരവനത്തിൻെറ ഉള്ളിലായ്
മർത്ത്യരെന്യേ ഒരു പൈതലെ കാണ്മതിൻ
കർത്തവ്യമെന്തു്? എൻെറ ശങ്കരാ! ദൈവമേ!
മായാവിമാരായ രാക്ഷസന്മാരുടെ
മായകളോ? മമ മായാഭ്രമങ്ങളോ?
പേയാവതില്ല ഈ ചെറുപൈതലിൻ
ബാലാർക്കബിംബ കളേബരം കാണകിൽ!
മാരീചതുല്യരാം ദുഷ്ടകുലങ്ങളാൽ
തോരാതെ നാലു് യുഗങ്ങളാം ശ്രമിക്കിലും
പോരാതെയായിടും ദുഷ്ടർതൻ മായകൾ
പാരാതെയിച്ചെറു പൈതലെ കാണകിൽ!
അത്ഭുതം! അക്ഷിദ്വയങ്ങളാൽ രാജനും
ആരണ്യപൈതലും സന്ധിച്ച മാത്രയിൽ
നവ്യമായ് കണ്ടുതേ പൊൻപ്രഭ മന്നൻെറ
മുന്നിലായ് അൻപാർന്ന ശങ്കരാനുഗ്രഹാൽ!
പൊന്നൊളിപ്പൂരത്തിൽ പൊൻകിരീടം ചൂടി
പൊന്നരഞ്ഞാണിട്ട ബാല ശാസ്താവിനെ
പൊൻചേല ചാർത്തിയ മോഹിനി മാതാവും
പൊൻശൂലധാരിയാം ശ്രീ നീലകണ്ഠനും
പൊന്നുപോൽ ലാളിച്ചു് പൊൻമണി തൊട്ടിലിൽ
താരാട്ടു് പാടും അഭൗമമാം കാഴ്ചകൾ
പൊന്മണി കുഞ്ഞിനെ കാംക്ഷകൂട്ടുന്നവൻ
സ്വപ്നസമാനമായ് കണ്ടിതമ്മാത്രയിൽ!
എൻപോററീ! തമ്പുരാനേ! മഹാദൈവമേ!
അൻപിനോടെ ദൃശ്യമായൊരിക്കാഴ്ചകൾ
അൻപാർന്നു് സന്തതം മാനസ്സേ കാണ്മതിൻ
ബന്ധമുണ്ടാവുമോ? ബന്ധവിമോചനാ!

കൺചിമ്മിനോക്കും അരചൻെറ മുന്നിലായ്
കണ്ടാനൊരു വൃദ്ധ ഭൂസുരനെ മുദാ.

സ്വാമിയേ ശരണം അയ്യപ്പാ!

ചൊന്നാനരചനോട്ട് അന്നേരമാഗതൻ
'ഇന്നു നീ പൈതലെ വീണ്ടുകൊണ്ടീടെടോ;
വന്നുകൂടീടും നിനക്കു് ഭാഗ്യങ്ങളും
വന്നുകൂടീടും അനപത്യത്തിനന്ത്യവും;
വന്നുകൂടീടുമേ ഭൂലോകശ്രീകളും
ഒന്നു് നീ നോക്കീടു പൈതലിൻ കണ്ഠത്തിൽ.
കാണ്മതുണ്ടോ ദിവ്യപൊന്മണിയും തദാ
കണ്ടോ മണികണ്ഠപൈതലെ കൊണ്ടുനീ
കണ്ഠതയെന്യേ പുത്രനാക്കീടെടോ.
പത്തനേ പുത്രന്റെ വാത്സല്യമോട്ട് നീ
ഉത്സാഹപൂർവ്വം വസിച്ചുകൊണ്ടീടെടോ.
വന്നുകൂടീടും സമസ്തസൗഖ്യങ്ങളും
വന്നുകൂടീടുമേ അഷ്ടൈശ്വര്യങ്ങളും.

ഇവനുടയ ഗുണഗണമതേറുന്ന കർമ്മങ്ങൾ
അവനി തലമഖിമതിൽ ആശ്രയമായ്‌വരും
അവനി തലരിവനെ മണികണ്ഠനെന്നോതിടും
കനകമണി കണ്ഠേ വിഭൂഷണമാകയാൽ.
കദനമങ്ങററുപോയീടാൻ ഭവാനു ഞാൻ
കനിവിനൊട്ടു് പൈതലെ നൽകുവെൻ വന്നിടൂ;
വീരാ വിരയെ കൈക്കൊൾക കുമാരനെ
വീരോചിതം തവരാജ്യം ഭരിക്കെടോ.
കനകമണി ഭൂഷണനാകും കുമാരന്റെ
കാര്യങ്ങൾ കാലേ അറിവതിനായുള്ള
കാര്യമാണ്ടുകളീരാറു് ചെല്ലുമ്പോൾ
കാര്യമായ് തീർന്നിടും ഭൂപതി രത്നമേ!
അല്ലാതൊരന്വേഷണം ഭവാൻ മുന്നമേ
ചെയ്യ്തിടാ പാണ്ഡ്യാംശ ഭൂപതി രത്നമേ.
നളിനദളാക്ഷനാം ശ്യാമളരൂപനെ
'നാരായണ' നാമമോതി ആ ഭൂസുരൻ
നളിനദളാക്ഷിയാം ദാക്ഷായണീശന്റെ
ദാസനാം ഭൂപന്റെ കയ്യിൽ കൊടുത്തപ്പോൾ
നരകഭയ ദുരിതമഖിലങ്ങൾ ശമിപ്പിക്കും
മന്ത്രം നവാക്ഷരി കേൾക്കായിതംബരേ.
ദിവ്യനവാക്ഷരീ മന്ത്രധ്വനി തന്നിൽ
ഭവ്യം ലയിച്ചുവസിച്ച ഭൂപാലന്റെ
കൈകളിൽ ബാലനും നാവിൽ നവാക്ഷരി
ദിവ്യം വിളങ്ങി മരുവും ദശാന്തരേ;

സ്വാമിയേ ശരണം അയ്യപ്പാ!

ദിവ്യനാം ഭൂസുരനന്തർധാനവും ചെയ്തു
ദിവ്യരായിത്തീർന്നു ജഗത്ത്രയവാസികൾ!

ഭവ്യനായ് രാജാവ് ബാലനേയുംകൊണ്ട്
ദൈവഹിതങ്ങളെ നന്നായ് നിരൂപിച്ച്
സൈ്വര്യമായ് സൈന്യസമേതം പുരത്തിങ്കൽ
വൈഭവശാലി ഗമിച്ച് ചേർന്നീടിനാൻ.
ദീനാനുകമ്പിയാം നാരായണൻ തൻെറ
ദീനാനുവാത്സല്യമിങ്ങിനെ ഭക്തനാം
ദീനജനപ്രിയൻ രാജേന്ദ്രമൗലിക്ക്
ദാനങ്ങൾ ചെയ്തതിൻ മൂലം ഗ്രഹിക്കുവാൻ
അന്നേരം മന്നവന്നായതില്ല ഒട്ടും
ചെമ്മേ ജപിച്ചിടൂ നാരായണ മന്ത്രം
നാരായണാ ഹരേ! നാരായണാ ഹരേ!
നാളീകലോചനാ! കേശവാ! മാധവാ!
വിഷ്ണോ ഹരേ! മഹാവൈഭവക്കാതലാം
കൃഷ്ണാ! കൃപാകടാക്ഷങ്ങളേകീടണേ!
കൃഷ്ണനായ് ഭൂവിങ്കൽവന്ന് പിറന്ന നീ
തൃഷ്ണകൾക്കുനം വരുത്തിയ ശാസ്താവേ!
സ്വപ്നത്തിലും തവരൂപമെൻറുള്ളത്തിൽ
നിത്യവും കാണ്മതിൻ ഭാഗ്യം കനിയുമോ?
സന്തതം ഉള്ളത്തിൽ ചിന്തകളോരണേ
നിൻതിരുമന്ത്രമാം നാരായണയിനെ;
നാരായണതന്നെ അല്ലയോ അയ്യപ്പാ!
നാമ്മറക്കാതലാം ദിവ്യനവാക്ഷരി?
സാലോക്യ സാമീപ്യസാരൂപ്യഭാവവും
തദ്വാര സായൂജ്യമാകുന്ന മോക്ഷവും
അയ്യപ്പാ! മന്ത്രം നവാക്ഷരി ഓതുകിൽ
കൈവരുമെന്ന് ഞാൻ നിർണ്ണയം ചൊല്ലുന്നേൻ!
'നാരായണ' ജപശീലരാം മർത്ത്യർക്ക്
പാപവിമുക്തിയും പുരുഷാർത്ഥലബ്ധിയും
പാരാതെ കൈവരുമെന്ന് കുചേലനാൽ
പാരിൽ തെളിയിച്ച ദൈവമേ! പാഹിമാം.
നാരായണജയ! നാരായണജയ!
നാരായണ സുതാ! പാഹി! പാഹി!
നാരായണസുതനാകും ഭഗവാനേ!
പാരാതെ ലോകർക്ക് മംഗളമേകിടൂ!
കോമളാകാരനാം പൈതലെക്കൈവന്ന

ഭൂപതിവീരന്റെ അന്തരംഗം ചൊല്‌വാൻ
കോമളാകാരനാം അയ്യപ്പനല്ലാതെ
ആവതുണ്ടോ ഹരേ! ഏതു യുഗത്തിലും?

## ബാലമണികണ്ഠൻ പന്തളത്ത്

ആനന്ദക്കുട്ടനെ കൈവന്ന മാത്രയിൽ
ആനന്ദസിന്ധുവിൽ നീന്തുന്ന ഭൂപതി
തൻകുലദൈവമാം ശങ്കരീകാന്തനെ
ചിന്തിച്ച് കുഞ്ഞിനെ പുൽകിത്തുടങ്ങിനാൻ.
ശങ്കരദാസ്സനാം മന്നൻ മഹാഭക്തൻ
ശങ്കാവിഹീനം സുതനെ മാറിൽ ചേർത്ത്
പൊൻകനി തുല്യം മുകർന്നു് തുടങ്ങിനാൻ
തിങ്കൾക്കലാധരാ! ആനന്ദദായകാ!
വീരഭടന്മാരുമായിട്ടരചനും
വീരനാം പൈതലും മറ്റുള്ള ഭൃത്യരും
വേഗേന പന്തളം പ്രാപിച്ചതിമുദാ
പ്രാണപ്രിയയ്ക്കുടൻ കുഞ്ഞിനെ നൽകിനാൻ.
കുഞ്ഞിൻമുഖാംബുജം ദർശിച്ചമാത്രയിൽ
അമ്മിഞ്ഞി താനേ പൊഴിച്ച ദുഗ്ദ്ധംതന്നിൽ
കുഞ്ഞിളംമേനി അഭിഷിക്തമായിതേ
കുഞ്ഞുണ്ണിമോദാൽ നുകർന്നു ദുഗ്ദ്ധാമൃതം!
അധരാമൃതാസ്വാദ്യ ലഹരിയിൽ റാണിയും
അറിയാതെ നാഴിക ആറുകഴിഞ്ഞപ്പോൾ
അരചനും പെരുതായി ആനന്ദമേറിനാൻ
വലുതായ ദാനാദിനൽകി തുടങ്ങിനാൻ.
ആനന്ദപ്പൈതലിൻറാനനം കാൺകയും
ആനന്ദസാഗരേ നീന്തിത്തിമർക്കയും
ആയിരമായിരം ഗോദാനഭൂദാന
അന്നദാനങ്ങളും വസ്ത്രദാനങ്ങളും
എണ്ണമറ്റുള്ളതാം വിത്തദാനങ്ങളും
കൺമണിക്കായ് നന്മ കാംക്ഷിച്ച ഭൂപതി
വിപ്രവൃന്ദങ്ങൾക്കും ദീനജനങ്ങൾക്കും
സുപ്രമോദം നൽകി സന്തോഷമാർന്നുതേ.
പന്നഗധാരിക്ക് പൂജാദി ഹോമങ്ങൾ
എന്നിവ നിത്യം നടത്തുന്ന മന്നന്റെ
കണ്ണിണസന്തതം പൊൻമണികണ്ഠനിൽ

സ്വാമിയേ ശരണം അയ്യപ്പാ!

കണ്ണിമയ്ക്കാതങ്ങ് ചേർക്കുന്നതിൻ പൊരുൾ
മറ്റൊരു കണ്ണിനാൽ ദുർക്കാഴ്ചയേശാതെ
അച്ചുതപ്പൈതൽ വളരുന്നതിന്നഹോ!

സ്വച്ഛമായ് നിത്യമുഷസ്സിൽ ഉണരുന്നൊരു
സ്വച്ഛമനസ്കൻ അനുഷ്ഠിച്ചുപോരുന്ന
സത്ക്കൃത്യമെല്ലാമുരയ്ക്കുവാൻ അല്പവും
ശക്തിയില്ലയ്യോ അടിയന് അയ്യപ്പാ!
തനയാഭ്യുദയാർത്ഥം ഓമനസ്സായ് രാജൻ
അനുദിനം പൂജ്യരാൽ ചെയ്യുന്ന പൂജകൾ
ഹോമങ്ങളും മററ് യാഗാദികർമ്മവും
സീമയില്ലാതോളമായുള്ള ദാനവും,
സീമയില്ലാതുള്ള മേന്മകൾ കുഞ്ഞിന്
ന്യൂനതലേശവുമേററാതിരിക്കുമ്പോൾ;
ബാലകനാകും മണികണ്ഠനുണ്ണിയിൽ
കാലക്കേടെങ്ങാൻ ഭവിപ്പതുണ്ടാകുമോ?
എങ്കിലും ജഗത്സാക്ഷിയാം പരബ്രഹ്മം
വൻകനിവാർന്നിളം കൈകാലിളക്കിയും
ചെന്തൊണ്ടിക്കഞ്ഞിളം ചുണ്ടുപിളർത്തിയും
ചെന്താമരാക്ഷങ്ങൾ ചന്തം ചലിപ്പിച്ചും
ചന്തത്തിൽ പൊൻതിരുമേനി ചലിപ്പിച്ചും,
പന്തണിക്കൊങ്കയാൾക്കുള്ളം കുളിർപ്പിക്കും
പൈതലെക്കാണുന്ന മാത്രയിൽ രാജനിൽ
കൈതവഹീനമാം ആനന്ദമേറുമ്പോൾ
കൈതവമല്ല ഞാൻ ചൊല്ലിടാം സത്യമായ്
സ്വർലോകസൗഖ്യത്തിലാണ്ടോർ ഇരുവരും.
പുത്രാർത്ഥിയായ് പണ്ട് രാജാ ദശരഥൻ
കളത്രത്രയങ്ങളോടൊത്ത് വസിക്കുമ്പോൾ
എത്രയും ഭാഗ്യാധിരേകമായ് പുത്രരെ
ഒത്ത് ലഭിച്ചപ്പോൾ ഉണ്ടായിവന്നതാം
സൽപുത്രഭാഗ്യസമ്പത്തിൻ സുഖം തന്നെ-
യിപ്പോൾ അരചനും റാണിക്കുമായിതേ!
കോസലേശൻ രാമചന്ദ്രനോടൊപ്പം മുന്നം
ഈഷലെന്യേ നിജ പ്രിയമാരുമായിട്ടുടൻ
ദേശരക്ഷയെ ചെയ്തപോലിപ്പോൾ മഹീപതി
ദേശരക്ഷയും ചെയ്ത് സുഖിച്ചു മരുവിനാൻ.

സ്വാമിയേ ശരണം അയ്യപ്പാ!

# മണികണ്ഠലീലകൾ

ശൈശവം മെല്ലെക്കേറും മണികണ്ഠൻ
ലീലാവിനോദേന ചെയ്യുന്ന ലീലകൾ
ലീലാഹൃദയരായ് മാററും പ്രജകളെ
ലോകമെല്ലാടവും ലീലയാ മേവിടും.
അന്നൊരു നാളിൽ മണിഗളപ്പൈതലും
മററുള്ള ഗോപാല വർഗ്ഗവുമായുടൻ
ഗോക്കളെ മേയ്ക്കുവാൻ കാടകം പൂകി—
പ്പൂക്കളിറുക്കുവാനായി തുനിയുമ്പോൾ
ആരോമലുണ്ണിതൻ മുന്നിലായ് കൊമ്പുക—
ളാകവേ താഴ്ത്തി നന്ദിച്ചൊരു ചെമ്പകം.
തന്നുടെ ശാഖകൾ തിങ്ങുന്ന സൂനങ്ങൾ
ചെമ്മേ മണികണ്ഠനുണ്ണിതൻ മൂർദ്ധാവിൽ
നന്നായി വൃഷ്ടി ചൊരിഞ്ഞു മരുവുന്ന
ധന്യമാം കാഴ്ചയുണ്ടായോരു ബാലന്മാർ
അത്ഭുതം കൂറിനാർ സ്തബ്ധരായീടിനാർ
അച്യുതക്കുട്ടനെ നന്നായ് തഴുകിനാർ.
അന്നത്തെ സായാഹ്നവേളയിൽ ബാലന്മാർ
അമ്മമാരോടിതു് ചൊല്ലിനിന്നീടുമ്പോൾ
അമ്മമാർക്കൊപ്പമോരോ ചെറുബാലനും
അംബുജാക്ഷൻ തന്നെ കാണായിതന്നേരം.

മറെറാരു നാളിൽ മണികണ്ഠൻ തന്നുടെ
ഉററവർക്കൊപ്പം വനത്തിൽ നടക്കുമ്പോൾ
പെട്ടെന്നൊരു പുലി മുന്നിലായ് കാണായ്,
പെട്ടുപോയ് തങ്ങളീ വ്യാഘ്ര വക്ത്രത്തി—
ലെന്നുൾപ്പൂക്ക് ചിന്തിച്ച ബാലകന്മാർക്കപ്പോൾ
ക്ഷിപ്രമായ് തങ്ങൾ തൻ ചങ്ങാതിയെ അതാ
ഉൾപ്രമോദേന വ്യാഘ്രോപരി കാണായി!
ആനകളിയ്ക്കുവാൻ ആഗ്രഹിച്ചുള്ളത്തിലാ—
നായ ബാലന്മാർ ആന കളിയ്ക്കുമ്പോൾ
കാനനസീമയിൽ ആനയെ കാൺകയും,
പ്രാണങ്ങൾ പോകുമെന്നുള്ളം നിനച്ചവർ
പ്രാണികൾ നാഥനെ ചുററിപ്പിടിക്കയും
പ്രാണഹാനിക്കിടയാവാതെ കാത്തീടൂ
ശ്രീമണികണ്ഠാ! എന്നാർത്തു കരകയും
ചെയ്യുന്ന നേരമെൻറയ്യപ്പനൻപോട്

സ്വാമിയേ ശരണം അയ്യപ്പാ!

ആനക്കഴുത്തിലും ആർത്തരാം കൂട്ടുകാർ
ആർത്തിനിവാരണൻെറാപ്പവും കാണായി!
ആർത്തിനിവാരണാ! മൂലോകരക്ഷകാ!
ആർത്തിയകററണേ! ചിന്മയാ! ദൈവമേ!
ശ്യാമാഭിരാമനാം ശ്രീമണികണ്ഠനും
കോമളന്മാരായ പിള്ളേരുമായ് മുദാ
സീമയില്ലാതോരോ ലീലകളിങ്ങനെ
ആമയമെന്യേ ചെയ്തുപോന്നീടിനാർ.
അച്ഛനമമ്മയും മററുള്ളവർകൾക്കും
സ്വച്ഛഹൃദയരായ് നിത്യം വസിക്കുവാൻ
അച്ച്യുതബാലകൻ കാട്ടും വിനോദങ്ങൾ
നിശ്ചയമിങ്ങനെ ചെയ്തുപോരുന്നനാൾ
പന്തളനാട്ടിൽ വിലസി നൃത്തം ചെയ്താൾ
ചെന്തൊണ്ടിചുണ്ടുള്ള വിത്തത്തരുണിയും.
പന്തള ഭൂപൻെറ രാജ്യത്തു് ശാന്തിയും
സന്താപഹീനതവും സർവ്വ ഐശ്വര്യങ്ങളും
സമ്പൽ സമൃദ്ധി സംപുഷ്ടി സമസ്തവും
സംഗമിച്ചെത്തിനാർ ദേവലോകോപമം.

എങ്കിലും നമ്മുടെ തമ്പുരാൻ സ്വാമിക്കു്
സംപ്രതി മോദം വളരുന്ന ഗോക്കളിൽ.
ഗോവത്സവ്യൂഹവും ഗോക്കൾ സമൂഹവും
ഗോപാലബാലരുമായി മണികണ്ഠൻ
ഗോക്കളെ മേയ്ക്കുവാൻ ആരണ്യം തന്നിലായ്
ആക്കമോടെ ഗമിച്ചോരു ദിനംതന്നിൽ
മദ്ധ്യാഹ്നനേരത്തു് ക്ഷുത്ത്പിപാസാദികൾ
എത്രയും വേഗമോടെത്തിയാബാലരിൽ;
എത്രയും മാനസ്സേ ഇച്ഛപൂണ്ടീടിനാർ
സ്വച്ഛമായ് അന്നം ഭുജിച്ചുകൊണ്ടീടുവാൻ.
അന്നമെന്യേയവർ ക്ഷീണിച്ച നേരത്തു്
ആഗമക്കാതലാം ബാലകനോതിനാൻ:
'ബാലകന്മാരേ, വിശന്നു് നാം പോവാതെ
ശേലാന്നു് ഭോജനം വീണ്ടു സുഖിക്കേണ്ടേ?
ഭോജനം നമ്മൾക്കു് കൂടെയില്ലെങ്കിലും
ഭോജനം വീണ്ടുകൊൾവാൻ കാഴ്ചകണ്ടിടാൻ
വേലകൾ വേണ്ടവ ചെയ്യണം ബാലരേ;
ചാലവേ പൈദാഹമാകെ ശമിച്ചുപോം.
ചാലവേ സത്ശീല രൂപരാം നിങ്ങളും

സ്വാമിയേ ശരണം അയ്യപ്പാ!

ചാലവേ കണ്ണടച്ചൊന്നിരുന്നീടെടോ.
ഏറിയാൽ ഏകമാത്രയ്ക്കകം നിങ്ങൾക്ക്
നേത്രം തുറന്നീടാൻ പ്രാപ്തിയായീടുമേ.'

ബാലൻമണികണ്ഠ വാണികൾ കേട്ടോരു
ബാലകരക്ഷികൾ പൂട്ടി മരുവിനാർ.
ബാലന്മാർ നേത്രമടച്ചതിൻ മാത്രയിൽ
ബാലകനോതിനാൻ നേത്രം തുറന്നീടാൻ.
ഒന്നിമച്ചീടുന്ന മാത്രയ്ക്കകം നേത്ര—
മൊന്നായ് തുറന്നോരു ബാലകർ കണ്ടതാം
വിസ്മയമേറുന്ന കാഴ്ചകൾ ചൊല്ലുവാൻ
വിസ്മയിച്ചീടും അനന്തനും നിശ്ചയം!
കൺതുറന്നപ്പോൾ ആ പൈതലും തങ്ങളും
നന്ദിച്ച് ക്രീഡകൾ ചെയ്യുമുപവനം
മുന്നിലമ്മാറുടൻ കണ്ടവർ കണ്ടവർ
മുല്ലബാണാരി തൻ പുത്രനെ പുൽകിനാർ.
ചെമ്പകം കേതകി പുന്നാഗ മന്ദാര
ചെമ്പരത്തി ചെത്തി നല്ല വിലപങ്ങളും
സൗഗന്ധികപ്പൊയ്ക താമരപ്പൊയ്കകൾ
സൗഗന്ധപൂരം പരത്തുന്ന പാലകൾ
അത്തിയുമിത്തിയും പേരാൽ സമൂഹവും
മെത്തപോൽ പൂക്കൾ പൊഴിക്കമിലഞ്ഞികൾ
വൃത്തത്തിൽ നിന്ന് പകപങ്ങളെ നീട്ടുന്ന
വർത്തുളമായ കദളീവനങ്ങളും,
കേരവൃക്ഷങ്ങളാൽ പൂരിതമായുള്ള
കോമളാരാമങ്ങൾ തിങ്ങും തലങ്ങളും
എണ്ണമില്ലാതുള്ള വൃക്ഷലതാദികൾ
കണ്ണുകൾക്കെണ്ണുവാൻ വൈഭവമില്ലഹോ!

ഏവം മനോഹരമായ ഭൂഭാഗത്തെ
പാലനം ചെയ്യുന്നൊരു വന നിർഝരി.
ഹംസങ്ങൾ നീന്തിക്കളിക്കുന്ന വാരിയിൽ
സംശയഹീനരായ് കുംഭികൾ നീന്തുന്നു.
മാനും കലകൾ കരിമ്പുലി സിംഹങ്ങൾ
ദീനഹീനം വന്ന് മേളിച്ച് വെള്ളത്തിൽ
ഒപ്പമായ് നീന്തുന്ന തണ്ണീർ കുടിക്കുന്നു
ഒപ്പമായ് കേളികളാടി തിമർക്കുന്നു.
ഇങ്ങിനെ സ്വച്ഛം ജലമേറുമരുവിയിൽ
തങ്ങളും പൊൻമണികണ്ഠനുമൊന്നിച്ച്

സ്വാമിയേ ശരണം അയ്യപ്പാ!

ഞങ്ങാതെ ക്രീഡകളേറിമുഴുത്തപ്പോൾ
തങ്ങൾ തൻ ക്ഷീണങ്ങളെല്ലാം മറന്നവർ.
സ്നാനശേഷം കരയേറിയ ബാലർക്ക്
ഊനം വരാതെ ഭുജിപ്പതിനായുള്ള
സ്വാദിഷ്ട ഭോജ്യങ്ങളേറും ഒരു ശാല
നീളവേ അന്നദീതീരത്ത് കണ്ടവർ
ഭോജനശാലയ്ക്കകം പുക്കവർക്കുടൻ
മാതാപിതാക്കളെ ഓരോ സഖാവിനും
ചാലവേ ചാരത്ത് കാണായിതത്ഭുതം
നാളീകലോചനൻ ലീല ചൊല്ലാവതൊ?
തന്നുടെ അച്ഛനും അമ്മയ്ക്കുമൊപ്പമായ്
താനമാച്ഛങ്ങാതി പൊൻമണികണ്ഠനും
ഊണ് കഴിക്കുന്ന സന്തോഷരംഗങ്ങൾ
കോൾമയിർക്കൊണ്ടവർ കണ്ടിരുന്നീടിനാർ.
ഇച്ഛയാ ബാലന്മാർ ഭോജനം വീണ്ടപ്പോൾ
അച്യുതബാലനും പ്രീതനായീടിനാൻ.
അപ്പൊഴുതച്യുത ബാലകന്നൊപ്പമായ്
സ്വച്ഛമായ് കേളികളാടിനാർ ബാലകർ.
സ്വച്ഛമായ് കേളികളാടുന്ന നേരത്തി–
ലച്യുത ബാലനും ചൊന്നാനവരോട്;
ഇച്ഛിക്കിൽ നമ്മൾക്ക് കൺകെട്ടി കേളികൾ
ഇച്ഛിക്കണം നവ കൗതുകമേറുവാൻ.
കൊച്ചന്മാർ വേഗേന കൺപൂട്ടി നിന്നപ്പോൾ
അച്യുതക്കൊച്ചനും ചൊന്നനതി മുദാ;
കൺകെട്ടീടിൽ നമ്മൾ കൗതുകം കാണ്മതോ?
കൺ തുറന്നീടടോ; എൻ പ്രിയ തോഴരേ.
കേളിപ്രിയന്മാരുടൻ കൺ തുറന്നപ്പോൾ
ഓളമായേറിനാർ പിന്നെയും വിസ്മയം.
അമ്മണികണ്ഠനും ഗോക്കൾ സമൂഹവും
ചെമ്മേ മണികണ്ഠത്തോഴന്മാരൊക്കെയും
പന്തള നാടിന്റെ രാജധാനിക്കുള്ളിൽ
ചന്തമായ് മേളിച്ച് നില്പതും കണ്ടവർ.
എന്തുപോൽ അച്യുത നന്ദനാ! ദൈവമേ!
ചന്തത്തിലിത്രപോൽ ലീലകളാടുവാൻ?
ചന്തത്തിൽ മുൻചൊന്ന കാഴ്ചകളൊക്കെയും
പമ്പതൻ തീരത്തിലെന്ന് ചൊല്ലീടുന്നേൻ!
വൻകലി ദോഷത്താൽ കെഞ്ചുന്ന ജീവന്മാർ

നിൻകളിക്കൂട്ടുകാർ എന്നു് ഞാനോർത്തുന്നേൻ.
നിന്നിൽ ചതുർവിധ ഭാവങ്ങൾ കാണുന്ന
മന്നിലെ മർത്ത്യർക്കു് നിന്നാൽക്കനിയുന്ന
വൻ മഹാ ഭാഗ്യോദയങ്ങളെയല്ലയോ
മദ്ധ്യാഹ്നകാലത്തു് കൂട്ടുകാർ കണ്ടതും?
ചിത്തത്തിൽ നിന്നെ നിനപ്പവർക്കെത്തുമോ
ഇക്കലികാലത്തിൻ ഹീനമാം ഭാവങ്ങൾ?
ചിത്തത്തിലെപ്പോഴും നീ ചെറുബാലനായ്
നൃത്തമാടീടണേ പൊൻമണിപ്പൈതലേ!
ബ്രഹ്മനും വിഷ്ണുവും ശ്രീഉമാകാന്തനും
നിർമ്മലമാരാകും ദേവിമാരും മുദാ
ഇമ്മഹാലോകങ്ങളെല്ലാം പുകഴ്ത്തുന്ന
നിർമ്മല ബ്രഹ്മമേ! കൈതൊഴാം ദൈവമേ!
സന്മതേ! പൊന്മണിപ്പൈതലേ! വന്ദനം!
വന്ദേ! മഹാദേവ നന്ദനാ! സുന്ദരാ!
വന്ദേ! ഭവൽപ്പാദപൂക്കളിലെൻ മൗലി
സന്തതം ചേർക്കണേ! ബന്ധുരാംഗാ! ഹരേ!
നിന്തിരു രൂപം എന്നന്തരംഗത്തിങ്കൽ
സന്തതം തോന്നണേ! ശ്രീമണിഭൂഷണാ!
സന്തതം നിൻ തിരു മന്ത്രം നവാക്ഷരി
എൻനാവിലെപ്പൊഴും നൃത്തമാടീടണേ!
വങ്കൻ കലി ഘോര കൃത്യം തുടരുമ്പോൾ
ചിന്തയാം തീയിൽ നിന്നേററീടൂ അയ്യപ്പാ!

സന്തതം ലീലാവിനോദേന വാഴുന്ന
സന്തതിയെ രാജൻ ഭൂമിയിൽ വെയ്പതോ?
സന്തതം കുഞ്ഞിനെ കൈകളിലേററുന്ന
പന്തളമന്നനുണ്ടായ സൗഭാഗ്യത്തെ
ചിന്തയിലെങ്കിലും കാണ്മതിൻ ഭാഗ്യങ്ങൾ
ചിന്മയാ! സന്മയാ! എന്നിൽക്കനിയണേ!
രാജ്യകാര്യങ്ങൾ നടത്തുന്ന നേരവും
പൂജ്യമാം മററു് കർമ്മങ്ങൾ നേരത്തിലും
തന്നെമറന്നും തനയനായ് മേവുന്ന
മന്നവമൗലി തൻ ഭാഗ്യമെന്തേ പ്രഭോ!
രാജനെക്കാളും തനയനെ മാനസ്സ—
താരിൽ നിനച്ചു് വസിക്കുന്ന രാജ്ഞിക്കു്
ദീനഭാവങ്ങളെ കണ്ടീടാൻ സ്വപ്നമാം
കാലങ്ങളിൽക്കൂടി ശീലമില്ലാതെയായ്.

സ്വാമിയേ ശരണം അയ്യപ്പാ!

രാജനിവാസികൾ രാജീവലോചനെ
രാത്രീയിൽക്കൂടി ഉറങ്ങാതെ കാണുന്നു;
രാജീവലോചന നാമങ്ങളാലവർ
രാജയോഗ്യം ഭോഗസൗഖ്യങ്ങളാളുന്നു.
ഉത്തമൻ ശ്രീമണിഭൂഷണനുണ്ണിയും
ഉത്തമനാം രാജസന്താനമെങ്കിലും
ചിത്തത്തിൽ ദാസ ഭാവത്തോന കാര്യങ്ങൾ
ചിത്തനാഥൻ സദാ പാർത്ത് മരുവുന്നു!
അച്ഛൻെറയംഗത്തിൽ കൊച്ചനിരിക്കിലും
അച്ഛൻെറ പാദങ്ങൾ കൊച്ചൻ തലോടീടും.
ഇച്ഛിച്ച് കുഞ്ഞിനെ തോളിലേററുമ്പൊഴും
അച്ഛൻ പുറം തലോടീടും മണികണ്ഠൻ.
പൂജക്ക് പൂക്കളിറുത്ത് കൊടുത്തീടും.
ഗോക്കൾക്ക് വെള്ളം കുടിക്കാൻ കൊടുത്തീടും,
അന്തപ്പുരത്തലങ്കാരമായ് വേലകൾ
അനന്താദിസേവിതൻ നിത്യം നടത്തിടും.
പൊൻമണിക്കുഞ്ഞിൻെറ ലബ്ധിയിൽ പന്തളം
ചിന്തിക്കിൽ ഭൂലോക സ്വർഗ്ഗമെന്നേ വരൂ.
പന്തളേശൻ മഹാ ഭാഗ്യവാരാന്നിധി
നിന്തിരുമേനി കളിച്ചു വസിക്കയാൽ.
സ്വല്പമെന്നാകിലും പൊൻമണികണ്ഠൻെറ
ചൊൽപ്പെററലീലകൾ ചൊല്ലാൻ മുതിർന്നത്
കല്പിതം നമ്മുടെ തമ്പുരാൻ അയ്യപ്പ—
ൻറിച്ഛയൊന്നായി ഞാൻ ചൊല്ലുന്നേൻ പൂജ്യരേ.
അൻപോടനുഗ്രഹം ഇമ്പമായ് ഏകുന്ന
തമ്പുരാനേ! മഹാ കാരുണ്യവാരിധേ!
നിൻപദാംഭോരുഹം കുമ്പിടാൻ സന്തതം
വൻപോടനുഗ്രഹം ഏകീടേണേ! ഹരേ!
അൻപാർന്നെഴും മഹാസംഭവമാം തവ
മംഗളാനന്ദച്ചരിത പീയൂഷങ്ങൾ
കമ്പഹീനം കഥിച്ചീടുവാൻ കല്പിച്ച
തമ്പുരാനേ! ഹരേ! ദീനബന്ധോ! ജയ!
നിന്തിരുപാദാരവിന്ദം സ്മരിച്ചിവൻ
ധന്യം നവാക്ഷരി ചൊല്ലിടുമ്പോൾ
കമ്പം കളഞ്ഞെന്നിൽ കാരുണ്യമേകുന്ന
താരകബ്രഹ്മമേ! കൈതൊഴാം ദൈവമേ!
നിന്നുടെ സാരാംശമെല്ലാം കഥിക്കുവാൻ
നിസ്സാരനാമെന്നെ അനുഗ്രഹിക്കൂ!

സ്വാമിയേ ശരണം അയ്യപ്പാ!

സ്വാമി പാദാബ്ജങ്ങളുത്തമാംഗേ ചേർത്തു്
ആകുംവിധം തിരു ഭാഗവതം
പഞ്ചമകാണ്ഡവും ചൊല്ലുവാൻ ആശിഷം
അൻപോടരുളിയ ദേവ ദേവാ!
പഞ്ചമകാണ്ഡം പഠിച്ച് വസിപ്പവർ–
ക്കഞ്ചാതെ പഞ്ചപാപങ്ങളും പോക്കുവാൻ
പഞ്ചഭൂതങ്ങൾക്കമീശനാം ദേവനെ
നെഞ്ചകത്തേററി ഭജിച്ചിടുന്നേൻ!
അയ്യപ്പാ! ദൈവമേ! എന്ന് സ്മരിച്ചിവൻ
പഞ്ചമകാണ്ഡത്തെ ഭക്തിപൂർവ്വം
അഞ്ചപ്പദേവൻെറ പാദാരവിന്ദത്തിൽ
തഞ്ചത്തിൽ ഇമ്പമായ് വച്ചിടുന്നേൻ!

ഓം സ്വാമിയേ ശരണം അയ്യപ്പാ!

ഇതി ശ്രീമദ് അയ്യപ്പ ഭാഗവതം

പഞ്ചമകാണ്ഡം സമാപ്തം.



''ഓം സ്വാമിയെ ശരണം അയ്യപ്പാ''!

## ഷഷ്ഠ കാണ്ഡം

ബാലനാം മണികണ്ഠൻ ലീലകൾ കാട്ടീടുന്ന
ശേലേറും കഥാസാരം ശ്രീ സൂതൻ ചൊല്ലുന്നേരം
താരകപരബ്രഹ്മപാദങ്ങൾ മനം തോറും
മോദമായ് പ്രതിഷ്ഠിച്ചാർ ശൗനകമുനിവൃന്ദം.
കന്മഷം ഹനിച്ചേററം കൈവല്യം വിളമ്പീടാൻ
ഉണ്മയിൽ അവതാരം ഭംഗിയായ് വീണ്ടുള്ളോരു
പൊൻമണിക്കുട്ടൻ തൻെറ ചരിതങ്ങളഖിലവും
പിന്നെയും കേൾപ്പാൻ ഇച്ഛ ചൊല്ലിയാർ മുനിമുഖ്യർ.
സന്മതി സൂതൻ ബ്രഹ്മജ്ഞാനിയും സഹർഷേണ
ബ്രഹ്മജ്ഞന്മാരോടപ്പോൾ പറഞ്ഞു തുടങ്ങിനാൻ.

സ്വാമിയേ ശരണം അയ്യപ്പാ!

# വിദ്യാസമ്പാദനം

ശൈശവം പിന്നിട്ടോരു നന്ദനൻ തനിക്കപ്പോൾ
ക്ഷത്രിയോചിതം രാജപുംഗവൻ സത്ക്കർമ്മങ്ങൾ
ക്ഷത്രിയർക്കുതകീടും വണ്ണത്തിൽ ദ്വിജന്മാരാൽ
ശ്രേഷ്ഠമായനുഷ്ഠിപ്പിച്ചാദരാൽ മരുവിനാൻ.
ഉണ്ണിയാം മണികണ്ഠനുണ്ണിയെ മഹീപതി
തന്നുടെ കുലാചാര്യവന്ദ്യനാം ആചാര്യൻെറ
സന്നിധി സമർപ്പിച്ചാൻ വിദ്യ നേടുവാനായി
വന്നിതു മഹാതോഷം ആചാര്യനന്നേരത്തിൽ.
സർവ്വജ്ഞനാകും ദേവദേവനെ പഠിപ്പിക്കാൻ
ഉർവ്വിയിൽ ഭാഗ്യം വന്നൊരാചാര്യ സുകൃതത്തെ
സർവ്വതും സമർപ്പിച്ച് വീണിതാ നമിക്കുന്നേൻ
സർവ്വലോകേശാ! പോററീ! പാഹിമാം ദയാനിധേ!
വിദ്യാവിത്താകും നാഥൻ ശിഷ്യനായ് ലഭിച്ചോരു
വിദ്വാനാമാചാര്യനും കല്പിച്ചാനകതാരിൽ,
''ഇന്നിവൻ വെറും ചെറുവിദ്യാത്ഥിയല്ല എന്നും
വന്ദ്യനാം ചരാചരാചാര്യൻ താനാണെന്നതും!
എങ്കിലും ചെററ് മർത്ത്യരൂപിയായ് പിറന്നോരു
പങ്കജാക്ഷനെ ശിഷ്യരൂപത്തിൽ ലഭിച്ചത്
വന്മഹാ സുകൃതത്തിൻ ഹേതുവാകയാൽ ഞാനും
ജന്മസാഫല്യം സർവ്വം നേടിയെന്നതും നൂനം.''
ഇങ്ങിനെ ഗുരു താനും ചിന്തിച്ചാൻ ദിനം തോറും
തിങ്ങിനാമോദത്തോട് സർവ്വവും പഠിപ്പിച്ചാൻ.

സത്യനാഥനും വിദ്യ സകലം വശത്താക്കി–
ട്ടസ്ത്ര ശസ്ത്രാദി വിദ്യ സർവ്വതും പഠിച്ചുടൻ.
ശക്തമാം ഛുരികാവിദ്യ പ്രത്യേകം പഠിക്കയും
ചക്രപാണിതൻ സൂനു വേത്രങ്ങൾ ധരിക്കയും;
ഒപ്പമായ് ഓരോന്നിലും പ്രത്യേക ചാതുര്യങ്ങൾ
വേത്രപാണിയും ചെമ്മേ കാട്ടിനാൻ ദിനന്തോറും.
നന്ദനന്ദന സൂനു തന്നുടെ കരാംബുജേ
നന്നായിത്തിളങ്ങീടും ദിവ്യമാം ഛുരികായുധം.
എന്നെന്നും ലോകങ്ങളിൽ ധർമ്മഹീനരെയാട്ടാൻ
എൻ പരദൈവം മോദാൽ ധരിക്കും ദിവ്യായുധം!
ധ്യാനിച്ച് വസിക്കുന്നേൻ ഏഴയാമടിയനും
ദാനവാപഹാ പാഹി! പാഹി മോഹിനീ സൂനോ!
വിശ്വപാലനത്തിനായ് മർത്ത്യാവതാരം കൊണ്ടു

സ്വാമിയേ ശരണം അയ്യപ്പാ!

വിശ്വനായകൻ സ്വാമി അശ്വത്തിലേറുന്നേരം
വിശ്വവാസികളെല്ലാം വിസ്മയപ്പെട്ടും നൂനം
വിശ്വനായകാ! മമ ദൈവമേ! നമോസ്തുതേ.
അസ്ത്രവിദ്യകൾ പിന്നെ ഛര ഉരികാപ്രയോഗങ്ങൾ
അശ്വവിദ്യയും സർവ്വം പഠിച്ച് വിളങ്ങുന്ന
അച്ച്യുതകുമാരനാം മൂലോക ഗുരുവിനെ
വിദ്യവാൻ ആക്കീടുവാൻ വിദ്യകൾ വേണമെന്നുണ്ടോ?
വിദ്യകൾ സർവ്വം ചെമ്മേ ഉള്ളത്തിൽ നിറച്ചാലും
വിദ്വാന്മാർക്കെളുതാമോ ബ്രഹ്മത്തെ പഠിപ്പിക്കാൻ?
അജ്ഞാനാഴിയിൽ നീന്തിക്കിതസ്സും നരന്മാരെ
വിജ്ഞാനപ്രഭോ! നിത്യം പാലിച്ച്കൊള്ളേണമേ!
സർവ്വജ്ഞാ! ദയാംബുധേ! ത്വൽപ്പാദം നമിപ്പവർ
സർവ്വജ്ഞാനവും നേടും; സംസാരം കടന്നുപോം.
കൈവരും തവ ദാസലോകരാൽ കൈവല്യങ്ങൾ
കൈവിടും ഭവാർണ്ണവം നിൻതിരു കാരുണ്യത്താൽ.
നിന്നുടെ മഹാമന്ത്രം ഒൻപതക്ഷരങ്ങളും
നന്നായി ജപിക്കിലും നിന്നുടെ കൃപാംബുധി
തന്നിലായ് രമിച്ചീടാം ആനന്ദം നുകർന്നീടാം
ധന്യരായ് വസിച്ചീടാം സത്യശീലന്മാർക്കെന്നും.

## ഗുരുദക്ഷിണ

സ്വച്ഛമാനസ്സൻ ഗുരു അച്ച്യുതകുമാരന്
സ്വച്ഛമായ് വിദ്യാഭ്യാസമൊക്കെയും കൊടുത്തുടൻ
അച്ച്യുതസൂനു തൻെറ അച്ഛനെ നോക്കി പാരം
ഭക്ത്യാ അരുൾചെയ്താൻ മുഗ്ദവാണികളാലെ;
''കേളെടോ നരപതേ; ധീരനായീടും തവ
വീരനാം മണികണ്ഠൻ സർവ്വതും പഠിച്ചുതേ;
എന്നുടെ മനം തന്നിൽ തോന്നീടുന്നതു ചൊല്കിൽ
എന്നാലിന്നാകുംവണ്ണം വിദയെക്കനിഞ്ഞെന്നും;
ധന്യനാം ഭവാൻ തവ നന്ദനാഭ്യുദയാർത്ഥം
തന്മനം തന്നിൽ കാണും പോലതു് ചെയ്തീടെടോ.''
ആചാര്യ ഗിരം കേട്ട് രാജശേഖരൻ തത്ര
ആചാര്യദക്ഷിണയ്ക്കായ് കോപ്പുകൾ കൂട്ടീടിനാൻ.
പുത്രനെ മുദാ ചേർത്തു് രാജാവും ആചാര്യന്
എത്രയും ഭക്ത്യാ ഗുരുദക്ഷിണ സമർപ്പിച്ചാൻ.
പുത്രനും ഭൂമീപനും എത്രയും ഭക്ത്യാ ദിവ്യ—
മുഗ്ധനാം ഗുരുപാദം വന്ദിച്ചാൻ തെരുതെരെ.

സ്വാമിയേ ശരണം അയ്യപ്പാ!

ശുദ്ധനാം ഗുരുവര്യൻ വന്ദിക്കും കുമാരനെ
ശുദ്ധചേതസ്സാ നോക്കിച്ചുംബിച്ചാൻ മൂർദ്ധാവിങ്കൽ.
മുക്തനായ് കുമാരനെ സൂക്ഷിച്ചുനോക്കും ഗുരു
ബദ്ധനായ് കണ്ടാൻ മുഗ്ദ്ധലോചനൻ തന്നെയപ്പോരം!
ദിവ്യനാം മണികണ്ഠസ്വാമിയെ ഗുരുവര്യൻ
നവ്യചേതസ്സാ പുണർന്നാശിഷം നൽകീടിനാൻ.
ഭവ്യമായ് ആചാര്യൻെറ പാദാഗ്രം ഗ്രഹിച്ചോരു
ദിവ്യബാലനോടോതി ഭവ്യവാണിയാൽ ഗുരു.
''ദീനവൽസലാ! തവ മാഹാത്മ്യമഖിലങ്ങരം
ഞാനറിഞ്ഞിരിക്കുന്നേൻ മുന്നമേ കാണുന്നേരം,
ദീനനാം മമശിഷ്യസ്ഥാനീയനെന്നാകിലും
ദീനനാമടിയൻെറ ആചാര്യൻ ഭവാൻ തന്നെ!
സന്തതം സർവം ഉള്ളിൽ തെളിഞ്ഞുവിളങ്ങീടും
ബന്ധുവൽസലാ! തവകാരുണ്യമൊന്നല്ലയോ
ഇന്നെന്നെ തവഗുരുവായ് ചമച്ചതും
വന്നെനിക്കിപ്പോരം ഭാഗ്യം സദ്ഗുസത്ഗുരോ! നാഥാ!
സന്താപനിവാരണാ! ചിന്താഹീനനാം ദേവാ!
സന്തതം എന്നുള്ളത്തിൽ വാഴുമെൻ ഭഗവാനേ!
വിദ്യയും അവിദ്യയും സ്വത്താകും കൃപാനിധേ!
വിദ്യാഹീനനാമെൻെറ ചിത്തസങ്കടം പോക്കി
നിത്യമാം അനുഗ്രഹമേകുവാൻ കാരുണ്യത്തിൻ
സത്താകും മഹാഗുരു ദക്ഷിണഏകീടണേ!
ഏകനാം മമാത്മജൻ ജന്മനാ ബധിരനും
മൂകാന്ധത്വങ്ങളാദിയാൽ ക്ളേശിപ്പോനും,
ഈവിധം ത്രിദോഷങ്ങളാകുന്ന ദു:ഖങ്ങളാൽ
ആകുലപ്പെട്ടും മമ പുത്രനെ പാഹി! പാഹി!
ഇന്നെൻെറ കുമാരന് ത്വത്പാദാംബുജം കാണ്മാൻ
ഒന്നിപ്പോരംക്കനിയേണമേ! ദൈവമേ! ദയാനിധേ!
നിന്നുടെ മഹാദീനവാൽസല്യ വാരാന്നിധി
തന്നിലായ്യമർന്നീടും ഈരേഴ് ലോകങ്ങളെ
നിർണയം ക്ഷണാൽ സൃഷ്ടിചെയ്കയും രക്ഷിയ്ക്കയും
അനായനാശം ചെയ്താനന്ദം വരിക്കയും
ആദിമധ്യാന്തങ്ങരംക്കപ്പുറം വസിക്കയും
നീതികരം സർവംചെയ്തു നിത്യനായ് ലസിക്കയും
പാരുകരം പ്രാണാ! പ്രാണിനാഥനാം ഭഗവാനേ!
പാരാതിന്നടിയൻെറ പാരവശ്യങ്ങരം പോക്കൂ!
എന്നുടെ അഭീഷ്ടങ്ങരം ചൊല്ലി ഞാനെന്നാകിലും
അങ്ങേയ്ക്കിന്നനിഷ്ടമായ് ഒന്നുമേ ഏകീടൊലാ.''

സ്വാമിയേ ശരണം അയ്യപ്പാ!

തന്മനോഗതം ചൊല്ലി നമ്രശീർഷനായ് നിൽക്കും
തന്നുടാചാര്യൻ തൻെറ കൈകളിൽ മണികണ്ഠൻ
നന്നായി ഗ്രഹിച്ചുടൻ ഗുരുവോടരുൾ ചെയ്താൻ
''വന്ദന്യാം ഗുരോ !തവ സൂനുവെ നികടത്തി–
ലൊന്നിപ്പോൾ വരുത്തീടൂ; ഒന്നുഞാൻ കണ്ടീടട്ടെ;
എന്നുമെൻ ഗുരുചിത്തം സന്തോഷമാർന്നീടുവാൻ
നന്നായി പ്രാർത്ഥിക്കുന്നേൻ ദീനനാം തവ ശിഷ്യൻ.
ഏവമിങ്ങനെ ഗുരുശിഷ്യവാണികൾ ശ്രുത്വാ
വേഗേന പുത്രൻതന്നെ അരികെ വരുത്തിനാൻ.
വേഗേന മണികണ്ഠനണ്ണിയക്കുമാരൻെറ
മേലാകെ തലോടീട്ട് ശീർഷത്തിൽ കരംചേർത്താൻ
വേഗേന ത്രിദോഷ ദോഷഹീനനായ് ഗുരുസൂനു
ബാലശാസ്താവിൻ രൂപം വർണ്ണിച്ചാൻ കുതുഹലാൽ.

''നീലശ്യാമള മോഹനരൂപാ!
നീലാംബരനേ അംബുജനയനാ!
കോടിരവി പ്രഭപൂണ്ടൊരു ദേവാ!
പാഹി ദയാനിധേ! പാഹിദയാനിധേ!
മഴമുകിൽ കാന്തികൊതിക്കും നിറ–
മാലഴകാർന്നീടിന മുടിയുള്ളോനേ!
അവിരളമിളകും പുരികക്കൊടികളെ
അൻപൊടണഞ്ഞും ചെറുകുറുനിരകളെ

അൻപാൽ മുത്തും മുത്തുകിരീടം
കൺമണി തന്നിൽ കണ്ടീടുന്നേൻ!
അംബുജവദനാ! ശങ്കരസൂനോ!
പാഹി ദയാനിധേ! പാഹി ദയാനിധേ!

പരിമളമിയലും കസ്തൂരിക്കുറി
തവതിരുനെറ്റിയിൽ കണ്ടീടുന്നേൻ.
തിലകസുമപ്രഭ മണ്ടിയൊളിക്കും
തിരുനാസികയും കണ്ടീടുന്നേൻ!
മരതകകാന്തിയൊളിക്കും പ്രഭയോ–
ലിളകും കുണ്ഡലശോഭിത കവിളും
കുദളി ഫലങ്ങൾക്കിണ്ടലണച്ചും
ചുണ്ടുകളും ഞാൻ കണ്ടീടുന്നേൻ!

പാഹിദയാനിധേ! ഭഗവാനേ! തിരു–
മാറിലെ മരതകഹാര പ്രഭയെ

സ്വാമിയേ ശരണം അയ്യപ്പാ!

അൻപൊടെനിക്കരുളീടാൻ വയ്യേ
അൻപാർന്നീടിന അച്ച്യുത സൂനോ!

മൂന്നുജഗത്തും കമ്പിട്ടീടിന
മൂന്നുഗുണപ്പൊരുളാകും ദേവാ!
മുന്നം ഞാൻ തൃപ്പാദം ചൂടാൻ
നന്നായിന്നു നമിച്ചീടുന്നേൻ!

ഇന്നുവരേയ്ക്കും ഒന്നും കാണ്മാൻ
ഉണ്ടായില്ലിഹ ഭാഗ്യം; എന്നാൽ
ഉണ്ടായിപ്പോൾ ഭഗവത്തു് രൂപം
കണ്ടീടുന്നൊരു ജീവിതഭാഗ്യം!

ഉലകിലെ കശ്മലഭാവം കണ്ടാൽ
ഒരുവനു് വരുമോ ഭഗവത്തു് ദർശനം?
ഹീനതകൾ ഇന്നുവരേയ്ക്കും
കാണ്മാൻ സാധിക്കാതെ ഭവിച്ചതു്
ദീനജനപ്രിയ ദർശനമാളാൻ
ആണെന്നും ഞാൻ ചൊല്ലീടുന്നേൻ.''

ജനനം മുതൽക്കിങ്ങു് വചനം നിനസ്സാത്തോൻ
ഭഗവത് മാഹാത്മ്യങ്ങൾ അരുളും പദങ്ങളെ
ശ്രവിച്ചിട്ടുള്ളം മോദാൽ ലസിക്കും ഗുരുവരൻ
നമിച്ചാൻ തെരുതെരെ ഭഗവത് പാദങ്ങളിൽ.
നയനം തെളിഞ്ഞപ്പോൾ തനയൻ പിതാവിനെ
നയനം തന്നാൽ നോക്കി നമിച്ചാൻ സസ്സന്തോഷം.
നയനം നനഞ്ഞൊരു വിനയൻ ഗുരുവപ്പോൾ
നയനാഭിരാമൻ തന്നെ പുണർന്നു് ചൊല്ലീടിനാൻ:—
കരുണക്കടലാകും മകനേ! മണികണ്ഠാ!
കലിതൻ കരാളതപം പോക്കുവെൻ ജഗന്നാഥാ!
കരയും നരന്മാരിൽ കനിയും ഭഗവാനേ!
ഉലകിൽ തവദാസനാകുന്നേനഹം നാഥാ!
സകലങ്ങൾക്കുള്ളത്തിങ്കൽ കുടിവാഴും ദയാനിധേ!
അഹമങ്ങകറേണേ ദീനവൽസലാ! പാഹി!
സുതനുള്ളശോകങ്ങൾ സകലം ഹനിച്ചോനേ!
സദയം മമാന്തരേ വിളയാടിടൂ ദേവാ!

സ്വാമിയേ ശരണം അയ്യപ്പാ!

ഭഗവത് മാഹാത്മ്യങ്ങൾ അരുളും സുഖങ്ങളെ
അറിവോർ സുഖം ചൊല്ലാൻ ഭാഗ്യമൊന്നേക്കു ഹരേ!

ഇതി താതോക്തി കാതിൽ പതിയും ഗുരുസൂനു
തരസാ ഭഗവാന്റെ പാദം തൊട്ടോതീടിനാൻ:

''നമസ്തേ! മണികണ്ഠനണ്ണിയാം ഭഗവാനേ!
സമസ്താപരാധങ്ങൾ ക്ഷമസ്വ ജഗത്ഗുരോ!
മാതൃഗർഭത്തിൽതൊട്ട് കുരുടനായവൻ, ഞാൻ
ആയിരം മുജ്ജന്മത്തിൽ ചെയ്ത പാപങ്ങൾ പോക്കി
നയന വചന ശ്രവണേന്ദ്രിയ ദീപ്തികൾ തന്ന
നയനാഭിരാമാ! ദേവാ! പാഹിമാം മണികണ്ഠാ!
ജനനമനേകങ്ങളീവിധം കനിഞ്ഞോനേ!
നയനവിമോഹനാ! ഭാഗ്യ വാരിധേ നാഥാ!
ജനരക്ഷകാ! തിരു കാരുണ്യമുണ്ടാകുമ്പോൾ
ഉരിയാടിടാനാർക്കും കഴിയാതൊന്നിരിപ്പതോ?
കരകാണാതുഴന്നീടും വലുതാകും ദുരിതാബ്ധൗ
തുഴയുന്നോരഗതിക്ക് തിരുനാമം ഒരുപോതം.
കരുണാവാരിധേ! ദേവാ! ഹരി നാരായണ സൂനോ!
പിരിയാതെയകതാരിൽ കുടിവാഴു ഭഗവാനേ!
കലികാലം നരന്മാരിൽ കുറയാതെ തവ ഭക്തി
വലുതായിച്ചമസ്സേണേ! ഭഗവാനേ! മണികണ്ഠാ!

മാമലേശ്വരൻ മഹാകാരുണ്യവാരാന്നിധി
സ്വാമിയാം മണികണ്ഠവദനാംബുജം കണ്ട്
ജീവിതസ്സുഖങ്ങളെ ഭാഗ്യമായ് വരിച്ചപ്പോൾ
ശ്രീഗുരു സൂനു തത്ര ദേവനെ വാഴ്ത്തീടിനാൻ.
കരുണക്കാതലേ! ദേവാ! മണികണ്ഠാ! ദയാനിധേ!
കമലാക്ഷാ! തേജോ രൂപേ! ഹരിഹര സൂനോ! ഹരേ!
പഞ്ചമി തിങ്കൾതോല്ക്കും ഫാലദേശത്തിൽ ചാർത്തും
പൊന്നളകങ്ങൾ മമ ഉള്ളത്തിൽ കാട്ടീടണേ!
നീലാഭ രുകും ദേവാ! ദീപ്തമാം തിരുനേത്രം
നീളവേ കണ്ടീടുവാൻ കാരുണ്യമുണ്ടാകണേ!
ദീർഘമാം ബാഹുക്കളും ചാരുവാമൂരുക്കളും
ദീർഘമായ് മനതാരിൽ തെളിഞ്ഞു് വിളങ്ങേണേ!
ഭക്തർ മാനസ്സങ്ങളെ ദുഖാബ്ധൗ ഉയർത്തീടും
മുക്തമാം തൃപ്പാദങ്ങൾ നിത്യമാശ്രയം നാഥാ!

സ്വാമിയേ ശരണം അയ്യപ്പാ!

ഈശ്വരാ! കൃപാസിന്ധോ! ശാശ്വതാനന്ദമേകം
കേശാദി പാദങ്ങളെ അൻപോട് കാട്ടീടണേ!
ഭഗവൻ ജയ ജയ! പരബ്രഹ്മാഖ്യാ ജയ!
പതികർ നാഥാ! സർവ്വഭൂതേശാ ജയ! ജയ!

ഈഷലെന്യേ ബാലൻ ശ്രീമണികണ്ഠൻ തന്നെ
മോദേന വാഴ്ത്തി ദേവപാദങ്ങൾ നമിക്കുന്ന
ശ്രീകരമാവും ഗുരുനന്ദന ചേഷ്ടകളാൽ
ദേവദേവനിൽ ചിത്തമെത്തിച്ച് രമിയ്ക്കുവാൻ
ശ്രീഗുരുവര്യൻ ഭൂമൗ നമിച്ച് വീണീടിനാൻ.
ബാലനാം മണികണ്ഠൻ വേഗേന ആചാര്യനെ
സ്നേഹഭാവേന പിടിച്ചരികെ നിർത്തീടിനാൻ.
ദേവദേവനാം ധർമ്മശാസ്താവിൻ മാഹാത്മ്യങ്ങൾ
ശ്രീഗുരുവുള്ളത്തിങ്കൽ നിറഞ്ഞുകവിഞ്ഞുതേ!
ആനന്ദാബ്ധിയിൽ നീന്തും ആചാര്യനന്നേരത്തിൽ
ആനന്ദസ്വരൂപൻെറ മൂർദ്ധാവിൽ കരംചേർത്ത്,
''പാരീരേഴിനും നാഥാ! പാപഭഞ്ജനാ ഹരേ!
പാരമീലോകങ്ങൾക്ക് ചക്രവർത്തിയായ് ഭവാൻ
കാലമങ്ങെല്ലാനാളും ശാസനം തുടർന്നാലും
പാപങ്ങൾ ഹരിച്ചാലും ദേവശ്രീ ചൊരിഞ്ഞാലും,
ചക്രവർത്തിമാർക്കെല്ലാം ചക്രവർത്തിയായ് ഭവാൻ
നിത്യവും സത്ക്കീർത്തിയും തേജസ്സും ചൊരിഞ്ഞാലും.
ജീവികൾക്കോജസ്സേകി തേജഃപുഞ്ജമായ് ഭവാൻ
ലോകങ്ങൾ ഭരിച്ചാലും;'' എന്നുടൻ ഓതീടിനാൻ.
ലോകരക്ഷകാ! ശംഭോ! ജീവിതേശ്വരാ! ഹരേ!
മേലിലെന്നെയും ഭവാൻ ദാസനായ്ക്കാണേണമേ!
മർത്ത്യനാം മമ വാണി സത്യമെന്നിരിക്കിലും
മർത്ത്യരക്ഷകാ! ഭവാൻ എന്നെയും പാലിയ്ക്കേണേ!
എന്നുടെ സുതന്നേററ ദീനങ്ങൾ ഹനിച്ചോനേ!
ചിന്മയാ! ജഗന്മയാ! സന്മയാ! മായാതീതാ!
ഇന്ന് നിൻ കാരുണ്യത്തിൻ കനിവെന്നിലുണ്ടാവാൻ
നിന്നെ ഞാൻ പ്രാർത്ഥിക്കുന്നേൻ താരകസ്വരൂപമേ!
നേത്രാംബു തൂകി പാണിയുഗ്മത്താൽ പുണർന്നേററം
ആർദ്രചിത്തനായ് മുൻപിൽ നില്ക്കുമാഗുരുവിൻെറ
പാദങ്ങൾ നമസ്ക്കരിച്ചാര്യതാതനും ചെമ്മേ
സാദരം ഗുരുവോടീവിധം അരുൾ ചെയ്താൻ.
''മത് ഗുരോ! മമ വാക്യം മോദേന ശ്രവിച്ചാലും
ഉൾപ്പൂവിൽ ഭവാന് എന്നിൽ പ്രീതിയേറീടുംമൂലം.

സ്വാമിയേ ശരണം അയ്യപ്പാ!

ഉരിയാടൊലാ മമ മാഹാത്മ്യം മററാരോടും
ഉരിയാടീടൂ സദാ സത്യമാം നവാക്ഷരി.
കാലമൊന്നുണ്ടായീടും ലോകർക്കിതറിഞ്ഞീടാൻ
കാലത്തു്, ഭവാനുള്ളിൽ മോഹമൊന്നിരിക്കിലോ
ചൊല്ലിടാമപ്പോളിവ ലോകോപകാരാത്ഥമായ്
നല്ലതേവരു മേലിൽ എന്നു ഞാൻ ചൊല്ലേണമോ?
ഇന്നു് മത്ഭാവം വീണ്ട അങ്ങെയും സുതനേയും
എന്നും ഞാൻ പാലിച്ചീടും ദീനനാം തവശിഷ്യൻ.
മായാവികാര ഭ്രമമാകവേ നീങ്ങി തവ
മാനസ്സേ നിനച്ചാലും മത്രൂപം ഗുരുവരാ.''
ഏവമിങ്ങനെയോതി ശ്രീദേവിസൂനു ദേവൻ
താതസന്നിധി ചെന്നു് വന്ദിച്ചു് വണങ്ങിനാൻ.

സ്വാമിയേ ശരണം അയ്യപ്പാ,

## രാജാഭിഷേകോദ്യമം

പുത്രനാം മണികണ്ഠൻ ഗുരുകാരുണ്യം നേടി
തത്ര സന്നിധൌ വന്ന നേരത്തു് മഹാരാജൻ
പുത്രനെ മോദത്തോട് പൂമേനി പുണർന്നുടൻ
ഉത്തമൻ വത്സൻ തന്നെ മടിയിലിരുത്തിനാൻ.
വിദ്യാവാരിധി തൻെറ വിദ്യാഭ്യാസത്തിൻ ലബ്ധി
വിഭാനാമരചനെ ആനന്ദാഴിയിലാഴ്ത്തി!
പുത്രനേ മുഹുർ മുഹുഃ മാറോടണ്ണണക്കയും
പുത്രമേന്മയ്ക്കായ് പാരം ഈശനെ നിനയ്ക്കയും
പുത്രമേന്മകൾ തന്നെ പാടിക്കൊണ്ടിരിക്കയും
പുത്രവത്സലൻ ശംഭു ദേവനെ പ്രാത്ഥിയ്ക്കയും
എത്രയും ആനന്ദാധിരേകത്തിൽ കഴിയുമ്പോൾ
തത്ര വന്നിതു് മഹാറാണിയും സവിധത്തിൽ
മാതൃവാത്സല്യം നിറഞ്ഞേററവും സന്തുഷ്ടയായ്
റാണിയാം പെരുന്തേവി പുത്രനെ വാരിക്കോരി
രാജൻ തൻ പാർശ്വേ വാമഭാഗം ചേർന്നിരുന്നപ്പോൾ
പൂജമാനസ്സൻ മണിഭൂഷണൻ പ്രസാദിച്ചാൻ.
അമ്മതൻ ഉത്സംഗത്തിൽ ആനന്ദംപൂണ്ടുവാഴും
സുന്ദരനുണ്ണി മാതൃവദനം നോക്കുംനേരം
സുന്ദരി പെരുംദേവി ചേതസ്സിൽ കുതുകയാ—
യെന്നിരിക്കിലും നാഥൻ ഗ്രഹിച്ചാനൊരു കാര്യം.
''പണ്ടു് മന്ഥര തൻെറ കാകോള വാക്ചാതുര്യം
കൊണ്ടു് ദീനയായ് വന്ന കൈകേയീയവസ്ഥകൾ

സ്വാമിയേ ശരണം അയ്യപ്പാ!

ഇന്നു് മാതാവാം പെരുന്തേവിയിൽ കണ്ട നാഥൻ''
പിന്നെ ഞാൻ ചൊല്ലാമെല്ലാം ഉണ്ടായോരവസ്ഥകരം.
താതമാതാക്കരം മനം കളിർപ്പിച്ചെല്ലായ്പോഴം
രാജീവവിലോചനൻ പന്തളം മേവും കാലം
പന്തള നരേശന്റെ സന്താന ഭാഗ്യത്തിനാൽ
പന്തളം തന്നിൽ ലക്ഷ്മീ സാനന്ദം വാണീടിനാരം
നിത്യവും പ്രാത:കാലേ ഉണരും മണികണ്ഠൻ
കൃത്യമായ് കൃത്യങ്ങളെ ചെയ്തുടൻ പിതാവിന്റെ
ചേവടി നമസ്ക്കരിച്ചാവിർമ്മോദേന സർവ്വം
പ്രീതനായ് ചെയ്തീടുന്ന പൂജകരം ചെയ്തീടുന്നു.
വിദ്വൽ മാനസ്സങ്ങരം തൻ സ്വത്താകും മണികണ്ഠൻ
പുത്രനെന്നിരിക്കിലും ഭൃത്യനെന്നകതാരിൽ
നിത്യവും നിനച്ചുള്ള കർമ്മങ്ങരം യഥോചിതം
സത്യരക്ഷകൻ ചെയ്തു മേവുന്ന കണ്ടീടുമ്പോരം,
സത്യപാല നത്തിനായ് സത്യമൂർത്തിയാം നാഥൻ!
തത്തീടും കലിദോഷ കാലനാം മഹാദൈവം!
സേവിപ്പോർക്കു് അന്തരംഗേ മേവീടും ജഗന്നാഥൻ!
ആ ബ്രഹ്മപര്യന്തത്തിൽ ഏകനാം മമ ദൈവം!
മർത്ത്യനായ് ഉന്നം വന്ന രാഘവൻ തന്നെ നൂനം!
എന്നു് ചിത്തത്തിലോർത്തീടുന്നേൻ സാത്വികശ്ശീലന്മാരേ.
ആനന്ദാബ്ധിയിൽ ലോകർ നീന്തിയാനന്ദിച്ചീടാൻ
ആർത്തിനാശത്തിനായ് വന്നവൻ മണികണ്ഠൻ!

വേത്രഹസ്തനായ് ഭൃത്യഭാവത്തിൽ പിതാവിന്റെ
പാർശ്വത്തിൽ വിളങ്ങീടും ഉണ്ണിയെക്കാണന്നേരം
ഗാത്രാഭിമാനങ്ങളിൽ മാത്രമായ് മുഴുകുന്ന
ധൂർത്തരാം രാജാക്കന്മാർക്കാർത്തികരം പെരുകീടും.
ഇങ്ങിനെ ലോകോപകാരങ്ങരം സദാ പാർക്കു—
മിംഗിതജ്ഞനെ തന്നെ പുത്രനായ് വളർത്തുന്നോൻ
ധന്യനായ് വന്ദ്യൻ എന്നു് സർവരും വാഴ്ത്തീടുമ്പോരം
സർവൈക വന്ദ്യൻ നൂനം പന്തളമഹീപാലൻ
നമ്മുടെ പരദൈവം തന്നുടെ മഹാലീല;
നമ്മരംക്കായ് നാലാംയുഗക്കാതലായ് പിറന്നവൻ!
തൻകുഞ്ഞു് പൊൻകുഞ്ഞെന്നായ് ഭൂമിപൻ ചിത്തം പേറും
താനഹോ വെറും ദാസ്സൻ എന്നായക്കുമാരനും
ഇങ്ങിനെ വന്നീടുമ്പോരം അയ്യപ്പപ്രസാദത്താൽ
രാജനുള്ളാനന്ദങ്ങരം അയുതമായ് മാററീടുവാൻ
രാജദാരമാം റാണി ഗർഭവും ധരിച്ചുതേ

സ്വാമിയേ ശരണം അയ്യപ്പാ!

രാജ്യവാസികൾ ചിത്തം മോദവും ധരിച്ചപ്പോൾ.
ഗർഭധാരണം പൂർണ്ണകാലമായ് ചമഞ്ഞപ്പോൾ
അർഭകൻ താനും വന്നു പിറന്നാനവിടത്തിൽ.
കോമളാകാരം പൂണ്ടൊരാൺപൈതൽ പിറന്നപ്പോൾ
സീമയില്ലാതായ് തീർന്നാൻ ആനന്ദം മഹീശനും.
സീമയെന്യേ രാജൻ ദാനധർമ്മാദികളെ
സാധുശീലർക്കായി നിത്യം ചെയ്തങ്ങു സന്തോഷിച്ചാൻ
നന്ദനദ്വയം മുന്നം പുത്രദുഃഖത്തിൽ പാർത്ത
പന്തള നരാധിപനുണ്ടായ വൃത്താന്തങ്ങൾ
പാർത്തലമഖിലവും വാർത്തയായ് മഹാലോകർ
ചീർത്ത മോദത്താൽ ഏററം തെളിഞ്ഞു് വിളങ്ങിനാർ
ഭ്രാതാവാം കുമാരനെ കോരിയങ്ങെടുക്കുന്ന
ഭ്രാതാവാം മണിഗളപൈതലിൻ മുഖാംബുജം
പ്രാതഃകാലാർക്കകോടി തേജസ്സാ പ്രശോഭിക്കും
നീലലോചനാവലി കാണ്മവാൻ കൊതിക്കുന്നേൻ.
ഭൂതസഞ്ചയങ്ങളെ പൂർണ്ണമായ് പാലിച്ചീടും
ഭൂതേശാനുജൻ ആകുമുണ്ണിയെ മഹാരാജൻ
രാജരാജനെന്നുള്ള സജ്ഞയാൽ വിളിച്ചപ്പോൾ
രാജാധിരാജൻ ചിത്തം ഏററവും തെളിഞ്ഞുതേ.
ഭൂതനാഥനും ഭ്രാതാ രാജരാജനും ചേർന്നു്
താതനും മാതാവിനും പ്രീതരായ് ദിനന്തോറും
കേളികൾ വിനോദങ്ങൾ നീളവേ വിലാസങ്ങൾ
മേളചിത്തരായ് ബാലകേളികളേറീടുമ്പോൾ
രാജ്യവാസികൾ ചിത്ത മോദമാർന്നുതേ നിത്യം
രാജ്യശ്രീകളും മേന്മേൽ വർദ്ധിച്ചു് ദിനന്തോറും
മൂത്ത നന്ദനനെന്ന വാത്സല്യാധിരേകത്താൽ
പാർത്ഥലേശനും അപ്പോൾ മണിഗളകുമാരനെ
ചീർത്ത കൗതുകത്തോടു് ഇളമയായ് വാഴിയ്ക്കുവാൻ
ഓർത്തു് തൻ പ്രിയതമ തന്നോടു് ചൊല്ലുന്നേരം
ഒന്നുമേ അഭീഷ്ടത്തിന്നപ്രിയം ചൊന്നില്ലവൾ
എന്നല്ല അതിപ്രിയം എന്നാലും ചൊല്ലീടിനാൾ
ആകയാൽ അഭിഷേകാർത്ഥം സംഭാരം ചെയ്തീടുവാൻ
രാജാവ് സചിവനോടാജ്ഞകൾ ചൊല്ലിക്കൊണ്ടാൻ
''മന്ദവാസരം തന്നിൽ ഏകമാസത്തിനുള്ളിൽ
ഉത്തരായണത്തിങ്കൽ അഭിഷേക മഹോത്സവം
എത്രയും മേളത്തോടെ'' നടത്തിക്കൊൾവാൻ രാജൻ
നിശ്ചയം കല്പിച്ചപ്പോൾ മന്ത്രിയും വണങ്ങിനാൻ

സ്വാമിയേ ശരണം അയ്യപ്പാ!

അപ്പുരമെല്ലാമല്ല രാജ്യമങ്ങെല്ലാടവും
മുപ്പുരാന്തക സൂനു തന്നുടെ വാഴ്ചക്കായി
നീളവേ അലങ്കാര വർണ്ണനം തുടർന്നപ്പോഠം
നീളവേ മനോസുഖം ഓളമായ് നരേന്ദ്രനും
പാണ്ഡ്യരാജനും ധർമ്മദാരവും പുത്രന്മാരും
പുഷ്ടമോദേന രാജ്യാലങ്കാരങ്ങഠം കണ്ടു്
തുഷ്ടരായ് സന്തുഷ്ടരായ് വാസരം നയിക്കുമ്പോഠം,
വിഷ്ടപേശ്വര ലീല എന്നോതുന്നേൻ അടിയനും,
ദുഷ്ടനാം കലി ക്രൂരലീലകഠം ചെയ്തീടിനാൻ;
ദുഷ്ടചിന്തകഠം തന്നാൽ മന്ത്രിയും വശംകെട്ടാൻ
കഷ്ടകാലത്തിൽ കല്പദ്രുമവും കൊഴിഞ്ഞുപോം!
ദുഗ്ദ്ധഭാഗത്തും മശകം ചോരയ്ക്കു് കൊതിച്ചിടും!

ഭാവി ഭാഗ്യത്തിനായ് ദേവാവതാരം മണ്ണിൽ
ദാസ്സനായ് വസിക്കുമ്പോഠം ശാസനം കൊതിപ്പതോ?
ശാസനം കൊതിക്കുന്നോർ ശ്വാസനിർണ്ണയം കൂടി
ശ്വാസമായ് കണ്ടീടണം; കൈവരും സൗഭാഗ്യങ്ങഠം
കാല പ്രയാണത്തിങ്കൽ ശാസനം ഭുവി ചെയ്വോർ
ശീലമായ് കാണും രാജമന്ത്രിയെ ചിത്തത്തിങ്കൽ!
ആകയാൽ ദിനംതോറും ഭൂമിയിൽ അനിഷ്ടങ്ങഠം
ഏറെയേറെയായ് തീരും എന്നു് നാം നിനക്കേണം.

## അഭിഷേക വിഘ്നം

അന്നൊരു നാളിൽ ദൈവദാസനാം മഹാരാജൻ
ധന്യനായ് സചിവനെ ചാരത്തു് വിളിച്ചുടൻ
തന്നുടെ കുമാരൻെറ അഭിഷേക സംഭാരങ്ങഠം
നന്നായ് ചെയ്വതേപ്പററി ചിന്ത ചെയ്തീടും കാലം,
നിന്ദ്യനാം കുടിലാഗ്രണി ആയുള്ള സചിവനും
വന്ദ്യനാം രാജൻ തന്നോടീവിധം ഉരചെയ്താൻ;
''തമ്പുരാൻ; മഹാരാജൻ! അൻപിനോടഖിലവും
വമ്പുകളോടെ സർവ്വം നടത്തി വന്നീടുന്നേൻ.
എങ്കിലും കാലം രണ്ടു് പക്ഷങ്ങഠം വേണ്ടീടുമേ
മംഗളാഭിഷേകത്തിൻ സംഭാര പൂർത്തിയ്ക്കായി''
കമ്പങ്ങളേല്ക്കാതുള്ളോൻ പന്തള മഹീപതി
മന്ത്രിതൻ മായാവാണി സത്യമെന്നോർത്തീടിനാൻ,
മാസമൊന്നാകും കാലം മാനസ്സ കുമാരൻെറ

സ്വാമിയേ ശരണം അയ്യപ്പാ!

രാജ്യവാഴ്ചയെ ഓർത്തു് വസിച്ചാൻ മഹീപാലൻ
മാനസ്സേ വിപരീത ഭാവങ്ങൾ വിചാരിക്കും
ഹീനചിത്തനാം മന്ത്രി പത്തനേ ഗമിച്ചുടൻ
മാനസ്സേ വിചാരിച്ചാൻ നീചമാം കാര്യങ്ങളെ
ഹീനചിത്തന്മാർക്കുണ്ടോ നന്മകൾ തോന്നീടുന്നു?
''കാന്താരവാസിയാകും മണികണ്ഠൻ കുമാരനെ
ഭ്രാന്തമായ് നരേശനും രാജ്യാഭിഷേകം ചെയ്വാൻ
ചിന്തിച്ചുമനോഗതം ചെന്തീയായ് എനിക്കയ്യോ
ഹന്ത;ഞാനെന്തു് ചെയ്വൂ ചാവാതിന്നിരിപ്പുയോ?
വൃദ്ധനാം രാജൻ നിജപുത്രനാം കുമാരനെ
പൃഥ്വീപാലനത്തിനായ് ഇച്ഛിക്കും ദശാന്തരേ;
എൻ മനോഗതം മേലിൽ നടപ്പാനെളുതാവാ—
തെൻമനം നുറുങ്ങീടും ആടലു് പിണഞ്ഞുപോം.
രാജരാജനാം രാജപുത്രനു ലഭിക്കേണ്ട
ഭൂപാരം മഹീപതി അന്യനു നൽകീടുമ്പോൾ
ബാലനായ് ഭൂഭാരങ്ങൾ ഞാൻ മുദാനടത്തീടു—
മെന്നാഗ്രഹിച്ചതും അയ്യോ! ആകാതെയിരിപ്പതോ?
രാജരാജനും നന്നേബാലനാകയാൽ മമ
കാമിതം വിചാരിച്ചതേറെയും തകർന്നയ്യോ;
വാമലോചനപതേ! എന്തു ഞാൻ ചെയ്യീടേണ്ടൂ?
ദീനനാമെന്നിൽ കൃപാസാരങ്ങൾ ചൊരിയേണേ!
മന്ത്രിയും കൊതിയേറി ചിന്തിതം തുടരുമ്പോൾ
തന്ത്രങ്ങൾ അനേകമായ് ചിന്തിച്ചാൻ മനംതന്നിൽ.
തന്ത്രത്താൽ മണികണ്ഠനുണ്ണിയെ മായിച്ചീടുവാൻ
അന്തരംഗത്തിൽ മന്ത്രി ചെയ്യതാം കുതന്ത്രങ്ങൾ
ചിന്തചെയ്യുവാൻകൂടി ത്രാണിയുമില്ലേ ദേവാ!
ചിന്തിച്ചാൽപോലും ദോഷം വന്നീടുമെന്നാകിലും
എന്തു ഞാൻ ചെയ്വൂ നാഥാ? നിൻതിരു നിയോഗത്താൽ
കുടിലൻെറ കുതന്ത്രങ്ങൾ ഏതാനും ചൊല്ലാം അടിയൻ
ഭഗവാനേ! മണികണ്ഠാ! പാഹി പാഹിമാം വിഭോ!

ആഭിചാരത്താൽ മന്ത്രി ഉണ്ണിയെ നശിപ്പിക്കാനാ—
ദ്യമായ് ദുഷ്കർമ്മങ്ങൾ ചെയ്യുവാൻ ഒരുമ്പെട്ടാൻ.
ഏത്രയും ദുരാചാരചിത്തരാം ആഭിചാര—
സത്തമന്മാരെ ദുഷ്ടൻ വരുത്തി ചൊല്ലീടിനാൻ.
''ഏറെയായ് വിത്തം നൽകാം വീരരാം നിങ്ങൾ
നന്നായ് ധീരനെ നശിപ്പിക്കാൻ ദുഷ്ക്കൃതം ചെയ്യീടണം;
തീരണം മണികണ്ഠൻ തത്ര ദുഷ്പ്രയോഗേന

സ്വാമിയേ ശരണം അയ്യപ്പാ!

മോദേന ഞാനും നിങ്ങൾക്ക് ഏകിടാം ദേശം പത്തു്!''
ദുഷ്ടനാം സചിവൻ ചൊന്നതെത്രയും പ്രിയമായി—
ട്ടെത്രയും ദുരാചാരകർമ്മങ്ങൾ അവർ ചെയ്താർ.
സർവ്വലോകേശൻതന്നെ നിധനം ചെയ്തീടുവാൻ
സർവ്വപാപമാം ആഭിചാരങ്ങളനുഷ്ഠിച്ചാർ!
ചണ്ഡാംശു കിരണങ്ങൾ മറയ്ക്കാൻ മിന്നാമിനുങ്ങ്
മണ്ടീടിലുണ്ടാകുമോ ഉലകിൽ നിശീഥിനി?
എങ്കിലും മനുജാകൃതി ഭഗവാൻ ധരിക്കയാൽ
പങ്കങ്ങൾ സംബന്ധങ്ങൾ പെട്ടുപോയ് ശിവ! ശിവ!
ദുഷ്ടരാമവർ ചെയ്ത നിഷ്ഠൂരകർമ്മങ്ങളാൽ
പെട്ടുപോയ് ഗാത്രം; വ്രണപ്പെട്ടുപോയ് സത്തുക്കളേ!
പുഷ്ടവേദന പൂണ്ടു് അതിക്ലിഷ്ടനാം കുമാരനെ
പൃഥിവീപാലകൻ കണ്ടു് ക്ലിഷ്ടനായ് ചമകയും,
രാജവൈദ്യന്മാരെയും വരുത്തി ചികിൽസിച്ചാൻ
ആർത്തിപോവതിനായി രാജാവും ഉടനപ്പോൾ.
ഭേദമായീല രോഗം ഔഷധപ്രയോഗത്താൽ.
മേദിനീപാലൻ തപ്തചിത്തനായ് വലഞ്ഞപ്പോൾ,
ആകുലചിത്തം തന്നിൽ കൈലാസേശന്റെ ധ്യാനം
ആകുലാത്മനാ രാജൻ തോരാതെ പേറുന്നേരം
ആഗമിച്ചവിടപ്പോൾ വൃദ്ധനാം ഒരുയോഗി
അകുലാത്മനും വേഗം പാദാരം പൂകീടിനാൻ;
വേപഥുശരീരനായ് രാജാവ് ചോദിച്ചപ്പോൾ
''എങ്ങുനിന്നെഴുന്നള്ളീ മംഗളാത്മനാ ഭവാൻ
ഞങ്ങളെ അനുഗ്രഹിച്ചീടുവാൻ കൃപാപൂർവ്വം?
ഭിക്ഷയും പരിഗ്രഹിച്ചിവിടെ വസിച്ചാലും
ഭിക്ഷോ! മത് സുതന്നേററ ദീനങ്ങൾ ഹനിച്ചാലും.''
മന്നവാഭിലാഷങ്ങൾ ഗ്രഹിച്ച സന്ന്യാസീന്ദ്രൻ
മന്നവൻ കുമാരനെ മുൻപില ..ങ്ങത്തിക്കുവാൻ
ചൊന്നപ്പോൾ സഹർഷത്താൽ രാജാവ് കുമാരനെ
സന്ന്യാസി മുന്നിൽ ഭക്ത്യാവരുത്തി വണങ്ങിനാൻ.

അത്ഭുതം ഭവിച്ചപ്പോൾ! ബാലാർക്കപ്രഭാപൂരം
അപ്പുറം തന്നിൽ നന്നായ് ദീപ്തമായത്തു് നേരം!
ദീപ്തമായ് മഹാതേജഃപുഞ്ജമായ് ഒരു ഗോളം
ദീപ്തമായ് ഭൂപാലനു് കാണായിതന്നേരത്തിൽ.
കുന്നിൻ മാനിനി ദേവി അംബിക കരാംബുജേ
കുന്നിമുത്തുകൾ ശോഭവഴിയും മണികണ്ഠൻ
കുഞ്ഞിക്കാൽ ചുഴററിയും കുഞ്ഞിളം മുഖാബ്ജത്തിൽ

കുഞ്ഞിളം നിലാവൊളി പുഞ്ചിരി പരത്തിയും
കുഞ്ഞിക്കൈ അമ്മിഞ്ഞിയിൽ തഴുകി നുകർന്നീടും
പൊൻമണി കുഞ്ഞിപൈതൽ തന്നെയും കാണായ് വന്നു!
ഫണിഹാര വിഭൂഷിതൻ നടരാജപ്പെരുമാളും
അണയത്തു് കാണായ്‌വന്നു! കൈവല്യം വിളങ്ങുന്നു;
ഗുണമായി ശ്രീനന്ദിയും അണയത്തായ് കിടക്കുന്നു,
ഗണനാഥൻ താനും മോദാൽ മോദകം നുകരുന്നു;
പരിചോടേ ഹരസൂനു മയിലേറിക്കളിക്കുന്നു;
പരിതാപം ഹനിച്ചീടാൻ ഭൂതവൃന്ദം മരുവുന്നു;
പരമാർത്ഥസ്വരൂപികൾ ഋഷിമാരാൽ പരമേശൻ
പരമസാരങ്ങൾ ചൊല്ലി സ്തുതിക്കപ്പെട്ടിരിക്കുന്നു;
പരിമളം പവനനാൽ പരിചോടെ പരത്തുന്നു;
ഗിരിരാജൻ ശിവസന്ധാനം തെളിവേറിത്തിളങ്ങുന്നു;
ഗിരിജാവല്ലഭൻ മൗലി തരമായിത്തഴുകുന്നോൾ
തരുണിഗംഗയും നന്നായ് അകമേറിയൊഴുകുന്നു;
പതിതരാം പതിന്നാല് ഉലക്‌വാസികൾ ചെമ്മേ
പരിതാപം പിരിഞ്ഞീടാൻ താരകസ്തുതി ചൊല്ലീടുന്നു;
പരിചോടെ മമ നാഥൻ പരമകാരുണികന്റെ
പവിത്രമാം നവാക്ഷരി പ്രിയമേറി മുഴങ്ങുന്നു.

ഇങ്ങിനെ ഗുണമേറുമംബുജ പൊൻമണിഗളപൈതലെ
തിങ്ങിവിങ്ങിടുമാനന്ദാദി ഗുണംനിറഞ്ഞൊരു ദീപ്തിയിൽ,
കണ്ടുകണ്ടു് മനംകുളിർത്തൊരു പന്തളാധിപ പാണ്ഡ്യനും
പുണ്ഡരീകനിഷേപിതൻ തിരുനീലകണ്ഠനെ ഓർത്തുതേ.

ദേവദേവനാം മഹാദേവന്റെ മഹിമകൾ
ആവോളമുള്ളത്തിലേറും മഹീപതി
ശ്രീമഹാശങ്കരൻ തന്നെ മനക്കാമ്പിൽ
വേഗേന ചേർത്തുസ്തുതിച്ചുതുടങ്ങിനാൻ;
''താരക പരബ്രഹ്മരൂപമേ! മഹാദേവാ!
ഭാവുകങ്ങളെയേകും ലോകബാന്ധവാ! ശംഭോ!
ലോകപാതകമെല്ലാം മേലിലങ്ങകററീടാൻ
ശോകനാശനനായോരുണ്ണിതൻ രൂപേ! ഹരേ!
ഘോരസംസ്സാരാർണ്ണവം പൂകി ഇന്നുഴലുന്ന
ശോകരാം ജനങ്ങളെ കാത്തിടൂ കൃപാംബുധേ!
പാകശാസന ലോകരക്ഷകൾക്കായിട്ടെന്നും
പാകമാം അവതാരങ്ങൾ കൈക്കൊള്ളും ദയാമയാ!
പാകശാസനനേററ പ്രാരാബ്ധം ഹനിച്ചീടാൻ

ആഗമപ്പൊരുളായ് തീർന്ന മുപ്പാരിൻ നാഥാ! ദേവാ!
ആകുലമടിയനിന്നാകവേ നീക്കീട്ടെന്നെ
പാദദാസനായ് തീർത്തു പാലിച്ചുകൊള്ളേണമേ!''
ശങ്കരദാസ്സോത്തമൻ പന്തളേശനീവിധം
സംപ്രീതാനചിതം ശംഭുദേവൻെറ തിരുലീല
ശങ്കയററിടാൻ ശംഭുദേവനും കാട്ടി മുദാ
തിങ്കറം ഭൂഷണാ! ശംഭോ! ശങ്കരാ! ജയ! ജയ!

ദിവ്യാനുഭൂതി ഏകമാത്രയിൽ മറഞ്ഞുതേ;
ദൃശ്യമായ് മഹീന്ദ്രനും ശ്രീമണികണ്ഠൻ തന്നെ;
ദിവ്യനാം യോഗീന്ദ്രനാൽ തഴകിത്തലോടീടും
ദിവ്യനാം കുമാരനെ ഉർവ്വീപതിയും കണ്ടാൻ.
യോഗിതൻ തോളിൽച്ചൂടും സഞ്ചിയിൽ പ്രശോഭിക്കും
യോഗഭൂതിയാൽ യോഗി ബാലൻെറ ഗാത്രത്തിങ്കൽ
യോഗ്യമായ് അഭിഷേകം ചെയ്യുന്നു; മഹാഭാഗ്യം!
യോഗ്യനാം മഹീപാലൻ ഭാഗ്യമായ് കണ്ടീടിനാൻ.
ഭൂതിസ്നാനത്താൽ ഭൂതിപൂർണ്ണനായ് മണികണ്ഠം!
ഭൂതലേ പ്രശോഭിച്ചാൻ, ഭൂതിയായ് മഹാരോഗം.
ഭൂതിലേപനം പൂണ്ട ഭൂതനാഥനെ യോഗി
പ്രീതിയോടാശ്ളേഷിച്ച് ഭൂപതിയോട് ചൊന്നാൻ:—
''കേളെടോ മഹീപാലാ! പന്തളാധിപാ! ഭവാൻ
ആക്കമൊക്കീടു ശത്രുസംഹാരഹോമ ക്രിയ.
ദുഷ്ടാഭിചാരക്കാരാം ദുഷ്ടർ തൻ ദുഷ്ക്കർമ്മങ്ങറം
കഷ്ടമായ് കുമാരനിൽ ചമച്ച വ്രണമെല്ലാം
നഷ്ടമായ് മമ ഭസ്മാഭിഷേകത്താൽ എന്നാകിലും
നഷ്ടമാക്കീടാൻ മേലിൽ അണയും ദുര്ിതങ്ങറം;
നഷ്ടമാക്കണം നാവിൻദോഷങ്ങളെല്ലാമുടൻ
പുഷ്ടമായ്വരും ബാലനെശസ്സും ഉലകത്തിൽ.''
ഇങ്ങിനെ വിധികളെ ശ്രവിച്ച മഹീപാലൻ
തിങ്ങിനാമോദേന ഹോമസംഭാരങ്ങളെ എല്ലാം
തുഷ്ടരാം തന്ത്രീന്ദ്രരാൽ നടത്തിച്ചമച്ചതിൽ
മുഖ്യ കർമ്മിയായ് വാണാൻ വൃദ്ധനാം യോഗീന്ദ്രനും.
സാമഗാനാദി മന്ത്രം യോഗീന്ദ്രനുരുവിട്ടാൻ
ഭൂമിപാലക ചിത്തം മോദമാർന്നന്നേരത്തിൽ.
നാവുദോഷാദി സർവ്വം നീങ്ങിയ മണികണ്ഠൻ
ഭൂപതിക്കപ്പോറം ദിവ്യ തേജസ്വിയായിക്കണ്ടാൻ.
ദോഷനാശനാ! സ്വാമീ! പാഹിമാം ജഗല്പതേ!
ദോഷങ്ങളേശാതാവാൻ കാലിണ കൂപ്പീടുന്നേൻ!

സ്വാമിയേ ശരണം അയ്യപ്പാ!

ഭോഷനെന്നാലും നാഥാ! നിന്തിരുവടിക്കെന്നും
ദാസ്സനായ് മേവാനെന്നെ പാലിച്ചുകൊള്ളേണമേ!

മുന്നമേക്കാളും ദിവ്യതേജസ്സായ് കുമാരന്,
തന്മനം തന്നിൽ ഭൂപൻ ചിന്തയും പേറീടിനാൻ;
എന്തുപോൽ പുരസ്ക്കാരമരുളും യോഗീന്ദ്രന്?
എന്ത് ചെയ്‌വതു് നാഥാ! ഹന്ത ഞാൻ ഒരു നരൻ?
ചിന്തപൂണ്ടിതേ വിധം നിന്നീടും രാജൻ മുൻപിൽ
അന്തർധാനവും ചെയ്താൻ ദിവ്യയോഗിയുമുടൻ.
അപ്പൊഴുതു് രാജനുടൻ കേൾക്കായ് ഒരശരീരി!
''മന്നവാ മഹാമതേ! നിന്നിലെ ദയാവായ്പാൽ
വന്ന് ഞാൻ ഈ ലീലകൾ ആടിയെന്നറിഞ്ഞാലും.
എന്നുടെ സുതൻ തവ മന്ദിരേ മേവീടുമ്പോൾ
എന്നുമേ ഭവാന് ഏറ്റം മോദമായ് വസിച്ചീടാം.
എന്നുടെ ഭക്തർ നിൻെറ പൂർവ്വികർ അറിഞ്ഞാലും!
എന്നുമേ നിങ്ങൾക്കായിട്ടെന്നുടെ ഒരു കോവിൽ
നിന്നുടെ രാജ്യത്തിൻെറ പൂർവ്വകാന്താരങ്ങളിൽ
മന്നവാ; ചമയ്ക്കുകിൽ നില്ക്കും ഞാനക്ഷേത്രത്തിൽ.
പിന്നീടായ്‌വരും കാലം പെരുകും ദുരിതങ്ങൾ
തങ്ങി നിർത്തീടുവാനായ് പ്രാർത്ഥിക്കും നാനാലോകർ
എന്നുടെ കുമാരൻെറ സന്നിധൌ എത്തീടുമ്പോൾ
എന്നെയും മമ ശക്തി തന്നെയും ക്ഷേത്രം വന്ന്
ധന്യരായ് വണങ്ങീടും എന്ന് നീ ധരിച്ചാലും
വന്നുചേർന്നീടും ഭക്തലോകത്ത് കൈവല്യങ്ങൾ.
സക്തരായ് അസക്തരായ് ശക്തിഹീനരാം ഭക്തർ
ശക്തിക്കായ് യശസ്സിനായ് ഭക്തികൈവരിയ്ക്കുമ്പോൾ
ശക്തിക്കൊത്തതാംവണ്ണം ഭുക്തി മുക്തികൾ പ്രാപി—
ച്ചെത്രയും കൃതാർത്ഥരായ് ആനന്ദമേറും നൂനം.
ഭക്തിവർദ്ധിച്ചീടുകിൽ ശ്രീയേറി ഭവിച്ചീടും
ഭക്തിയിൽ മീതേ ഒരു സിദ്ധിയില്ലറികെടോ''!

സ്വാമിയേ ശരണം അയ്യപ്പാ!

## നിലയ്ക്കൽ ശ്രീശിവപാർവ്വതി ക്ഷേത്രം

ഏവമായ് അശരീരി കേട്ടുടൻ മഹീപാലൻ
ശ്രീമഹാദേവൻ തന്നെ സ്മരിച്ച് നമിച്ചുടൻ.
പഞ്ചപാപങ്ങൾ പോക്കാൻ ശംഭുസേവയ്ക്കായ് രാജൻ
തഞ്ചമായ് ആരണ്യത്തിൽ ചമച്ചാൻ ക്ഷേത്രദ്വയം.
ഭാവദീപ്തമായ് തീർത്ത ചാരുവാമിരു ക്ഷേത്രം
ഭൂപതി താനും നിജ രാജ്യപൂർവ്വാടവിയിൽ
ഭംഗിയായ് ശില്പീന്ദ്രരാൽ പണിതോരളവുമുടൻ
ഭംഗിയായ് വാണാർ ശിവപാർവ്വതിമാരും തത്ര!
ദേവനും ദേവി താനും ലീലയായ് വാണീടണം
കാല കോപങ്ങൾ മേലിൽ നിലയ്ക്ക് നിർത്തീടണം
ഭാവമാർന്നീരീതിയിൽ പ്രാർത്ഥിച്ച് പണിതീർത്ത
പാപനാശനാലയം പാരിങ്കൽ പ്രസിദ്ധമായ്
നില്ക്കുന്ന സ്ഥലത്തിനെ ബുധന്മാർ ചൊല്ലീടുന്നു
ചൊൽപ്പെററ പുണ്യസ്ഥലം കൈലാസോപമം ധന്യം!
ചാരുവായ് ദേവീദേവ ശക്തികൾ നില്ക്കും സ്ഥലം
ചാരുവാം നിലയ്ക്കലായ് ഭൂവിങ്കൽ പ്രസിദ്ധമായ്.
ചാരുവാം നിലയ്ക്കലിൽ വാണീടും ഗൗരീപതേ!
ചാരുവാം മഹീതലേ ശ്രീയേകു ദയാസിന്ധോ!
കാലകാലനും ശക്തിമാതാവാം ശ്രീഗൗരിയും
കാലപാശത്തിൽ പെട്ടും ലോകരെ രക്ഷിക്കുവാൻ
ലീലയാ മേവും ക്ഷേത്രം നിലയ്ക്കലിൽ വണങ്ങുമ്പോൾ
ലോകർക്ക് വരും ഭാഗ്യം ചൊല്ലുവാനെളുതല്ലേ.
കാലക്കേടെടുക്കുമ്പോൾ വന്നുടൻ കോലം തുള്ളി
കോലം കെട്ടിടും നാനാകോലങ്ങൾ നിലയ്ക്കലിൽ!
കൈലാസം രാമേശ്വരം ആദിയാം ദിവ്യസ്ഥല--
വൈഭവങ്ങളാൽ ഭക്തി കൈവരും സമാനമായ്,
ദിവ്യമാം നിലയ്ക്കലിൽ വന്നിട്ടും നരന്മാർക്ക്
കൈവരും മഹാദേവ വൈഭവമെല്ലാം ചെമ്മേ.

ദുഷ്ടാഭിചാരം ചെയ്ത നിഷ്ഠൂരന്മാരെയെല്ലാം
നഷ്ടമാക്കിനാൻ കാലകാലൻെറ മഹാമായ!
ആഭിചാരമൊന്നേല്ക്കാൻ ആവാത്ത കുമാരനെ
ഭാവിഹീനനാക്കീടാൻ ദുഷ്ടനാം സചിവനും
ആവതായ് ആലോചിച്ചാൻ; ആയിതങ്ങൊരു വിദ്യ

ആജന്മപാപിക്കടൻ; ദൈവമേ! ശിവ! ശിവ!
അന്നത്തിൽ വിഷം ചേർത്തു് കൊന്നിടാൻ കുമാരനെ
തന്നെത്താൻ വിചാരിച്ച് കൈതവം കാട്ടീടിനാൻ.
ഭോജനം നല്കാനെന്ന വ്യാജേന രാജാവിന്റെ
ജീവനാം കുമാരനെ ക്ഷണിക്കാൻ ചെന്നിട്ടുടൻ
രാജാധിരാജൻ തന്നോടായുടൻ സചിവനും
ക്ഷേമമായ് വിചാരങ്ങൾ മൊഴിഞ്ഞു തുടങ്ങിനാൻ:—
''വീരാ! ശ്രീമഹീപാലാ! ഭൂപാല തിലകമേ!
ധീരഹീനനാമെന്റെ പ്രാർത്ഥന കേൾക്കേണമേ!
എന്നുടെ സുതൻ തന്റെ ജന്മനക്ഷത്രം നാളെ
വന്നിടുന്നതുമൂലം മണികണ്ഠനെ ഭവാൻ
ഉണ്ണുവാനയയ്ക്കേണം വന്നിടും മഹാഭാഗ്യം
എന്നുടെ കുമാരനും മററുള്ള ബന്ധുക്കൾക്കും
ഇങ്ങിനെ മമാന്തരേ സംഗതിയാവാൻ ഹേതു—
വെൻമനം തന്നിൽ തിരു മണികണ്ഠൻ വസിയ്ക്കയാൽ.
ഉണ്ടെനിക്കേറെയുള്ളം ഉണ്ണിയാം മണികണ്ഠ—
സുന്ദരാംഗനിൽ മമ നന്ദന സമാനമായ്.
എന്നുടെ കുമാരനും ചിത്തമങ്ങേറും തവ
നന്ദനൻ തന്നിലെന്നും ചൊല്ലുന്നേൻ മഹീപതേ.
ധന്യനാം മണികണ്ഠൻ വന്ന നാൾ മുതൽ ഞാനും
അന്നത്തെയൊരുനേരം നൽകുവാൻ കൊതിക്കുന്നേൻ.
മൻമനോഗതം ഇന്നു് സാധിതമാക്കീടണേ
മന്നവകുലോത്തമാ! പൂജ്യനാം മഹീപതേ!

സജ്ജനോത്തംസം രാജശേഖരൻ മുദാ വേഗം
ദുഷ്ടനാം സചിവന്റെ കാപട്യം നിനയ്ക്കാതെ
ഉണ്ണിയാം മണികണ്ഠനുണ്ണിയെ ഉണ്ടീടുവാനു—
ത്സാഹത്തോടെ വിളിച്ചരുളിച്ചെയ്തീടിനാൻ.
മന്ത്രിതന്നുള്ളം മുന്നം ഉള്ളത്തിൽ പേറുന്നൊരു
മന്ത്രധാരിതൻ സൂനു ഉത്സാഹസമന്വിതം
മന്ത്രിഗേഹത്തിൽ പുറത്തെത്തിയ നേരം മന്ത്രി
കളത്രപുത്രമിത്രാന്വിതം ഉണ്ണിയെ എതിരേററാൻ.
നല്ലപോൽ അഭ്യംഗസ്നാനാദികൾ ചെയ്യിപ്പിച്ചാൻ
കല്യനാം കുമാരനെ മൂർഖനാം സചിവനും.
നല്ലിളം നീലപ്പട്ടും മെല്ലവേയണിയിച്ചാൻ
തുല്യരായ് ഭുജിച്ചീടാൻ മെല്ലവേയിരുത്തിനാൻ.
നല്ലപോൽ വിഭവങ്ങളൊക്കവേ വിളമ്പിയും
നല്ലന്നം വിഷംചേർത്തു് ശ്രീമണിക്കുമാരനു്

സ്വാമിയേ ശരണം അയ്യപ്പാ!

മെല്ലവേ വിളമ്പിയങ്ങുണ്ടുകൊള്ളുവാൻ സജ്ജ
കുടിലനാം മന്ത്രി വേഗാൽ ചെയ്യുന്ന നേരത്തിങ്കൽ;
പണ്ടു് കാകോളം നിജ കണ്ഠത്തിലുറപ്പിച്ച
താണ്ഡവപ്രിയൻ പുത്രൻ അമ്മയെ വിചാരിച്ചാൻ.
സർവദോഷാപഹാരി ശ്രീകണ്ഠനിഷേവിതൻ
സർവജ്ഞൻ ശ്രീവൈകുണ്ഠൻ സജ്ജനമനോഗമ്യൻ
സർവാർത്തിഹരൻ മങ്കലക്ഷ്മി തൻ പ്രാണേശ്വരൻ
ഗർവ്വമാനസ്സർക്കെന്നും കാലനാം മഹാവിഷ്ണു
ഗർവ്വിയാം സചിവൻെറ ഗർവങ്ങളൊടുക്കുവാൻ
ശർവ സൂനുവിൻ തുണക്കയച്ചാൻ നാഗാശിയെ.

പന്നഗാരിയും വേഗാൽ പന്തളം പ്രവേശിച്ച്
നന്നായി പീയൂഷത്തെ അന്നത്തിൽ തളിച്ചപ്പോാം
പീയൂഷാന്നമായ് തീർന്ന ഉണ്ണിതൻ ഭുക്താന്നിനെ
പീയൂഷ സമം മമ നാഥനുമുണ്ടീടിനാൻ!
വ്യാജമായ് ദുരന്തങ്ങൾ ചെയ്തോരു മന്ത്രിക്കുണ്ടോ
ആണ്ടവൻ മായാലീല കാണ്മതിൻ അവകാശം?
ഭോജനം മൃഷ്ടാന്നമായ് തീർന്നപ്പോൾ മണികണ്ഠൻ
ഭോഷ്കനോടുരചെയ്താൻ ശ്രേഷ്ടമായിതു സദ്യ.
മൻ മനോവാസ്സിൻ! മഹാ ദൈവമേ! മണികണ്ഠാ!
എന്നുമേ ധർമ്മാചാര ചിത്തരെ പാലിക്കേണേ!
നിന്മഹാലീലയല്ലെന്യേ യാതൊന്നും ലോകങ്ങളിൽ
വൻകലിക്കന്ത്യം ചെയ്വാൻ ശക്തിയുമില്ലെൻ ദേവാ!
നിൻമഹാ ഭക്തൗഘങ്ങൾ സന്തതം രമിച്ചീടാൻ
വൻകാട്ടിൽ തപം ചെയ്യും തമ്പുരാൻ ഭഗവാനേ!
നിൻതിരു പാദാബ്ജങ്ങൾ മാത്രമാണേകാശ്രയം!
അംബുജവിലോചനാ! പാഹി പാഹിമാം വിഭോ!
താരകപരബ്രഹ്മം പാരമായ് തപിച്ചീടാൻ
ഘോരനാം രാജമന്ത്രി പാരമായ് ശ്രമിച്ചപ്പോൾ,
പാരുകൾ നാഥൻ മമ തമ്പുരാൻ അയ്യപ്പൻെറ
മാതാവാം മഹാവിഷ്ണു മായാഹാരിയാം ദൈവം!
പാരാതെ വിഷാംശങ്ങൾ ദൂരെയാക്കുവാൻ തത്ര
നാഗാരിഗളമേറി പീയൂഷം തളിച്ചതിൻ
സാരാംശങ്ങൾ തന്നെ എന്നെന്നും നാഗാരിയെ
താരകസ്വരൂപൻെറ ആഘോഷങ്ങളിൻ മീതേ
പാരമായ് കാണുന്നതിൻ ഹേതുവെന്നോതീടുന്നേൻ;
പാരാതെ നവാക്ഷരി ഘോഷണം ചെയ്യേണമേ.
ഘോരനാം കലി പാരം തോരാതെ വിഷമെല്ലാം

മാരണം വിതച്ചീടാൻ ചാരരിൽക്കൂടി എന്നും
താരകസ്വരൂപൻെറ ഭക്തരെ തപിപ്പിപ്പാൻ
തീരാതെ ശ്രമിയ്ക്കുമ്പോൾ ശ്രീമഹാപരബ്രഹ്മം
തത്രയസ്ഥലം മീതേ പക്ഷിവാഹനനായി
പ്രത്യക്ഷപ്പെടുന്നതും ഭക്തർക്ക് കാണായ് വരും!

നാഗാരി വാഹന നന്ദനനേ!
എൻ, നാഗവിഭൂഷണ നന്ദനനേ!
ദക്ഷാരി നന്ദന ശ്രീ അയ്യനേ!
എൻ, മനതാരിൽ കുടി വാഴും ശ്രീ അയ്യനേ!
കലിയുഗ രക്ഷകാ! വരദായകാ!
ശ്രീ ശബരിയിൽ കുടിവാഴും ശ്രീ ദായകാ!
കനിയേണമേ! കൃപ ചൊരിയേണമേ!
തവ പദതാരിൽ മമ ഗാത്രം പതിയേണമേ!

മാരണം ചെയ്‌വാൻ മന്ത്രി വിഷച്ചോർ വിളമ്പീട്ടും
മാരണം വരായ്കയാൽ മാനസ്സേ ലജ്ജാകോപ–
ഭാവങ്ങൾ മദിച്ചുടൻ മന്ത്രിയും ഭഗവാനെ
നായാടി വനം പൂകാൻ ബാലരാം സഖാക്കളെ
ചാലവേ നിയോഗിച്ച് ബാലന്മാർ മണികണ്ഠ–
ബാലനെക്കൂട്ടി കാട്ടിൽ നായാടാൻ ഗമിച്ചുടൻ.
ഉണ്ണിക്കായ് സചിവനാൽ മൃഗയാ വിനോദങ്ങൾ
നന്നായ് ചെയ്യുതാമെന്ന് മന്നനും വിചാരിച്ചാൻ.
ബാലന്മാർ കരങ്ങളിൽ യോജ്യമാം ശസ്ത്രങ്ങളെ
ചാലവേ ധരിച്ചങ്ങ് പോകുമ്പോൾ മണികണ്ഠൻ
ഹസ്ത ശൂന്യനായ് നിജ കൂട്ടരോടൊരുമിച്ച്
ചിത്തമോദത്തോടുടൻ ആരണ്യം പ്രവേശിച്ചാൻ.
വൻപുലി സിംഹം ചെന്നായ് തുംഗരാം മൃഗങ്ങളാൽ
ഭംഗമായിട്ടും മണികണ്ഠനെന്നുറച്ചുള്ളം
ഭംഗിയായ് ഭൂഭാരത്തെയാളുവാൻ മോഹിച്ചോരു
വംഗനാം മന്ത്രിക്കേററാൻ പിന്നെയും ദുർഭാഗ്യങ്ങൾ.
നായാടി വനങ്ങളിൽ ആനായബാലർക്കൊപ്പം
ആയുധ വിഹീനനായ് ആനന്ദക്കളേബരൻ
ആർത്തമോദത്താൽ ഓടി നടക്കുന്നളവൊരു
ആർത്തി വന്നണഞ്ഞത്ര ധൂർത്തരാം ബാലന്മാർക്ക്.
തുംഗനാം ഇലവിൻെറ പോട്ടിലങ്ങുറങ്ങീടും
തുംഗനാം സിംഹത്തിൻെറ മുന്നിലായ്‌പെട്ടീടിനാർ.

സ്വാമിയേ ശരണം അയ്യപ്പാ!

നിദ്രയും കുറച്ചവൻ ഗർജ്ജനം ചെയ്കും വേഗം
ഭർത്സനം ചെയ്വാൻ തക്ക ചേഷ്ടകൾ കാട്ടീടുമ്പോൾ
മാത്സര്യം നശിച്ചപോയ് ജീവനും പോവാറായി
സംഗഹീനരായ് സ്തംഭരൂപികളായിട്ടത്ര
കൺമണി താഴെച്ചാട്ടം പോലെയായ് നേത്രങ്ങളും;
ശബ്ദമെന്യേ രവംചെയ്യുവാൻ വിവർണ്ണരായ്
കൊച്ചന്മാർ ഒരുമ്പെട്ടാർ; ചാവാറായ് നിരൂപിച്ചാർ!
ആയുധം ധരിച്ചോരു കരങ്ങൾ താഴ്പോട്ടായി
ജീവനും താഴ്പോട്ടാവാൻ തുടങ്ങിനിലകൊണ്ടാർ.
ആയുധം ധരിക്കാത്ത ധീരനാം മണികണ്ഠൻ
ആനായബാലർ മുമ്പിൽ നിന്നുടൻ മൃഗേന്ദ്രനെ
പോകുവാനറിയിച്ചാൻ ഹസ്തസജ്ഞയാ അപ്പോൾ
ആ ഗജാരിയും വന്ന് മണികണ്ഠ പാദാഗ്രത്തിൽ
വേഗേന നക്കീടിനാൻ കുമ്പിട്ട് ഭൂമൗ വീണാൻ!
മോദമറേറാരു ബാലർ കൺകളിൽ കണ്ടാരപ്പോൾ
ശ്രീമണികണ്ഠൻതന്നെ കേസരി ഗളത്തിങ്കൽ!
എണ്ണമറേറാരു മാത്രയ്ക്കുള്ളിലായ് മണികണ്ഠൻ
തന്നെയായ് പിള്ളേർ കണ്ടാർ സിംഹവും മറഞ്ഞുതേ!
ബാലന്മാർ മനംതോറും ശ്രീമണികുമാരൻെറ
ലീലകൾ ഓർത്തിട്ടുടൻ പുൽകിനാർ മണികണ്ഠം!
ബാലന്മാർ മൊഴികളാൽ രാജ്യമങ്ങെല്ലാടവും
ശ്രീമണിക്കരുന്നിൻെറ ധൈര്യത്തെ പുകഴ്ത്തിനാർ.
ചാരത്താകിലും അല്ല ദൂരത്താകിലും മമ
നാഥനെ നിനയ്ക്കുന്നോർക്കാപത്ത് ബാന്ധവൻ ദേവൻ!
ജീവനായ് മണികണ്ഠം ചിത്തത്തിൽ വിചാരിക്കും
രാജനുള്ളത്തിൽ ബാലൻ ജീവജീവനായ് തീർന്നാൻ!

പ്രാണിനാഥനെ കൊല്ലാൻ ചിന്തിച്ച ഖലൻമന്ത്രി
മാനഹാനിയും പൂണ്ടു കോപവും പൂണ്ടീടിനാൻ.
ജീവനാശത്തെയേതു് രീതിയിൽ വരുത്താനും
ക്രൂരനാം മന്ത്രിചെയ്ത ദുഷ്ക്കൃതങ്ങളെ ഓർക്കിൽ
ചൊല്ലുവാനെനിക്കൊട്ടും പ്രാപ്തിയുമില്ലയല്ല
നല്ലപോൽ പാപങ്ങളും എത്തുമെന്നോർത്തീടുന്നേൻ.
പാപസാരങ്ങൾ പോക്കും പാപാരിപ്പൊരുളിനെ
പാപിയാം സചിവനാൽ നാമാവശേഷം ചെയ്വാൻ
ചെയ്തെതാം കർമ്മങ്ങളെ ലേശമെങ്കിലും ഭക്തർ
കൈതവങ്ങളെപ്പോക്കാൻ ചൊല്ലണമെന്നോതിയോൻ
തമ്പുരാൻ അയ്യപ്പൻെറ അൻപിനാൽ മാത്രം ഞാനും

സംപ്രതി ചിലതിപ്പോൾ ചൊല്ലിയെന്നതേയുള്ളൂ.
കാലമങ്ങേതാകിലും കൈതവങ്ങളെ ചെയ്‌വാൻ
ചാലവേ പ്രിയമേറും ഖലന്മാർക്കതും ചൊല്ലാം.
ആയിരത്തെട്ടായ് നീചകർമ്മങ്ങൾ തുടർന്നിട്ടും
ആയവയെല്ലാന്നം ദീനഭാവങ്ങൾ കമാരനിൽ
പോറലേല്പിക്കാൻപോലും ആയതില്ലെന്നാകിലോ
ആയതാക്ഷൻ തൻ ലീലാവൈഭവം ചിത്രം! ചിത്രം!
മുപ്പതുദിനം കൂടാൻ ബാക്കിയായ് ഒരുദിനം
നില്ക്കുമ്പോൾ കുടിലൻ വീണ്ടും ചിന്തിച്ചാനൊരു തന്ത്രം.
തന്ത്രത്തിൽ മഹാറാണീമാനസം മറിക്കുമ്പോൾ
തന്ത്രമായ് തീരും മമ തന്ത്രമെന്നുറച്ചവൻ.
തന്ത്രങ്ങൾ അസംഖ്യമായ് വ്യർത്ഥമായ് എന്നാകിലും
കുതന്ത്രബുദ്ധികൾക്കുണ്ടോ സത്ഭാവം തോന്നീടുന്നു?

അന്തപുരത്തിൽ ഛിദ്രം കൂട്ടുവാൻ ഖലൻ മന്ത്രി
രാജ്ഞിതൻ അന്തപ്പുരവാതിൽക്കലണഞ്ഞുടൻ
പ്രാർത്ഥിച്ചാൻ മഹാറാണിക്കിഷ്ടമാം ദുർബുദ്ധികൾ
വാർത്തകൾക്കധീനമാം മാനസ്സർ വലഞ്ഞുപോം.
തീഷ്ണമാം പാതിവ്രത്യം സൂക്ഷിക്കും പെരുംദേവി—
ക്കൂഷ്ണമായ് തോന്നി ദുഷ്ടവാണികളെന്നാകിലും
കഷ്ടകാലത്തിൽ പെട്ടപോകുന്നോർ ശലഭങ്ങൾ—
ക്കിഷ്ടമായ്ത്തന്നെ അഗ്നി എന്നപോൽ ചമഞ്ഞുതേ!
തന്നുടെ സുതനാകും രാജരാജനും ജ്യേഷ്ഠ
നന്ദനൻ മണികണ്ഠനുണ്ണിയും രണ്ടല്ലെന്ന
ചിന്തയിൽവാഴും റാണിക്കന്തരംഗത്തിൽ
മണികണ്ഠനിൽ വാത്സല്യങ്ങൾ ന്യൂനമാക്കുവാൻ
മന്ത്രിക്കാവാതെ ചമഞ്ഞപ്പോൾ ഹീനചിത്തനാമവൻ
പാരാതെയപേക്ഷിച്ചാൻ "വന്ദ്യയാം പെരുംദേവീ;
ധന്യയായ് ആമോദങ്ങൾ നുകർന്ന് വസിക്കുവാൻ
ഇന്നിവൻ ചൊല്ലുംമൊഴി നന്നായി കേൾക്കേണമേ!
"വീരനെന്നാലും സൂതപുത്രനെ കുരുവീരൻ
പ്രീതനായ് നിനച്ചേറെ സ്ഥാനമാനങ്ങൾ നൽകി
ജീവനു് സമാനമായ് കല്പിക്ക നിമിത്തമായ്
വീരനാം സുയോധനവംശവും മുടിഞ്ഞീലേ?
മാതുലൻ പ്രഹസ്തൻെറ കാരിയം ശ്രവിക്കയാൽ
ലോകകണ്ടനം സർവ്വം പോയതൊന്നോർക്കുന്നുണ്ടോ?
തന്നുടെ ഗുരുചിത്തം നിനയാതിരിക്കയാൽ
ധന്യനെന്നാലും മഹാബലവാൻ മാവേലിക്കു്

സ്വാമിയേ ശരണം അയ്യപ്പാ!

വെക്കത്തിൽ സൗഭാഗ്യങ്ങൾ സർവ്വത്തും പോയില്ലയോ
തക്കത്തിൽ അധോലോക ഗതിയും പ്രാപിച്ചീലേ?
ആകയാൽ വംശസ്ഥാനമാനങ്ങൾ ഇല്ലാതുള്ള
കാനനവംശൻ തന്നെ സ്ഥാനത്തായ് പ്രതിഷ്ഠിക്കിൽ
സ്ഥാനിയായ് രാജാവായ് ശാസനം നടത്തേണ്ട
മാനിയാം തവസൂനു സ്ഥാനഹീനനാവില്ലേ?
സ്ഥാനങ്ങൾ വന്നീടുമ്പോൾ മാനബന്ധങ്ങൾ കാണ്മാൻ
കാനനോത്ഭവനുണ്ടോ ചിന്തയുമുണ്ടാകുന്നു?
എന്നുമേ അന്യന്മാർക്കായ് സ്ഥാനങ്ങൾ നൽകീടുവാൻ
നന്നായ് നിനച്ചീടാൻ ഓതിടും വിബുധന്മാർ.
പാണ്ഡ്യവംശോത്ഭവേ ജാതനാം തവ സൂനു
പന്തളഭൂപാലനായ് രാജരാജനെ നാളെ
രാജാവായ് വാഴിയ്ക്കായ്കിൽ ചാവാതെ ജീവിപ്പതും
മാതാവാം ദേവിക്കത്രെ യോഗ്യമല്ലേതും ചൊല്ലാം.
ശുദ്ധനാം മഹാരാജചിത്തത്തെ ഭ്രമിപ്പിപ്പാൻ
ക്ഷുദ്രകർമ്മങ്ങൾ ചെയ്യുമൂലം ഈ മണികണ്ഠൻ
രാജാവായ് പുലർകാലെ വാണീടുന്നതിൽ മുന്നേ
വാഴണം രാജാവായി രാജരാജനും മുദാ.
നല്ലതു ഭവിപ്പാനായ് അടിയൻ മൊഴിഞ്ഞവ
വല്ലാതായ് തോന്നീടൊലാ കല്യയാം മഹാരാജ്ഞീ.''

ശുദ്ധമെന്നാലും രക്തസാന്നിധ്യം പളുങ്കിനെ
തത്വർണ്ണമാക്കീടുന്ന പോലെയായ് മഹാറാണി!
സത്യഹീനന്റെ ഹീനചിത്തങ്ങൾ ഗ്രഹിച്ചപ്പോൾ
സത്യമെന്നോർത്തിട്ടവൾ ബുദ്ധിയും കെട്ടീടിനാൾ.
എത്രയും ബദ്ധപ്പെട്ടും മാനസേ ഖേദം പൂണ്ടും
മത്തവാരണം പോലെ ചേഷ്ടകൾ കൂട്ടീടിനാൾ.
''എന്നുടെ കുമാരനെ രാജാവായ് വാഴിച്ചീടൻ
എന്നെയും തുണയ്ക്കേണേ'' എന്നവൾ വിലപിച്ചാൾ.
മറിമായക്കാരനാം മന്ത്രിയും പറഞ്ഞപ്പോൾ:
''മതിമാൻ മുഖിയാളേ; കേൾക്കവെൻ മനോഗതം;
കാലമിന്നധികമായ് ഇല്ലാതാകുക മൂലം
കാലക്കേടുകൾ പോവാനുള്ളതാം രഹസ്യങ്ങൾ
ചൊല്ലുവനിപ്പോൾ തവഹിതങ്ങൾ സാധിച്ചീടും
നല്ലതേ തോന്നൂ അല്ലൽ പോയീടുമസംശയം.
ചൊല്ലെഴും മഹാഭാഗേ! നോവുകൾ നടിച്ചിപ്പോൾ
അല്ലലായ് ഭൂമണ്ഡലേ വീണുടൻ കരകെടോ;
ചൊല്ലെഴും തവകാന്തൻ അല്ലലാത്മനാ വന്ന്

വല്ലാതെ ഉഴൽവതും കാണുന്ന നേരം തന്നിൽ
പ്രാണങ്ങൾ പോയീടുന്ന രോദനം ചെയ്തീടെടോ
പ്രാണനാഥനും ദീനചിത്തനായിടുമപ്പോൾ.
പ്രാണനാഥനും രോഗവാരണം വരുത്തീടാൻ
പ്രാപ്തരാം വൈദ്യന്മാരെ വേഗേന വരുത്തീടും.
വൈദ്യന്മാർക്കുപദേശങ്ങൾ ഏകീടും മുന്നം മൂലം
വൈദ്യന്മാരുരച്ചീടും നാൽത്തുടം പുലിപ്പാലിൽ
യോഗ്യമാം മരുന്നിപ്പോൾ നൽകിടാതിരുന്നീടിൽ
യോഗ്യമാവുമോ രാജാ! റാണിതൻ പ്രേതം കാണ്മാൻ?
നേരത്രേ പറഞ്ഞീടാം റാണിക്ക് സൗഖ്യത്തിനായ്
മേമ്പൊടിയൊന്നേയുള്ളൂ വ്യാഘ്രദുഗ്ദ്ധമാണത്രേ!
ലഭ്യമോ പുലിപ്പാല്പ് ലോകത്തിൽ നരന്മാർക്ക്?
അല്ലലായ് രാജനുള്ളം വല്ലാതായ്‌വരുമപ്പോൾ.
പ്രാണനൊപ്പമായ് ഉള്ളം സ്നേഹിക്കും ഭവതിയെ
പ്രാണനെന്യേ കാണ്മാൻ രാജനും നിനപ്പീലാ!
പ്രാണഹാനിക്കാരാനും പോവാതെ വന്നീടുമ്പോൾ
കാനനക്കുമാരനും പോയീടുമന്നേരത്തിൽ.
അന്നത്തെ തിന്നീടുന്നോൻ നന്ദികൾ ചെയ്തീടണ--
മെന്ന ചിന്തയാൽ പോകും കാനനേ മണികണ്ഠൻ.
വന്നീടുകില്ലയവൻ അന്നമായ്ത്തീർക്കും വ്യാഘ്രം
പിന്നെയൊന്നൊന്നായ് സൊല്ല തീർന്നീടുമസംശയം.
വന്നിടും സൗഭാഗ്യങ്ങൾ ദേവിക്കും കുമാരനും
എന്ന് ഞാൻ ചൊല്ലീടുന്നേൻ; ഏഴയാം തവ ദാസൻ.
സുഭഗേ! മഹാഭാഗേ! അഹിതങ്ങളെ ചൊല്‌വാൻ
അറിയാത്തുള്ളോനേയും പാലിച്ചുകൊള്ളേണമേ!

മന്ത്രിഭാഷിതങ്ങളെ മന്ത്രമായ് നിനച്ചോളാം
പന്തളരാജ്ഞി തത്ര നോവുകൾ നടിച്ചുടൻ
ദിക്കുകൾ ഞെട്ടും വണ്ണം പൊട്ടിക്കരഞ്ഞിട്ടവൾ
പൃഥ്വിയിൽ കിടന്നേറെയലറിമുറയിട്ടാൾ.

നന്ദനാഭിഷേകത്തിൻ ചിന്തകൾ ചൊല്ലീടുവാൻ
തൻപ്രിയ നികടത്തിൽ അൻപിനാൽ മഹാരാജൻ
വൻപ്രീതികലർന്നുടൻ സാമ്പ്രതം വന്നീടുമ്പോൾ
തൻപ്രിയ തന്നെ രാജൻ ദുഖാബ്ധൗ കണ്ടീടിനാൻ.
കാർക്കുന്തൽ പറന്നേററം പൊടിയും പുരണ്ടഹോ
പോർമുലക്കച്ച തന്മേൽ ചെളിയും നിറഞ്ഞോരു
പ്രാണനാഥ തൻ ദീന ഭാവങ്ങൾ നോക്കീടുവാൻ
പ്രാണശക്തിയും പോരാ രാജാവിനന്നേരത്തിൽ!

സ്വാമിയേ ശരണം അയ്യപ്പാ!

ഏറിയ നോവാൽ ഭൂമിമണ്ഡലേ ഉരുണ്ടീടും
റാണിതൻ ദീനതങ്ങൾ ഉള്ളമഞ്ഞുരുക്കുന്ന
രാജാവു് സചിവനെ വരുത്തിയരുൾ ചെയ്താൻ
വേഗേന വരുത്തേണം യോഗ്യരാം വൈദ്യന്മാരെ.
രാജാവിൻറുള്ളം നന്നായ് നടത്തും സചിവനാൽ
രാജവൈദ്യന്മാരപ്പോൾ പാരാതെ എത്തീടിനാർ.
മന്ത്രി കാംക്ഷിതമെല്ലാം വൈദ്യരോടുരചെയ്താൻ
മന്ത്രവാദങ്ങൾ ചെയ്യോൻ; നിർദ്ദയൻ; മഹാശഠൻ!
രാജവൈദ്യന്മാർ ധനമോഹത്താൽ മന്ത്രിഹിതം
ഗൂഢമായ് ചിന്തിച്ചിട്ടങ്ങുരച്ചാൻ നരേശനോട്,
''രോഗവാരണത്തിനായ് സാരമാം മരുന്നുകൾ
വേഗമായ് നൽകീടിലും ആയിടാ സാരാംശമായ്;
മേമ്പൊടിയായീടേണം നാൽതുടം പുലിപ്പാലു്
തേൻമൊഴിക്കുടൻ സൗഖ്യമാർന്നിഹ മേവീടുവാൻ.
രോഗശക്തിയാൽ ദേവി ചാവാനായ് തുടങ്ങുന്ന
ഹേതുക്കൾ തടുപ്പാനായ് വ്യാഘ്രദുഗ്ദ്ധമെന്യേ
വേറൊരു മരുന്നിനും സ്ഥാനമില്ലിപ്പോൾ രാജാ;
ഏറെ നാൾ ചെന്നീടാതെ പെററൊരു വ്യാഘ്രത്തിൻെറ
പാലു് നാഴിയെ ഭവാൻ വരുത്തൂ മഹാരാജൻ.''

ഭിഷഗ്വരോക്തികൾ കേട്ടു് സ്തബ്ധനാം രാജൻ മുന്നിൽ
ഭിഷഗ്വരോത്തമ സൂനു ഉണ്ണിയാം മണികണ്ഠൻ
വേഗേന നമസ്ക്കരിച്ചോതിനാൻ ''മമ താതൻ
ധന്യനല്ലയോ; എന്നും നന്മയിൽ കഴിഞ്ഞാലും.
അമ്മതൻ രക്ഷയ്ക്കായിട്ടിന്നിഹ പുലിപ്പാലു്
കൊണ്ടുവന്നീടും ഞാനും ആജ്ഞ നൽകുവെൻറച്ഛാ.''
ഏവമങ്ങോതി ബാലൻ പോകുവാൻ മുതിർന്നപ്പോൾ
ബാലനെ തടഞ്ഞരുൾ ചെയ്താനാമഹീപതി
''വല്ലാതായ് എന്നാകിലും മൽ പ്രാണസമനാകും
കല്യനാം മണികണ്ഠാ പോയിടാ കാന്താരത്തിൽ.
പാൽ കറന്നീടാൻ പെററ വ്യാഘ്രിയെ മുന്നിൽ കണ്ടാൽ
പോവതു് നീയുമെനിക്കു് എന്നമേ ശിവ! ശിവ!
നിൻപാദ ദാസ്യം ചെയ്തു് സന്തതം മരുവീടും
പാണ്ഡ്യനോടെന്തേ ദേവാ കോപമാർന്നീടാനിന്നു്?
ഇമ്മഹാ പാപിക്കെന്നും രക്ഷകനാകും ദേവാ!
ശങ്കരാ! ആതങ്കങ്ങൾ സന്തതം നീക്കീടണേ''
ഇങ്ങിനെ കരഞ്ഞേററം വിക്ളബം പൂണ്ടീടുന്ന
സന്മതിയോടായപ്പോൾ വിഷ്ടപേശ്വരൻ ചൊന്നാൻ

''സന്മതേ തവ ഹിതം ചെയ്യേണ്ട പുത്രൻ ഞാനും;
എന്നുടെ പിതാവിൻെറ ഖിന്നത മാററീടാഞ്ഞാൽ
എന്നുമേ ഉലകത്തിൽ കൃതഘ്നനായിടും ഞാനും
ഇന്നു് ഞാൻ വരുത്തീടാം വ്യാഘ്രത്തിൻ നറും പാലു്.
തിന്നുന്ന ചോററിനു് കൂർ ചെയ്യാതിരുന്നീടും
നിന്ദ്യനായ് എന്നെ ചൊന്നാൽ നല്ലതോ മഹാമതേ''
ധന്യനാം മണികണ്ഠൻ ഇങ്ങിനെ ചൊല്ലും നേരം
വൻമഹാ പാപങ്ങളിലാണ്ടുപോം എന്ന ചിന്ത
സന്മതി മനന്തോറും മഥനം ചെയ്കയാൽ രാജൻ
കൺമണി കുമാരനെ പുണർന്നു് വിലപിച്ചാൻ.
ദീനനായ് കരഞ്ഞീടുമച്ഛൻെറ മുഖം നോക്കി
ദീനവത്സലൻ മണികണ്ഠനും ഓതീടിനാൻ:—
''എന്തുപോൽ താതാ ഭവാൻ ഈവിധം വിലാപങ്ങൾ
ചിന്തയെന്യേ ചെയ്‌വാൻ എന്തൊരു ഹേതുക്കളും?
ഹന്ത ഞാൻ ഇവിടത്തിൽ മരുവുന്നതോ തവ
ചിന്തകൾ നീക്കീടുവാനാണെന്നു് ധരിച്ചാലും.
ബന്ധുവായ് എന്നെയോർത്തു് സന്തോഷം കൊണ്ടാലുമേ
ബന്ധമൊന്നുമേ കൂടാതെന്തിനായ് കരയുന്നു?
മാനവേശ്വരാ; ഭവാൻ കേഴാതിന്നിരുന്നാലും
മാനമോടെനിക്കിപ്പോൾ ആജ്ഞകളേകേണമേ.
കാടകം പൂകീട്ടുടൻ വ്യാഘ്രിയെ പിടികൂടി
വാട്ടമില്ലാതിന്നേറെ പാലു് ഞാൻ കൊണ്ടുപനീടാം.
ഇഷ്ടംപോൽ മരുന്നുകൾ മാതാവിനേകുന്നേരം
നഷ്ടമായിടും നോവും മാതാവും സുഖിച്ചീടും.
അന്നത്തെ തരുന്നോർക്കു് നന്ദിയായ് വസിക്കാത്തോൻ
വന്നീടും ജളനെന്നുള്ളൊരാഖ്യയാ ലോകത്തിങ്കൽ.
തന്നീടൂ അനുവാദം ഒന്നുമേ നിനയാതെ
വന്നീടും മഹാഭാഗ്യം ലോകർക്കെന്നറിഞ്ഞാലും.''
വീരബാലകൻ മണികണ്ഠരൻ ഭൂപാലനോ—
ടീവിധം ചൊല്ലീ താതപാദങ്ങൾ തൊഴുന്നേരം
ധീരനാം മഹീപാലൻ ധീരത്വമെല്ലാം പോയി—
ട്ടാകുലപ്പെട്ടും; ഏററം ഭീരുവായ് ചമഞ്ഞുടൻ
രോദനത്തോടെ പ്രിയ പുത്രനെ ആശ്ലേഷിച്ചും
ദീനനാം മഹീപാലൻ ഖിന്നനായ് ചൊല്ലീടിനാൻ:
''പാപിയായ് പതിച്ചോനാമെന്നെ നീ കാരാഗൃഹേ
പാരാതെ അടച്ചുടൻ പാരുകൾ പാലിക്കേണേ!
എന്നുടെ സുതൻ രാജാവാകുന്ന മുഹൂർത്തങ്ങൾ
കൺകളിൽ കാണ്മാൻ കൊതിപൂണ്ടൊരീപാപിക്കിപ്പോൾ

എൻപ്രിയ കുമാരകൻ കാനനേ പോവുന്നതും
എൻപ്രിയദാരം നൊന്തുചാവതും കാണ്മാനിപ്പോൾ
സംഗതി വന്നീടുന്നതോർത്തീടിൽ മഹാപാപ—
മൊന്നിനാലാണെന്നു് ഞാൻ മാനസം പേറീടുന്നേൻ,
വന്ദ്യനാം മകനേ! നീ മാപ്പെനിയ്ക്കേകീടണേ—
യീനിന്ദ്യനെ കാരാഗൃഹം തന്നിലങ്ങടച്ച് ഇപ്പോൾ
ഖിന്നതയെന്യേ രാജ്യപാലനം ചെയ്യേണമേ
മന്നിനെ സദാകാലം പാലിച്ചുകൊള്ളേണമേ!''

പുത്രഭാവങ്ങൾ നീക്കി രക്ഷകനെന്നായ്ക്കാണും
ശ്രേഷ്ഠഭാവങ്ങൾ ഉള്ളിൽ കാണുന്ന പിതാവോട്
ശ്രേഷ്ഠനാം മണികണ്ഠൻ വാട്ടമെന്യേ ഓതി;
''എങ്കിലെൻറച്ഛാ! ഭവാൻ ചെയ്യേണമൊരു സത്യം
എൻമനോഗതങ്ങളെ സാധിതമാക്കീടുവാൻ.''
മായാമാനുഷൻ ദേവൻ മായാഹാരിയാം സ്വാമി
മായയാ പിതാവിനെ മോഹിപ്പിച്ചോരു നേരം
മായയാ മോഹിച്ചോനാം ഭൂപാലൻ അതുകേട്ട്
ആയതു് സാധിച്ചീടാം സത്യം; എന്നോതീടിനാൻ.
കാന്താരം ഗമിച്ചിന്നു് വ്യാഘ്രാദിഗഢത്തെക്കൊണ്ടുവാൻ
പാർത്ഥിവലേശനാം പിതാവാജ്ഞകൾ കനിഞ്ഞാലും;
അല്ലാതൊന്നുണ്ടോ മററ് മോഹങ്ങൾ മഹാമതേ?
ചൊല്ലെഴും മമ താത കീർത്തികൾ പരന്നീടാൻ
ചൊല്ലെഴും സത്യം നന്നായ് പാലിച്ചുകൊള്ളേണമേ.
പുത്രഭാഷിതം കേട്ടിട്ടക്ഷണം മഹാരാജൻ
സ്തബ്ധനായ് ഭൂമൗ വീണാൻ ബദ്ധനാം ഫണംപോലെ.
മോഹാലസ്യങ്ങൾ പൂണ്ടൊരച്ഛനെ കുമാരനും
വേഗേന മടിയിങ്കൽ കിടത്തി തലോടുമ്പോൾ
ഖിന്നരായ് സഭാലോകർ രോദനം ചെയ്തീടിനാർ.
ഖിന്നരായ് മനംനൊന്തു് ഭിന്നരായ് വീണീടിനാർ.
ബദ്ധചിത്തരായ് തത്ര ഏവരും വാണീടുമ്പോൾ
ബദ്ധശോകത്താൽ രാജൻ രോദനം ചെയ്തീടിനാൻ;
''മൽപ്രിയേ! പെരുംദേവീ! എന്തു ഞാൻ ചെയ്തീടേണ്ടൂ?
മൽപ്രിയ സുതനെ ഞാൻ എങ്ങിനെ വെടിഞ്ഞീടും?
മൽപ്രിയം മാത്രം നോക്കി വാഴുമെൻ മണികണ്ഠാ!
ഉൾത്താരിൽ ജ്വലിക്കുന്നേ! ദൈവമേ! ശിവ ശിവ!

ഹന്ത; ഞാൻ മഹാപാപി! എന്തിനായ് മേവീടുന്നു?
വെന്തിതാ നീറീടുന്നേൻ കോസലേശനെ പോലെ!
മൽപുത്രാ! മണികണ്ഠാ! പൊന്നുണ്ണീ! ഭവാനിപ്പോൾ

മൈഥിലി നാഥൻ രാമചന്ദ്രനായ് ഭവിച്ചല്ലോ!
എന്നുടെ പ്രാണേശ്വരി റാണിയാം പെരുംദേവി
വന്നിതാചമഞ്ഞല്ലോ കൈകേയി ആയിട്ടിപ്പോൾ!
മന്ഥരതന്നെ മമ മന്ത്രിയായ് ചമകയാൽ
അന്തരംഗത്തിൽ ചെന്തീ ചന്തമായ് പൊന്തീടുന്നേ!
ഇന്നു ഞാൻ ദശരഥ ഭൂപനായ് കരഞ്ഞീടാൻ
തന്നെയായ് വിധിബലം; ചെന്താർബാണാരേ! നാഥാ!
സന്തതം മനക്കാമ്പിൽ വാഴുമെൻ മഹാദേവാ!
സന്തതം പരിത്രാഹി! സാധുരക്ഷകാ! ശംഭോ!
വത്സാ ഞാൻ നിന്നാലിപ്പോൾ വഞ്ചിതനായേനല്ലോ
മത്സമനായിട്ടേക ദോഷനുണ്ടായീടുമോ?
സത്യത്തെ ത്യജിപ്പാനും പുത്രനെ ത്യജിപ്പാനും
ശക്തിഹീനനാകുന്നോൻ! ഈ പാപിയാം അയോധ്യേശൻ!

ഇന്നിപ്പോൾ ഭവിച്ചതാം നാടകം നിനക്കുകിൽ
വന്നിതാ ഭവിക്കുന്നു രാമാവതാരം പുനഃ
സത്യസന്ധനാം രാജാ രാജശേഖരൻ മുന്നം
സത്യപാലനപരൻ ഈക്ഷ്വാക വംശോത്തമൻ.
മുഗ്ദ്ധയാം പെരുംദേവി കൈകേയി തന്നെ മുന്നം
പുത്രനെ കാന്താരത്തിൽ പായിച്ച മഹാപാപി!
ശക്തയെന്നാലും ചിത്തം മോഹത്തിലാഴ്ത്തീടുവാൻ
ബദ്ധപ്പെട്ടവൻ മന്ത്രി മന്ഥര സുനിശ്ചിതം!
സന്തതം സൗഭാഗ്യയാം പന്തളമയോധ്യയും
ചെന്താമരാക്ഷൻ ദേവൻ ശ്രീരാമൻ അറിഞ്ഞാലും.
തത്വകാര്യാർത്ഥം ദേവൻ സത്യപാലകൻ സ്വാമി
എത്രയോ അവതാരങ്ങൾ പേറുന്നു നിരന്തരം!
ഓരോരോ യുഗംതോറും ലീലകളാടീടുന്നോൻ;
കാലാധിനാഥൻ ധർമ്മശാസ്താവിൻ മഹാലീല!
മീനമായ് കൂർമ്മമായ് പന്നിയായ് നൃസിംഹമായ്
ധീമാനാം വടുരൂപി വാമനസ്വരൂപമായ്,
പാപങ്ങൾ ഹരിച്ചീടാൻ പരശുപാണിയായി,
ഭൂമാതിൻ താപം നീക്കാൻ ശ്രീരാമചന്ദ്രൻ ആയി,
ഭൂമിയിൽ ജീവന്മാർക്കു് ഭോജനം ലഭിക്കുവാൻ
കാലങ്ങൾ തോറും കൃഷിവേലകൾ നിരന്തരം
പാരാതെ പാലിച്ചവൻ കാർഷികവീരൻ ശ്രീമാൻ
രോഹിണീപുത്രൻ ബലഭദ്രരാമനുമായി;
ലോകങ്ങളെല്ലാം ധർമ്മനീതിയിൽ കണ്ടീടുവാൻ
കാമിതങ്ങളെയേകാൻ കന്മഷം ഹനിച്ചീടാൻ

സ്വാമിയേ ശരണം അയ്യപ്പാ!

കംസാദി വങ്കന്മാർക്ക് ഹുംകൃതി നീക്കീടുവാൻ
ഇമ്പമോടവനീതലേ പ്രേമവായ്പുകരം പോററാൻ
സംപ്രതി ഗോക്കരംമൂലം ഭൂമിയിൽ ശ്രീയേകുവാൻ
തമ്പുരാനാകും ശ്രീകൃഷ്ണനായ് അവതാരം
അൻപോട്ട് ധരിച്ചോരു ചിന്മയൻ പരബ്രഹ്മം!
ഇന്നിപ്പോരം കലികാലൻെറ ഹീനമാം ഭാവങ്ങളെ
വന്നിതാ നാശംചെയ്യും ധർമ്മശാസ്താവായ് പരൻ!
പിന്നെ ഇക്കലികാലം ധർമ്മഹാനികരം മാത്രം
കർമ്മമായ് കണ്ടീടുമ്പോരം ധർമ്മശാസനം ചെയ്‌വാൻ
ഖഡ്ഗ പാണിയായ് ദേവൻ ഹീനരെ ഹനിച്ചുടൻ
വിക്രമത്തോടെ സത്യശീലരെ രക്ഷിക്കയും,
അക്രമങ്ങളെ മായ്ച്ചും ക്ഷോണീരക്ഷണം പാർത്തും
ചക്രപാണിയാം ദൈവം ശാസ്താവ് മേവീടുമ്പോരം,
ആവുമോ കലിയെത്ര ഹീനത്വം ചെയ്തീടിലും
ഭൂവിതിൽ നാശം ചെയ്‌വാൻ എന്നു് നാം ഓർക്കേണമേ.
അയ്യപ്പാ! മഹാദേവ നന്ദനാ! പരന്തപാ!
കൈകളിൽ കാത്തീടണേ ദീനരാം കിടാങ്ങളെ.
പിന്നെയും കൃതത്രേതാ ദ്വാപര കലിയുഗം
ഉണ്മയായ് നടത്തുന്ന നമ്മുടെ മണികണ്ഠൻ.
ഇങ്ങിനെ യുഗങ്ങളാൽ കാലസഞ്ചാരം ചെയ്യും
കാലകാലാത്മ സൂനു ശ്രീമഹാപരബ്രഹ്മം.
വൻമഹാ മായാചക്ര ഭ്രമണം നിമിത്തമായ്
ഇമ്മഹി തന്നിൽ ജന്മം കൈവരും നമ്മരംക്കൊന്നും
ഇമ്മഹാ ലീലാചക്ര ഭ്രമണരഹസ്യങ്ങരം
സന്മതിയിങ്കൽ കാണ്മാനെളുതല്ല വിബുധരേ.
സന്മതിയേറീടുവാൻ സത്ഭാവമാളീടുവാൻ
ഇമ്മഹാ ദൈവത്തിൻെറ സേവയെന്യേയാകാ!
തമ്പുരാൻ ഭഗവാനേ! ശ്രീഭൂതനാഥ പ്രഭോ!
കമ്പങ്ങളകററീടാൻ കൈതൊഴാം മഹാ മൂർത്തേ!
വമ്പെഴും പരബ്രഹ്മം ചിന്മയപ്പൊരുരം മുമ്പിൽ
സംഭ്രമത്തോടെ ഭഗ്നാശയചിത്തനായ് കരഞ്ഞീടും
പന്തളേശനെ ദേവൻ തൻകര പത്മങ്ങളാൽ
സംപ്രീതം തലോടിക്കൊണ്ടിമ്പമായ് അരുരംചെയ്താൻ;
''മാനവ ശിഖാമണേ! ഭൂമിയിൽ ഭരിക്കുവാൻ
ഏകനായ് എന്നെമാത്രം കാണ്മതിന്നുചിതമോ?
ലോകകാര്യങ്ങരം ഭംഗ്യാ പാലിക്കും പുമാനല്ലോ
വീരനാം ക്ഷത്ര്യാംശജൻ എന്നാരും ചൊല്ലീടുമ്പോരം,

അന്നദാതാവിൻ ദുഃഖമോരാതെ വസിപ്പവൻ
എന്നെന്നും പന്നീസമൻ എന്നല്ലോ ഭവിപ്പതും?
ഇങ്ങിനെ വിചാരിക്കിൽ അങ്ങ് ഉടൻ അനുജ്ഞകൾ
ഭംഗസത്യനാവാതെ സമ്മതം തന്നാലുമേ;
പോകട്ടെ വനത്തിൽ ഞാൻ പുലിപ്പാലിനായിപ്പോൾ
ആകുലം ശമിച്ചീടും സത്യപാലനാത്മനേ.''
പീയൂഷോപമം പുത്ര വാണികൾ ശ്രവിസ്കയാൽ
സത്യഭൂഷണൻ ദോഷഹീനനാം മഹാരാജൻ
ആശയാ ചൊല്ലിക്കൊണ്ടാൻ ആകാംക്ഷാന്വിതം വേഗാൽ,
''ആഗമപ്പൊരുളാകും നന്ദനാ! മണികണ്ഠാ!
എങ്കിൽ നീ പോയീടെടോ സേനയാസാകംപൂകി
വൻകാട്ടിൽ തനിച്ച് ഇന്ന് പോകൊലാ കുമാരകാ.''
താത വാക്യങ്ങൾ ശ്രുത്വാ ചൊല്ലിനാൻ മണികണ്ഠൻ
''പ്രീതനായ് ആരണ്യത്തിൽ ഏകനായ് പോവാം താതാ;
വ്യൂഹമായ് ചെല്ലുന്നേരം വ്യാഘ്രങ്ങളോടീടുമേ
പ്രീതിയിൽ പാലും കിട്ടാ കൈതവമല്ലേ താതാ!

അനുവാദം നൽകുവെന്നച്ഛാ ഞാൻ പുലിപ്പാല്
പരിചോട് കൊണ്ടിങ്ങ് വന്നുകൊള്ളാം
പരിതാപം മനതാരിൽ കലരാതിന്നിരുന്നാലും
സകലർക്കും മംഗളം നേർന്നീടുന്നേൻ.''

ശ്രീമണികണ്ഠൻ മൊഴി കേട്ടുടൻ ഭൂപാലനും
ഭൂതിസ്കായ് മഹാദേവ സേവകൾ വിചാരിച്ചാൻ
തൃക്കണ്ണൻ ഭഗവാനെ ആവാഹിച്ചിരുത്തിയ
മുക്കണ്ണുള്ളൊരു തേങ്ങാ പൊക്കണം തന്നിൽ ചേർത്ത്
ഭക്ഷണപദാർത്ഥങ്ങൾ ഒപ്പമായ് അതിൽ കെട്ടി,
വെക്കത്തിൽ കുമാരൻെറ ശിരസ്സിൽ വെച്ചിട്ടുടൻ
വെക്കത്തിൽ ഫണിചൂടും നാഥനെ വിചാരിച്ചാൻ;
ഭൂമിപാലകൻ ഭൂമിമൂന്നിനും നാഥൻ തന്നെ
മൂവരു മുകർന്നുടൻ യാത്രയും ചൊല്ലീടിനാൻ
വേഗത്തിലെത്തീടുവാൻ മാനസ്സേ കൊതിച്ചോരു
താതൻെറ പാദംകൂപ്പി ചാപസായകം ചൂടി
മോദമായ് കടാക്ഷത്താലാകവേ വീക്ഷിച്ചുടൻ
ദേവനാം മണികണ്ഠൻ വേഗേന പോകുന്നേരം,
മത്തകളായിട്ടേറം മാരാർത്തി പൂണ്ടീടിനോ–
രപ്പുരേ വാഴും ചില ധൂർത്തരാം തരുണിമാർ
തക്കത്തിൽ ഭഗവാനെ ലീലയാ നോക്കിച്ചൊന്നാർ;
''ചേരുമോ മണികണ്ഠാ ഈവിധം വനയാത്ര?

തീരുമേ തവ ജീവൻ കാനനം തന്നിൽ നൂനം.
ഘോരനാം വ്യാഘ്രം മുന്നിൽ കാണുമ്പോൾ തന്നെ
ഉയിർ പോവതിനാണോ വിധി എന്നു് നീ ചിന്തിച്ചോടാ?
അല്ല, നീ വരുന്നാകിൽ നല്ലപോൽ ക്രീഡിച്ചീടാൻ
നല്ലരാം പുലിക്കുഞ്ഞുങ്ങൾ നൂറിനെ തന്നീടമോ?
കാലിക്കിടാക്കൾ പാരം മോദിപ്പിച്ചീടുമെന്നാലും
ലീലയ്ക്കായ് പുലിക്കുഞ്ഞു് വേണമെന്നു് ധരിച്ചാലും.''

രാഗഭോഗാദി മദമേറിയ തരുണിമാർ
ദേവദേവനോടേവം ധിക്കൃതി പറഞ്ഞപ്പോൾ
കോപമാർന്നതുമില്ല; മോദേന കുമാരനും
''ഏവർക്കുമോരോ പുലിക്കിടാവിനെ തന്നീടുമേ
ലീലയ്ക്കായ്; നിങ്ങൾക്കെന്നു് പാരാതെ വിനോദിപ്പാ–
നേവരും സുഖിച്ചാലും'' എന്നരുൾ ചെയ്തീടിനാൻ.
ധർമ്മനീതികൾ കാണാതധർമ്മം ചിന്തിപ്പോരിൻ
കർമ്മവാസന തന്നെ ഇച്ചൊന്നതെന്നേ വരൂ!
കാലദോഷത്താൽ കാമപൂരണം നിനയ്ക്കുന്ന
ശീലർക്കു് മഹാകാലൻ ധർമ്മശാസ്താവു് നൂനം!
രാഗദ്വേഷാദി സർവ്വം മദിക്കും മനങ്ങളിൽ
രാഗപന്നഗം തന്നെ രാജാവു് ധരിച്ചാലും!
പന്നഗ മനസ്സിങ്കൽ ഖിന്നതയെന്യേ മററ്
തത്വസാരങ്ങൾക്കുണ്ടോ സ്ഥാനങ്ങൾ വന്നീടുന്നു?
പന്തളാധിപസൂനു പോയ്മറഞ്ഞളവപ്പോൾ
സന്തോഷമുണ്ടായേററം മന്ത്രിതന്നുള്ളത്തിങ്കൽ.
ചന്തമായ് നോവേറിയോൾക്കന്തരംഗത്തിൽ പാർക്കിൽ
എന്താകും വിചാരങ്ങളെന്തെന്നു് ചൊല്ലാവതോ?
ചിന്തയാലുള്ളം വെന്ത തമ്പുരാൻ അകതാരിൽ
തൻ പ്രിയ കുമാരനായ് നല്ലതു വന്നീടുവാൻ
തൻ കുലദൈവം ചന്ദ്രധാരിയാം ഭഗവാനെ
സന്തതം പേറീടിനാൻ ശങ്കരാ! ശിവ! ശിവ!
ശങ്കരപാദം മനതാരിങ്കൽ പതിഞ്ഞീടിൽ
സങ്കടങ്ങൾക്കെന്തൊന്നും സ്ഥാനങ്ങളുണ്ടാവുമോ?

## ശ്രീ പൊന്നമ്പലവാസൻ

ശങ്കരാത്മജനാകും മണികണ്ഠൻ മനോഹരൻ
ശങ്കാഹീനനായ് നാടു് പിന്നിടും ദശാന്തരേ;
ശങ്കര ഭൃത്യന്മാരാം ഭൂതസഞ്ചയങ്ങളെ
ശങ്കര മഹാദേവൻ അയച്ചാനാരണ്യത്തിൽ.

സ്വാമിയേ ശരണം അയ്യപ്പാ!

പന്നഗാഭരണേശ്വര നന്ദനൻ ആരണ്യത്തിൽ.
വന്നപ്പോഠം വണങ്ങിനാർ ഭൂതസഞ്ചയം മോദാൽ.
നന്ദിയാൽ നയിച്ചുള്ള ഭൂതവൃന്ദത്തിൽ കാണാം
വന്നുടൻ നമിച്ചോരു തുംഗരാം ഭൂതങ്ങളെ.
വാപരൻ കടുശബ്ദൻ വീരനാം ഘണ്ടാകർണ്ണൻ
ഘോരനാം വീരഭദ്രൻ കൂപനേത്രനും ചേർന്ന്,
കൂപകർണ്ണനും മററ് കുംഭിതുല്യരാം വൻപർ
സംഭ്രമ ഹീനന്മാരാം അൻപതുലക്ഷങ്ങളും!
സംഖ്യയില്ലാതെയുള്ള ഭൂതവൃന്ദത്തോടൊത്ത്
സംഖ്യാനാഥനാം ദേവൻ ശ്രീമണികണ്ഠൻ ചെമ്മേ
ചാലവേ പമ്പാനദീ തീരത്ത് ഗമിച്ചപ്പോഠം
ചാരുവാം നവാക്ഷരി ഘോഷണം കേഠക്കായ് വന്നു!
ദിവ്യരാം സപ്തർഷിമാർ ദിവ്യമാം നവാക്ഷരി
ഭവ്യമായ് ചൊല്ലീടുന്നു ദേവനെ വാഴ്ത്തീടുന്നു.
ബ്രഹ്മർഷിവൃന്ദം തത്ര കന്മഷമകററീടാൻ
ബ്രഹ്മമാം മണികണ്ഠപാദങ്ങഠം കുപ്പീടുന്നു.
ബ്രഹ്മവും ബ്രഹ്മാണ്ഡവും ഒന്നായി തീരുംപോലെ
അന്വയീ ഭാവം വന്നോരമ്മഹാ മുനിശ്രേഷ്ഠർ
സത്വരം ഭൂതേശനെ പൂജിച്ച് അഭിഷേകവും
എത്രയും ഭക്ത്യാചെയ്ത് ഉന്മത്തരായാരവർ!
പമ്പതൻ പുരോഭാഗേ പത്തുയോജന ദൂരെ
സംഗഹീനന്മാരവർ അമ്മഹാ മലമേളിൽ
ഭംഗിയായ് ഹേമം തന്നാൽ തീർത്തൊരാലയം തന്നിൽ
രത്നസിംഹാസനത്തെ സ്ഥാപിച്ചാർ തപശക്ത്യാ!
എണ്ണമറേറാരു നാളിൽ ചെയ്തോരു തപസ്സിൻെറ
എണ്ണമായ് ശക്ത്യാ പണിതീർന്നൊരാക്ഷേത്രം തന്നിൽ
ബന്ധനാശനത്തിനായ് ബന്ധഹീനനാം ദേവൻ
തമ്പുരാൻ പരബ്രഹ്മം നമ്മുടെ പരംപൊരുഠം
അൻപെഴും കലികാലദൈവമാം മണികണ്ഠ—
വന്ദ്യനെ പ്രതിഷ്ഠിച്ചാർ തത്ര തൽ ക്ഷേത്രത്തിങ്കൽ!
ശ്രീഭൂതനാഥൻ ലോകഭൂതിയ്ക്കായ് ഈക്ഷേത്രത്തിൽ
ചാരുരൂപനായ് വാഴും എന്നെന്നും അസംശയം.
മാമുനിവരന്മാരാൽ പൂജകഠം ചെയ്ത് നിത്യം
മാനവദൈവം വാഴും ഇമ്മഹാ ക്ഷേത്രത്തിനെ
പാരുകഠം പതിന്നാലും വർണ്ണിച്ച് വാഴ്ത്തീടുന്നു
ചാരുവാം പൊന്നമ്പലം എന്നുള്ള സത്നാമത്താൽ.
മാനസ്സത്തിങ്കൽ മമ നാഥനെ കാണുന്നോർക്കു്
മാനമായ് പൊന്നമ്പലത്തെ കാണ്മതിൻ ഭാഗ്യം വരും!

സ്വാമിയേ ശരണം അയ്യപ്പാ!

മാനസ്സേ ഭഗവാനിൽ ഭക്തിയില്ലാതെ ഭവ–
മോഹങ്ങളേററി നിത്യം ഭക്തരായ് ചമയുന്ന
രാഗഭക്തന്മാർക്കൊന്നും കണ്ടിടാ പൊന്നമ്പലവും
രാഗച്ചൂളയിലവർ ആണ്ടുപോം അസംശയം!
നാവിനാൽ നവാക്ഷരി ജപിക്കും മനുജർക്ക്
മാനസ്സം തന്നിൽ ഭക്തി താനേ വന്നുദിച്ചീടും.
ഭക്തർക്ക് അഭീഷ്ടങ്ങൾ സർവ്വതും ക്ഷണാർദ്ധത്തിൽ
ക്ഷിപ്രമായ്ക്കനിഞ്ഞീടും വൻകലി നിവാരണൻ.
ഭക്തദാസർ തൻ ദാസചിത്തനാം മണികണ്ഠാ!
സക്തിയോടവിടുത്തെ ദാസനായ് കണ്ടീടു മാം.
മാമുനി നിഷേവിതാ! സ്വർണ്ണാലയത്തിൽ വാഴും
താരകസ്വരൂപമാം മാമകേശ്വരാ! നാഥാ!
മായാ സംഭ്രമാഴിയിൽ ആണ്ടുപോയീടാതെന്നെ
പാലിച്ചുകൊള്ളേണമേ! പങ്കജപ്രിയാ! ദേവാ!
നാടിങ്കൽ ദിനം തോറും കാടുകളേറീടുമ്പോൾ
ആടലായ് മരുവീടും മാനവ കുലങ്ങളെ
പാലനം ചെയ്തീടണേ! ഭഗവൻ നമോ നമ!
പാഹിമാം ദയാസിന്ധോ! മാമലേശ്വരാ ദേവാ!
പത്മലോചനാ ഹരേ! പത്മബാന്ധവ പ്രിയാ!
പത്തുദിക്കിലും തവ മൂർത്തി ഞാൻ കണ്ടീടണേ!
ചത്തുപോയീടുന്നേരം ചിത്തത്തിലെത്തി നീയും
സത്തായി മാറീടണേ! ഭക്തവത്സലാ! നാഥാ!
ഭക്തവത്സലാ! പരി ത്രാഹി മാം ദയാനിധേ!
ഭക്തദാസനായ് എന്നെ തീർത്തീടൂ ഭഗവാനേ!
പങ്കങ്ങളെല്ലാം പോക്കി ശങ്കരാത്മജ പാദ–
പങ്കജങ്ങളിൽ ചേരാൻ വൻ കനിവാർന്നീടണേ!
സമസ്ത ലോകേശ്വരാ! സന്തതം നമസ്ക്കാരം!
നമസ്തേ! ചരാചരാചാര്യനാം ജഗല്പതേ!
നമസ്തേ! ത്രിലോകേശാ! കേശവാത്മജാ! ഹരേ!
നമസ്തേ! കലിഹന്താ! ധർമ്മ സമ്മൂർത്തോത്തമാ!
നമസ്തേ! മോഹിനീസൂനോ! മോഹനാകാരാ! മമ
സമസ്താപരാധങ്ങൾ ക്ഷമസ്വ ദയാനിധേ!
പന്തള നരേശന്റെ ചിന്തിതം സാധിപ്പോനേ!
അന്ധരാം കിടാങ്ങളിൽ കാരുണ്യമുണ്ടാകണേ!
വെന്തുവെന്തീടും കലികാലത്തിൻ കരാളത്വം
ചിന്തചെയ്യുവാൻ പോലും ത്രാണിഹീനനാമെന്നെ
സന്തതം പാലിക്കേണേ! പാഹിമാം ഭഗവാനേ!

സ്വാമിയേ ശരണം അയ്യപ്പാ!

സന്താപാന്തകാ! പാഹി! പാഹി! പാഹിമാം ശൗരേ!
അന്തരംഗത്തിൽ നിന്റെ ദിവ്യമാം നവാക്ഷരി
സന്തതമുദിക്കാനായ് നിൻ പദം നമാമ്യഹം.
പാഹിമാം ഭഗവാനേ! പാഹിമാം മണികണ്ഠാ!
പാഹിമാം നവക്ഷരീ നാഥനാം മമ സ്വാമീ!
മണ്ണിലും മററുള്ളതാം മണ്ണുകളെല്ലാററിലും
കണ്ണായിട്ടെന്നും നീയേ! താരക സ്വരൂപമേ!
നാലബ്ദം എല്ലാത്തിലും നാഥനാം ഭഗവാന്റെ
ലീലകൾ ചൊല്ലീടുമ്പോൾ ദീനങ്ങൾ അകന്നുപോം.

ലോകർ തൻ ദീനങ്ങളെ ന്യൂനമായ് ഭവിപ്പിക്കും
ഭൂതേശ ചരിതങ്ങൾ ചൊല്ലുവാൻ മമ നാഥൻ
ദിവ്യമായ് കടാക്ഷങ്ങൾ ഏകുമെന്നുള്ളത്തിങ്കൽ
നവ്യമായ് പ്രകാശിക്കും അയ്യപ്പ കഥാമൃതം
ആയപോൽ ആറാം കാണ്ഡം തന്നിലിന്നുദിപ്പിച്ച
ആയതാക്ഷനാം സ്വാമീ! ദൈവമേ ദയാനിധേ!
മാലേറി ലോകർ സർവ്വം തപിക്കും ദുരിതങ്ങൾ
ദൂരവേയകററേണേ! ആനന്ദമരുളേണേ!
ചിന്മയാ! ജഗന്മയാ! സന്മയാ! മായാതീതാ!
നന്മയ്ക്കായ് നവാക്ഷരി ഓതുവാൻ കൃപയേകൂ!
വന്ദനം ദയാസിന്ധോ! അന്തകാന്തകാ! ദേവാ!
സന്തതം മമാന്തരേ! വാഴ്കെൻ ഭഗവാനേ!

സ്വാമിയേ ശരണം അയ്യപ്പാ!

ഇതി ശ്രീമദ് അയ്യപ്പഭാഗവതം

ഷഷ്ഠകാണ്ഡം സമാപ്തം.



സ്വാമിയേ ശരണം അയ്യപ്പാ!

ഓം സ്വാമിയേ ശരണം അയ്യപ്പാ!

# സപ്തമ കാണ്ഡം

സ്വാമീ ശബരീശാ! അയ്യപ്പാ ദൈവമേ!
ആമയം പോക്കിടാൻ കുമ്പിടുന്നേൻ.
ശ്രീപാദ പത്മാശ്രയങ്ങളെന്യേ മററ്
പോവതൊരിടത്തുമില്ല നാഥാ!
വന്ദ്യരാം മാമുനി വൃന്ദം ചമച്ചോരു
സുന്ദര പൊന്നമ്പലത്തിൽ ദേവൻ
ധന്യനായ് വാണങ്ങ്മന്നിടം പാലിക്കും
സുന്ദര രൂപനെ വന്ദിക്കുന്നേൻ.
ആർത്തികൾ പോക്കാനീനാലാം യുഗത്തിങ്കൽ
മൂർത്തിയായ് രൂപം ധരിച്ച മൂർത്തേ!
കീർത്തിതമാം തവ കീർത്തനം ഈരേഴ്
പാരിലും നിത്യവും കേട്ടിടുന്നേൻ!
ആർത്തിവിനാശനാ! പാർത്തല രക്ഷകാ!
കാത്തീടൂ ഞങ്ങളെ ദേവദേവാ!
ശംഭോ മഹാദേവാ! നന്ദനാ! ദൈവമേ!
ശംഭോ മഹാദേവാ! തമ്പുരാനേ!

പാരിങ്കൽ മർത്ത്യർക്കെന്നും ഭൂതികളരുളീടും
ഭൂതനാഥാവതാരത്തിൻ കാണ്ഡങ്ങളാറും മുദാ
പാരമായ് ശ്രവിച്ചപ്പോൾ ആനന്ദമേറും മഹാ—
ശൗനകേശ്വരന്മാരും ഏറ്റീടുമാമോദത്താൽ
സാദരം ഭഗവാൻെറ ലീലാവതാരം ശേഷം
സാദരം ഗ്രഹിച്ചുള്ളം കന്മഷമററീടുവാൻ
സാദരം ഗുരുവര്യൻ സൂതജ്ഞാനിതൻ പാദം
സാദരം കുമ്പിട്ടുടൻ ധന്യരായ് നിന്നീടുമ്പോൾ
ജ്ഞാന ശ്രീകേദാരമായ് പാരു് മൂന്നിലും മമ
നാഥനാം അയ്യപ്പനെ സന്തതം ദർശിക്കുന്നോൻ
ബാദരായണ ശിഷ്യൻ ശ്രീമഹാ സൂതജ്ഞാനി
താരകപ്പരംപൊരുൾ ശ്രീധർമ്മ ശാസ്താവിൻെറ
സാരമാം കഥാസാരം പ്രീതനായ് ശേഷം ചൊന്നാൻ

സ്വാമിയേ ശരണം അയ്യപ്പാ!

## ശ്രീ ദക്ഷിണ കൈലാസം

ദേവദേവനാം മണികണ്ഠരൻ വാണീടുന്ന
യോഗിഗമ്യമാം മഹാസ്ഥാനമാർന്നീടും മേട്ടിൽ
ഹേമാഭ ചൂടും നല്ല സുവർണ്ണ ക്ഷേത്രം തന്നിൽ
മോഹനകളേബരൻ ലോകങ്ങൾ രക്ഷിക്കുവാൻ
പ്രീതനായ് സത്തുക്കളാൽ സേവിതനായ് നിത്യം
പ്രീതനായ് വാണീടുന്നു ധർമ്മരക്ഷണം ചെയ്‌വാൻ.
ഹേമസിംഹാസനത്തിലമരും ഭഗവാൻെറ
പാദപത്മങ്ങൾ ചൂടും ഖർജ്ജൂര പീഠത്തിൻെറ
പാർശ്വയുഗ്മങ്ങൾ തോറും വസിക്കും മുനീന്ദ്രന്മാർ
ദേവദേവനായ് നിത്യം പൂജകൾ ചെയ്യുന്നു.
നാകലോകരും മററ് നാനാ ലോകരും ചേർന്ന്
പ്രീതരായ് ഭഗവാന് സ്തുതിഗീതങ്ങൾ ചൊല്ലും
ചേതോമോഹനാരവം ഭൂവുകളഖിലവും
ഭൂതികളേകി നാകതുല്യമായ് ചമയ്ക്കുന്നു.
ബ്രഹ്മമുഖ്യനും ശൂലപാണിയും രമാകാന്തൻ
ഉണ്മയായ് ദേവിമാരോടൊത്ത് വന്നീടുന്നൊരു
പൊന്മലയാളും ദേവ സന്നിധി നിനയ്ക്കുകിൽ
ഇമ്മഹീതലർക്കെല്ലാം വൻമഹാ ഭാഗ്യോദയം!

ബ്രഹ്മപുത്രയും സിന്ധു ഗംഗയാം മഹാനദീ
വെൺമഹാ കൈലാസത്തിൽ ഉദിക്കും കണക്കിന്
പൊന്മല മകുടത്തിൽ നിന്ന് വന്നീടും മൂന്ന്
നിർമ്മല ധാരികളാൽ പമ്പയും ലസിക്കുന്നു.
പാപനാശനൻ ഹരിനന്ദനാഭിഷേകാർത്ഥം
പാപനാശനൻ ശംഭു ദക്ഷിണേ അയച്ചവൾ
പാപനാശനത്തിനായ് ഭൂമിയിൽ ലസിച്ചീടും
പാപനാശിനി പമ്പ; ഗംഗയാം സത്‌വാഹിനി
കൈലാസേ വാഴും മഹാദേവനും അതുപോലെ
ഹേമാദ്രി തലേ വാഴും താരക പരംപൊരുൾ.
സങ്കടം മർത്ത്യർക്കെല്ലാം മാററുന്ന ഗംഗാസ്നാനം
പങ്കങ്ങളകന്നുപോം പമ്പയിൽ സ്നാനം പാർത്താൽ.
ഗംഗാ സ്നാനവും ബലിപൂജയും നിനപ്പവർ
സംഗഹീനരായ് ശംഭുവാലയം പ്രാപിക്കുമ്പോൾ
പമ്പാസ്നാനാദി ബലികർമ്മങ്ങളെല്ലാം ചെമ്മേ
മംഗളപ്രദൻ ആര്യതാതനും അതിപ്രിയം
പാരിങ്കൽ കലിദോഷ ശോഷണത്തിനായ് ഭക്തർ.
ചേരുററ ഗംഗാ പമ്പാ സ്നാനങ്ങൾ ചെയ്യീടുന്നു.

സ്വാമിയേ ശരണം അയ്യപ്പാ!

സഹ്യാദ്രി ചൂടും ഹേമക്ഷേത്രവും; സത്വാഹിനി
പാപാരിദേവൻ പാദക്ഷാളനം ചെയ്യും പമ്പ,
മൂന്നു് ലോകരും ഭംഗ്യാ വാഴ്ത്തുന്ന നിരന്തരം
ശ്രീയേറും കൈലാസാദ്രിക്കൊപ്പമെന്നെല്ലാ നാളും
വേദങ്ങൾ ശാസ്ത്രങ്ങളും വേദിയ സമൂഹവും
ശ്രീഗിരിക്ഷേത്രത്തിന്റെ ഗീതികളോതീടുകിൽ
പ്രീതരായ് മരുവീടാൻ മാനവ കുലങ്ങൾക്ക്
വേറെയേതാനും തേടിപ്പോവേണ്ടതുണ്ടോ നൂനം?
ഗംഗാ കാമുകൻ നന്ദിവാഹനൻ ഭഗവാന്റെ
തുംഗമാം നിലയനം കൈലാസ സമാനമായ്
ശങ്കരനാരായണാലയം സഹ്യാചലേ
പങ്കങ്ങൾ പോക്കീടുവാൻ തീർന്നൊരീ പൊന്നമ്പലം
ഈ ക്ഷിതിഗോളത്തിന്റെ തിലകക്കുറിയായി
നില്ക്കുമീ പൊന്നമ്പലം ഭാരതഖണ്ഡത്തിന്റെ
ഭാഗ്യഹേതുകമല്ലോ ഭക്തരേ! നിരൂപിക്കിൽ
ഭാഗ്യമൊന്നിതിൻ മീതെ ഇല്ലെന്നു് ചൊല്ലീടുന്നേൻ
സപ്തദ്വീപങ്ങൾ ഖണ്ഡമായുള്ള ഭൂലോകത്തിൽ
സുപ്തമായ് പ്രശോഭിക്കും ഭാരതക്ഷേത്രം തന്നിൽ,
ആ ബ്രഹ്മ പര്യന്തത്തിൽ ധർമ്മശാസനം ചെയ്‌വാൻ
ശ്രീധർമ്മശാസ്താ ദൈവം വാഴുമീ പൊന്നമ്പലം
ശേഷമാം കലിയുഗ ദോഷങ്ങൾ നീക്കീടുമേ!
ശേഷമായ് യുഗചര്യ തോഷമായ് തീർത്തീടുമേ!

സത്യമൂർത്തമാം സത്യയുഗമാം കൃതയുഗം
സത്വരാജസ ഗുണയുക്തമാം ത്രേതായുഗം
സത്വരാജസതമോ യുക്തമാം മൂന്നാം യുഗം
ബദ്ധമായ് തമോഗുണമേറുന്ന നാലാംയുഗം;
ഇങ്ങിനെ കൃത ത്രേതാദ്വാപര കലിയുഗം
ഭംഗിയായ് ഭ്രമിപ്പിക്കും ബ്രഹ്മമാം മണികണ്ഠൻ;
കേശവനന്ദന മമ ക്ലേശങ്ങളെല്ലാം പോക്കാൻ
ഈശ്വരാ! മഹാദേവാ! ശ്രീപാദം വണങ്ങുന്നേൻ.
അഹവും ഹനിച്ചുള്ളം കയറി മരുവീടൂ
അമിതാനന്ദ പ്രഭോ! അയ്യപ്പാ! ഭഗവാനേ!
ഉള്ളത്തിൽ ഭള്ളേറുന്നോർ തുള്ളിവന്നലയ്ക്കുമ്പോൾ
ഉള്ളത്തിൽ ഭവൽ ഭക്തി വെള്ളത്തിൻ സമാനമായ്
ഉള്ളത്തിൽ വരുത്തുവാൻ ഉള്ളഴിഞ്ഞീടൂ ദേവാ!
ഉള്ളഴിഞ്ഞുള്ളം കാക്കും ദൈവമേ! ശ്രീ അയ്യപ്പാ!
നമസ്തേ ശിവാത്മജാ! നമസ്തേ തേജസ്വിനേ!

സ്വാമിയേ ശരണം അയ്യപ്പാ!

നമസ്തേ ശിവകാര്യധുരന്ധരാ! മഹാത്മനേ!
നമസ്തേ ശിവപ്രദാ! ശിവജ്ഞാനിനേ ശംഭോ!
നമസ്തേ ശിവധർമ്മ രക്ഷകാ! പരാത്മനേ!
ശംഖധാരീ സുരാദ്ധ്യക്ഷാ! ചന്ദ്രമൗലയേ ദേവാ!
പൊന്നാലയത്തിൽ വാഴും സർവ്വേശാ! സുരോത്തമാ!
നിന്തിരുവടി ഉള്ളമേറാതായ് എന്തെങ്കിലും
ചിന്തചെയ്യുവാൻ പോലും ആക്കഹീനനാമീയെന്നെ നീ
സന്തതം ഭവത്ചരണാംബുജേ കാത്തീടണേ
ബന്ധുവായ് ബന്ധം നീക്കും ബന്ധുരാംഗനാം നാഥാ!

## മഹിഷിയുടെ ദ്വിതീയ സ്വർഗ്ഗാവേശം

നലമായ് ഹേമാദ്രിയിൽ പരിചിൽ മേവീടുന്നോ—
രുലകിൻ നാഥൻ ഉള്ളിൽ നിലയായ് വാണീടുമ്പോൾ,
ജലമിൽ പെരുകീടും തിരപോൽ മദഭാരം
അകമേ തിരതല്ലും മദഭോഗിനിയാളാം
മഹിഷിത്തരുണിതൻ ചരിതം ശേഷിച്ചതു—
മനിശം ചൊല്ലീടുന്നേൻ അയ്യപ്പഭക്തന്മാരേ!
കന്ദർപ്പാസ്ത്രങ്ങൾ മെയ്യിൽ മെല്ലവേയല്ലാതുടൽ
നല്ലപോലെല്ലാം ഏററിട്ടുന്മത്തയായിട്ടവൾ
കന്ദർപ്പ വിനോദേന നാകലോകത്തിൽനിന്നും
കന്ദർപ്പോപമനാം സുന്ദര മഹിഷാനപിതം
കന്ദർപ്പകേളിയാടി കാന്താരേ വസിക്കുമ്പോൾ
കണ്ണുനീർ വാർത്തും വീർത്തും ദൂതരായ് കുറെ ദൈത്യൻ
പൊണ്ണിയെ കാണ്മാൻ വന്നാർ അന്നൊരു കാലത്തിങ്കൽ
ദുർന്നയക്കാരാമവർ കാമലോലയായ് മുന്നിൽ
ദുർന്നയമേറി ക്രീഡാലോലയായ് വാണീടുന്ന
ദുർന്നയക്കാരി ദൈത്യവീരയാം അവളോട്
കണ്ണുനീർ പൊഴിച്ചേററം ദീനരായ് ചൊല്ലീടിനാർ;
''ദാനവശ്രേഷ്ഠേ! നാഥേ! ദുർന്നയമെല്ലാം നീക്കി
ദീനരാം തവ കുലം പാലിച്ചുകൊള്ളേണമേ.
ഞങ്ങൾ തൻ ഹതഃ ഭാഗ്യ ഹേതുവാലിപ്പോൾ ദേവി
മന്നിങ്കൽ വസിച്ചീടും എന്നതോർത്തീടുന്നേരം,
ഞങ്ങൾക്കുള്ളങ്ങൾ വെന്തു് വെണ്ണീറാകുന്നു നാഥേ!
ഞങ്ങളെ രക്ഷിച്ചാലും സ്വർഗ്ഗത്തിൽ വസിച്ചാലും
മര്യാദ വിഹീനന്മാർ വാസവ പ്രഭൃതികൾ
മര്യാദക്കാരി തവ മാനസ്സം ഭ്രമിപ്പിപ്പാൻ
ദുര്യോഗം ചെയ്തീടുന്നതോർത്തു്കൊണ്ടാലും ദേവീ,

ദുര്യോഗാകൃതി പൂണ്ട മായാവി തന്നോടൊത്ത്
ദുര്യോഗാൽ ചെയ്തീടുന്ന കാമാദി വിനോദങ്ങൾ
ദുര്യോഗം ദനവംശമാകവേ ചമച്ചവ
നിർവ്യാജമകറേറണേ സത്വ്യത്തേ! മഹാറാണീ!
സന്താപ ഭരിതരാം ദാനവകുലങ്ങളെ
സംക്രന്ദാദികൾ നിത്യം ചോരണം ചെയ്തീടുന്നേ!
സംക്രന്ദ നാമംകൂടി പേടിയാം ഞങ്ങൾക്കയ്യോ!
സന്താപം മൂലം ഞങ്ങൾക്കന്ധത്വം ഭവിക്കുന്നേ!
ചക്ര ശ്വാസത്താൽ ഞങ്ങൾ കാന്താരം പൂകീടുമ്പോൾ
ശക്രനും സുധർമ്മയിൽ ധിക്കൃതം ചെയ്തീടുന്നേ!
പാലാഴി കടഞ്ഞീടാൻ ഞങ്ങളും സുരന്മാരും
വേലകൾ ചെയ്തെങ്കിലും ചേരാതെ വന്നൂ ഫലം.
മേളമായ് അമരന്മാരും അമൃതം ഭുജിച്ചപ്പോൾ
താളമായ് ഭവിച്ചിപ്പോൾ ജീവിതം ഞങ്ങൾക്കയ്യോ!
വ്രീളലോചനേ! സുധാപാനത്താൽ സുരന്മാരും
നീളവേ അമരത്വത്തിൽ മേളമായ് രസിക്കുന്നേ!
ഇന്നിപ്പോൾ ആഹവത്തിനെത്തീടും സുരരെങ്കിൽ
വന്നുപോം ഗതി നമ്മൾക്കെമലോകം ചേർന്നീടുവാൻ
നഷ്ടശക്തരായ്; സർവ്വം നഷ്ടമായ് ഭവിച്ചയ്യോ!
കഷ്ടമാം കാലം വന്നാൽ യഷ്ടിത്വം പിടിപ്പതോ?
കഷ്ടകാലങ്ങൾ കണ്ടു് കാമങ്ങൾ വെടിഞ്ഞീടൂ
ശിഷ്ടയാം നാഥേ! കാലം കഷ്ടിയെന്നോർക്കേണമേ!

ഇത്തരം സുരാരികൾ രോദനം ചെയ്യും നേരം
മത്തഗാമിനി ഏററം ക്രുദ്ധരോഷയായപ്പോൾ
ചിത്തമാരനെ ആട്ടി ദൂരെയോടിച്ചിട്ടവൾ
പുഷ്ടമോദേന ചിത്തേ ചിന്തിച്ചാൾ വരബലം
ഒട്ടുമേ വൈകീടാതെ തന്നുടെ സമൂഹങ്ങൾ,
പെട്ടക സ്വരൂപങ്ങളായുള്ള മഹിഷീവ്യൂഹം
രോമദ്വാരങ്ങൾ തോറും ജാതരാം ലക്ഷം ലക്ഷം
കാനനമൃഗങ്ങളും പ്രീതരായ് മുന്നിൽ വന്നാർ.
സുന്ദരമഹിഷത്താൻ പ്രാണനെ ത്യജിച്ചടൻ
ചെന്നു് ചേർന്നിതു് നിജ കാരണ ഭൂതങ്ങളിൽ.
വേഗേന മഹിഷിയും മഹിഷീ ഗണങ്ങളും
ദാനവ സമേതരായ് നാകലോകത്തിൽ പുക്കാർ.
എട്ടുദിക്കുകൾ പൊട്ടും അട്ടഹാസങ്ങൾ കൂട്ടി—
ട്ടെത്തിയാരവർ ദേവരാജൻെറ സുധർമ്മയിൽ.
ഘോരമായ് ഇടിനാദം ചെയ്തവൾ മഹേന്ദ്രനെ

പോരിനായ് വിളിച്ചുടനിത്തരം ചൊല്ലീടിനാൾ:
''ദുർമ്മതേ; ദുരാചാരേ; നീ എന്നെ വഞ്ചിച്ചിപ്പോൾ
സമ്മോദമോട് നാകലോകത്തിൽ വാഴുന്നതിൻ
സമ്മാനമിപ്പോൾ തന്നെ തന്നിടും ധരിച്ചാലും;
മുന്നം നീ അഹല്യയാം താപസത്തരുണിയെ
നിന്ദ്യമായ് സംഗിച്ചതിൻ പാപവുമിപ്പോൾ ശഠാ!
തന്നിടും ഞാനെന്നതും കണ്ടുകൊൾ സുരാധിപാ.
വന്ദ്യയാം എന്നെയിപ്പോൾ നിന്ദിച്ച് വാഴുന്നതും
സന്ദേഹമെന്യേ ഒട്ടും നന്നല്ലെന്നോതീടുന്നേൻ.
വക്രബുദ്ധിയാം ശക്രാ മുന്നമെൻ പരാക്രമം
ഒന്ന് നീ അറിഞ്ഞതു് മറന്ന് വസിക്കയോ?
നിന്നുടെ വംശത്തോടെ അന്തമായ് എനിക്കിപ്പോൾ
വന്നുകൊൾവതും കാണ്മാനായിതു് കാലം ശക്രാ.
ദേവ വാരണങ്ങളെ കീറീടും മഹാസിംഹ—
നാരിയാമെന്നെ നിനക്കാവതോ തടുത്തീടാൻ?
അല്ല, നീ തടുത്തീടിൽ എല്ലുകളെല്ലാം തവ
നല്ലപോൽ പൊടിപ്പെടും വങ്കനാം സംക്രന്ദനാ.
ഏറിയ കോപാഗ്നിയിൽ ജ്വലിക്കും മഹിഷിയോ—
ടേററുടൻ ദേവന്മാരും ആഹവം തുടങ്ങിനാർ.
ശക്രാദി പ്രമുഖന്മാർ വിക്രമം കൂട്ടീടിലും
വക്രയാം മഹിഷിക്കുണ്ടോ വിക്രമം കുറഞ്ഞീടും?
ദീനരായ് രണേ കണ്ടു വാനവന്മാരോടവൾ
മാനമായ് രണം ചെയ്താൾ നാന്മുഖ വരങ്ങളാൽ.
താമസരഹിതമായ് വിജയം വരിച്ചവൾ
താമസേശ്വരി വീണ്ടും സുധർമ്മ പൂകീടിനാൾ.
മുന്നേക്കാൾ വരിഷ്ടയായ് ഭരണം തുടർന്നവൾ
ഭിന്നചിത്തരായ് സുരർ കാനനം പൂകീടിനാർ.

## അമരന്മാരുടെ പമ്പാഗമനം

പിന്നെയും മഹിഷി തന്നാൽ ഏറിയ ദുഖം പൂണ്ടു
കഌിന്നരാം അമരന്മാർ കാടതിലൊളിച്ചുടൻ
ചിന്തിച്ചാർ മനംനൊന്തു് ചെന്താർബാണാരി സുതൻ,
തന്തിരു പാദങ്ങളിൽ തങ്ങളെ സമർപ്പിച്ചും;
തന്തിരു മന്ത്രം വർണ്ണം ഒൻപതും നിരന്തരം
ചിന്തയെന്യേ ജപിച്ചാതങ്കം മാററീടിനാർ.
പണ്ടു് മൂർത്തിമാർ മൂന്നിൻ മുന്നിൽ നിന്നദ്ദേവനും
''ഇണ്ടലങ്ങകററീടും പിന്നീടു് വരുംകാലം''

സ്വാമിയേ ശരണം അയ്യപ്പാ!

എന്നു് ചൊന്നതാം വാണി ചേതസ്സിൽ സുരന്മാർക്കു്
ധന്യമായു് ഇപ്പോഠം തോന്നി; ആപത് ബാന്ധവാ! ദേവാ!
വന്നവർ ഭൂഗോളത്തിൽ ഭാരതഖണ്ഡത്തിൻെറ
ധന്യമാം ദക്ഷിണാഗ്രേ ശോഭിക്കും വനങ്ങളിൽ;
മണ്ണിൻെറ കണ്ണാം ധന്യം പമ്പതൻ തടസ്ഥലം
വിണ്ണുപോൽ വിളങ്ങുന്നോരുത്തമ സ്ഥലം പാർക്കിൽ,
അസ്ഥലമണഞ്ഞവർ ആർത്തി നാശനത്തിനായു്
ഉത്തമനമാകാന്ത പുത്രനെ സ്തുതി ചെയ്താർ,
''ശ്രീ നീലകണ്ഠാത്മജാ! ദൈവമേ ദയാനിധേ!
ശ്രീയേറീടുവാൻ ഞങ്ങഠം ധന്യരായു് നമിച്ചീടാം!
ധന്യനാം ഭഗവാനേ! നമസ്തേ സദാത്മനേ!
വന്ദനം ചെയ്വോർകളിൽ കാരുണ്യമേകീടണേ!
നമസ്തേ ഗജമുഖ സോദരാ! ജഗന്നാഥാ!
നമസ്തേ സമസ്തേശ്വരാ! ഷണ്മുഖ പ്രിയാ ദേവാ!
നമസ്തേ ഘോരാർണ്ണവ താരകായതേ നമോ
നമസ്തേ മഖപതേ! ജഗത്പതേ! സതാംപതേ!
താരക ബ്രഹ്മ രൂപായതേ നമോ നമ:
ഭൂത രക്ഷകാ നമ: ബോധദായകാ നമ:
ഭൂതങ്ങഠംക്കുള്ളം വാഴും ജീവദായകാ നമ:
ഭൂത ഭൂതാദി നാഥാ! ശ്രീഭൂതനാഥാ ജയ.
ഓംമെന്ന വിരാട്ടു് മന്ത്ര രൂപിണേ നമോ നമ.
ന്യൂനഹീനനാം ദേവാ! താണിതാ വണങ്ങീടാം.
നമസ്തേ ന—കാരായ നമസ്തേ മ—കാരായ
നമസ്തേ ശി—കാരായ നമസ്തേ വ—കാരായ
നമസ്തേ യ—കാരായ! നമസ്തേ നാരായണ!
സമസ്താപരാധങ്ങഠം ക്ഷമസ്വ ജഗൽപ്പതേ!
സർവ്വ കാമേശാ ദേവാ! കാമിത വരപ്രദാ!
കാമ ധാരിണേ ഹരേ! കാമവാരിണേ നാഥാ!
കല്യാണ വര പ്രദാ! കോമള കളേബരാ!
കല്യാണങ്ങളെ വേഗമേകീടു ഭഗവാനേ!
കരുണാ വാരിധേ! കർമ്മ ദക്ഷനാം മഹാഗുരോ!
അരുണാഭയാളും ദേവാ! കാരുണ്യമേകീടണേ!
ജഗ് പ്രിയാ നമോ നിത്യം; ജഗത് രൂപേ നമോ നമ.
ജഗദാനന്ദദായകാ ദേവാ! പാഹി പാഹി! ഹരേ ഹരേ!
വിശ്വകർത്താവേ ജയ; വിശ്വഭർത്താവേ ജയ!
വിശ്വഹർത്താവേ മഹാ വിശ്വംഭരായ ജയ!
ഭക്ത മന്നവൻ പാണ്ഡ്യവംശനാം ഭൂപാലൻെറ

സ്വത്താകും കൽപദ്രുമം പൂത്ത് പ്രോജ്വലിച്ചീടും
ഭക്തപാലകാ ശൗരേ! ത്രാഹി ത്രാഹി ഭഗവാനേ!
സ്വത്തായി ഭവിക്കേണേ വിത്തഹീനന്മാർക്കെന്നും
വിത്തലബ്ധിയിൽ ചിത്തമെത്തുകിൽ ഭഗവാനെ!
വിത്തമായ് കാണ്മാതുള്ള വിത്തമോഹിതർക്കെല്ലാം
ചിത്ത സംഭ്രമം നൽകും ചിത്തവിത്താകും നാഥാ!
ചിത്തശുദ്ധിക്കായ് ഞങ്ങൾ പ്രാർത്ഥിച്ച് മരുവീടാം.
ചിത്തത്തിലെത്തും പാപ മാലിന്യങ്ങളെ പോക്കി
മർത്ത്യപാലകാ! സദാ പാലിച്ചു കൊള്ളേണമേ!
ഓങ്കാര മന്ത്രപ്രിയാ ഹൂങ്കാര രൂപാകൃതേ!
അഹങ്കാരമേശീടാതെ കാത്തുകൊള്ളേണമേ നാഥാ!
ജയാദി സേവിതാ ദേവാ! ശക്തി സേവിതാ ഹരേ!
ജനാഹ്ളാദായ നാഥായ! ജിഗീഷവേ മമ നാഥാ!
ജിതേന്ദ്രിയാ! മഹാദേവാ! ജിതക്രോധായതേ നമ:
ജിത ദേവാരി സംഘായതേ! ദൈവമേ നമോസ്തുതേ!
ദിവ്യമാം നവാക്ഷരി ശ്രവണം നിനപ്പോനേ
ജൈമിന്യ മുനിസംസേവ്യാ! പാലയ ഭഗവാനേ!
അടിയൻറഹം പോക്കി അകമേറി വസിക്കേണേ
അകമേത് പുറമേതെന്നരുളും ഭഗവാനേ!
ഘോരനാം കലി തൻെറ മാരണം വിതയ്ക്കുമ്പോൾ
വാരണം നൽകി വരദാനങ്ങളേകും ദേവാ!
ഘോരയായ് മഹാനിന്ദ്യ നാരിയാം മഹിഷിയാൽ
പാരമായ് വലയുന്ന ഞങ്ങൾ, പാലയ ജഗത് പ്രഭോ!
ധർമ്മത്തെ വലയ്ക്കുന്ന ദുർമ്മതികളെ എല്ലാം
ധർമ്മത്താലുടയ്ക്കുന്ന ധർമ്മ ശാസ്താവേ ജയ!
ശംഭോ ഹരേ! ശംഭു നന്ദനാ ദൈവമേ!
ശംഭോ ഹരേ! ഹരി നന്ദനാ! വരപ്രദാ!
ശംഭോ ഹരേ! സകലാധാര ശങ്കരാ!
ശംഭോ ഹരേ! പാഹി പാഹി പ്രിയങ്കരാ!
സന്തതം യുഗം തോറും സന്താപാന്തകനായി
സന്തതം ജഗത്തുക്കൾ പാലിക്കും ഭഗവാനേ!
നിൻ പദാംഭോരുഹം മാനസ്സേ കാണ്മതി–
ന്നൊന്നു കനിഞ്ഞീടൂ ശങ്കരാ! ദൈവമേ!
നിൻ തിരുപാദാരവിന്ദങ്ങൾ പുൽകുവാൻ
ചെന്താമരാക്ഷാ! കൃപ ചൊരിഞ്ഞീടായ്കിൽ
അന്ധരാം ഞങ്ങൾക്കൊരാലംബനം ബത
ചിന്തചെയ്‌വാൻ പോലുമാവതുണ്ടോ ഹരേ?

സ്വാമിയേ ശരണം അയ്യപ്പാ!

ചെന്താമരാക്ഷാ! തവ കാരുണ്യമുണ്ടാവിൽ
അന്ധർക്കമായ്‌വരും തവത് പാദദർശനം!
സന്താപ കൂപത്തിലാണ്ടു വലഞ്ഞിടും
സന്താനജാലങ്ങളിൽ തവ ദർശനം
ചെന്താമരാക്ഷാ! ഭവിക്കേണമേയിഹ
വന്ദേപദം! ഹരി നന്ദനാ! അയ്യപ്പാ!

ദേവദേവനിൽ ചിത്തമേറെ ചെലുത്തിയോർ
ഏറെ സ്‌തുതി ചെയ്ത് ഭൂമൗ നമിക്കുമ്പോൾ,
ദേവദേവനാം മഹാശ്രീഭൂതനാഥൻ തന്നെ
ദേവന്മാർ പുരോഭാഗേ കണ്ടിതു് സവിസ്‌മയം!
ദിക്കുകളെല്ലാം തേജസ്സൊഴുക്കും പ്രഭാപൂരം
ദിക്ക്‌പാല നിഷേവിത തേജസ്സാ നിറഞ്ഞപ്പോൾ
ഭക്തരായ് മനസ്സിങ്കൽ ഭൂതനാഥനെ കാണ്മാൻ
സക്തരായവർ മുൻപിൽ പ്രത്യക്ഷനായി ദൈവം!
പ്രത്യക്ഷനായി ദേവവൃന്ദത്തോടരുൾ ചെയ്താൻ
പ്രത്യക്ഷ ദൈവം! മൂന്ന് പാരുകൾ നാഥൻ! സ്വാമി!
''നിങ്ങളാൽ സ്‌തുതിക്കപ്പെട്ടോരു ഞാൻ വരദനായ്
വന്നിതാ ഭവാന്മാർക്ക് ചിന്തിതങ്ങളെ നൽകാൻ.''
ശ്രീ ആര്യതാതൻ ചെമ്മേ ദേവേന്ദ്രവൃന്ദത്തോടാ–
യാനന്ദാധിരേകത്താൽ ചെന്നപ്പോൾ സുരന്മാരും
നമ്രശീർഷരായ് ഭൂമൗ പാദങ്ങൾ നമിച്ചതും
സംപ്രമോദത്താൽ കണ്ടു് നാഥനരുൾ ചെയ്താൻ;
''പൂജ്യരാം സുരന്മാരേ; നിങ്ങൾ തൻ ശോകം സർവ്വം
പൂജ്യമാക്കിടും; മേലിൽ ശ്രീയേറി ലസിച്ചിടും,
ദുർമ്മതിയവൾക്കിന്നു് ദുർന്നയം ശമിച്ചീടും.
സമ്മതം നിങ്ങൾക്കുടൻ നൽകിടും സ്വർല്ലോകങ്ങൾ.
തന്നെയുമല്ല നിങ്ങൾ ഭക്‌തരാകയാൽ മമ
മംഗളങ്ങളും വരും; കൈവരും കൈവല്യവും.
നിങ്ങളാൽ സ്‌തുതിചെയ്ത സ്തോത്രങ്ങൾ ലോകങ്ങളിൽ
മംഗളങ്ങളനേകം വൈകല്യമെല്ലാം പോക്കും.
ഇസ്‌തുതികളെ നിത്യം ചൊല്ലുന്നോർക്കുടൻ മമ
ചിത്തമാർന്നീടാൻ ഒട്ടും വൈകില്ല ധരിച്ചാലും
മംഗളാനുഗ്രഹങ്ങൾ ഏറെയേറെയായ് ഉണ്ടാം
മന്ദവാരങ്ങൾ തോറും സ്തോത്രങ്ങൾ ചൊല്ലീടുകിൽ.
ഉത്തരായണാരംഭ കാലത്തു് മകരത്തിൽ
സത്തുക്കൾ ചൊല്ലീടുകിൽ ക്ഷിപ്രസാധ്യങ്ങൾ സർവ്വം!
സമ്പത്തും വിവേകങ്ങൾ വിദ്യ സത്ബുദ്ധികളും

സമ്പത്താക്കീട്ടും ഞാനും ഇസ്തോത്രപ്രിയർക്കെല്ലാം.
ആരുപോൽ ഒരുനേരം ആയിരത്തെട്ടായ് മന്ത്രം
വർണ്ണമൊൻപതും ചൊല്ലി ചൊല്ലീട്ടമിസ്തോത്രങ്ങൾ
നേരിത്ത് പറഞ്ഞീടിൽ ഞാനവർക്കെന്നും ദാസൻ''!
ദാസ ദാസനാം മമ നാഥനമരും ചെയ്താൻ.
ഇത്തരമമൃതോക്തികൾ സത്വരം ശ്രവിച്ചപ്പോൾ
തൃപ്തചിത്തരായ് ദേവർ ദേവപാദത്തിൽ വീണാർ.
സത്യപാലനത്തിനായ് ഭൂതനാഥനും മറഞ്ഞപ്പോൾ
സത്യനാഥനെ ചിത്തേ വ്യക്തമായ് പ്രതിഷ്ഠിച്ചോർ
സത്യരക്ഷണം ചെയ്യും ദേവനെ ജപിച്ചടൻ
സത്യമാം നവാക്ഷരി സേവിച്ച് മരുവീടിനാർ,
സത്യനാഥനാം ദൈവം അയ്യപ്പൻ കനിയുമ്പോൾ
സത്യമാവാതായിടാ ഒന്നുമേ ത്രിലോകത്തിൽ!

## മഹിഷീമർദ്ദനം

കുംഭീമുഖാനുജൻ തമ്പുരാൻ അയ്യപ്പൻ
ഇമ്പമോടെ ഭൂതവൃന്ദങ്ങളും ചേർന്നു്,
സത്വരം സ്വർല്ലോകത്തേക്കെഴുന്നെത്തിയ നേരത്തിങ്കൽ
ക്രുദ്ധയാം മഹിഷിയും ബദ്ധചിത്തയായ് തീർന്നാൾ.
ഉദ്ധതയായീടുന്ന മത്തഗാമിനിയപ്പോൾ
ദക്ഷിണാക്ഷിയും പാരം വിറച്ച് തുടങ്ങിതേ!
ദുഃഖചിത്തരായ് പമ്പാവാഹിനീ തടസ്ഥലേ
മർത്ത്യരക്ഷകൻ തന്നെ സേവിച്ച് മേവും നാക-
സത്തമർക്കെല്ലാം അപ്പോൾ വിറച്ചു നിജ നിജ
ദക്ഷിണാക്ഷികൾ ഭാഗ്യം! ഭാഗ്യമീയടയാളം.
കമ്പമെന്യേ മുമ്പിൽ കണ്ടൊരു ഭഗവാനെ
സംഭ്രമത്തോട് കോപാക്രാന്തയാം മഹിഷിമുഖി
ശൃംഗങ്ങളുയർത്തീട്ട് സത്വരം കുത്തീടുവാൻ
വങ്കയും ചാടീടുമ്പോൾ പങ്കനാശനൻ ദേവൻ
മന്ദഹാസവും തൂകി മന്ദം മന്ദമായ് ചെന്നു്
മങ്കതൻ ശൃംഗം തൊട്ട നേരത്തു് മഹിഷിയും,
ശങ്കിച്ചാളൊരുനേരം ശങ്കരാ! ഇതാരുപോൽ
ചന്ദ്രശോഭകൾ പേറും സുന്ദരകളേബരൻ?
എങ്കിലും വിചാരിച്ചാൾ മാന്ത്രികനാകാം ഇവൻ
മങ്കയെ ഭ്രമിപ്പിപ്പാൻ ചിന്തിക്കുമൊരു വങ്കൻ.
സങ്കടം ഭവിച്ചീടും ചതിയായ് പിണഞ്ഞുപോം
ശങ്കയെന്യേ രണം ചെയ്ക എന്നുറച്ചവൾ.

സ്വാമിയേ ശരണം അയ്യപ്പാ!

ഉയർന്നു് ചാടി കാലാൽ കിളർത്തി ധൂളിവേഗം
ഉയർന്നു ചാടി അവരം ദേവൻ മേലിലായ് ക്ഷണം.
ഉയർന്നു കോപം ദേവൻറുള്ളത്തിൽ ഉടനപ്പോരം
ഉയർന്ന കരങ്ങളാൽ പിടിച്ചു അവരം തൻെറ
ഉയർന്ന ശൃംഗം കൂട്ടി പാദങ്ങരം ഭഗവാനും;
ഉയർത്തി ശിരോമീതേ വട്ടത്തിൽ ചുഴററിയും
ഉയർത്തി എറിഞ്ഞുതേ; ഘോര തൻ ഗാത്രം ദേവൻ.
ആകാശം ഭേദിച്ചുടൻ ആർത്തനാദത്തോടവരം
പാർത്തലേ പതിച്ചപ്പോരം മേരു പർവ്വതം പോലെ.
വൻപ തന്നുടൽ വേഗം ഭൂതലേ പതിച്ചപ്പോരം
വൻപാർന്ന ദേവൻ ശ്രീമണികണ്ഠനും അന്നേരത്തിൽ
ഇമ്പമോടവരം മെയ്മേൽ സംപ്രതി കൂടെച്ചാടി
ഇമ്പമായ് നടനങ്ങരം ദേവനും തുടങ്ങിനാൻ.
പാരിതിൽ സഹ്യാദ്രിതൻ പാർശ്വമാം ആരണ്യത്തിൽ
പാപിയാരം ഗാത്രം വന്നു് ഭൂമിയിൽ പതിച്ചപ്പോരം
പാപാരി അനംഗാരി പ്രീതനായ് ഗംഗ തന്നെ
പാരാതെ നിയോഗിച്ചാൻ ഭൂതല ശുദ്ധിക്കായും,
പാപനാശനനുടെ ഗാത്ര ശുദ്ധിക്കും വേണ്ടി.
അന്നദി പാരിൽ പ്രീത ലാലസയായി തത്ര
വന്നൊലിക്കയാൽ ആഖ്യയുണ്ടായി അലസയായ്
പാപനാശിനി പമ്പ ഭൂവിതിലൊഴുകുന്ന
പാർശ്വഭാഗത്തിൽ നന്നായ് ഒഴുകുമലസയാരം.
പേരിനാൽ നിനച്ചീടാം പാപാലസ്യങ്ങരം നീക്കും
പേർപെറേറാരം ലാലസയായ് ഒഴുകും നദിയെന്നും:

ഭീമരൂപയാം ദനുവംശ തൻ ഗാത്രം പാർക്കിൽ
ഭീമാകാരത്തിൽ നീളം പത്തു് യോജന തന്നെ.
വണ്ണവും ചേരുന്നാറ് യോജന ദൂരത്തോളം
പൊണ്ണുതൻ ഗാത്രം പൊക്കം അംബരത്തോളം തന്നെ.
ഇങ്ങിനെ ഗിരി രൂപമാർന്നവരം മേലിൽ ദേവൻ
ഭംഗിയായ് പദം ചേർത്തു് താളത്തിൽ നൃത്തം വെച്ചാൻ.
ഒന്നുടൻ വലം പാദം പിന്നെയങ്ങിടം പാദം
എന്നീ ക്രമത്തിൽ നൃത്തം ചെയ്തിടും മണികണ്ഠൻ
രൗദ്രവും ബീഭത്സങ്ങരം വീരാദി നവരസ
ഭാവങ്ങരം എല്ലാം ചെമ്മേ കാട്ടുമാദയാമയൻ,
മർദ്ദനം ചെയ്വാൻ നാഥൻ നർത്തനം ചെയ്തീടുമ്പോരം
എത്തിയങ്ങാകാശാന്തേ ദിവ്യ മാമുനി വൃന്ദം.
യക്ഷന്മാർ ഉരഗന്മാർ കിന്നരന്മാരും സിദ്ധ—

ചാരണന്മാരും തത്ര കിംപുരുഷാദികളും
മററ് ലോകങ്ങൾ തോറും വസിക്കും ജനങ്ങളും
തക്കത്തിൽ വന്നാർ ഭൂതനാഥന്റെ നൃത്തം കാണ്മാൻ.
സാമഗാനങ്ങൾ ചേർത്തു് വീണയും ശ്രുതിമീട്ടി
നാന്മുഖസൂതൻ മുനി നാരദൻ വന്നാൻ തത്ര.
ചാലവേ സപ്തർഷിമാർ ആലപിച്ചോങ്കാരവും
ദേവന്മാർ മററുള്ളോരും പാടിനാർ നവാക്ഷരി,
നീലകണ്ഠനും ദേവി ഉമയും വൃഷഭോപരി
മേളമായ് വന്നാർ പുത്രനർത്തനം കണ്ടീടുവാൻ.
മേളമോടരവിന്ദാക്ഷൻ മങ്കയുമായിട്ടുടൻ
ചാലവേ ഗരുഡോപരി വന്നോരു നേരത്തിങ്കൽ,
നാന്മുഖൻ മനോഹരി ഭാമിനീസമേതനായ്
ഭൂമിയിൽ എത്തി മുദാ നർത്തനം കണ്ടീടുവാൻ.
ഈരേഴ് ലോകങ്ങളും ആകവേ ഭഗവാന്റെ
ആടലങ്ങകററീടും മേളമാം നൃത്തം കണ്ടാർ.
താണ്ഡവം ധൃതിയേറി മഹിഷീ ശിരസ്സിങ്കൽ
കിടതകിട ചുവടതിൽ പാദം ചലിച്ചപ്പോൾ
കിടു കിടാ ലോകങ്ങളെല്ലാം വിറച്ചുതേ
കടപുഴകി മാമര ജാലം മറിഞ്ഞപ്പോൾ
കടുകകൾക്കുള്ളിലും ദൈത്യർ ഒളിച്ചുതേ.
ഇടമറിയും അബ്ധികളാകെ കയർത്തുതേ;
അചലവര ശൃംഗങ്ങളെല്ലാം വിറച്ചുതേ.
പെരുകിടിന വിദ്യുത് പ്രചണ്ഡ രവങ്ങളാൽ
ഭുവനമഖിലങ്ങളും പാരം ഭയന്നുതേ.
വിപിനമഖിലങ്ങളിൽ വാഴും മൃഗങ്ങളും
അവനീയഖിലങ്ങളിൽ മണ്ടി നടന്നുതേ.
പവന ഭഗവാനും ഭയന്നു വിറച്ചുതേ
ഗഗനചര പക്ഷിജാലങ്ങൾ വിറച്ചുതേ,
അചലവര തുല്യ ശരീരി തൻ ഭാരത്താൽ
അമരുമിഹ പത്തികളെല്ലാം അനന്തനും!
കഠിനമായ് ചൂടും നിറഞ്ഞു ഭുവനത്തിൽ
കഠിനമായ് വാസവും മാനവ ജാതിക്കു്!
കഠിനമായ് മൂലോക വാസികളന്നേരം
കാരുണ്യ ശാലിയെ സേവ തുടങ്ങിനാർ.
മനുജരും ദനുജരും മററുള്ള ലോകരും
ഉരുതരം ഭഗവാന്റെ നാമം ജപിക്കയും
സകലരും ''സ്വാമിയേ ശരണം അയ്യപ്പാ—'' യീ

സ്വാമിയേ ശരണം അയ്യപ്പാ!

സകല സൗഭാഗ്യമാം മന്ത്രം മുഴക്കയും;
സകല സൗഭാഗ്യദായൻ മണികണ്ഠനെ
ഹൃദയ കമലങ്ങളിലേററി വിളിക്കമ്പോൾ
തിരു നടന പദകമലചലനം അതി ധൃതിയതിൽ
ശിരസിലതു് ഉരസിലിതു് ഉടലിലതു് മുതുകിലിതു്
നടനകൃതി കനകമണികണ്ഠ പ്രശോഭിതൻ
നീളവേ നിന്നു് തുടരും ദശാന്തരേ;
തെരുതെരെയങ്ങധികവതി തരു നിരകൾ പൂക്കളെ
സാദരം ദക്ഷാരി പുത്രന്മേൽ തൂകിനാർ
ഗഗന ചര വിമല മുനിമാരുടെ സഞ്ചയം
കല്പകപ്പൂമലർ വൃഷ്ടി നിനച്ചപ്പോൾ
കരുണയിയലുന്നവൻ കമലാക്ഷി കാന്തനാം
കായാംപൂശോഭിതൻ പാലാഴി നാഥനും
കരുണതൻ കേദാരമാവും മണികണ്ഠ—
പ്പൂമേനി തന്മേൽ അമൃതവും തൂകിനാൻ!
ഊരുവിൽ നാരീമണിയെ രസിപ്പിച്ചു്
മേളത്തിൽ താളങ്ങളോടൊത്തു് ചേർന്നുള്ള
സാമഗാനങ്ങൾ പൊഴിക്കുന്ന ശങ്കരൻ
ഗൗരിയോടൊപ്പത്തിൽ വില്വപത്രങ്ങളെ
പാപാരി തൻ മേനിമേൽ വൃഷ്ടി തൂകിനാൻ
വീണയും ചൂടുന്ന വാണീ സമേതനായ്
വാണീമണീ മനോമാരനാം നാന്മുഖൻ
ഈണമായ് വീണാമൃതധ്വനിക്കൊപ്പത്തിൽ
ശ്രീമണികണ്ഠൻമേൽ കല്ഹാര സൂനങ്ങൾ
പാരാതഭിഷേകമാർന്നു് രമിച്ചപ്പോൾ
തോരാത്ത തോഷങ്ങളെങ്ങും നിറഞ്ഞുതേ.
നാനാ ഭാഗങ്ങളും നാനാ ജനങ്ങളും
ഭൂതേശ നർത്തനം വാഴ്ത്തി സ്തുതിക്കുന്ന
ഭൂതി ഭൂതി പ്രദമായുള്ള ഭൂതികൾ
ഓതുവാനാകാ അനന്തനും നിർണ്ണയം!
സംഭ്രമമാവിലും ശങ്കയെന്യേ ലോകർ
ശംഭുസുതൻ നൃത്തമൻപോടു് കാണുമ്പോൾ
ശങ്കയായ് ഉള്ളത്തിൽ വങ്ക മഹിഷിക്കു്
സങ്കടം പാരം മുഴുത്തു് ചമഞ്ഞുതേ!
നർത്തനം മർദ്ദനമായങ്ങു് തോന്നിയ
മത്ത തൻ ദുർച്ചിത്തമെല്ലാം അഴിഞ്ഞഹോ
ശക്തിയും കെട്ടു വിറച്ചു ഗാത്രങ്ങളും

സ്വാമിയേ ശരണം അയ്യപ്പാ!

രക്തവും ഏററം വമിച്ചാരം വശംകെട്ടാരം
ചിത്തത്തിലോർത്താരം ഇതാരാകുമെന്നുടെ
മത്ത ഗാത്രത്തിന്മേൽ നൃത്തം ചവിട്ടുവോൻ?
എത്തുമോ മററൊരു പുരുഷകേസരി
വിഷ്ണു ശിവാത്മജൻ അല്ലാതൊരു പുമാൻ?
ദേഹം നുറുങ്ങി നുറുങ്ങി വശംകെട്ട
മാനിനി ചിത്തത്തിലിത്തരം ഓർത്തുടൻ
സാദം മുഴുത്തവരം ദൃഷ്ടികരം മേൽപ്പോട്ട്
സ്വാതന്ത്ര്യമെന്യേ നോക്കുമ്പോഴുതുടൻ
അക്ഷികരം ചെന്ന് പതിച്ചൊരു തേജസ്വി
ശക്തൻ പുമാനുടെ വക്ത്രാരവിന്ദത്തിൽ!
തപ്തയായുള്ളവരം സ്തബ്ധയായന്നേരം
ചിത്തേവിചാരം തുടങ്ങിനാളിങ്ങനെ;
വൻപയാം എന്നെ വശംകെടുത്തീടുന്ന
വൻപനാം ഈ നരൻ ആരുപോൽ ദൈവമേ?
മത് വര പ്രാപ്തിക്കനുസരിച്ചുണ്ടായൊ—
രുത്തമനല്ലയോ ഈ മനോഹാരിതൻ?
മുമ്പ് ഞാൻ ലോകങ്ങരം മൂന്നിങ്കലെങ്ങുമേ
സുന്ദരനായിത്ര വീരനെ കണ്ടില്ല!
വൻപനെന്നാകിലും പൊൻപദം ചൂടുന്ന
സുന്ദരനാരുപോൽ ഈശ്വരാ! ശാശ്വതാ?
തമ്പുരാനേ! മഹാദൈവമേ! പാഹിമാം!
അൻപാർന്ന് അഗതിയെ പാലിച്ചുകൊള്ളണേ!
ശ്രുംഭയാമെന്നുടെ ദുഷ്ടതയൻപോട്
ചിത്തം തെളിഞ്ഞകററീടണേ! നീ വിഭോ!
അച്യുതാനംഗാരി സംഭവനെന്യേ
മററാരുമല്ല ഈ ഉത്തമനെന്ന് ഞാൻ
ചിത്തേ നിനച്ച് തഴുകുന്നേൻ തൃപ്പാദം
ഇപ്പാപിയെ ഉടൻ രക്ഷിക്ക ദൈവമേ!
സത്വമതികളെ എല്ലാം വെറുത്തഹോ
ദുർചിത്ത കാമാന്ധയാകുമീ പാപിയെ
സത്യസ്വരൂപാ! ദയാനിധേ! വൈകാതെ
സത് ഭാവ മോക്ഷങ്ങളേകി തുണയ്ക്കണേ!
മൂലോക പാലകാ! കാലം കളയാതെ
മൂലോക പീഡകരം ചെയ്തോരിവരംക്കിന്ന്
സ്വർലോക ഭാഗ്യം അരുളി കനിയണേ
സർവ്വലോകേശാ! നമസ്തേ! നമസ്തുതേ!
ലോകങ്ങരം ഈരേഴ് സന്തതം സൃഷ്ടിച്ച്

സ്വാമിയേ ശരണം അയ്യപ്പാ!

പാലനം പോഷണം സംഹാരമിങ്ങനെ
ലീലകളാടി വിളങ്ങുന്ന ബ്രഹ്മമേ!
ഏഴയാമെന്നെ നീ രക്ഷിച്ചുകൊള്ളണേ!
ധർമ്മന്യൂനത്വം ഭവിക്കുന്ന കാലത്ത്
ധർമ്മ രക്ഷയ്ക്കായ് ഭവാൻ വരും നിർണ്ണയം
ധർമ്മ വിഹീനയാമെന്നെ ഭവാൻ മുദാ
ധർമ്മശാസ്താവേ! പരിപാലിച്ചുകൊള്ളേണമേ!
ധർമ്മസ്വരൂപമേ! താരകബ്രഹ്മമേ!
എൻ മേനി തൻമേൽ വിളങ്ങിടും ദൈവമേ!
സമ്മോദമോടെന്നിൽ തൃക്കണ്ണ് പാർക്കണേ!
ബ്രഹ്മാദി സേവിതാ! കന്മഷനാശനാ!
നൃത്തപ്രിയാ ഹരേ! ദൈവമേ! പാഹിമാം
ചിത്തത്തിൽ നിൻതിരു നൃത്തങ്ങൾ സന്തതം
തക്കത്തിൽ കാണ്മതിന്നേകണേ ഭാഗ്യങ്ങൾ
വെക്കത്തിലെന്നിൽ കരുണയുണ്ടാവണേ!
നിൻ തിരു പാദാരവിന്ദങ്ങളാൽ മമ
നിന്ദ്യ ഗാത്രത്തിനെ ശുദ്ധമാക്കീടുവാൻ
അൻപുകൾ കാട്ടിടും തമ്പുരാനേ! വിഭോ!
കമ്പങ്ങൾ നീക്കി തുണയ്ക്ക മാം സന്തതം
കാലാധി നാഥനാം കാലസ്വരൂപമേ!
കാലദോഷത്താൽ ഭവിക്കും വിനയെല്ലാം
ലോകങ്ങളിൽ ഭവിച്ചീടാതെ സന്തതം
കാലകാലാത്മജാ! പാലിച്ച് കൊള്ളണേ!
നാലു് യുഗങ്ങളും പിന്നെയും പിന്നെയും
ലീലയാ ചാക്രികമായി ചലിപ്പിച്ച്
ബ്രഹ്മാണ്ഡപാലനം ചെയ്യും ഭഗവാനേ!
ഉണ്മയോടെന്നിൽ കൃപാംബു ചൊരിഞ്ഞിടൂ!
മണ്ണിലും വിണ്ണിലും മററുള്ളിടത്തിലും
എന്നിലും എന്നുമേ നിത്യമായ് വാഴുന്ന
ധന്യമൂർത്തേ! ഭവൽശക്തികളെന്യേ
ഒന്നുമേ ഇന്നിവർ കാണുന്നതില്ലഹോ!
ഖിന്നയാം എന്നുടെ നേത്രങ്ങളിൽ ഭവാൻ
നന്നായി കണ്ടിടുവാനുള്ള വൻഭാഗ്യം
ഇന്നിവർക്കേകിയ കാരുണ്യ വാരിധേ!
എന്നുടെ കൈകളിൽ ഒന്ന് തഴുകീടൂ.
പാപിയാം എന്നെ എഴുന്നേൽപ്പിച്ചുകൊള്ളണേ!
പാരാതെ എന്നുടൽ തൊട്ട് തലോടണേ!

സ്വാമിയേ ശരണം അയ്യപ്പാ!

ശ്യാമാഭിരാമനാം കോമളാകാരനേ!
വാമ പാർശ്വേ മുദാ എന്നെ നീ ചേർക്കണേ!
തമ്പുരാനേ! ധർമ്മശാസ്താവേ? പാഹിമാം!
അൻപാർന്നിവളെയും ദാസിയായ് കാണണേ
എണ്ണമററുള്ളതാം ഭൂതങ്ങടംക്കുള്ളിലും
ഭൂതങ്ങളുള്ളിലും മേവും പരന്തപാ!
ത്വൽപ്പാദലാളന തല്പരയായി മാം
എക്കാലവും ഇനി പാലിക്ക ദൈവമേ!
ഭർത്തൃശാപങ്ങടം ഭവിച്ചതെല്ലാം നീക്കി
ഭർത്താവായ് വാഴണേ! നിത്യനാം ശ്രീനിധേ!
ത്വത് പാദപങ്കജ സ്പർശനത്താലിവടം
തമ്പുരാനേ! മുഗ്ദ്ധയായിച്ചമഞ്ഞുതേ!
നിൻപാദപത്മങ്ങടം ചുംബിച്ച് വാഴുവാൻ
അൻപോടടഗതിക്ക് ആശിഷമേകണേ!
നാഥാ! നമസ്തേ! നമസ്തുതേ ശങ്കരാ!
പാഥോജലോചനാ! ശ്രീഹരി നന്ദനാ!
ഗംഗാദിസേവിത നന്ദനാ! സുന്ദരാ!
കാരുണ്യഗംഗ വഴിഞ്ഞിടു മോഹനാ!
ഭക്തപ്രിയാ! ഭവഭഞ്ജനാ! ശങ്കരാ!
നിത്യനാം ജന്മമരണാദി നാശനാ!
മുക്തിപ്രദായകാ! ശാശ്വതാ! ശ്രീപതേ!
ശക്തിസ്വരൂപനാം ദൈവമേ! പാഹിമാം.
ജ്യേഷ്ഠായതേ നമഃ ജന്മഹീനപ്രഭോ!
കുംഭീമുഖപ്രിയാ! പാലയ പാലയ!
ശാശ്വതാ! ശ്രീ ജനകേനാദി പൂജിതാ!
ഗോഷ്ഠപ്രിയാ! പരമേഷ്ഠിനേ തേ നമ:
ഇഷ്ടവരപ്രദാ! തുഷ്ടി പ്രദായകാ!
കഷ്ടങ്ങളാകവേ മാററിടൂ അയ്യപ്പാ!
പുരഹന്ത്രേ! പുരത്രാത്രേ! പശുപതയേ! പാഹിമാം.
പങ്കജാസനപ്രിയാ! പരമൈശ്വര്യ പ്രദായകാ!
പവനാദി സുപൂജിതാ! പഞ്ചബ്രഹ്മപരായണാ!
പാർവ്വതീ തനയാ ദേവാ! ബ്രഹ്മണേ പാഹിമാം.
പരാനന്ദായതേ നമഃ പരാത്പരയാതേ നമഃ
പരമേശ്വര പ്രിയാദേവാ! പാർവ്വതീ പുത്രായതേ നമഃ
ബ്രഹ്മിഷ്ഠായതേ നമഃ ജ്ഞാനനിരതായതേ നമഃ
ഗുണാഗുണ നിരൂപകാ! ഗുണാദ്ധ്യക്ഷാ! ഗുണനിധേ!
ഗോപാലേനാദി പൂജിതപ്രഭോ! ഗോരക്ഷകാ നമസ്തുതേ!

സ്വാമിയേ ശരണം അയ്യപ്പാ!

ഗോധന പ്രദായകാ! ഗോദാന ഫലപ്രദാ!
ഗജാരൂഢാ! ഗജപ്രിയാ! ഗജഗ്രീവാ! ഗഭസ്തയേ!
ഗജസ്കന്ദാ! മഹേശ്വരാ! ഗോപതയേ! മഹാ പ്രഭവേ!
മൂർഖയാം എന്നെ നീ നിത്യം കാത്തുകൊള്ളൂ ജഗന്നാഥാ!
മോക്ഷമെല്ലാം അരുളേണേ! മോക്ഷദായകാ! ദേവാ!

അംബുജനേത്രൻ ആതങ്കവൈരി മണികണ്ഠൻ
വൻപതൻ ഗാത്രത്തിന്മേൽ നർത്തനം ചെയ്തോരുനേരം
അകനിന്ദയെല്ലാം ഒഴിഞ്ഞച്യുത കുമാരനെ
അകതാരിൽ നിറച്ചേററം സ്തുതിചെയ്കയാൽ നാഥൻ,
അകതാരിൽ കാരുണ്യാബ്ധി തിരതല്ലം ജഗന്നാഥൻ
അവരംമെയ്യിൽ കരം ചേർത്തങ്ങവനിയിൽ പദംവെച്ചാൻ.
അവനികരം പതിന്നാലും മതിയിങ്കൽ വിലസുന്നോൻ
നിനവിലും മമാന്തരേ വിളയാട്ടം മഹാദൈവം;
വേഗേന അവരം മേനി മെല്ലെത്തലോടിയും
ആടൽ കെടുത്തുവാനായി കടാക്ഷിച്ചും
പാപാത്മയാകും മഹിഷിക്ക് ശാശ്വതൻ
പാപങ്ങളെല്ലാം ഹനിച്ച് വിളങ്ങിനാൻ!
പൊൻപദ സ്പർശനേ ശുദ്ധയായ് തീർന്നവരം
പൊൻകരപത്മത്തലോടൽ ലഭിച്ചപ്പോരം
പെട്ടെന്ന് ഗാത്രംവെടിഞ്ഞ് വിമാനേന
അപ്സരസ്സായ് ഉടൻ കണ്ടിതങ്ങംബരേ!
ദിവ്യ നാരീമണിമാരാൽ സുസേവിത
ദിവ്യവസ്ത്രാഭരണാവലി ചാർത്തിയും
നവ്യഗന്ധം പരത്തും കുളിർചന്ദനം
ഭവ്യമായ് ചാർത്തിയും മന്ദസ്മിതത്തോടും
ദിവ്യമനോഹാരി ആയൊരു ദേവിതൻ
ഭവ്യരൂപത്തിൽ സ്തുതികരം തുടങ്ങിനാരം;
''നാഥാ! ശിവസുതാ! സുന്ദരമൂർത്തേ! ദേവാ!
നാഥാ! ഹരിസൂനോ! കലിമലവാരണ ദേവാ!
നാഥാ! മമ മനതാരിൽ ഭവാൻ സദാ
നാഥാ! പദംവെച്ച് നൃത്തങ്ങളാടണേ!
സന്താപനാശനാ! ശംഭു സൂനോ ഹരേ!
സന്തതം സർവ്വവും പാലിക്കും ദൈവമേ!
ചിന്തയ്ക്കതീതനായ് ആദ്യന്തഹീനനായ്
സന്തതം സർവ്വദാ വാഴും പരന്തപാ!
സന്താപവാരാന്നിധിയിൽ പെടും ലോക–
സന്തതീജാലങ്ങളെ പാലിച്ചുകൊള്ളേണമേ!

സ്വാമിയേ ശരണം അയ്യപ്പാ!

ബന്ധങ്ങളിൽപ്പെട്ട് സന്തതം വെന്തിടും
അന്ധരാം കിടാങ്ങൾക്ക് സന്തതം ബന്ധുവായ്
വൻപാർന്നനുഗ്രഹമേകും ഭഗവാനേ!
അൻപാർന്നിവളെയും പാലിച്ചുകൊള്ളണേ!
ദുർന്നയങ്ങൾ നീക്കി അൻപോട് കാരുണ്യ
ഗംഗയിവൾക്കിന്നണ്ടേകുക കാരണം
വൻപാർന്ന ശാപദോഷങ്ങളും ഭസ്മമായ്
തമ്പുരാനേ! ഹരേ! കന്മഷനാശനാ!
അൻപിനോടെയിവൾ കൺകളിൽ നിൻരൂപം
വൻദയാവായ്പാൽ കനിഞ്ഞൊരു ദൈവമേ!
അൻപോടഗതിയായയീയുള്ളവൾക്കുടൻ
സംപ്രതി ദാസിത്വമങ്ങ് കനിയണേ!
ദാസിയായ് സ്ഥാനമിന്നേകും ഇവൾ തവ
ശക്തിയല്ലോ നാഥാ! പാഹിമാം! പാഹിമാം!
ശക്തിയും ബ്രഹ്മവുമായ് നാം നിത്യവും
സക്തിയായ് മോദാലിരുന്നുകൊള്ളേണമേ!
ചിത്തം മമ ഏററം മാനസ്സേ തോന്നുന്നു
പത്നിയായ് താവകപാർശ്വേ രമിക്കുവാൻ.
ഉൾത്താരനുഗ്രഹം ഏകിടൂ ശങ്കരാ
ഭക്തപ്രിയാ! ഭൂതനാഥപ്രഭോ! ഹരേ,
ശാശ്വതാ! ഈശ്വരാ! ശ്രീ പരബ്രഹ്മമേ!
ശാശ്വതൈശ്വര്യങ്ങൾ ഏകണേ! ചിന്മയാ!

പൂർണ്ണേന്ദുവദനന അംബരേ നിന്നുടൻ
പൂർണ്ണാഭിലാഷങ്ങൾ ചൊല്ലിടും നേരത്ത്
പൂർണ്ണാഭിരാമനാം ശ്രീ ആര്യതാതനും
പൂർണ്ണമായ് കല്പിതം അൻപോടരുൾ ചെയ്താൻ:
''മഞ്ജുളഭാഷിണി കേൾക്കു മനോഹരെ!
മങ്ങലശീടായ്‌വാൻ എന്നുടെ വാക്കുകൾ.
ഇജ്ജന്മകാലത്ത് ബ്രഹ്മചര്യാവ്രതം
കല്പിച്ചുപോരുക കാരണം നിന്നെയും
പത്നിയായ് കാണ്മത് അസാധ്യമാണോമലേ;
ചിത്തം വ്രതത്താൽ സുഖിച്ച് വസിക്കെടോ.
നിന്നുടെ വാണികൾ സത്യമെന്നാകിലും
ഇന്ന് ഭവിക്കും കലികരാളത്വങ്ങൾ
എന്നുമേ നാശം വിതയ്ക്കുമീയൂഴിയിൽ
എന്നുമേ മാനവർ ശോകാഗ്നി പൂകിടും
സത്യമില്ലാതുള്ള കർമ്മങ്ങൾ മാനവർ

സ്വാമിയേ ശരണം അയ്യപ്പാ!

നിത്യം തുടരും കലിതൻ വിനകളാൽ.
ധർമ്മം നിനച്ചിടാതുള്ള സമൂഹങ്ങൾ
കന്മഷ കർമ്മങ്ങൾ ധർമ്മമായ് കണ്ടിടും.
ധർമ്മം മറഞ്ഞു് അധർമ്മങ്ങൾ മുഴക്കമ്പോൾ
നിർമ്മലർ മാനസ്സം ഏററം തപിച്ചുപോം.
സ്ത്രീജിതരാവേണ്ട രാജാക്കന്മാർ പോലും
സ്ത്രീജിതരായ്‌വരും നാട്ടുമുടിഞ്ഞുപോം.
രാഗാവൃതങ്ങളാം കർമ്മങ്ങൾ തന്നെയാ–
മേറെയായ് ലോകർ നിനപ്പതെല്ലാമപ്പോൾ.
രാഗം മുഴപ്പിച്ച് ഭോഗൈക കർമ്മികൾ
ഭോഗലാലസ്യങ്ങൾക്കുള്ളിൽ രമിച്ചിടും.
രാഗപ്രയാണത്താൽ ഏറെ മഹാരോഗ
മാരണങ്ങൾ നിത്യമേറെയായ് ഏറിടും.
ഭോഗത്തിലാശകൾ ഏറുക മൂലമായ്
ശോകക്കടലിൽ കിടന്നു് ഴുഴഞ്ഞുപോം.
രാഗഭോഗങ്ങളും രോഗങ്ങളുംകൂടി
രോഗനിലയനമാക്കുമീ ലോകത്തിൽ!
താമസശീലർ അധികമാമെങ്കിലും
കാമവിരക്തരും കണ്ടിടും തുച്ഛമായ്.
സത്യധർമ്മാദികളിലവർ അവ്യാജ–
ഭക്തി നിനയ്ക്കുന്ന നേരത്തു് അധാർമ്മികർ
നിത്യവും പീഡനമെല്ലാം കൊടുത്തുപോം;
സത്യസന്ധർ മുദാ എന്നെയും ഓർത്തുപോം.
നിത്യം പെരുകും അധാർമ്മികന്മാരെ ഞാൻ
സത്യമായ് ഭഞ്ജനം ചെയ്തു് സത്‌ശീലരെ
രക്ഷിച്ച് ശാശ്വതമാകും സുഖമേകി
ഉൾപ്പൂവിലാനന്ദമെപ്പൊഴും നൽകിടും.
ഇങ്ങിനെ ധർമ്മം പുലർത്തുവാൻ ഊഴിയിൽ
സംത്യജിച്ചീടണം ലൗകികഭാവങ്ങൾ.
നിത്യം തപംചെയ്തു് ഭക്തരെ പാലിപ്പാൻ
സത്യമായ് ബ്രഹ്മചര്യാവ്രതമാളണം.
ആപത്തണയുന്ന നേരത്തു് മാത്രമായ്
ചാരത്തണയുന്ന ഭക്തരെക്കാൾ പ്രിയം
സന്തതം അന്തരംഗത്തിലെൻ ചിന്തകൾ
ചന്തമായ് പേറിടും ഭക്തരിലാണഹോ
ചിന്തയിൽ കൂടിയും എന്നെ നിനപ്പവർ–
ക്കെന്നുമേ ബന്ധുവും ദാസനും ഞാനഹോ.
ഭക്തിവരുന്നേരം ഏറെയായ് മാ . വർ

വിത്താശയോടടൻ എന്നെ ഭജിച്ചിടും;
ഭക്തർക്ക് വിത്തങ്ങളേകിടും ഞാനടൻ
ഭക്തരെ ഭംഗ്യാ പരീക്ഷിച്ചുകൊണ്ടിടും.
വിത്തം ലഭിക്കുന്ന നേരത്ത് മാനവർ
ഭക്തിയും നന്നായ് മറന്ന് തുടങ്ങിടും.
ശക്തി 'ഞാൻ' എന്ന ഭാവേന മുദാ
അവർ സക്തരായ് ജീവിതമന്ന് തുടങ്ങിടും;
ഞാൻ എന്ന ചിത്തം തുടങ്ങുന്ന നേരത്ത്
ഊനമെന്യേ മമ കോപങ്ങൾ ലഭ്യമാം.
ആകയാൽ അന്യതചിന്തയെന്യേ എന്നെ
ഏകനാം നാഥനായ് ചിത്തം നിനപ്പർ
എന്നുമേ യോഗവും ക്ഷേമവും നന്നായി-
ട്ടെന്നാൽ വരിച്ച് സുഖിച്ച് രമിച്ചിടും.
ഒന്ന് തന്നീടണം പിന്നീട് മറ്റൊന്നും
തന്നിടേണേ മമ തമ്പുരാനേ എന്ന്
എന്നോടപേക്ഷകൾ ചൊല്ലി ഭജിക്കിലും
എന്നുടെ ഭക്തർ അവരെന്ന് ചൊല്ലിടാം.
അന്യർക്ക് നാശം വരുത്തുവാനായി മാം
വന്ന് ഭജിപ്പവർക്കെന്നുമേ നാരകം
തന്നെ ഭുജിച്ചുവസിച്ച് മരിക്കവാൻ
തന്നെ വിധിയെന്നും ഓതിടാം ഞാനെടോ.
എന്നുടെ ഭക്തയായ് മേവു സുലോചനേ;
ധന്യശീലേ! അമിതാനന്ദമാളെടോ!
ദുഷ്ടനാകും കലിക്കന്ത്യം വരുന്നാളിൽ
ഇഷ്ടയായ് നിന്നെ ഞാൻ പത്നിയായ് വീണ്ടിടാം.
അന്നു തുടങ്ങിടും സത്യയുഗം മുദാ
പിന്നെ പ്രിയതമയായ് വരും ദേവിയും.
ആകയാൽ ശക്തിസ്വരൂപിണി എങ്കിലും
ദേവിയെ സോദരീഭാവത്തിൽ എന്നുടെ
വാമഭാഗത്തിൽ ഇരുത്തി അനുഗ്രഹഭാവങ്ങൾ
നിത്യവും നൽകും സുചിരാംഗീ,
അന്നപൂർണ്ണേശ്വരിയാകും മഹാമയേ!
നിന്നെയും വന്ദ്യയായ് ഭക്തരാൽ വാഴ്ത്തിടും.
അമ്മയായ് ലോകരെ രക്ഷിപ്പതിന് നീ
മഞ്ജമാതാവെന്ന നാമം ധരിക്കെടോ.
സർവൈക വന്ദ്യയാം മഞ്ജമാതാവിനെ
ലോകമാതാവായ് വാഴ്ത്തും ഭവതിക്ക്

സ്വാമിയേ ശരണം അയ്യപ്പാ!

മോഹനാകാരമാം ആലയമൊന്നതും
മാമക വാമപാർശ്വത്തിൽ ഭവിച്ചിടും.
കാലം കലിയുഗമാകവേ ദേവിക്ക്
ലോകമാതാവായി സേവാമവിടത്തിൽ!
ഓർക്കുകിൽ ഈവിധം കാര്യങ്ങൾ ഓരോരോ
ഭാഗ്യത്തിനായ് ചതുർയുഗങ്ങൾ ഓരോന്നിലും
ആക്രമോടെത്രയായ് വന്നുവെന്നുള്ളതും
ഓർക്കുവാൻ പോലുമേ ആകാ ഒരുവനും.

ഇങ്ങിനെ മാതാവായ് ദേവിക്കനുഗ്രഹം
ഭംഗിയായ് ഏകിയ ദേവൻ ദയാപരൻ
മംഗളശ്രീ ഏകി ചിത്തം കനിയുവാൻ
വന്ദ്യയാം ലോകമാതാവും നമിച്ചുടൻ.
ദേവദേവേശനം പോയ്മറഞ്ഞപ്പുഴേ;
ദേവിയാം മഞ്ജുമാതാവും കൃതാർത്ഥയായ്.
മത്തയെന്നാകിലും ദുർവൃത്തയാകിലും
സത്യസ്വരൂപനാം അയ്യപ്പശക്തിയാൽ
ഭക്തയായ് ഉന്മത്തഭക്തയായ് മുഗ്ദ്ധയായ്
നിത്യയാം ശക്തിയായ്; ലോകമാതാവായ
ഭക്തിപ്രദായകമാകും കഥയിതു്,
ശുദ്ധരായ് നിത്യവും അയ്യപ്പഭക്തരായ്
ചൊല്ലുക കേൾക്കുക ചൊല്ലിക്കൊടുക്കുക
കൈതവഹീനം നവാക്ഷരി ചൊല്ലുക,
ചെയ്യിടും ശുദ്ധരാം മർത്ത്യസ്വരൂപികൾ
കൈതവമുക്തരായ് സാധുശീലന്മാരായ്
ദൈവമാം അയ്യപ്പദേവന്റെ ഭക്തരായ്
ലോകസേവാർത്ഥം മരുവുവാൻ മാനസ്സും
പേറുമെന്നോതുന്നേൻ അമൃതസ്വരൂപരേ!
സന്തോഷഭാവവും സന്തതീഭാഗ്യവും
ബന്ധുരാനുഗ്രഹാൽ കൈവരും നിർണ്ണയം.
സത്യസ്വരൂപനാം അയ്യപ്പദേവന്റെ
ഭക്തിപ്രദായകമാവും കഥ കേൾക്കിൽ
ശാന്തിയും ശാശ്വതൈശ്വര്യങ്ങളും ഫലം
ഭക്തരായ് തീർന്നിടും ഇല്ലകില്ലേതുമേ!
അന്തകൻ വന്നണഞ്ഞീടുന്ന നേരത്ത്
ബന്ധവിച്ഛേദനം ചെയ്യുന്ന ബന്ധുവായ്
സന്താപനാശനൻ പന്തളം വാണവൻ
ആപത് ബാന്ധവനായ് വരും സന്തതം!

സ്വാമിയേ ശരണം അയ്യപ്പാ!

വങ്കയെന്നാകിലും നിൻ പാദസ്പർശനം
പങ്കങ്ങളാം നീക്കിക്കനിയുവാൻ കാരുണ്യം
അൻപോടരുളി തൻഭക്തയായ് മഹിഷിയെ
തമ്പുരാൻ അഞ്ജസാ മഞ്ജമാതാവായ് കല്പിച്ച
വൻപാർന്ന കാരുണ്യമെല്ലാം നിനയ്ക്കുകിൽ;
തമ്പുരാനേ! മഹാ കാരുണ്യവാരിധേ!
അൻപോടിവൻ മൗലിതന്നിലും പൊൻപദം
അൻപിനാലേററി അനുഗ്രഹിക്കേണമേ!
വന്ദേപദമഹം! വന്ദേപദമഹം!
ചെന്താമരാക്ഷാ! കനിഞ്ഞീടു സന്തതം!
വന്ദേപദമഹം! വന്ദേ പദമഹം!
ശൈലേന്ദ്ര സഹ്യാദ്രി വാസിൻ! നമോ നമഃ

## പ്രസ്ഥരഗിരി

ഇന്ദിരാനാഥനും അംബികാകാന്തനും
തൻപ്രിയമാരൊത്ത് താണ്ഡവം കാണുവാൻ
വൻപാർന്നലസതൻ ദക്ഷിണപാർശ്വത്തിൽ
സമ്പൂർണ്ണമോദരായ് നിന്നരുളീടിനാർ,
വൻപനാം വാഹനം നന്ദിയെ ശങ്കരൻ
നന്ദിച്ച് ബന്ധിച്ചൊരു വൃക്ഷമൂലത്തിൽ
അസ്ഥലം നന്നായറിയുമീ ലോകത്ത്
സ്വച്ഛമാം 'കാളകെട്ടി' എന്ന സംജ്ഞയാൽ.
ഭൂമണ്ഡലേ ജന്മമേററീ ലഭിപ്പവർ
കാളകെട്ടി കണ്ടു താണുവണങ്ങിയാൽ
ജീവിത സൗഭാഗ്യമേറെയായ് കൈവരും
ശ്രീഭൂതനാഥൻ കനിഞ്ഞിടും സന്തതം
മഹിഷിയ്ക്ക് മോക്ഷവുമേകി മണികണ്ഠൻ
അലസയിൽ നീരാടി സംശുദ്ധമാനസാ
നാളീകലോചനനായ പിതാവിൻെറ
ചാരത്തണഞ്ഞു് നമസ്കരിച്ചീടിനാൻ.
ഇന്ദുചൂഢൻ മകൻ തന്നെ പുണർന്നുടൻ
നന്നായ് അനുഗ്രഹമേകും ദശാന്തരേ;
കഞ്ജവിലോചനനായ രമാപതി
അൻപാർന്നനുഗ്രഹം നന്ദനനേകിനാൻ.
അമ്മയും അമ്മതൻ സ്ഥാനീയമാതാവാം
മഞ്ജുളാംഗി രമതന്നെയും കണ്ടപ്പോൾ

സ്വാമിയേ ശരണം അയ്യപ്പാ!

കാരുണ്യകാതലാം ഭൂതനാഥ പ്രഭു
തർജ്ജനീ മുദ്രയും കാട്ടി മേവീടിനാൻ!
അമ്മതൻ ധർമ്മദാരത്തിനെ എന്തൊന്ന്
ചൊല്ലി വിളിക്കണം എന്നുള്ള ചിന്തയാൽ
നിന്നരുളീടുന്ന പൊന്മണികണ്ഠനെ
''എൻ മകനോമലേ,'' എന്നു വിളിച്ചുടൻ
അമ്മയാം ലക്ഷ്മിയും മാറോടണച്ചുതേ
അമ്മിഞ്ഞി താനേ ചുരന്നു മാതാവിനും!
''അമ്മേ! ഭവതി അനുഗ്രഹമേകു'' വെന്ന–
മണികണ്ഠനും ചെമ്മേയുരച്ചപ്പോൾ
''നിൻ മഹാവൈഭവം ഈയുള്ള ലോകങ്ങൾ
എന്നുമേ വാഴ്ത്തി പുകഴ്ത്തുവാൻ ആയിഹ
നന്നായ് അനുഗ്രഹം നൽകിടും ഞാൻ എന്ന്''
അമ്മയാം ലക്ഷ്മീ അനുഗ്രഹമേകിനാൾ.
ഫണിധാരിനാഥനും ഫണിതൽപ്പനാഥനും
മണികണ്ഠ ബാലനോടോതിനാർ ക്ഷിപ്രമായ്
''ബാലാ മനോഹരാ! നിന്നാലെ സാധ്യമായ്
ലീലയായ്മോക്ഷം മഹിഷിക്കെന്നാകിലും
മേലിലുമുണ്ട് പലതാവും കാര്യങ്ങൾ
ചാലവേ ഭൂലോക പാലനാർത്ഥം വിഭോ!
നിന്നെയും കാത്തങ്ങമരുന്ന ഭൂസുരൻ
പന്തളേശന്ന് വരങ്ങൾ നീ നൽകണം
നിന്നിലെ സ്നേഹവും പുത്രഭാവങ്ങളും
മന്നവനുള്ളത്തിൽ ഏററമുണ്ടാകയാൽ
വന്നീലമന്നന് നിൻതിരുതത്വങ്ങൾ;
ഇന്നുതന്നെ ഭവത് തത്വങ്ങളോതെടോ
നിന്നുടെ തത്വകാര്യാത്ഥം ഗ്രഹിക്കുവാൻ
വന്നു കൂടി കാലം മന്നവനോർക്കെടോ
വേദാന്തസാരാത്ഥ ബോധം വരുന്നേരം
വേദിയനായ്വരും പന്തളഭൂമിപൻ
നാലാംയുഗച്ചുതി എല്ലാം അമർത്തുവാൻ
പാരിങ്കൽ ശ്രീഭൂതി യേറി വിലസുവാൻ
താരക ബ്രഹ്മാർത്ഥ ബോധങ്ങളെന്നിയെ
സാരങ്ങളായില്ല ഒന്നും ഭുവനത്രയേ.
പിന്നെയും ഒന്നുണ്ട് നിന്നുടെ ഭക്തയാം
ധന്യശീലാംഗി ശബരിക്ക് മോക്ഷങ്ങൾ
നന്നായ് കനിയുവാൻ കാലവുമായെടോ
വന്നീടുമേ സർവ്വമംഗളമൂഴിയിൽ!

സ്വാമിയേ ശരണം അയ്യപ്പാ!

ത്രേതായുഗേ ധർമ്മപാലനം ചെയ്യുവാൻ
ഭൂതലേ മൈഥിലീകാന്തനായ് വന്ന നീ
നൽകീലയോ മോക്ഷമേതും ശബരിക്ക്
നൽകീലവരാക്കന്ന് ബ്രഹ്മസായൂജ്യവും;
അന്നവരാ നിന്നെ ഗുണാകാര ചേതസാ
തന്നെ ഭജിച്ചതുമൂലം മഹാമതേ.
സർവൈക മോക്ഷേച്ഛു ആയ ശബരിയും
കൈവരിച്ചാരാ കാമരൂപിയായ് ജന്മവും.
സഹ്യാദ്രിസാനുവിൽ കൈവല്യ സിദ്ധിക്കായ്
ചെയ്തുപോരുന്ന തപസ്സവരാ പിന്നെയും
നിന്നിൽ ലയിക്കുവാൻ ജന്മനാശത്തിനായ്
ബ്രഹ്മസായൂജ്യപദങ്ങരാ ലഭിയ്ക്കുവാൻ
ഇന്നവരാ ചെയ്യും തപസ്സിന്റെ സത്ഫലം
ഇന്നവരാക്കേകടോ; പുണ്യ ഫലപ്രദാ.
മന്ത്രം നവാക്ഷരി ഒന്നതിൽ നന്നായി
തന്നെ രമിയ്ക്കുന്ന നിന്നുടെ ഭക്തയാൽ
ധന്യതയാളുമേ ലോകങ്ങളും മേലിൽ
ചെന്ന് തൃക്കൺപാർത്തു കൊള്ളൂ അവളെയും,
പിന്നീട് താതനാം ശ്രീരാജശേഖരൻ
നിന്നെ പ്രതിഷ്ഠചെയ്തീടുവാൻ സത്ക്ഷേത്രം
നന്നായ് പണിചെയ്യുമാമഹാ ശൈലത്തിൽ
വന്ന് കൂടീടുമേ അനുദിനം ആർത്തരും.
ഭൂവിങ്കൽ അത്യുന്നത പർവ്വതസ്ഥാനത്ത്
ശൈലങ്ങളാൽ വലംചെയ്യും തടം തന്നിൽ
ലോകമീരേഴകരാ വാഴ്ത്തും മഹാക്ഷേത്രം
ഏകമാണാശ്രയം ആർക്കും കലിയിങ്കൽ.
കോടിയായ് കോടാനുകോടിയായ്
ലോകത്തിലേതിനേക്കാളും അത്യുത്തമസ്ഥാനമായ്
ആർത്തരും വന്നണഞ്ഞീടുന്ന ക്ഷേത്രത്തിൻ
കീർത്തികളും പെരുകീടും ദിനന്തോറും.
എന്നെന്നും മാനവർ നിൻപദം കുപ്പുവാൻ
ധന്യരായ് വന്നണഞ്ഞീടും ഗിരിതന്നെ
മന്നിടം തന്നിൽ പ്രസിദ്ധമായ് തീർന്നിടും
നിന്നുടെ ഭക്ത തൻ ധന്യ നാമത്തിനാൽ.
വിണ്ണിനെക്കാളും പവിത്രമായ് ആനന്ദ–
മൊന്നൊഴിയാതെ ലഭിയ്ക്കുവാൻ മന്നിങ്കൽ
നിർണ്ണയിച്ചീടുകിൽ ഒന്നേ സ്ഥലമുള്ളൂ
അത് തന്നെയാം പുണ്യം ശബരിമലയഹോ!

സ്വാമിയേ ശരണം അയ്യപ്പാ!

ശബരിമലയെന്ന നാമം ശ്രവിക്കിലും
പിരിയാതെ വന്നിടും ദൈവാനുകൂലങ്ങൾ.
ധന്യമാമീനാമം ഒന്ന് ശ്രവിയ്ക്കുകിൽ
മാനവർക്കററുപോം പ്രാരാബ്ധ ദുഖങ്ങൾ!
തന്നെയോ, മാനവ ജന്മം മനുജൻെറ
ദീനനിവാരണാർത്ഥമെന്നായും തോന്നിടും.

ഘോരൻ കലി തൻെറ ക്രൂരത്വമേററുമ്പോൾ
കാലനും ലോകത്തിൽ പാരം ചരിച്ചീടും.
കാലദോഷത്തിൻെറ മാലുകൾ നീക്കുവാൻ
കാലകാലാത്മജൻ ഏകൻ കലിയിങ്കൽ!
കാലാരി സൂനോ! ശബരിമല തന്നെ
കാലമെല്ലാററിലും ഭൂലോക സ്വർഗവും!
സ്വാമോദമോട്ട് നീ ശബരി ഗിരിയിലും
സാദരം ഭക്തർ തൻ മാനസ്സതാരിലും
മാമുനിമാർ തപശക്ത്യാൽ തീർത്തോരു
ഹേമാദ്രിയിങ്കലെ പൊന്നമ്പലത്തിലും,
ധന്യം മഹാദിവ്യമന്ത്രം നവാക്ഷരി
നന്നായ് മുഴക്കുന്ന പുണ്യനാവിങ്കലും
നിത്യനായ് നിർഗുണ ബ്രഹ്മമായ് നിർമ്മല
സത്യമായ് സർവ്വേച്ഛ നൽകുന്നവനായി,
നിന്നെ ഗുണാകര ചിത്തരായ് സേവിക്കും
പുണ്യശീലന്മാർക്ക് സൗന്ദര്യമൂർത്തിയായ്,
എന്നുമേ മേവിടൂ വൻകലി നാശനാ!
പങ്കമെല്ലാം അകററീടുന്ന ശങ്കരാ!
എങ്കിലും ആദ്യമായ് പന്തള ഭൂപനെ
സംപ്രീതനാക്കുവാൻ കാലം കളകൊലാ.
ദേവനാരീഗണം വ്യാഘ്രികളായ് വരും
ദേവവരന്മാരും കുട്ടികളായ് വരും
ദേവേന്ദ്രനും ഒരു വൻ വ്യാഘ്രമായിഹ
തീരുമേ നിൻമുന്നിൽ മംഗളമാളുവാൻ.
പോയാലുമോമനേ! രാജൻെറ സീമ്നി
പാരാതെ ആവാത്തതെല്ലാം തുരത്തിടൂ.''

ചിത്തജാരി രിപു ദേവനും വിഷ്ണുവും
ചിത്തമോദത്തോടരുൾചെയ്തു സന്തുഷ്ട—
ചിത്തരായ് പുത്രനെ നന്നായ് തഴുകുമ്പോൾ,
ചിത്തമങ്ങതിൽ ഏററം കുതൂഹലാൽ

സ്വാമിയേ ശരണം അയ്യപ്പാ!

സൃഷ്ടിദേവൻ മുകർന്നു് ചൊല്ലീടിനാൻ:—
''ധന്യമൂർത്തേ! മണിഭൂഷണാ! സന്മതേ!
ദുർമ്മതിയുടൽ ദൂരെ നീക്കീടെടോ.
അല്ലയെങ്കിൽ ദുഷ്ടഗാത്രം കിളർന്നുടൻ
അർക്കചന്ദ്രന്മാർ ഗതി മുടക്കീടുമേ.
ഹീനയാവുമവരം ഗാത്രമിപ്പൊഴേ
മാനമോളമുയരും അസംശയം.
അണ്ഡഹടാകം മുടിച്ചീടാൻ കൂടെ ഈ
ചണ്ഡിഗാത്രം ഒരുങ്ങുമെന്നോതുന്നേൻ.
ഇന്നവരം ഗാത്രമലസതന്നക്കരെ
മുന്നം കളകെടോ ശ്രീമണിശോഭിതാ!
പിന്നെയായുടൽ കല്ലിട്ടു് മൂടിടൂ
വന്നിടുമൊരു പ്രസ്തരക്കുന്നഹോ.

ബ്രഹ്മദേവോക്തി കേട്ടുടൻ ദേവനും
സമ്മതത്തൊടു് ഹേരംഭ ഗാത്രത്തെ
തൻവലംകാൽ പെരുവിരൽ കൊണ്ടുടൻ
പന്തുപോൽ കോരി ദൂരെ എറിഞ്ഞഹോ!
മുന്നമങ്ങേഴു് സാലങ്ങളൊരമ്പിനാൽ
ഒന്നായു് നിമിഷാർത്ഥമൊന്നിൽ മുറിച്ചവൻ;
മുന്നം മഹാശൃംഹ തുല്യനാം ദുന്ദുഭി
തൻ തല ഇങ്ങിനെ ദൂരെ എറിഞ്ഞവൻ
ഇന്നിവരം ഉടൽ കാൽവിരൽ കൊണ്ടുടൻ
നന്നായെറിഞ്ഞതിൻ കാരണമോർക്കുകിൽ,
ത്രേതായുഗേ രാമനായങ്ങവതാര—
രൂപം ധരിച്ചതീ ശ്രീഭൂതനാഥനും!
സത്വരം ദേവൻെറ ഭൂതാദിജാലങ്ങരം
പ്രസ്തരം നാനാ ദിശി നിന്നെറിഞ്ഞുടൻ
ദുഷ്ടതൻ ഗാത്രമാകവേ മൂടിയിട്ട—
ദ്രിയുണ്ടായതും പ്രസ്തരക്കുന്നഹോ.
പ്രസ്തര ശൈലമെന്നീരേഴു് ലോകങ്ങരം
വിശ്രുതം ചൊല്ലിപ്പുകഴ്ത്തുന്ന കുന്നിനെ
പാപാരി ദേവൻെറ പാർഷദന്മാർ വന്നു്
പാപവിനാശനാർത്ഥം വണങ്ങീടുന്നു!
പ്രസ്തരക്കുന്നിൻ മേൽ കേറും മഹാഭക്തർ
സത്വരം സൗഭാഗ്യ ശൃംഗത്തിലേറിടും!
പ്രസ്തരക്കുന്നിനെ പാലിച്ചുകൊള്ളുവാൻ
സത്വരം വാപരശ്രേഷ്ഠനാം ഭൂതത്തെ

ഭൂതനാഥ സ്വാമി വേഗം നിയോഗിച്ചു;
പോയ്മറഞ്ഞീടിനാർ മൂർത്തികൾ മൂവരും.
ഗോഷ്ഠം ചമച്ചുടൻ ദേവ പ്രതിഷ്ഠയും
കോട്ടമററൻപോട് ചെയ്തിതു വാപരൻ.
ദുഷ്ടമൃഗങ്ങളും മററ് സത്വങ്ങളും
ഭക്തരെ ഏശാതിരിയ്ക്കുവാൻ അയ്യപ്പൻ
ഭക്തനാം വാപരശ്രേഷ്ഠനെ ഏല്പിച്ചാൻ
പ്രസ്തരക്കുന്നിനെ ഭക്തപരായണൻ.
പ്രസ്തരക്കുന്നിനെ പാലിച്ചുവാഴുന്ന
വാപരസത്തമാ! നിൻപദം കുമ്പിടാം.
ഭക്തപാലൻെറ സേവകന്മാരാകും
മുഖ്യമാമുനി വൃന്ദം വിപിനത്തിൽ
ഭൂതനാഥൻെറ ദാസനാം വാപര—
ഭൂതവര്യൻെറ സേവകൾ ചെയ്യുന്നു.
വാട്ടമില്ലാത്തധർമ്മം കലിയുഗ
ക്ളേശവാരിധി തോയത്തിലാഴ്ത്തുമ്പോൾ
ആശയോടവർ ഈശനെ സേവിക്കിൽ
ഈശനാം മമനാഥൻ കനിഞ്ഞിടും.
ഈശനാം മണികണ്ഠൻെറ പാദങ്ങൾ
ആശ്രയം മനക്കാമ്പിൽ വിചാരിച്ച്
ആശയാ ഗമിച്ചെത്തുന്ന ഭക്തന്മാർ
ചീർത്തമോദം അലസയിൽ മുങ്ങിടും.
തീർത്ഥ തോയത്തിൽ നിന്നൊരു പ്രസ്തരം
ആർത്തിയോടെ ശിരസ്സിങ്കലേററിയും
തീർത്ഥപാദൻെറ മന്ത്രം നവാക്ഷരി
തീർത്ഥമായ് ജപിച്ചേററി ഗമിച്ചുടൻ
തീർത്ഥ ശൃംഗമാം കല്ലിൻെറ കുന്നതിൽ
ആർത്തി പോവാനായ് പ്രാർത്ഥിച്ച് വീഴ്ത്തുമ്പോൾ
ആർത്തബന്ധുവാം അയ്യപ്പദൈവതം
ആർത്തരെ നിജപാദത്തിലേററിടും!

കാനനാലസ്യ ശാലിനി നിർമ്മല
ദീനവാരിണിയാകും അലസയിൽ
ദീനവാരണം ചെയ്യിടാൻ മാനവർ
മാനസ്സാനന്ദം മജ്ജനം ചെയ്തിടും.
ധാരയായിക്കഴകീടുന്ന പാപത്തിൻ
ധാരാവാഹിയാം കാനന നിർഝരി,
പ്രീതരായ് മററ് ലോകരാൽപോലുമേ
പ്രീതിയേറി പുകഴ്ത്തിവന്നീടുന്നു.

സ്വാമിയേ ശരണം അയ്യപ്പാ!

ചേതോഹാരിയാം ലാസ്യത്തിടമ്പെന്ന
പേരിനെ ഞാൻ അഴുതയെന്നോതുന്നേൻ.
ഭൂതനാഥന്റെ ഭൂതവൃന്ദങ്ങളാൽ
പ്രീതരായ് ചമച്ചുള്ളതാം കുന്നിനെ
പ്രീതിയേറുമേ മാനസ്സേ ചിന്തിക്കിൽ
പ്രീതിനൽകുന്ന കല്ലിടും കുന്നതും.
ഭവ്യമായിചമച്ചുള്ളൊരു കുന്നിനെ
വൈഭവത്തോട് ദൈവമാം അയ്യപ്പൻ
സച്ചിദാനന്ദമേകുവാൻ തീർത്തെന്നും
ചിത്സ്വരൂപനെ ഓർത്തു് ചൊല്ലീടുന്നേൻ.
പ്രസ്തരക്കുന്ന് ചൂടുന്ന ശൈലത്തിൽ
എത്തിടുന്നവർ സ്വാമിയെ കണ്ടിടും!
എത്തിടുമവർക്കുത്തമ ഭാഗ്യങ്ങൾ
സത്യനാഥൻറനുഗ്രഹം ഒന്നിനാൽ.
സൂനുവിൻ തിരു നർത്തനം കണ്ടിടാൻ
വാമദേവൻ വൃഷഭനെ ബന്ധിച്ച
പുണ്യമേറുന്ന ഭൂവിനെ ചൊല്ലുന്നു
കാളകെട്ടിയെന്നേതു് ലോകത്തിലും.
ധരണിയിങ്കൽ മഹിഷി പതിച്ചതാം
സ്ഥലവും, അൻപൊട് ദേവനവൾ മെയ്യിൽ
വിരയെ നർത്തനം ചെയ്തുല്ലസിച്ചതും
ധരയിൽ ഖ്യാതിയായ്; എരുമേലി ധന്യമായ്!

പുണ്യഭൂമി എരുമേലി; പിന്നീട്
ധന്യമാം കാളകെട്ടി അഴുതയും,
ധന്യവാഹിനി തന്നിലും മേട്ടിലും
പുണ്യമേറുന്ന കല്ലിടും കുന്നിലും.
പുണ്യപൂരുഷൻ തമ്പുരാൻ ദാസനാം
വൻപിയലുന്ന വാപരസ്വാമിയാൽ
അൻപിനാൽ പണിതീർത്തൊരാ ഗോഷ്ഠവും
തമ്പുരാനുടെ ആവാസസ്ഥാനങ്ങൾ!
മന്നിലെ ധന്യമാനവ ജാലങ്ങൾ
പുണ്യമേറുമീ ഭാഗങ്ങൾ താണ്ടുമ്പോൾ
വന്നുകൂടീടും അയ്യപ്പാനുഗ്രഹം
എന്നുമേയവർ ധന്യരാണൂഴിയിൽ!
ഭക്തിയെന്യേ മററ് കർമ്മങ്ങളാൽ
എത്തുകില്ലൊരുവർക്കും ഭഗവാന്റെ
വശ്യശക്തികളേറുമീ ഭാഗങ്ങൾ

സ്വാമിയേ ശരണം അയ്യപ്പാ!

ഒത്തുകാണ്മതിൻ ഭാഗ്യമെന്നോതുന്നേൻ.
പൊക്കമേറും അഴതമേട്ടിൽ കേറാൻ
ഭക്തവത്സലൻ പാരം കനിയായ്കിൽ
ശക്തിയുള്ളവർ പോലും ശ്രമിക്കിലും
ശക്തരായിടാ, അയ്യപ്പാ പാഹി മാം!
അയ്യപ്പാ ഹരേ! അയ്യപ്പാ പാഹിമാം!
ഭക്തവത്സലാ! ദൈവമേ പാഹിമാം!
ഭക്തിയെന്യേ മററൊന്നു് മാനസ്സേ
സക്തിയായ് വരുത്തീടെല്ലേ അയ്യപ്പാ!
ഭക്തപാലകാ! പാപവിനാശനാ!
സത്യനാഥാ! ദയാനിധേ! ദൈവമേ!
അത്തലിലുഴന്നീടുന്ന മർത്ത്യർക്കു്
ചിത്തമോദങ്ങളേകിത്തുണക്കണേ!
അയ്യപ്പാ ഹരേ! അയ്യപ്പാ പാഹിമാം!
നെയ്യപ്പ പ്രിയാ! അയ്യപ്പാ! പാഹിമാം!

## ശ്രീ വ്യാഘ്രാരൂഢൻ

ശാപമോക്ഷങ്ങൾ ഏകി മഹിഷിക്കു്
ദേവനും തത്ര വാണരുളീടുമ്പോൾ
ദേവനാരിമാർ വ്യാഘ്രിവൃന്ദങ്ങളായ്
ദേവദേവനെ വന്നു് വണങ്ങിനാർ.
ദേവസത്തമർ വ്യാഘ്രങ്ങൾ—കുട്ടികൾ
ദേവരാജാവ് വ്യാഘ്രകുലോത്തമൻ
ഏവരും ഭൂതനാഥന്റെ സേവക്കായ്
മോദമീവിധം രൂപങ്ങളേറിയോർ
പംക്തികണ്ഠനെ കൊല്ലുവാനായുടൻ
പംക്തിസ്യന്ദന സൂനുവിൻ സേവക്കു്
പണ്ടു് വാനര രൂപം ധരിച്ചിവർ
പുണ്ഡരീകാക്ഷ ഭക്തരാം വാനവർ.
പന്തളേശന്റെ നന്ദന ഭൃത്യരായ്
ധന്യരായ് വന്ന ദേവകുലോത്തമർ
മണ്ണിലെ കലി ദുഷ്കൃതൗഘങ്ങളെ
തിണ്ണമാട്ടുവാൻ ഹേതുക്കളായവർ!
പഞ്ചഭൂതേശൻ അഞ്ചപ്പനും ചെമ്മേ
തഞ്ചമായ് പുലിവമ്പന്റെ കണ്ഠത്തിൽ
സഞ്ചിതാനന്ദമോടങ്ങിരുന്നുടൻ
പന്തളത്തേക്കു് യാത്രയുമായഹോ!

സ്വാമിയേ ശരണം അയ്യപ്പാ!

ദേവനാരിമാർ മാരൻ മഹേന്ദ്രന്
ദേവദേവനാം പത്മദളാക്ഷനെ
മോദമായ് ചുമലേററുവാൻ കൈവന്ന
മോദമേറിടും ഭാഗ്യത്തെ ഓർത്തിടാം.
സംഖ്യയെന്യേ കാന്താര ജീവികൾ
പന്തളത്തിൽ പ്രവേശിച്ച മാത്രയിൽ
ചാട്ടമായ് ചിലർ കൂട്ടമായ് ഓട്ടമായ്
വാട്ടമില്ലാത്ത വൻപുലിക്കൂട്ടങ്ങൾ.
ചീർത്തമോദം പുലികൾ വന്നെത്തുന്ന
വാർത്ത വേഗം പരന്നു പുരത്തിങ്കൽ.
ചീർത്ത ഖേദമോടേവരും ദീനരായ്
ആർത്തരായ് കരഞ്ഞോട്ടം തുടങ്ങിനാർ.

വൻപുലികളും പാഞ്ഞടുത്തീടുമ്പോൾ
സംഭ്രമത്തോട് മണ്ടും ജനങ്ങൾ തൻ,
പന്തളത്തിൽ ഭവിച്ചോരു സങ്കടം
പന്തളേശനും കർണ്ണേ ശ്രവിച്ചുടൻ
ആർദ്രചിത്തനായ് കോട്ടവാതിൽപ്പടി
പേർത്ത് വന്നുടൻ നിന്നോരു നേരത്ത്,
ചീർത്തടുക്കുന്ന വ്യാഘ്രകുലങ്ങളെ
ചേർത്ത് കണ്ടുടൻ പേപഥു പേറിനാൻ.
കോട്ടപാലകർ ജീവൻ കൊതി പൂണ്ട്
കോട്ടയും പൂട്ടി മണ്ടി ഒളിച്ചപ്പോൾ.
കോട്ടമേൽ ഏറി രാജേന്ദ്രമൗലിയും
ആർദ്ര ചേതസ്സാ നോക്കും ദശാന്തരേ;
പാർത്തലേന്ദ്രനും കണ്ടാൻ മണികണ്ഠം
വ്യാഘ്രകണ്ഠത്തിൽ ചെമ്മേ രമിപ്പത്.
പൂർണ്ണചന്ദ്രനെ പോൽ പുലികണ്ഠത്തിൽ
പൂർണ്ണമോദേന സായകം ചൂടിയ
പുണ്യപുരുഷൻ പൂമുഖം കണ്ടപ്പോൾ
പൂർണ്ണപുണ്യാബ്ധൗ വീണാനരചനും!
ഉണ്ണിതൻ മുഖം പാർത്തുടൻ രാജാവ്
കോട്ടവാതിൽക്കൽ വന്നോരു നേരത്ത്
ഉണ്ണിയും മുദാ ഭൂതലേ വന്നുടൻ
വന്ദ്യനാം താത പാദങ്ങൾ കുപ്പിനാൻ.
ചാപ സായകം ഭൂമിയിൽ വെച്ചുടൻ
താതപാദങ്ങൾ നന്നായ് നമിച്ചപ്പോൾ
താത നേത്രാംബു തന്നിൽ കുളിച്ചോരു

സ്വാമിയേ ശരണം അയ്യപ്പാ!

ബാല ശാസ്താവെ കൈതൊഴാം! ദൈവമേ!
ചാടിവന്നങ്ങടുത്ത പുലിക്കൂട്ടം
ദേവദേവൻെറ പാർശ്വ ദയങ്ങളിൽ
ദേവപാദങ്ങൾ ചിന്തനം ചെയ്തുടൻ
മോദചിത്തരായ് നിന്നതും കണ്ടടൻ,
മായയാമിതോ? സത്യവുമാവുമോ?
ദേവദേവാ! പ്രഭാകരാ! ശാശ്വതാ!
ജീവിതാബ്ധിയിൽ നിന്നുടൻ മോചനം
പാപനാശനാ! ഏകി തുണയ്ക്കണേ;
ഈ വിധം മനം തന്നിലങ്ങോർത്തുടൻ
ദേവദേവനെ രാജനും മാറിടേ
പേറിയൻപോടു് ഗാത്രം പുണർന്നപ്പോൾ
ദേവദേവനും ആനന്ദ ഗാത്രനായ്!
താതനോടുടൻ ഓതി കുമാരനും
''മോദമായ് പുലിപ്പാലിനെ അൻപോടു്''
പ്രീതമാനസനാകും ഭവാനുടൻ
പ്രീതരാൽ കറപ്പിച്ചെടുത്താലുമേ;
കാടകം വസിച്ചീടുമിവകൾക്കു്
നാടിതെന്നുള്ള ഭേദവും ചെററില്ല.
ആടലായ് പശിയേറിയാലീവക
പ്രാതലാക്കും മനുജകുലങ്ങളെ!
ആയവയ്ക്കൊന്നുമാവാതെ താതനും
വേഗമായ് പാല് വീണ്ടുകൊണ്ടാലുമേ.''
രാജമൗലിയും ഈവിധം കേട്ടുടൻ
ദീനപൂർണ്ണനായ് ഗദ്ഗദ രൂപത്തിൽ
ദീനവാരണൻ തന്നോടു് ചൊല്ലിനാൻ,
''ദീനനാകും മമ വാക്കു് നീ കേട്ടാലും;
നോവ് മൂലമായ് ദീനയാകും തവ
മാതൃ ഖേദങ്ങളൊക്കെയും മാഞ്ഞുപോയ്;
താവകാരണ്യ യാത്രയുണ്ടായപ്പോൾ
ധീരനാകും മമ പ്രാണ നന്ദനാ!
വേദനയഹോ! ശേഷമില്ലാതെയായ്
ആകയാൽ പുലിപ്പാലിൻെറ കാര്യങ്ങൾ
ഏതുമേ ഇല്ല എന്നു ഞാൻ ചൊല്ലുന്നേൻ;
പ്രീതിയോടെ ഭവാൻ ധരിക്കേണമേ!
പ്രീതിയാർന്നുടൻ കാലം കളയാതെ
ക്രൂരവർഗത്തെ പോവാനയച്ചിടൂ.

സ്വാമിയേ ശരണം അയ്യപ്പാ!

ഏറെ നേരം വസിക്കമിവയെങ്കിൽ
ഏറെ നഷ്ടങ്ങൾ വന്നു ഭവിച്ചിടും.''
താതഭാഷിതം ഏററം ശ്രവിച്ചപ്പോൾ
ദേവനും മൃഗസഞ്ചയം പോവാനായ്
പാണി സഞ്ജയും നൽകിയ നേരത്ത്
ബദ്ധരായ് പുലിവ്യൂഹമഖിലവും,
ഇഷ്ടദേവൻെറ മുന്നിൽ നമിച്ചുടൻ
തുഷ്ടമോദേന പോയ് മറഞ്ഞീടിനാർ.
വന്ദ്യമാം മണികണ്ഠ പാദങ്ങളെ
വന്ദനം ചെയ്ത കാനന വർഗത്തിൻ
നന്ദിയോർക്കുകിൽ കൈവരും മോക്ഷവും
നന്മയേകിടൂ ശ്രീ ധർമ്മ ശാസ്താവേ!

അപ്പൊളപ്പുരി തന്നിലെ നാരിമാർ
അസ്തപ്രജ്ഞരായ് വീണ് മുറയിട്ടാർ.
ഉൾപ്രിയമേറും തങ്ങൾ കിടാങ്ങളെ
അപ്പുരിയതിൽ എങ്ങുമേ കണ്ടില്ല.
നാരിമാർ കിശോരങ്ങൾ തൻസ്ഥാനത്ത്
ബാല വ്യാഘ്രങ്ങളെയങ്ങ് കാണുന്നു;
ചാലവേ കിടന്നുറങ്ങീടുന്ന തൊട്ടിലിൽ
നീളവേ ബാല വ്യാഘ്രങ്ങൾ കണ്ടുടൻ
ഭീതിയോടകതാരിൽ വ്യഥയോടും
നാരിമാർ കണ്ട് സംഭ്രമിച്ചേററവും,
ആടലായ് ഭൂമിമണ്ഡലേ വീണവർ
ബോധഹീനരായ് തീർന്നോരളവുടൻ,
ബോധദായകനാകും മണിഗള—
സ്വാമി അൻപാർന്നവരെ കടാക്ഷിച്ചാൻ.
ബോധവുമുടൻ വീണ്ടു് ലഭിക്കയാൽ
മേദിനീപതിയാകും ഭഗവാനെ
ബോധഹീനരായ് മുന്നം പഴിച്ചതിൻ
പ്രായശ്ചിത്തവും മാനസ്സേ കല്പിച്ചാർ.
ആനനങ്ങളും കുമ്പിട്ട് പന്തള
മാനിനീമാർ സ്തുതികൾ തുടങ്ങിനാർ:—
''അകമേത് പുറമേതെന്നറിയാത്തൊരടിയങ്ങൾ
അറിയാതെ കഥിച്ചവ ക്ഷമിക്കേണമേ!
നാഥാ! അറിയാതെ ഉരച്ചവ ക്ഷമിക്കേണമേ!

സ്വാമിയേ ശരണം അയ്യപ്പാ!

ഇരുളാലെ മനമാകെ ഘനമായിച്ചമയുമ്പോഠം
മനതാരിൽ ഒളിവീശും അരുഠം ജ്യോതിയേ!
നാഥാ! കനിവിൻെറ ഖനിയാകും പരംധാമമേ!
എന്നും പ്രിയമായിട്ടകതാരിൽ വസിക്കേണമേ!
നാഥാ! പ്രിയമായിട്ടിവരേയും കരുതേണമേ!
ദീനവത്സലാ! ഹരേ! പ്രാണനാഥനാം ദേവാ!
നാരിമാർ ഞങ്ങഠം ചൊന്ന കൈതവങ്ങളെ പോക്കി
ദീനചിത്തനാം അങ്ങ് കാരുണ്യമേകീടണേ
ദേവദേവനേ! മഹാ ദൈവമേ! നമോസ്തുതേ!
രാഗഭോഗാദി മദം പൂണ്ടൊരീയധമമാർ
ദേവനോടുരച്ചതാം മാനഹീനമാം വാണി
ദാനവാപഹാ! ലോകരക്ഷകാ! പൊറുത്തുടൻ
ദീനരിൽ കൃപാമൃതം ചൊരിയേണമേ ദയാനിധേ!
ലീലാചിത്തനാം തവ ലീലാവിലാസങ്ങളെ
ചാലവേയെങ്ങും കാണ്മാൻ ഭാഗ്യമൊന്നേകീടുമോ?
ദേവാ ദയാനിധേ! നിൻ തിരുവൈഭവം
ആവതല്ലാർക്കുമേ വാഴ്ത്തി പുകഴ്ത്തുവാൻ.''

മല്ലാക്ഷീമണിമാരാം നാരിമാർ മനംപേറി
കല്യനാം മണികണ്ഠദേവനെ സ്തുതിച്ചപ്പോഠം
ദീനരിൽ കാരുണ്യത്തിൻ നീർധാര ചൊരിയുന്നോൻ
ശ്രീഹരിഹര സൂനു നാരിമാർ ചിത്തങ്ങളിൽ
താനിളംകുഞ്ഞായ് കൈകാൽ കുടഞ്ഞു് കരഞ്ഞീടും
ബാലരൂപവും കാട്ടി ആനന്ദം പകർന്നുതേ!
ആനന്ദസ്വരൂപൻെറ ആനന്ദം ലഭിച്ചപ്പോഠം
ആനനങ്ങളെ മെല്ലെ ഉയർത്തി നോക്കീടിനാർ.
ഓമനക്കിടാങ്ങളെ ഓരോ മാനിനി താനും
ആനന്ദാധിരേകത്താൽ കണ്ടു തൽസ്ഥാനം തോറും.
ഒന്നുടൻ നിനച്ചെന്നാൽ വന്നുടൻ കടാക്ഷിക്കും
ചിന്മയാ! ദയാമയാ! ആപത്ബാന്ധവാ! നാഥാ!
വൻമദങ്ങളെ പോക്കി മഹിഷീ—നാരിമാർ മനം
നന്നായി രമിപ്പിച്ച കൈവല്യസ്വരൂപമേ!
നിൻ തിരുലീലകളെ സന്തതം മനക്കാമ്പിൽ
ചിന്തയിൽ പോലും കാണ്മാൻ ഭാഗ്യങ്ങളേകീടണേ!
എന്നുടെ കരണങ്ങഠം തന്നിലെപ്പൊഴും നന്നായ്
നിന്നുടെ വിലാസങ്ങഠം തോന്നുവാൻ കനിയേണമേ!
സന്തതം സകലങ്ങളിൽ അന്തർയ്യാമിയാം ദേവാ!
നിൻതിരുരൂപം അന്തരംഗത്തിൽ കാട്ടിടണേ!
കർണ്ണങ്ങഠംക്കെല്ലായ്പോഴും നിൻ കഥ ശ്രവിപ്പാനും

കർമ്മങ്ങൾ സദാ തിരുപൂജയായ് ഭവിപ്പാനും,
ധർമ്മചാരിയായ് എന്നെ സന്തതം നടത്താനും
ബന്ധുവത്സലാ! തിരുകാരുണ്യമുണ്ടാവണേ!
വാങ്മനോകായങ്ങളാൽ അയ്യപ്പഭഗവാൻെറ
ദാസനായ് ഭവിക്കുവാൻ അഗതി ഭജിക്കുന്നേൻ.
നോക്കീടും പ്രദേശങ്ങളൊക്കവേ അധർമ്മങ്ങൾ
ആക്കമോടെല്ലാവിധ വിനകൾ തുടരുമ്പോൾ
കമ്പിതന്മാരാൽ അഹോ നിറയും ഭുവനത്തിൽ
തമ്പുരാൻ കനിയായ്കിൽ സകലം ഭസ്മോപമം!
ഇമ്പമോടൊരു നരൻ തമ്പുരാൻ അയ്യപ്പൻെറ
ഇമ്പമാം മഹാമന്ത്രം ഒൻപതു് വർണ്ണങ്ങളും
സന്തതം ജപിച്ചീടിൽ അസുഖങ്ങൾ നീങ്ങീടുമേ
തമ്പുരാൻ സന്തോഷങ്ങൾ അഖിലം കനിഞ്ഞീടും.
തമ്പുരാനാകും മമ പരദൈവമാം അയ്യൻ
അൻപിനോടെല്ലാം ഉള്ളം സന്തതം ചൊരിഞ്ഞീടാൻ
വൻദയാവായ്പാൽ സർവ്വം പാലിക്കും ഭഗവാൻെറ
പൊൻപദദ്വയങ്ങളിൽ താണിതാ നമിക്കുന്നേൻ.

## അഗസ്ത്യാഗമനം

പത്മലോചനൻ ശ്രീമണികണ്ഠൻെറ മാഹാത്മ്യങ്ങൾ
പന്തളേശനും പാരം ഉള്ളത്തിൽ വിചാരിച്ചാൻ.
രാജശേഖരൻ മഹാകാരുണ്യശീലൻ രാജൻ
രാജീവനയനനോടോതിനാൻ അന്നേരത്തിൽ;
''മൽപ്രിയ കുമാരകാ; കേൾക്കെടോ മമ വാക്യം
ഉൾക്കുതുകേന നിന്നിൽ കാണ്മു ഞാൻ മഹദ് ദീപ്തി.
കാടിങ്കൽ പോകുന്നേരം നിൻമുഖാംബുജം തന്നിൽ
ആടലാൽ നോക്കീടുവാൻ ശക്തിഹീനനായുള്ളോൻ
ഇന്നിപ്പോൾ കണ്ടീടുന്നേൻ നവ്യമാം പ്രകാശങ്ങൾ
പിന്നെയും കണ്ടീടുന്നേൻ കാരുണ്യ പീയൂഷങ്ങൾ!
ശംഖചക്രാബ്ജ ഗദാ ധാരിയാം ഭഗവാനും
ചന്ദ്രഭൂഷണം പേറും ഫാലലോചനൻ താനും
ജന്മസൃഷ്ടികൾ നോക്കും നാന്മുഖപ്പെരുമാളും
സമ്മേളിച്ചൊരു ദിവ്യതേജസ് കാണാകുന്നു.
ആകവേ ഉള്ളത്തിങ്കൽ വിഭ്രമം തോന്നീടുന്നു
നിർമ്മലാ! ദയാമയാ! സമ്മോഹങ്ങളെ നീക്കു.
മൻ മനോമുകുളത്തിൽ സന്തതം വസിച്ചു നീ
ജന്മഹീനത്വം നൽകാൻ സമ്മതം നൽകേണമേ!

സ്വാമിയേ ശരണം അയ്യപ്പാ!

ധന്യമാം ഭാവങ്ങളാൽ പുത്രനെന്നല്ലാതുള്ള
വന്ദ്യപാദനെ ഇഹ കാണ്മു ഞാൻ ദയാനിധേ!
ഭുവുകൾ പതിന്നാലും പാലിക്കും പൊരുളായ
ഭൂതിഭൂഷണൻ തന്നെ ഞാനിതാ വണങ്ങുന്നേൻ!''
പുത്രവാത്സല്യോപരി ഭക്തിയിൽ തദാ മുങ്ങും
ഭക്തനെ കരംകൂട്ടി പുണരും ഭഗവാൻെറ
മുഗ്ദ്ധലോചനയുഗ്മം കൺകളിൽ കാണുന്നേരം
മഗ്നനായ് ആനന്ദാബ്ധൗ ഭൂമിപൻ നീന്തീടുമ്പോൾ,
തത്വസത്തമൻ മഹാഭക്തനാം കുംഭോത്ഭവൻ
തത്രവന്നുടൻ ഭൂമൗ ബദ്ധനായ് വീണീടിനാൻ.
ഉത്തമൻ മഹാമുനിമുഖ്യനും ഭഗവാനെ
പത്തികൾ കൂപ്പി സ്തുതിച്ചീടിനാൻ ബഹുഭക്ത്യാ:
''വന്ദേഹം മഹാപുണ്യപ്രഭവേ! നമോ നമ.
സന്തതം ഭവാർണ്ണവ പോതമാം സന്താനമേ!
സന്തതം യോഗീന്ദ്രന്മാർക്കന്തരംഗത്തിൽ വാഴും
സന്തതം ഗജാദ്ധ്യക്ഷാ! കൈതൊഴാം മഹാമതേ!
സന്തതം മമാന്തരേ വാഴകെൻ ഭഗവാനേ;
ചിന്തയിൽ തോന്നീടണേ തദ്രൂപം സദാ നിത്യം.
നിന്തിരു കാരുണ്യാമൃതം സന്തതം ലോകങ്ങളിൽ
വൻമഹാ പ്രാരാബ്ധങ്ങൾ നീക്കീടുമതിന്നാലെ
വൻകലി കാകോളത്വം ലേശവും ഏശീടാതെ
നിന്നുടെ ഭക്തൗഘങ്ങൾ സുഖിച്ച് വാണീടുന്നു.
ജീവിതാവധൗ പെട്ടോരേഴയാം അടിയനെ
ജീവികൾക്കുള്ളങ്ങളിൽ വിളങ്ങും മണികണ്ഠാ!
ജീവിതാർണ്ണവം കരയേറുവാൻ അനുഗ്രഹം
ജീവജീവനാം നാഥാ! ഏകീടു കൃപാസിന്ധോ!
നമസ്തേ സച്ചിന്മയാ! സകല ലോകേശ്വരാ!
നമസ്തേ പാപാപഹാ! താരക സ്വരൂപനേ
നമസ്തേ ഗണാദ്ധ്യക്ഷാ! ഗണപതി പ്രിയ ദേവാ!
നമസ്തേ ജടാധരാ! ശോണാക്ഷായതേ നമഃ
നമസ്തേ ജലനിഭായ ദേവ ദേവേശാ നമഃ
സമസ്തേശ്വരാ ശംഭോ! പാഹി പാഹിമാം വിഭോ?
നമസ്തേ നരകാരേ! നരജന്മ വരപ്രദാ!
നമസ്തേ ശൗരേ ഹരേ! സന്തതം നമോ നമഃ

ഏവമായ് ദേവൻ മുമ്പിൽ സ്തുതിഗീതങ്ങൾ ചൊല്ലി
വേഗേന പാദങ്ങളിൽ നമിക്കും യോഗീന്ദ്രനെ
പ്രീതനായ് കരാമ്പുജം ചേർത്തുടൻ എഴുന്നേൽ—

സ്വാമിയേ ശരണം അയ്യപ്പാ!

പ്പിച്ചാരൂഢാനന്ദാന്വിതം ചൊല്ലിനാൻ മണികണ്ഠൻ;
''ധീമാനാം മഹാമുനേ! പ്രീതിയോടുടൻ മമ
സാരങ്ങൾ ചൊല്ലേണമേ മൽപിതാവിനോടിപ്പോൾ.
നീതിമാനാകും പിതാ എന്നുടെ സാരാംശങ്ങൾ
പ്രീതിയാർന്നുടൻ കേട്ടു് മുഗ്ദ്ധനായ് ഭവിക്കട്ടെ.''
ശ്രീമണികണ്ഠൻ മുദാ മാമുനിതിലകനോ-
ടീവിധം അരുളിചെയ്ത വാണികൾ കേട്ടു് രാജൻ
പ്രീതനായ് ഏററം ഭയഭക്തി ചേതസ്സാ ഉണർന്നാ-
വിർമോദേന മുനിപുംഗവൻ തന്നോടോതി;
വന്ദ്യനാം മഹർഷീശാ! പന്തള ഭൂവിൻ ഭാഗ്യ-
ലക്ഷ്മിയാം മണികണ്ഠസുന്ദരാംഗനെ ഞാനും
പുത്രനായ് ഉള്ളം പേറീട്ടാനന്ദ സമന്വിതം
എത്രയും കൃതാർത്ഥനായ് എന്നതേ പരമാർത്ഥം!
ഇന്നിപ്പോൾ മമാന്തരേ വന്നിടുമിവൻ വെറും
നന്ദനൻ തനിച്ചല്ല ചിന്മയൻ തന്നെ നൂനം.
ധന്യനാം കുമാരൻെറ ധന്യമാം കർമ്മങ്ങളാൽ
ഇന്നു് ഞാൻ കണ്ടീടുന്നേൻ അമാനുഷ ഭാവങ്ങളും!
മുന്നമേ ജഗത്തുക്കൾ നന്നായി പാലിച്ചീടും
ചിന്മയൻ തന്നെ നൂനം മന്മകൻ മണികണ്ഠൻ!
എന്നെയും ഭവാനെയും ഇക്കാണും ലോകങ്ങളും
നന്നായിട്ടുകക്കാമ്പിൽ കാത്തീടുമിവൻ മമ
മന്ദിരേ സുതനായി വന്നതെൻ മഹാഭാഗ്യം
ഒന്നിനാൽ തന്നെ എന്നു് ചിന്തകൾ ചെയ്തീടുന്നേൻ!
ഘോരകാന്താരം പൂകി ക്രൂരരാം വ്യാഘ്രങ്ങളെ
പാരാതെ ഭരിച്ചിങ്ങു് വരുത്തി തിരുവുള്ളം
സാരമായ് കനിഞ്ഞെന്നെ രക്ഷിച്ച കുമാരൻെറ
സാരങ്ങൾ കേൾപ്പാനുള്ളം സാരമായ് കൊതിക്കുന്നേൻ.
സാരസവിലോചനൻ സാരാംശം ചൊല്ലി കേൾപ്പാൻ
സാരനല്ലെന്നാകിലും സാരനാം ഭവാനിപ്പോൾ
സാരനാം ഭഗവാൻെറ സാരങ്ങൾ സരസമായ്
നിസ്സാരനാമിവന്നോടു് കേൾപ്പിപ്പാൻ കനിയേണേ.''
രാജശേഖരൻ ഏവം കാംക്ഷയാ ചോദിച്ചപ്പോൾ
മോഹിനി കുമാരൻെറ സാരങ്ങൾ സമസ്തവും
മാമുനി കുംഭോത്ഭവൻ ആമോദമരുൾ ചെയ്യാൻ
പാരമാനന്ദാബ്ധിയിൽ രമിച്ചാൻ മഹാരാജൻ!
പത്തവതാരം കൂട്ടിട്ടെണ്ണമററതാം വണ്ണം
നിത്യമാമവതാരങ്ങൾ കൈക്കൊള്ളും ഭഗവാനെ
വ്യക്തമായ് ഉള്ളം കാണും മാമുനി കുംഭോത്ഭവൻ

സത്യരക്ഷണത്തിനായ് താരക പരബ്രഹ്മം
സത്താകും ശാസ്താ രൂപം പേറിയ ചരിതങ്ങൾ
വ്യക്തമായ് മഹാഭക്തൻ പന്തളാധിപനോട്
വ്യക്തമായ് കലിയുഗാരംഭത്തിൽ കഥിച്ചവ;
വ്യക്തമായ് വേദാന്തങ്ങൾ നാലും ആറുകൾ ശാസ്ത്രം
വ്യക്തമാക്കീടുന്നോരു വ്യക്തമാം മഹാശാസ്ത്രം;
സത്യമാണോതീടുകിൽ കലിവാരണ ശാസ്ത്രം!

വേദ സാരങ്ങൾ ചെമ്മേ പഠിക്കാൻ കലിയിങ്കൽ
സാരമായ് ആരും മണ്ണിൽ തുനിയാതിരുന്നീടും;
സാരമായ് വേദാന്തങ്ങൾ ശോഷിച്ച് മേവും കാലം
സാരമായ് പെരുകീടും കലിതൻ വിനയെല്ലാം.
ഘോരനം പാരം ക്രൂരഭാവങ്ങളേററീടുമ്പോൾ
പാരമായ് പ്രാരാബ്ധങ്ങൾ പെരുകും അനുമാത്രയിൽ.
ഭുവിലെ വാസംകൂടി ദുഷ്ക്കരമായീടുമേ
ഭീതരായ്‌വരും ജീവജാലങ്ങളെല്ലാം മേലിൽ.
വേറൊരുവഴി കാണാതുഴലും മനുജർക്ക്
ഏറെയാമോദത്തിനായ് താരകം ഒന്നേ ഗതി!
കോസലേന്ദ്രനായ് പണ്ട് രാജ്യപാലനം ചെയ്ത
പൂജ്യനാം പാണ്ഡ്യൻ രാജശേഖരപ്പെരുമാളിൻ
ഭാഗ്യവാരിധീ തീരേ ഗമിച്ചോരടിയന്റെ
ഭാഗ്യദോഷങ്ങൾ നീക്കും ഭാഗ്യവാരിധേ! സ്വാമീ!
ആക്കമോട് അടിയനാൽ സപ്തമ കാണ്ഡം തന്നിൽ
ഭാഗ്യനാഥോക്തികളെ ഓതുവാൻ കൃപചെയ്ത
ഭാഗ്യദാതാവേ! മഹാഭാഗ്യമാം മണികണ്ഠാ!
ഭാഗ്യമായ് ഭവിച്ചിടൻ ഭാഗ്യമായ് തിരുമന്ത്രം
ഭാഗ്യമാം നവാക്ഷരി ചിന്തയിൽപ്പോലും ചൊല്ലാൻ
തന്തിരു കടാക്ഷങ്ങൾ സന്തതം ഭവിക്കേണേ
ഭാഗ്യവർഷണം തൂകി പാലനം ചെയ്തീടണേ!
ചൊല്ലുന്നേൻ മഹാമന്ത്രം ദിവ്യമാം നവാക്ഷരി
വല്ലായ്മയെല്ലാം പോക്കി പാലിച്ചുകൊള്ളേണമേ!

ഇതി ശ്രീമദ് അയ്യപ്പഭാഗവതം

സപ്തമകാണ്ഡം സമാപ്തം.

''ഓം സ്വാമിയേ ശരണം അയ്യപ്പാ!''



സ്വാമിയേ ശരണം അയ്യപ്പാ!

''ഓം സ്വാമിയേ ശരണം അയ്യപ്പാ''!

# ശ്രീമദ് അയ്യപ്പഭാഗവതം

## അഷ്ടമ കാണ്ഡം

നാഥാ ഹരേ ജയ! ഭൂതനാഥാ ദേവാ!
പ്രീതിയാർന്നെന്നിൽ കടാക്ഷമേകൂ.
ചേതോവിമോഹന രൂപനാം നിന്നുടെ
ചേതോഹരമാവും ലീല എല്ലാം
ചേതോമലം നീക്കി ശോധനചെയ്യുവാൻ
ഭൂതാദി നാഥാ! അനുഗ്രഹിക്കൂ.
നിൻ തിരുഗീതങ്ങൾ ചൊല്ലുവാനെപ്പൊഴും
എൻ നാവിൽ വാണി ഉദിച്ചിടേണേ.
നിൻ തിരുക്ഷേത്രങ്ങളിൽ ചെന്നു് വന്ദനം
ചെയ്യുവാൻ എന്നെ അനുഗ്രഹിക്കൂ.
നിൻ മഹാ ഭക്തർ തൻ മുന്നിൽ ചെന്നെപ്പൊഴും
വന്ദനം ചെയ്യുവാൻ തോന്നിടേണേ.
നിൻ തിരുമന്ത്രം നവാക്ഷരി ചൊല്ലുന്ന
ധന്യർക്കു് ദാസനായ് ഞാൻ വരേണേ.
പാഥോജലോചനാ! പങ്കജ ധാരിണേ!
സർവ്വ ജഗത്ഗുരോ! പാഹി പാഹി!
ഭൂതേശ്വരാ! മഹാ ലോകേശ്വരാ! ഹരേ!
താരക ബ്രഹ്മമേ! പാഹി പാഹി!
മാനസ്സേ വിളങ്ങീടും വർണ്ണമൊൻപതു് ചൊല്കിൽ
മാനസ്സാനന്ദാദിഭാവങ്ങൾ എല്ലാം ചെമ്മേ
മാനസ്സും കനിഞ്ഞുടൻ മോദമാർന്നരുളുന്നോൻ
ശ്രീമഹാ പരബ്രഹ്മം അയ്യപ്പഭഗവാന്റെ,
സാരമാമവതാരത്തിൻ സാരാംശം ശ്രവിക്കുമ്പോൾ
തീരാത്ത മോഹങ്ങളാൽ പാരമായ് കൊതിച്ചുള്ളോർ,
ശ്രീമഹാ ശൗനകേശ്വർ സാരനാം ഗുരുവരൻ
സൂതജ്ഞാനിയോടുടൻ പാരാതെയുണർത്തിച്ചാർ:
''ജ്ഞാനക്കാതലേ! ഗുരോ! ദീനരാം അടിയങ്ങൾ
മീനകേതനരിപു സൂനുവാം മണികണ്ഠ—
ഗീതങ്ങൾ ശ്രവിക്കുമ്പോൾ തീരാത്ത ദാഹങ്ങളാൽ,
സാരസവിലോചന ചരിതം സമസ്തവും

സ്വാമിയേ ശരണം അയ്യപ്പാ!

സന്തതം കർണ്ണേകേൾപ്പാൻ സാരമായ് ഇച്ഛിയ്ക്കുകിൽ,
ദീനരാം കിടാങ്ങളിൽ കാരുണ്യമേറി ഭവാൻ
ശ്രീഭൂതനാഥ കഥ സാരമായ് ചൊല്ലീടണേ.
താരക ബ്രഹ്മത്തിൻെറ സാരാംശം ശ്രവിപ്പോർ–
ക്കേതുമേ ഭവാർണ്ണവം കൈവരാ സുനിശ്ചയം!
കാലനാം കലിഘോരനെ പാരമായ് തപിപ്പിക്കും
താരകപരബ്രഹ്മം ലോകരക്ഷണം ചെയ്‌വാൻ
പ്രീതനായ് അയ്യപ്പനായ് ഭൂമിയിൽ അവതാരത്തെ
സാരമായ് ധരിച്ചുള്ള കഥകൾ സമസ്തവും
ജീവിതാവധൗ കേൾപ്പാനിച്ഛിക്കും മുനീന്ദ്രരോ–
ടേതുമേ സംപ്രീതനായ് സൂതനും ചൊല്ലീടിനാൻ:

## നന്ദനാനുഗ്രഹം

മാമുനി വരൻ കുംഭസംഭവൻ ഭഗവാൻെറ
നാമ്മറ സമാനമാം സാരങ്ങൾ ഉരച്ചപ്പോൾ
ഭൂമിപാലക ചിത്തം ആനന്ദാഴിയിൽ നീന്തി
ലോകേശ പാദാബ്ജത്തിൽ ആദരാൽ ഗ്രഹിച്ചുടൻ.
ഭൂപതിവരൻ രാജശേഖരൻ ഭഗവാനെ
പ്രീതനായ് നമിച്ചുടൻ ആദരാൽ ചൊല്ലീടിനാൻ;
''ധന്യനാം മമാത്മജാ! ഇന്നു് ഞാൻ ചൊല്ലീടുന്നേൻ
ധന്യനാം ഭവാനെയും ആത്മജ ഭാവംപേറി–
ട്ടിക്കാലം എന്നാൽ ചെയ്ത കൈതവങ്ങളെപോക്കി
വെക്കമോടീയഗതി തന്നെയും പാലിയ്ക്കേണേ.
പ്രാരാബ്ധൗഘങ്ങൾക്കുള്ളിൽ വലയും നരന്മാരെ
താരണം ചെയ്യിപ്പോനേ! താരക സ്വരൂപനേ!
ഘോരനാം കലി ക്രൂരഭാവങ്ങൾ ചെയ്തീടുമ്പോൾ
ചാരുരൂപത്തെ കാട്ടി ചോരനെ ഹനിയ്ക്കേണേ!
മാരണഭാവങ്ങളാൽ ആടൽ പൂണ്ടവർകളെ
പ്രീതരായ് ദേവാ; നിൻെറ ഭക്തരായ് മാറേറണമേ.
ചിന്മയാ! ജഗന്മയാ! കന്മഷ വിനാശനാ!
ഉണ്മയോടവനീതലേ വാഴുവാൻ കനിഞ്ഞീടൂ!
അത്ഥവ്യഗ്രത പൂണ്ടുഴലും മനുജർക്കു്
ചിത്തവാത്സല്യം നൽകി ആശിഷമേകേണമേ.
നിന്നുടെ സത്വത്തിനാൽ ആകവേ ജഗത്തെല്ലാം
നന്മയിൽ സൃഷ്ടിപ്പോനേ! സൃഷ്ടികർത്താവേ! നാഥാ!
നിന്തിരു കാരുണ്യത്താൽ പാലനം ചെയ്യും സവ്വം,

എന്തിലും വിളങ്ങുന്നോരച്യുത സ്വരൂപനേ!
ത്വന്മായാ ജടിലമായ് ഉള്ളതാം പദാർത്ഥങ്ങൾ
നന്മയ്ക്കായ് ഭവിപ്പിച്ച് സംഹാരം ചെയ്യും ദേവാ!
നന്മയ്ക്കായ് ഉള്ളം വെല്ലമീയുള്ളോരടിയന്റെ
കന്മഷങ്ങളെ നീക്കി കാത്തിടൂ ജഗന്നാഥാ!
വന്ദ്യനാം ഭവാൻ മമ മന്ദിരേ വസിച്ചനാൾ
നിർമ്മര്യാദങ്ങൾ ചെയ്തവ എല്ലാമേ പൊറുത്തുടൻ
ഭക്തവത്സലാ! മമ പാലിച്ചുകൊള്ളേണമേ;
മുക്തിക്കായ് തൃപ്പാദങ്ങൾ സന്തതം ഭജാമ്യഹം.
ഭക്തിഹീനയാം മമ പത്നിയാൽ തുടർന്നോരു
ദുഷ്കൃതങ്ങളെ അയ്യോ! ഓർക്കുവാൻ കഴിവരാ.
ദുഷ്ടസംഗത്താൽ ഉള്ളം ദുഷിച്ചോരവൾ തന്നെ
ദുഷ്ടനാം സചിവൻ തൻ ദുഷ്ടവാണികൾ ഏറ്റം
കഷ്ടകാലത്തിൽ പെട്ട് കഷ്ടത്തിലായീടുവാൻ
മുട്ടാതെ ചെയ്തുള്ളോരു ദുഷ്കൃതം സർവ്വം നീക്കി
ഇഷ്ടനായ് എന്നെ നിത്യം ചിത്തകാമ്പിലോർത്തീടൂ
വിഷ്ടപേശ്വര! പാഹി; പാഹി മാം ദയാനിധേ!
ശിഷ്ടരക്ഷണത്തിനായ് ക്ഷത്രിയനായോരു ഞാൻ
ദുഷ്ടനാം സചിവനെ ശിക്ഷയിലേററിടുമേ.
കൽപന ഉണ്ടായീടിൽ വധ്യനാക്കിടും ഞാനും
ദുഷ്കൃതാകാരൻ തന്നെ നിർണ്ണയം ഗുണാംബുധേ!
ധർമ്മ ചോരണം ചെയ്തോർ ക്ഷത്രിയാംശജർ ഭുവി
നിർമ്മലാ! നിന്നാൽ മുന്നം ഉന്മൂലം ക്ഷയിച്ചില്ലേ?
വന്ദ്യനാം ജാമദഗ്ന്യൻ തന്നാണെൻ വഴി ദീപം
എന്നു ഞാൻ ചൊല്ലീടുന്നേൻ നിർമ്മലാ! ദയാമയാ!
എങ്കിലും ചൊല്ലീടുന്നേൻ പങ്കജ വിലോചനാ,
നിൻകനിവില്ലെന്നാകിൽ എന്തു ചെയ്‌വതു് നാഥാ?
കൽപനപോലൊക്കവേ ചെയ്യുവാൻ ഇച്ഛിപ്പോനാം
തൃപ്പാദ ദാസൻ തന്നിൽ തൃക്കണ്ണ് പാർക്കേണമേ.

ഇത്ഥമങ്ങർത്ഥിച്ചുടൻ പാദങ്ങൾ പുണർന്നോരു
ഭക്തനാം പിതാവിനെ തൃക്കരപത്മം തന്നാൽ
മുഗ്ദ്ധലോചനൻ പുണർന്നോതിനാൻ ജഗത്സാക്ഷി;
ഭക്തപാലനപരൻ ഭൂതേശൻ സർവ്വേശ്വരൻ!
''നീതിമാനാകും താതാ; പ്രീതനായ് അഹം ഇപ്പോൾ
നീതിയോടിപ്പോൾ മമ വാക്കുകൾ ശ്രവിച്ചാലും,
ദേവകാര്യാർത്ഥത്തിനായ് താവക തനയനായ്
പ്രീതിപൂണ്ടിവിടത്തെ മന്ദിരേ വസിച്ചതും;

സ്വാമിയേ ശരണം അയ്യപ്പാ!

പ്രീതിയാർന്നീലീലകൾ മോദേന നടിച്ചതും
പ്രീതിയാർന്നീടാൻ സർവ്വ ജീവന്മാർക്കെല്ലാ നാളും,
ക്രൂരനെന്നാലും താതാ, താവക മാഹാത്മ്യത്താൽ
നീതിയോടമ്മന്ത്രിയെ പ്രീതനായ് കാണേണമേ.
കാലചക്രത്തിൻ ഗതിവേഗങ്ങൾ വരുത്തീടാൻ
മൂലമാം കർമ്മങ്ങളും ഓരോരോ കാലങ്ങളിൽ
ലീലയാ വരുന്നേരം ചാലവേ വന്നീടുമേ
മൂലങ്ങളായി ചില കാരണക്കാരും നൂനം.
പാരമായ് നിശീഥിനി ഭൂമിയിലെത്തില്ലെങ്കിൽ
പാരമായ് വരും രവി താപങ്ങൾ ഭൂമീതലേ;
പാരമായ് തമോഗുണമേററീടും കലി മൂലം
പാരമായ് മനുജന്മാർ എന്നെയും ഓർക്കുമ്പോലെ;
ചാരുശീലനാം ഭവാൻ ചാരനാം സചിവനെ
കാരണക്കാരൻ എന്നായ് മാത്രമിന്നോർക്കേണമേ.
കാര്യസാധ്യത്തിനായ് ഭവിച്ചോരമ്മന്ത്രിയെ
കാര്യജ്ഞർ കണ്ടീടുമേ മന്ഥരാ സമാനയായ്.
സത്യജ്ഞൻ കൗസ്സല്യേശൻ തന്നയാം ഭവാനിപ്പോൾ
തൽപ്രിയ പെരുംദേവി കൈകേയി ധരിച്ചാലും.
ദ്വിതീയ യുഗാബ്ദത്തിൽ മൈഥിലീ രമണനായ്
കൗസ്സല്യാത്മജനായ് വന്ന രാമനുമഹം തന്നെ.
ശ്രീമദാം രാമായണം ഭവിച്ചു രണ്ടാമതും
ശ്രീയിഹ വരുത്തീടാൻ; മത്പിതാ ധരിച്ചാലും!
ദാസഭാവത്തിൽ തവ പുത്രനായ് വളർന്ന ഞാൻ
ഈഷലും മേലിൽ ഭക്തദാസനായ് വാണീടുമേ!
ആശ്രയം മൽ ഭക്തർക്ക് ഏകിടാൻ കലിയിങ്കൽ
ആശ്രയിച്ചീടും എന്നിൽ ആശ്രയങ്ങളും ഏകം.
സത്യപാലനപരനായോരങ്ങേയ്ക്കു മുദാ ഇപ്പോൾ
ചിത്തവാഞ്ഛിതങ്ങളെ നൽകുന്നേൻ അർത്ഥിച്ചാലും''
ഭക്തമാനസ്സന്തോറും മേവുന്നോൻ പരന്തപൻ!
ഭക്തവത്സലൻ! മുക്തിദായകൻ! ഹരാത്മജൻ!
ചിത്തകാമിതം സർവ്വം നൽകുവാൻ പിതാവിനു്
ബദ്ധനായരുൾ ചെയ്യും നേരത്ത് മഹാരാജൻ;
''ഭക്തപാലനത്തിനായ് ഭക്തദാസനായ് വാഴും
ഭക്തവത്സലാ! തവ കാരുണ്യമെന്യേ മററ്
ചിന്തിതം മനക്കാമ്പിൽ ഇല്ല എൻ ഭഗവാനേ!
ചെന്തളിരടിയിങ്കൽ സന്തതം നമിച്ചീടാൻ
അന്ധനാമിവനേയും സന്തതം തുണയ്ക്കേണേ!
എങ്കിലും മമാന്തരേ തോന്നീടുമൊരു കാര്യം

ഇന്നു ഞാൻ ചൊല്ലീടുകിൽ കോപമുണ്ടായീടൊല്ലേ;
എന്നുടെ വംശം തന്നിൽ നിത്യനായ് അവിടുന്ന്
സന്നിധി നൽകേണമേ; രക്ഷകളേകേണമേ.
ജനിമൃതിഭയം മൂലം നരകം നകരുന്നോ—
രഗതിക്കിപ്പോൾ ജന്മഹീനത്വം ഏകേണമേ.
അല്ലാതെ മറ്റൊന്നിനായ് വാഞ്ഛിതം നമുക്കില്ലേ
വല്ലായ്മയെല്ലാം പോക്കു സർവ്വലോകേശാ! ഹരേ''!

മാനസ്സേ മറ്റൊന്നെന്യേ മായാഹീനമായ് ഭക്തി
മാനവർക്കെത്തീടുമ്പോൾ മാനസ്സുങ്ങളിൽ വാഴും
ദീനവാരണൻ നാഥൻ ശ്രീ മണികണ്ഠസ്വാമി
വല്ലായ്മ പോക്കീടുവാൻ കല്യനാം പിതാവിനാൽ
നല്ലപോലപേക്ഷകൾ ചൊല്ലീടും ദശാന്തരേ;
''കല്യാനാം പിതാവിനിന്നല്പൽ പോക്കീടാൻ ഞാനും
നല്ലതാമനുഗ്രഹം നൽകിടാം'' എന്നോതിനാൻ.
മുല്ലബാണാരി പുത്രൻ മെല്ലവേ നേത്രാജ്ഞയാൽ
കല്യനാം മുനിമുഖ്യൻ കുംഭസംഭവന്നോടായ്
നല്ലപോൽ സാരാംശങ്ങൾ ചൊല്ലുവാൻ ഉണർത്തിച്ചു—
തെല്ലാമേ ഗ്രഹിച്ചുടൻ മാമുനി അഗസ്ത്യനും
നല്ലവൻ മഹാഭക്തൻ പന്തളേശനോടപ്പോൾ
മെല്ലവേ ഉരചെയ്താൻ ''ഭൂപതി തിലകമേ!
ചൊല്ലെഴും പരബ്രഹ്മം ശ്രീഭൂതനാഥൻ തന്റെ
ചൊല്ലാർന്ന തത്വങ്ങളെ ചൊല്ലുവാൻ അശക്തൻ ഞാൻ
വല്ലാതായ് ചമഞ്ഞുതേ; മാമകേശ്വരാ! സ്വാമീ!
വല്ലായ്മ പോക്കേണമേ! ദൈവമേ! ശ്രീ അയ്യപ്പാ!
എങ്കിലും ഭഗവാന്റെ ചാരുരൂപത്തെയിപ്പോൾ
പങ്കങ്ങളററീടുവാൻ മാനസം പേറീടുന്നേൻ.
മാലുകൾ സർവ്വം നീക്കും ചിത്രൂപാമൃതത്തിനെ
ശേലോടിന്നുരച്ചീടാൻ ഭഗവാൻ അരുൾ ചെയ്ക
പ്രീതിയേറീടും ദിവ്യാനുജ്ഞകൾ വരിച്ച് ഞാൻ
ഭൂതനാഥസാരങ്ങൾ ചൊല്ലുവാൻ തുനിയുന്നേൻ.''

ഏവമങ്ങോതി ഋഷിവര്യനാം കുംഭോത്ഭവൻ
താരക പരബ്രഹ്മച്ചരണാംബുജങ്ങൾ കുപ്പി
സാരമായ് സാഷ്ടാംഗമായ് പ്രണമിച്ചുടൻ
ശ്രീ മഹാ പരംപൊരുൾ തന്നെയും പ്രാർത്ഥിച്ചുതേ;
''വല്ലഭാ! മമ ദേവാ! വേദാന്ത സ്വരൂപമേ!
ചൊല്ലെഴും ഭവൽ തത്വ സാരാംശങ്ങളെ എല്ലാം

നല്പപോൽ കലിയിങ്കൽ മനുജ ഗുണങ്ങൾക്ക്
നല്പപോലോതീടുവാൻ അശക്തൻ അഹം ദേവാ!
വല്ലഭാ! ഭവാനെന്യേ ചൊല്പാർന്ന തത്വം ചൊല്പാൻ
ഇല്ല ഭൂവ്വ് മൂന്നിങ്കലും എന്നു് ഞാൻ നിനയ്ക്കുന്നേൻ.
ആകയാൽ ദേവാ! ഭവാൻ വല്ലായ്മയെല്ലാം പോക്കാൻ
ആശിഷമേകീടണേ! ദൈവമേ! ഭൂതേശ്വരാ!
ഭഗവൻ നമോ നമഃ വിഷ്ണു സൂനവേ നമഃ
വൈണ വാരണ്യ വാസസേ !ഹവ്യവാഹായാ ജയ.
നീലാംബരായാ നമോ; നീല ഗ്രീവായാ നമോ;
നീല നിഭായാ ദേവാ! ഭിഷജേ നമോ നമഃ
നിന്തിരുവുള്ളം പേറാതെങ്ങാനും എന്തെങ്കിലും
ചിന്മയാ! കാണ്മാൻ ഭാഗ്യം ആർക്കാനുമുണ്ടോ ഹരേ!
മൽസമന്മാരായുള്ള അല്പജ്ഞർ ഭഗവാൻെറ
ചിത്സ്വരൂപത്തെ ഭജിച്ചെപ്പോഴും രമിക്കുമ്പോൾ
ഉൾപ്പൂവിലേറും ദയാ വായ്പിനാൽ വിശ്വംഭരൻ
ത്വൽസ്വരൂപങ്ങൾ കാട്ടി കാരുണ്യമേകീടുന്നു.
മുന്നമേ ഞാൻ ചെയ്തോരു പുണ്യകർമ്മങ്ങൾ ഫലം
ഇന്നു് ഞാൻ ഭുജിക്കുന്നേൻ; പുണ്ഡരീകാക്ഷാ! ദേവാ!
ത്വത് പാദാംബുജങ്ങളിൽ സാഷ്ടാംഗം നമിക്കുവാൻ
അല്പനാമിവനേയും ദൈവമേ! തുണയ്ക്കേണേ.
യുഗങ്ങൾ ഓരോന്നിലും വന്നു് പോയിടും ജീവർ
സുഖമേ ചൊല്പീടുന്നു നിന്നെയും ജനകനായ്!
നന്ദന്മാരായ് നിൻെറ ധന്യരാം കിടാങ്ങളിൽ
ഒന്നു് മാത്രമാം മമ പ്രാത്ഥന കൈക്കൊണ്ടുടൻ
മന്നിൽ ജാതരാം തവ സന്തതീജാലങ്ങൾക്കായ്
ധന്യമാം പൊരുളെല്ലാം ഓതണേ കൃപാനിധേ!
ഇന്നിപ്പോൾ ദേവാ! ഭവാൻ പാണ്ഡ്യനോടോതും
മഹാപുണ്യമാം മാഹാത്മ്യങ്ങൾ നാന്മറ സമാനങ്ങൾ!
എന്നുമേ ഇതിൻ നാമം ശ്രീഭൂതനാഥ ഗീത''
എന്നായും പുകഴ്ത്തീടും ഈരേഴ് പാരിങ്കലും.
കമ്പിതന്മാരായ് നരർ സമ്പ്രതി കലികാലം
വെന്തു് നൊന്തീടും നേരത്തവർ രക്ഷകൾ ചെയ്‌വാൻ
തമ്പുരാൻ ഗീതയ്ക്കെന്യേ അൻപുകളേകീടുവാൻ
വൻപുകളുണ്ടാകില്ല; എന്നതേ പരമാർത്ഥം!
ഉമ്പർകോൻ ലോകം മുതൽ ദാനവ തലംവരെ
അൻപാർന്നു് ചൊല്പിക്കേൾക്കും ഭൂതനാഥഗീതികൾ
വമ്പനാം ഫണീന്ദ്രനും വർണ്ണിച്ചു് ചൊല്പീടുവാൻ
കമ്പങ്ങളേറീടുമെന്നോതും ഞാൻ ദയാനിധേ!

സ്വാമിയേ ശരണം അയ്യപ്പാ!

മന്നിടം പതിന്നാലും എന്നുമേ തിരഞ്ഞാലും
നിർണ്ണയിച്ചീടിൽ നാഥാ! ത്വത് മഹാത്മ്യങ്ങളെന്യേ
ഒന്നുമേ ശ്രവിച്ചീടാൻ ആക്കമുണ്ടാമോ ആർക്കും?
ചിന്മയാ! മായാമയാ! സന്മയാ! ത്രിലോകേശാ''!

മംഗളാരവങ്ങളാൽ ദേവനെ വാഴ്ത്തി മുനി—
പുംഗവൻ ഭക്ത്യാ നാഥപാദങ്ങൾ കൂപ്പീടുമ്പോൾ
തുംഗനാം നരേന്ദ്രനും അന്തരംഗത്തിൽ നന്നായ്
മംഗളസ്വരൂപന്റെ മാഹാത്മ്യമോർത്തീടിനാൻ.
ഭക്തനാം മഹാരാജൻ ചിത്തത്തിൽ ഭഗവാനെ
ഉച്ചത്തിൽ സ്ഥാനം നൽകി തൃപ്തനായ് രമിയ്ക്കുമ്പോൾ
ചിത്തനാഥനും ചെമ്മേ ഭക്തരോടരുൾ ചെയ്താൻ:—
''പുത്രരാം ഭവാൻമാർക്കു് വല്ലായ്മയൊന്നും മേലിൽ
എത്തുകില്ലെന്നും; അത്ര തന്നെയുമല്ല മമ
ഉത്തമാനുഗ്രഹങ്ങൾ നിത്യമായ് വന്നീടുമേ''!
മുഗ്ദ്ധരായ് മുനി, രാജസത്തമന്മാരും അപ്പോൾ
ഉച്ചസ്ഥനായി രവി വന്നിതാ നിന്നീടുന്നു.
മദ്ധ്യാഹ്നകാലം തത്ര വന്നതു നേരത്തുടൻ
സ്വച്ഛമാനസ്സന്മാരായ് തീർന്നിതു മഹാലോകർ.
സ്വച്ഛമായ് ഉള്ളങ്ങളിൽ ദേവനെ സ്മരിച്ചപ്പോൾ
സ്വച്ഛമാനസ്സൻ മുനി മറഞ്ഞാനവിടത്തിൽ.
മദ്ധ്യാഹ്നം ചെയ്തീടുവാൻ അപ്സുഭാതലരുടൻ
അത്തലെന്യേ വന്നു് നിന്നീടും സഭാന്തരേ;
പന്തളേശനും നിജ ബന്ധുവർഗ്ഗവും കൂടി
ചന്തമായ് പുലിത്തോലിൽ ഇരുന്നാർ യഥായോഗ്യം.
ചന്തമായ് തന്ത്രീന്ദ്രന്മാർ പൂജിച്ചു് ഭഗവാനെ
ചന്തമേറീടും ഹേമാസനത്തിൽ ഇരുത്തിനാർ.
ഇമ്പമായ് പാലും ഗുളം അവിലും നെയ്പായസം
സമ്പ്രതി നിവേദിച്ചാർ തമ്പുരാൻ സമ്പ്രീതിക്കായ്
തത്ര ശ്രീ ഭഗവാനു് നേദിച്ച നെയ്യപ്പത്തിൻ
സ്നിഗ്ദ്ധമാം ഗന്ധം പൂണ്ടു് രാജനും മററുള്ളോരും
സ്നിഗ്ദ്ധരായ് ഭൂമണ്ഡലേ വീണുടൻ ആനന്ദത്താൽ
മുഗ്ദ്ധവാണികൾ ചൊല്ലി സ്തുതിച്ചാർ ഭൂതനാഥം.
നല്ലപോൽ ഉച്ചപൂജ മെല്ലവേ കഴിച്ചപ്പോൾ
കല്യരാം ദ്വിജേന്ദ്രന്മാർ രണ്ടു് നാഴികനേരം
മുല്ലലോചനൻ പ്രിയമേറെയായ് കണ്ടീടുവാൻ
ചൊല്ലെഴും നവാക്ഷരി നല്ലപോൽ ചൊല്ലീടിനാർ,
ചൊല്ലിനാർ സഭാതലം വാണീടും മഹാലോകർ

സ്വാമിയേ ശരണം അയ്യപ്പാ!

നല്പപോൽ നവാക്ഷരി മോദമാർന്ന നേരത്തിൽ
ആനന്ദ സ്വരൂപനെ ആനനങ്ങളിൽ കണ്ടും
ആനനങ്ങളാൽ ദേവമന്ത്രങ്ങൾ മുഴക്കിയും
ആനന്ദാധിരേകത്താൽ ആർത്തിനാശനൻ തന്റെ
പൂജ്യമാം പ്രസാദങ്ങൾ ആർത്തിയാർന്നശി ചെയ്തും
ആനന്ദചിത്തങ്ങളാൽ അച്യുതാത്മജൻ തന്നെ
സാനന്ദം വണങ്ങിനാർ ആനന്ദം ഭുജിച്ചീടാൻ.

## പാപികൾക്ക് അനുഗ്രഹം

ലോകലോകേശൻ ജഗന്നാഥനാം മണികണ്ഠൻ
മോദേന ഹേമാസ്സനം തന്നിലങ്ങിരിക്കയും;
ദേവഭക്തനാം മഹാമന്ത്രനും മററുള്ളോരും
വേഗേന മദ്ധ്യാഹ്നികം കഴിച്ചും മരുവുമ്പോൾ;
വേഗേന സഭാതലേ പാർശ്വഭാഗത്തിൽ നിന്നും
ദീനരോദനത്തിന്റെ അലകൾ കേട്ടീടിനാർ.
വേപഥു ശരീരനായ് രാജമന്ത്രിയും പാരം
ആലോലചിത്തം പൂണ്ട റാണിയും വിലപിച്ച്
രാജശാലയിൽ രണ്ട് പാർശ്വദ്വാരങ്ങൾ കൂടി
വേപഥു ശരീരരായ് എത്തിയാർ അകത്തളം.
തോരാതെ നേത്രാംബുക്കൾ ഒഴുക്കിക്കരഞ്ഞീടും
ദീനരെ തൃക്കൺപാർത്ത് നാഥനും രാജന്നോടായ്
''വേഗേന നികടത്തിലവരെ വരുത്തു''കെ-
ന്നാഗമക്കാതൽ നാഥൻ ചൊല്ലിമെല്ലവേ അപ്പോൾ.
ലജ്ജയും ദുഃഖം പാപകർമ്മങ്ങൾ ദോഷങ്ങളും
ഒക്കവേ ഉള്ളംകുത്തും റാണിയും സചിവനും
വേഗേന മണികണ്ഠന്റെ പാദാബ്ജം നമിച്ചപ്പോൾ
വേഗമോട്ടടൻ നാഥൻ ചോദിച്ചാൻ കൃപാസിന്ധു;
''എന്തുപോൽ ഇപ്പോൾ നിങ്ങൾ ഇങ്ങിനെ കരയുന്നു?
എന്തുപോൽ ഇന്നും മുന്നിൽ എന്നെയും കണ്ടിട്ടാമോ?
എന്തുപോൽ ഇപ്പോൾ നേരിൽ കൊല്ലുവാൻ ചിന്തിച്ചിട്ടോ?
ചന്തമായ് എന്തെങ്കിലും അന്തരംഗത്തിൽ ഉണ്ടോ?
എന്തുപോലഹോ ചിന്തയെന്യേ വിലാപങ്ങൾ?
എന്തെന്നാകിലും ചൊല്ലാം നിങ്ങൾ തൻ മനോഗതം.
ചിന്തചെയ്തുരച്ചാലും രോദനം കളഞ്ഞാലും
ഹന്ത; ഞാനൊരു സാധു; ബന്ധുവായ് ഇല്ലേ ആരും!''

അന്തത്തിൽ കുന്തംപോലെ ചെന്നുടനേല്ക്കും വാക്കാൽ
ചിന്തപൂണ്ടുള്ളം പൊള്ളം റാണിയും സചിവനും

''വൻ മഹാപരാധങ്ങൾ ചെയ്തവർക്കുടൻ നാഥാ!
മങ്ങാതെ മഹാശിക്ഷ നൽകണേ മാപ്പെന്യേ.
ഓർക്കുകിൽ വിധാതാവേ! ധൂർത്തരാം ഞങ്ങൾ ചെയ്ത
മൂർത്തമാം പാപങ്ങളെ ഉള്ളത്തിലോർക്കുന്നേരം
മന്നിങ്കൽ ഇന്നേവരെ ഇത്രപോൽ മഹാപാപം
നിന്ദ്യമായ് ചെയ്തുള്ളവർ മററാരുമില്ലെന്നുള്ള
സന്ദേഹരഹിതമാം വാസ്തവം ഗ്രഹിച്ചുടൻ
ഞങ്ങളെ ശിക്ഷിക്കേണേ'' എന്നായിട്ടപേക്ഷിച്ചാർ.
''ലോകകണ്ടകനെന്നാലും രാവണൻപോലും തോൽക്കും
പോരുകൾ ചെയ്തിട്ടുള്ള പാപികളാകും ഞങ്ങൾ
മേലിലെത്രയായ് ജന്മം ജനിച്ചു് മരിക്കിലും
പോവതുണ്ടായീടുമോ ഞങ്ങൾതൻ മഹാപാപം?
ദൈവമേ! ദയാനിധേ! സന്ദേഹമെന്യേ ഭവാൻ
നിന്ദ്യർക്കു് നൽകീടണേ പരമമാം ദണ്ഡങ്ങളും
പാപികളാകും ഞങ്ങൾ ദണ്ഡങ്ങളേൽക്കില്ലെങ്കിൽ
മേലിലങ്ങെല്ലാ നാളും കുംഭീപാകത്തിലേറി
കാതലായ് തപിച്ചീടാൻ ഹേതുക്കളുണ്ടാം നാഥാ?
ചാലവേ നിന്ദ്യർക്കുടൻ ദണ്ഡനം നൽകേണമേ!
ലോകകർത്താവിൻ ദണ്ഡം ലീലയാ വരിക്കുമ്പോൾ
ചാലവേ പാപംപോക്കി തത്പദം പ്രാപിച്ചീടാം.
ആകയാൽ ഭഗവാനേ! വേഗേന ദണ്ഡം നൽകാൻ
പ്രീതനായീടൂ ദേവാ! ശ്രീ മഹാ മണികണ്ഠാ!''

കാലങ്ങളെല്ലാം നാഥൻ ലോകങ്ങൾ മൂന്നിങ്കലും
ചാലവേ ഇവർ ചൊല്ലും പോലുള്ള വിചാരങ്ങൾ
പാരമായ് ആരും ചൊല്ലിക്കേൾക്കാതെ വരികയാൽ
കാലകാലാരി സൂനു പ്രീതനായ് അരുൾചെയ്താൻ;
''പോരായ്മ ചെയ്തീടിലും സാരമായ് വിചാരങ്ങൾ
സാരരായ് ഉള്ളംപേറി ദണ്ഡനം വാങ്ങീടുവാൻ
ധീരരായ് നിങ്ങൾ ചൊന്ന വാണികൾ ഞാനും ഇപ്പോൾ
പ്രീതനായ് കേട്ടീടുന്നു; തീരുന്നു നിങ്ങൾ ദോഷം.
നേരിലായ് എന്നെ കാണ്മാൻ കാര്യമായ് സുകൃതങ്ങൾ
തോരാതെ ചെയ്‌വോർകൾക്കേ സാധിക്കുവെന്നോതുന്നേൻ.
ഏറെയേറെയായ് നിങ്ങൾ മുജ്ജന്മങ്ങളിൽ പാർത്ത
ശ്രീയേറും കർമ്മങ്ങളാലാണിതെന്നറിഞ്ഞാലും.
എന്നെയും കാണുന്നോർക്കു് പിന്നെയങ്ങൊരുനാളും
പുണ്ണുകളുണ്ടാകില്ല എന്നതേ പരമാർത്ഥം!
എങ്കിലും അരുൾചെയ്യാം പങ്കങ്ങളിതേ വിധം

സ്വാമിയേ ശരണം അയ്യപ്പാ!

സങ്കുചിതാർത്ഥം ഭ്രമൗ ചെയ്കരുതൊരുനാളും.
പാരമായ് നിങ്ങൾക്കിപ്പോൾ ദോഷങ്ങൾ പോയിടുക
കാരണം, കാര്യങ്ങളെ സാരമായ് കേട്ടീടുവിൻ.
ഹിംസകൾ വാക്‌ലംഘനം ഹീനമാം മധുപാനം
മംഗളാംഗിമാർ തന്നിൽ ചിത്തമങ്ങെത്തിപ്പതും
തങ്ങാതെ ചൂതാട്ടങ്ങൾ മോഷണവിചാരങ്ങൾ
ഇങ്ങിനെ ഷഡ്കാര്യങ്ങൾ വരുത്തും നരകങ്ങൾ
തിങ്ങിന ഭക്ത്യാസത്താം കർമ്മജാലങ്ങൾ ചെയ്യും
മംഗളന്മാരാകുമേ എന്നുടെ ദാസൗഘങ്ങൾ.
അല്ലാതെ വസിപ്പവർ നൂറ് നൂറ് ജന്മങ്ങൾ
അല്ലലിൽ മേവീടുമേ നാരകം ഭുജിക്കുമേ.
എങ്കിലും മദ്ദർശനം വന്നത് നിമിത്തമായ്
ശങ്കയെന്യേ ചൊല്ലാം മത്ഭക്തരായി നിങ്ങൾ.
ആകയാൽ മേലിൽ നിങ്ങൾ തത്വകർമ്മങ്ങൾക്കുള്ളിൽ
ആകുന്നവണ്ണം സ്ഥാനമാർന്നുടൻ വസിച്ചാലും
ശുദ്ധചിത്തരായ് മുദാഭക്തരായ് വസിച്ചാലും
ചത്തുപോം നേരം സ്വത്തായ് എത്തുമീനിമിത്തങ്ങൾ
പൂംപൊടി മധുപന്മാർ പരത്തി പറക്കയാൽ
തേൻകനി തരുക്കളിൽ നാമ്പിടുന്നത് കാണ്മിൻ.
പാരമായ് ലാഭം മധുപന്മാർ നിനച്ചീടിൽ
ഭൂമുഖത്തുണ്ടാവുമോ കയ്കളും തരുക്കളിൽ?
ഈവിധം വിചാരിക്കിൽ ഘോരമാം പാപങ്ങളാൽ
ഭൂവിങ്കൽ ജാതർക്കൊന്നും എത്തിടാ വിപത്തുകൾ
സത്സംഗം കാമിക്കേണം ദുർസ്സംഗം ത്യജിക്കേണം
അച്യുതന്മാരായ് മേവാൻ എന്നു് ഞാൻ ചൊല്ലീടുന്നേൻ.''
ഇഷ്ടമാം മഹത്‌വാണി തുഷ്ടരായ് ശ്രവിച്ചപ്പോൾ
അത്യന്തം സന്തുഷ്ടരായ് മുക്തരായ് ഭവിച്ചവർ;
മുഗ്ദ്ധലോചൻ തന്നെ ബദ്ധരായ് നമസ്കരി–
ച്ചെത്രയും ഭക്ത്യാ ചൊല്ലി സ്തുതിച്ചുതുടങ്ങിതേ;
''സ്വാമി സ്വാമി ഭഗവാനേ! ശരണം ശരണം ഭൂതനാഥാ!
സ്വാമി സ്വാമി ഭഗവാനേ! ശരണം ശരണം ലോകനാഥാ!
മുക്കണ്ണൻ ഭഗവാൻെറ തിരുസുതനാം ഭൂതനാഥൻ
തൃക്കൺപാർത്തിടാനായിട്ടടിമലരിൽ വണങ്ങീടാം.
കന്മഷത്തിൽ ഭാവമാളും കലിയുഗത്തിൻ ദിനന്തോറും
നന്മകൾക്ക് സ്ഥാനമില്ല; ദുർമ്മതികൾ പെരുകുന്നു.
ദുർമ്മദം നിറഞ്ഞവർഗ്ഗം സർവ്വത്തും ഹനിച്ചിടുമ്പോൾ
സന്മതികൾ മാഴ്കിടുന്നു; പാഹി പാഹി ഭൂതനാഥാ!
ഘോരരൂപർ താണ്ഡവത്താൽ ഭൂമി മാതാ കേണിടുന്നു

ഭൂമിവാസം നിനച്ചീടിൽ ഏറെക്ലേശം ഭഗവാനേ.
ധർമ്മഹാനി ഭവിയ്ക്കുമ്പോൾ ധർമ്മരക്ഷ ചെയ്യീടുവാൻ
കർമ്മമാം അവതാരങ്ങൾ ധർമ്മശാസ്താ പേറുമല്ലോ.
മൂർത്തി മൂന്നിൻ പൊരുളായിട്ടാർത്ത ബന്ധു മണികണ്ഠൻ
പാർത്തലത്തിൽ അവതാരം ചെയ്യ് വാഴും കാലമിപ്പോൾ
സ്വാമി നാമം ജപിയ്ക്കുകിൽ സ്വാമി രക്ഷയരുളീടും
സ്വാമി സേവ കഴിയ്ക്കുകിൽ സ്വാമി ബന്ധുവായി മാറും.
ശരണ മന്ത്രം മുഴക്കുകിൽ മരണദുഃഖം ദൂരെയാവും
പെരിയ ദുരിതവാരണാർത്ഥം അടിമലരിൽ നമിച്ചീടാം.
ഭൂതനാഥ ദർശനത്താൽ ആസ്വദിക്കാം അനുഭൂതി
മാനസ്സങ്ങൾ രമിപ്പിക്കും ജീവിതങ്ങൾ ധന്യമാക്കും.
ഭൂതനാഥൻ കനിയുമ്പോൾ ശോകജാലം മറഞ്ഞുപോം;
ധർമ്മമപ്പോൾ നിറഞ്ഞീടും ഭൂലോകം സ്വർഗ്ഗമാകും!
സ്വാമി സ്വാമി ഭഗവാനേ! ശരണം ശരണം ഭൂതനാഥാ!
സ്വാമി സ്വാമി ഭഗവാനേ! ശരണം ശരണം ലോകനാഥാ!''

മോദമോടവർ ദേവഗീതങ്ങൾ മുഴക്കുമ്പോൾ
മോദേന എല്ലാവരും ചൊല്ലിനാർ നവാക്ഷരി.
ദേവദേവനെ നിജ മാനസ്സപത്മം തോറും
ഏവരും പ്രതിഷ്ഠിച്ചാർ ആനന്ദമാർന്നീടിനാർ.
ആനന്ദം നുകർന്നീടാൻ ആർത്തികൾ നീങ്ങീടുവാൻ
സർവ്വാനന്ദ സ്വരൂപൻെറ ഗീതങ്ങൾ മുഴക്കേണം.
ആനന്ദപ്രദായകം കീർത്തിദായക പ്രദം
പാർത്തലേ ജന്മം പേറും ജന്മികൾക്കിഷ്ട പ്രദം
ഓർത്തുകൊള്ളുകിൽ പോലും പാപവാരണപ്രദം
കീർത്തനീയനാം മമ നാഥൻെറ കഥാമൃതം!
കീർത്തികൾ പെരുത്തുള്ളും ഏററവുമാനന്ദിപ്പാൻ
ഓർത്തുകൊള്ളേണം നമ്മൾ പാപികൾക്കനുഗ്രഹം
പാരാതെ കൊടുത്തുള്ളം സാരമായ് മോദിപ്പിച്ചോൻ
ജീവലോകേശൻ തൻെറ ദിവ്യമാം നവാക്ഷരി!

സ്വാമിയേ ശരണം അയ്യപ്പാ!

# ശ്രീമദ് ശ്രീഭൂതനാഥ ഗീത

പാരുകൾ ഈരേഴിനും കാതലായ് പ്രശോഭിക്കും
പാരിടേശ്വരാ! സ്വാമീ! അയ്യപ്പാ ഭഗവാനേ!
പാരിലെപ്പൊഴും ധർമ്മം ജയിപ്പാൻ കനിയേണമേ;
പാരാതെൻ പാപൗഘങ്ങൾ ദൂരവേ ആക്കീടണേ.
പാരം ആനന്ദാമൃതരൂപന്റെ വിലാസത്താൽ
പാരിതിൽ പേരുററതാം പന്തള മഹീയിങ്കൽ
ജീവിതം ലഭിച്ചീടും ഭാഗ്യശാലികൾ തന്റെ
പാദലാളനം കൂടി സാധിക്കിൽ മഹാഭാഗ്യം!
ഭൂതനാഥനും നമ്മിൽ കാരുണ്യമേറീടുവാൻ
പാരമിന്നിതും നന്നായ് വന്നീടുമെന്നോതിടാം.
പാരുകൾ പാലിയ്ക്കുവാൻ പാലാഴിയിങ്കൽ വാസം
പാരാതെ ചെയ്യും ദൈവം ശ്രീമഹാ നാരായണൻ
മാതാവായ് ചമഞ്ഞോരു ദേവന്റെ ചരിതങ്ങൾ
ഗീതമായ് ചൊല്ലീടുവാൻ ഇച്ഛിക്കുന്നടിയനിൽ;
ഭാഗ്യവാരിധി ദേവൻ ഭാഗ്യദായകമാവും
ഭാഗ്യമാം ശ്രേഷ്ഠോക്തികൾ ഭൂപനോടരുൾ ചെയ്ത—
താക്കമോട്ടുരയ്ക്കുവാൻ കനിവിന്നേകീടുവാൻ
താരക ബ്രഹ്മപ്പാദ പത്മങ്ങൾ വണങ്ങുന്നേൻ.

സകല ചരാചരങ്ങൾക്കുള്ളിൽ വാഴുന്ന ശാസ്താ!
സകല ലോകങ്ങൾ തന്നാധാരമാവുന്ന ശാസ്താ!
സകല ദുരിതങ്ങളേയും ഭസ്മമാക്കുന്ന ശാസ്താ!
സകല അഭയങ്ങളേയും ഏകീടുമെന്റെ ശാസ്താ!
സകല ഭൂതങ്ങൾക്കേശ്രം സർവ്വ ദുഖങ്ങളേയും
ത്വരിതമകലെ നീക്കാൻ സ്വാമീ! തൃപ്പദം കുമ്പിടുന്നേൻ.

പാരുകൾക്കീശൻ മമ ശ്രീഭൂതനാഥൻ ദേവൻ
രാജശേഖരൻ തന്റെ ആകുലം സർവ്വം പോക്കാൻ
പാരുകൾ പൊരുളാകും വേദവേദാന്തം സർവ്വം
പാരമാനന്ദത്തോടെ അരുളിത്തുടങ്ങിനാൻ,
''കേൾക്കുവെൻ മഹീപാലാ; പശിയെ കെടുത്തുവാൻ
ആർക്കുമങ്ങൊരു നാളും അന്നമെന്ന്യേ ആകാ.
ഓർക്കുകിൽ ഇതേപോലെ ആവുന്നു ജന്മൗഘങ്ങൾ
തീർക്കുവാൻ കർമ്മൗഘങ്ങൾ തീർക്കണം മനുജന്മാർ.
കർമ്മനാശമങ്ങൻപോടണയും നേരത്തിങ്കൽ
ജന്മദുഖങ്ങൾക്കന്ത്യം കൈവരും സുനിശ്ചയം.

സ്വാമിയേ ശരണം അയ്യപ്പാ!

യോഗിവര്യരാം ഋഷിപുംഗവർ വൈരാഗ്യങ്ങൾ
പ്രാപ്യരാകുവാൻ വേണ്ടി കാനനേ തപസ്സുകൾ
യോഗ്യമായനുഷ്ഠിക്കും കാര്യങ്ങൾ ഭുവി ജാതർ
യോഗ്യമായ് അറിഞ്ഞീടിൽ ശ്രേഷ്ഠരായ് വരാം നൂനം.
ആക്രമോടവർ തപശ്ചര്യയിൽ രമിയ്ക്കുമ്പോൾ
പ്രാപ്യമായ്‌വരും അവർക്കച്യുതലോകങ്ങളും.
ജന്മഹീനതപം ഭവാൻ ഏറെയായ് ഇച്ഛിക്കയാൽ
നിർമ്മലാ! ഭവാൻ കേൾക്ക; ജന്മങ്ങൾ പോക്കാൻ പൊരുൾ.
ജന്മവും കർമ്മങ്ങളു ഗുളമിൽ മാധുര്യംപോൽ
ചെമ്മേ ഒന്നായിട്ടെന്നും ലസിച്ചീടും അതുമൂലം
നിർമ്മല ബ്രഹ്മത്തിങ്കൽ ചിത്തമങ്ങെത്തിച്ചേർന്നാൽ
ജന്മികൾ ജന്മം വിനാ സുഖിച്ച് വസിയ്ക്കുമേ.
മാധുര്യം വേറാകുമ്പോൾ ഗുളമൊന്നുണ്ടാവുമോ?
അതുപോൽ ചിത്തം നിത്യബ്രഹ്മത്തിൽ ഒട്ടീടുമ്പോൾ
കർമ്മങ്ങളൊടുങ്ങീടും ജന്മവും തീർന്നീടുമേ;
നിർമ്മലബ്രഹ്മം ഏകം നിത്യനെന്നോർക്കേണമേ.

സൂതിവാതത്താൽ യോനിരന്ധ്രത്തിൽ വരുന്നോരു
ജീവന്മാരേൽക്കും നോവ് ഒന്നോർക്കുകിൽ മഹാകഷ്ടം!
ഇങ്ങിനെ അനേകമാം ജന്മങ്ങൾ ഏറീടുമ്പോൾ
തിങ്ങീടും പാപങ്ങളാൽ നിത്യമാം നരകങ്ങൾ
തങ്ങാതെ നരന്മാരിലണയും ഹേതുക്കളോ
കർമ്മജാലങ്ങൾ തന്നെ എന്നതു് ചൊല്ലീടുന്നേൻ
സത്യവിത്തിനെ സദാ ഉള്ളത്തിലിരുത്തിയും
സത്യപാലനം ചെയ്‌വാൻ ഉള്ളത്തെ നയിക്കയും
അന്യരെ തന്നെപ്പോലെ സേവിച്ച് വസിക്കയും
അന്യർക്ക് ദുഖങ്ങളെ ഏകീടാതിരിക്കയും
അററമില്ലാതാമുള്ള ഉത്സാഹ ഭാവങ്ങളാൽ
നിത്യവും അദ്ധ്വാനത്താൽ അന്നത്തെ വരിയ്ക്കയും
ചെയ്തുമേവുന്ന കർമ്മങ്ങൾ ധർമ്മങ്ങൾ നരപതേ;
ചെയ്തിടാ മറിച്ചാരും കർമ്മങ്ങളൊരിക്കലും.
ധർമ്മകർമ്മങ്ങൾ മൂലം ബ്രഹ്മണി ചിത്തം ചേരും
ധർമ്മകർമ്മങ്ങൾ തന്നെ നിഷ്ക്കാമകർമ്മങ്ങളും.
നിഷ ക്കാമ കർമ്മങ്ങളാൽ എത്തിടാം മമ ലോകം
പിൽക്കാലമുണ്ടാവില്ല ദുഖമാം ജന്മങ്ങളും.''
ഇങ്ങിനെ ജന്മം വേറെയാകുവാൻ പൊരുളുകൾ
മന്നവൻ ശ്രവിച്ചപ്പോൾ പിന്നെയും ചോദ്യം ചെയ്താൻ:—
''മൂന്നുപാരിനും ഊന്നാം ദൈവമേ! മമ ദേവാ!

സ്വാമിയേ ശരണം അയ്യപ്പാ!

പാരമായെന്നിൽ കൃപയുകിയിട്ടരുളി ചെയ്യേണമേ;
ബ്രഹ്മലക്ഷണങ്ങളും ചിത്തത്തെ ബ്രഹ്മം തന്നിൽ
സന്നിവേശിപ്പിപ്പാനുള്ളതാം മാർഗ്ഗങ്ങളും.

ഭക്തിമാർഗ്ഗങ്ങൾ പിന്നെ മുക്തിമാർഗ്ഗങ്ങൾ എല്ലാം
ഭക്തവത്സലാ! ഭവാൻ ചൊല്ലണേ ചിദാത്മനേ!
ഭക്തവത്സലാ! ദേവാ! ദൈവമേ ദയാനിധേ!
ഭവത് ഭക്തി എന്നുള്ളത്തിങ്കൽ സന്തതം തോന്നേണമേ.
ഭക്തവത്സലൻ നാഥൻ കലിയുഗവര പ്രദൻ
ഭക്തനാം പിതാവിൻെറ ഭാഷിതം ശ്രവിച്ചപ്പോൾ
മുക്തി ഹേതുകങ്ങളാം വേദവാക്യങ്ങൾ ചൊല്ലി
ഭക്തനെ മോദിപ്പിപ്പാൻ മാനസ്സം ചിന്തിച്ചുടൻ
മാനവ ദുരിതാർണ്ണവം തരണം ചെയ്തീടുവാൻ
മാനമേറീടും തത്വ സാരങ്ങൾ അരുളിനാൻ.
''മത് ഭക്താ? മമ താത മാനസ്സം കൊതിയ്ക്കയാൽ
സത്താകും ബ്രഹ്മത്തിൻെറ രൂപങ്ങൾ കേട്ടാലുമേ
ചിത്രൂപം ചിദാനന്ദം നിർഗുണം സ്വയം ജ്യോതിഃ
അച്ച്യുതാത്മാനം എങ്ങും തിളങ്ങി വിളങ്ങീടും
ചിത്ഘനാകാരം പൂണ്ട് യാതൊന്നുണ്ടെങ്കിൽ അത്
നിശ്ചയം പരബ്രഹ്മം എന്നുടൻ നിനയ്ക്കേണം.
ആദ്യന്തവിഹീനമാം ആനന്ദ പ്രദായകം
ചോദ്യമില്ലാതായ് മേവും വേദ്യഹീനമാം ഭാവം
നിർഗുണാകാരത്തോടും ചിത്ഘനസ്വരൂപമായ്
കാലദേശാദി ഭേദഭാവങ്ങളേശാത്തതായ്,
അവ്യയസ്വരൂപമായ് ഉള്ള ഭാവങ്ങൾ തന്നെ
നവ്യമായ് പ്രകാശിക്കും ബ്രഹ്മമൂർത്തമാം പൊരുൾ''
ഭാവ രൂപാദി രസഭാവങ്ങൾ തീണ്ടാതുള്ള
രൂപഹീനമാം പരബ്രഹ്മത്തെയല്ലാതൊന്നും
ഏതുമേ ഒരിടത്തും കണ്ടുകിട്ടുകയില്ല;
ഈവിധം പരബ്രഹ്മരൂപമായ് സകലങ്ങൾ
ലോകങ്ങളെല്ലാത്തിലും കാണ്മതെന്നാലും നമ്മൾ
ഭേദ ഭാവങ്ങൾ മൂലം നീയതും ഞാനെന്നതും
വേറെയായ് കണ്ടീടുന്നു നാനാത്വ പ്രകാരമായ്;
കാരണം വിചാരിക്കിൽ മായ തൻ മായം തന്നെ;
ആയതിൻ കാര്യം ചൊൽകിൽ മായയാൽ ബ്രഹ്മത്തിനെ
ചാലവേ മറയ്ക്കുന്നു ധൂമം അഗ്നിയെപ്പോലെ.
ആയവ നിനച്ചീടാനായിതാ ചൊല്ലാം നല്ല
ആശയം സ്ഫുരിച്ചീടും തങ്കത്തിൻറുപമയാൽ.

സ്വാമിയേ ശരണം അയ്യപ്പാ!

കങ്കണം മണി വള കിങ്കിണി ഇവയെല്ലാം
തങ്കത്താൽ തീർത്തീടുമ്പോൾ വെവ്വേറെ നാമങ്ങളും.
കങ്കണമുരച്ചാലും കിങ്കിണി മുറിച്ചാലും
തങ്കമല്ലാതായ് മററ് കാണ്മതോ മഹീപതേ?
പൊൻവള മണി തള കിങ്കിണി ഇവയെല്ലാം
തങ്കമെന്നാലും നാമഭേദങ്ങൾ വേറെ ചൊല്ലും
തങ്കമല്ലാതായ് ഒന്നും ആഭരണമതുകളിൽ
അങ്കുരിപ്പതിനായിട്ടില്ല എന്നങ്ങിരിക്കിലും
തങ്കമെന്നരുള്ളാമോ കങ്കണ മണികളെ?
ശങ്കവിട്ടരുള്ളില്ലേ വെവ്വേറെ നാമങ്ങളാൽ?
നാമരൂപാദി ഭേദഭാവങ്ങൾ പലതെങ്കിലും
കാമിതാസ്പദം പണിചെയ്തതാമാഭരണങ്ങളിൽ
കാണ്മതോ ഒരേ വസ്തു തങ്കമെന്നതു തന്നെ;
കാൺമു നാം ലോകങ്ങളിൽ ബ്രഹ്മവും അതേപോലെ!
മേദിനീനാഥം പരാൽപരം അവ്യയം എന്നാകിലും
ഭേദഭാവത്താൽ വേദം നിർഗുണ ബ്രഹ്മത്തിനെ
ഭിന്നമാം നാമങ്ങളാൽ ചൊല്ലുന്നമൂലം നമ്മൾ
വേറെ വേറെയായ് ഏറെ രൂപങ്ങൾ കണ്ടീടുന്നു.
മേദിനീപതേ! വെവ്വേറെ രൂപങ്ങൾ പേറി
ഭേദഹീനമാം ഒരേ ബ്രഹ്മത്തെ അല്ലാതൊന്നും
പാരിങ്കൽ എല്ലാത്തിലും ശ്രദ്ധയാ തിരഞ്ഞാലും
വേറെയായ് ഒരു വസ്തു കണ്ടിടാ ഒരിക്കലും
അങ്ങിലും ഇക്കാണുന്ന മററുള്ള വസ്തുക്കൾക്ക—
ങ്ങുള്ളിലും പുറത്തുമായ് ഇങ്ങിനെ പരബ്രഹ്മം
തിങ്ങിയല്ലാതായ് ഒന്നും ഇല്ലയെന്നിരിക്കിലും
മങ്ങുന്നു ബ്രഹ്മം മായാ കവചം ധരിക്കയാൽ.
മന്നവാ; കടക്കേണം മായാജാലത്തിൽ നിന്നും
മന്നിങ്കൽ പിറന്നവർ എന്നല്ലോ ബുധമതം.

## മായാവികാരം

മായയോടേശ്ശുന്നേരം നാമ രൂപങ്ങൾ ബ്രഹ്മ—
തേജസ്സിനുണ്ടായീടും എന്നുടൻ പറഞ്ഞപ്പോൾ
തേജോരാശിയാം ലോകനാഥനോടായ് ഭക്ത—
രാജമൗലിയും ചെറു സംശയം ചോദിച്ചുതേ.
ദ്വൈതമായ് ബ്രഹ്മാണ്ഡത്തിലൊന്നുമേ കാണില്ലെന്ന
ദൈവ വാക്യത്തെ മഹാദൈവമേ! ദയാനിധേ!
കൈതവ വിമുക്തിക്കായ് അരുളിച്ചെയ്യേണ ഃമ

സ്വാമിയേ ശരണം അയ്യപ്പാ!

വൈഭവം ലഭിച്ചീടാനായുള്ളം കൊതിയ്ക്കുന്നേൻ.
വിഭൂൽ മാനസ്സങ്ങളാൽ മായയും സത്തെന്നായും
തത്വങ്ങളുരയ്ക്കുമ്പോരം മായാജിത്താകും ഭവാൻ
അദ്വൈതമെന്ന തത്വം ചൊല്ലുവാൻ ഹേതുക്കളും
സത്യനായകാ! മമ ദൈവമേ! ചൊല്ലേണമേ!
മായ ഉണ്ടെന്നും; പിന്നെ മായ ഇല്ലന്നും മററും
മായയിൽ മുഴകീട്ടും മാനസ്സങ്ങളിൽ ഏറെ
ഭേദഭാവങ്ങരം വന്നാൽ വേദവാക്യത്തിൻ ശക്തി
സ്ഥായിയായ് കുറഞ്ഞുപോം ധർമ്മ ഗ്ളാനിയും ഫലം.
നിർമ്മലമൂർത്തേ! പരബ്രഹ്മമേ! ദയാനിധേ!
നമ്മള്ക്കായ് ഭവാൻ ചൊന്ന ബ്രഹ്മത്തിൻ പൊരുളുകരം
വൻമഹാ ഭാഗ്യത്തിനായ് സംഭവിച്ചതേ നാഥാ!
നന്മകരം ഭവിയ്ക്കേണേ സന്മയാ! മായാമയാ.
പിന്നെയും ചൊല്ലീലയോ ബ്രഹ്മം മായാസംവ്രതമെന്നും
എങ്ങിനെ ഭവിച്ചുവീ മായ എന്നതും പിന്നെ
എങ്ങിനെ മായ നിത്യബ്രഹ്മണി ചേർന്നെന്നതും
കന്മഷാപഹാ! സ്വാമീ! നമ്മള്ക്കായ് അരുരംചെയ്യൂ.
ത്വത് പാദാംബുജങ്ങളിൽ നിത്യവും മമ ചിത്തം
ഭക്തവത്സലാ! കേളിചെയ്യുവാൻ കനിയേണമേ.

പാദഭക്തനാം രാജപുംഗവോക്തികരം കേട്ട്
മോദമോടരുരം ചെയ്താൻ ശ്രീഭൂതനാഥൻ ദേവൻ;
''മന്നേർ കുലമണേ, നന്നായി നിരൂപിക്കിൽ
ആകവേ അജ്ഞാനത്താൽ ആവ്രതമായിട്ടത്രേ
ലോകജാതന്മാർക്കെന്നും കർമ്മങ്ങരം ഭവിക്കുന്നു
ബ്രഹ്മത്തിനെന്നും ദ്വൈതഹീനമായ് അദ്വൈതത്തിൽ
നിർമ്മല ഭവങ്ങളേ കാണ്മതെന്നുരയ്ക്കുമ്പോരം
സമ്മതേ, പൂർവ്വാപര വിരുദ്ധ സ്വഭാവങ്ങരം
കൺകളാൽ കാണ്മാനാകും എന്നുടൻ ചൊല്ലുന്നാകിൽ,
നിർണ്ണയിക്കേണം കർമ്മം അജ്ഞാനബദ്ധം എന്നും
വിജ്ഞാന വിഹീനന്മാർ അജ്ഞാന ഹേതുക്കളാൽ
സുജ്ഞാനമെന്യേ ദ്വൈത ഭാവങ്ങരം ചൊല്ലുന്നെന്നും.
അന്തമെന്യ കർമ്മജാലങ്ങരം നിരന്തരം
അജ്ഞാന വ്രതങ്ങളായ് സംഭവിച്ചീടും നേരം
സിന്ധുപോൽ മായാവീചി ഏറെ ഏറെയായ് തീർന്ന്
ബന്ധുപോൽ ബ്രഹ്മോപരി സന്തതം വാണീടുമ്പോരം
അന്ധമായ് ചൊല്ലാം ദ്വൈത ഭാവങ്ങരം ചിലർക്കപ്പോരം

സംഭവിച്ചതോ എന്തെന്നാണെന്നും അറിഞ്ഞീലേ?
കർമ്മാന്തവേലങ്ങളായ് ബ്രഹ്മണി സംവേശിച്ച്
ചെമ്മേ മരീചികയായുടൻ മായാ കർമ്മം
മിഥ്യാഭിമാനങ്ങളെ വ്യക്തമായ് ജനിപ്പിക്കും
തത്വഹീനമാം തത്വമാവുന്ന മായാജാലം.
ആകയാൽ മഹാമതേ; സത്തിനെ വട്ടം ചുററും
ജാലവിദ്യാകാരനായ് മായയെ ബുധർ ചൊല്ലും.
ഓർക്കിലീമായാ ജാലം അനാദിയായ് വരുന്നാലും
തീർത്തുമോചനം നേടാം നരർക്കീയസത്തിനെ.
നേരങ്ങൾ തോറും മേഘജാലങ്ങൾ നഭസിനെ
ഏറെയേറെയായ് മറച്ചേറീടും എന്നാകിലും
നേരമൊന്നെത്തിച്ചേരും വായുവിൻ വികാരത്താൽ
തോയമായ് മേഘജാലം നശിക്കുന്നതുപോലെ
മായക്ക് നാശം ഭവിച്ചീടുന്ന നേരത്തിങ്കൽ
ശോഭയാർന്നുടൻ ബ്രഹ്മം ഏറെയായ് പ്രകാശിക്കും
മായകൾ നശ്വരങ്ങൾ ബ്രഹ്മമോ അനശ്വരം
മായാനാഥനാം മമ സ്വാമിതൻ വിലാസ്സങ്ങൾ!

ദ്വൈതഭാവങ്ങൾ മൂലം മായയും ബ്രഹ്മംതാനും
വൈഭവം കാട്ടീടുമെന്നുള്ളത്തിൽ നിനപ്പവർ
കൈതവഹീനം വിചാരിച്ചുകൊള്ളുകിൽ കാണാം
ദ്വൈതമെന്യേ ഭാവസത്തായി പ്രകാശിക്കും
വൈഭവം തന്നെ ബ്രഹ്മം എന്നത്രേ മഹാമതേ.
അദ്വൈതം തന്നെ ബ്രഹ്മം; മായാകേളികൾ മൂലം
ദ്വൈതമായ് തോന്നും കലൗ ജീവന്മാർക്കെല്ലാമെന്നും,
വൈഭവത്തോടെ നിജതാതഭക്തനോട് എന്റെ
ദൈവമാം ശ്രീഅയ്യപ്പൻ നല്ലപോൽ അരുൾചെയ്ത
ദൈവവാണികൾ ചെമ്മേ വൈഭവമേററീടുവാൻ
ദൈവപാദങ്ങൾ സദാ മാനസ്സമേററീടുന്നേൻ.

ബ്രഹ്മത്തെ അദ്വിതീയമെന്ന് വേദങ്ങൾ ഓതുന്നു
ബ്രഹ്മാംശമാണത്രേ ജീവന്മാരൊക്കെയും
കാലമെല്ലാത്തിലും ലോകങ്ങൾ തോറുമായ്
കാണുന്നതൊക്കെയും ബ്രഹ്മമയം വിഭോ.
കർത്താവ് ''ഞാൻ'' എന്ന മിഥ്യാഭിമാനത്താൽ
താനെന്നഹംബുദ്ധി എപ്പോഴും ജനിച്ചിടും
നിർണ്ണയം മായ ജനിക്കുന്നിതപ്പഴേ
നിർണ്ണയിക്കാം ഇതായ് മായയ്ക്കുറവിടം.

സ്വാമിയേ ശരണം അയ്യപ്പാ!

നിർണ്ണയിച്ചീടുകിൽ ''ഞാൻ—എന്റെ'' ഭാവങ്ങൾ
വന്നലച്ചീടും ഭുവി മൂന്ന് ജാതർക്കും.
പിന്നെ ഈ ദുഷ്ക്കൃതം ഏറും കലിതന്നിൽ
മാനവർക്കൊക്കെയും ഭൂപാലരത്നമേ.
മായാവ്രതമായഹംബുദ്ധി തീണ്ടാതെ
യാതൊന്ന് കാണുകിൽ സാത്വികബ്രഹ്മമാം
മായയാൽ അർദ്ധം ഗ്രസിച്ചപോം ബ്രഹ്മത്തെ
രാജസ ബ്രഹ്മമെന്നായും നിനച്ചീടാം.
മായാവിരചിതമായുള്ള ബ്രഹ്മത്തെ
താമസബ്രഹ്മമെന്നായും പറഞ്ഞിടും.
മായാമയാ ഹരേ! ചേതോവിമോഹനാ!
ഭൂതാദിദൈവമേ! പാഹി! പാഹി!
ശ്രീഭൂതനാഥാ! ഹരേ! സച്ചിന്മയാ!
കേശവനന്ദനാ! പാഹി! പാഹി!
കേശവസൂനുവായ് പാർത്തലത്തിങ്കൽ നീ
ആശയായ ആർക്കും വരങ്ങളേകാൻ,
ഈശനാം ശ്രീനീലകണ്ഠന്റെ ദാസനാം
പാർത്തലനായകൻ ഭൂമിപന്
ചീർത്തമോദം ചെറുബാലനായ്
പന്തളം പേർത്ത് വിശുദ്ധിയായി തീർത്ത ദേവാ!
പന്തളാധീശ്വരാ! പാരകാംക്ഷീശ്വരാ!
വൻകലിനാശനാ! പാഹി! പാഹി!
വൻപരിതാപേന സന്തതം മാനവർ
വെന്തുരുകീടുമ്പോൾ ശാന്തിയേകാൻ
വൻപ് വർദ്ധിക്കുവാൻ അൻപിനാലെ
തിരുമന്ത്രം നവാക്ഷരിയേകിയോനേ
ശംഭോ മഹാദേവ നന്ദനാ! ദൈവമേ!
ശംഭോ മഹാദേവാ! തമ്പുരാനേ!
ശംഭോ ഹരേ! ഹരേ! സങ്കടവാരണാ!
സ്വാമിയേ ശരണം അയ്യപ്പാ! ദേവാ!!
താമസ്സുഭാവങ്ങൾ ഏററം മുഴക്കുമ്പോൾ
താപസന്മാർക്കും തപം വരുത്തീടുന്ന
താമസീ ദുഷ്ടികളെങ്ങും നിറഞ്ഞിടും
ലോകത്ത് ധർമ്മം പരക്കെ കുറഞ്ഞുപോം.
ഇങ്ങിനെ ധിക്കൃതം ചെയ്യുന്ന ധർമ്മികൾ
മണ്ണിതിൽ പുണ്ണുകൾ നിത്യം വിതയ്ക്കുമ്പോൾ
ഭൂമാതിനേറെയായ് ക്ലേശവും ഭാരവും
തോരാതെ വന്നിടും നാശവും വന്നുപോം.

സ്വാമിയേ ശരണം അയ്യപ്പാ!

ഭൂമാതു് കേഴുന്ന നേരത്തവതാര—
രൂപമെടുത്തു് ഞാൻ ഭൂതലേയെത്തിടും.
മായാപരിവ്രഢരായുള്ള താമസ്സർ
പേയായി വാഴുന്ന കാലം കലിതാനും
തോരാതെ താണ്ഡവമേറുന്നതാട്ടുവാൻ
പാരാതെ മാനവരെന്നെ ഭജിച്ചിടും.
തീരാത്ത ദുഃഖങ്ങരം സന്തതമേറുമ്പോരം
ലോകർക്കു് മായയെ വാരണം ചെയ്യുവാൻ
പാരാതെ താരകബ്രഹ്മമായ് നിത്യനായ്
പേരായിരത്തെട്ടു് കൊണ്ടു് വാഴ്ത്തീടുന്ന
ശ്രീഭൂതനാഥൻ തുണയ്ക്കുടൻ വന്നിടും!
ശ്രീഭൂതനാഥാ! ജയ ജയ ദൈവമേ!
മായാവികാരഭേദങ്ങരം ക്രമത്താലെ
കാലം യുഗചര്യകരംക്കും ഗുണങ്ങരംക്കും
ചാലവേ ചാക്രിക സഞ്ചാരമേകിടും
മായാമയൻ തന്റെ ലീലാവിലാസങ്ങരം.
ഈവിധം മായയെ ചൊല്ലുമെന്നാകിലും
കേവലം വൈകാരഭാവമേ മായയ്ക്കു്
ചൊല്ലുവാനായുള്ളൂ അല്ലാതൊരുവസ്തു—
വല്ലയീമായ എന്നൊന്നു് ഞാൻ ചൊല്ലുന്നേൻ.
മായാവികാരത്താൽ ദുഖി ഞാനെന്നതും
കേവലം സൗഖ്യമാണാർക്കും സുഖമെന്നും
ചിന്തിച്ചു് ചിത്തവികാരങ്ങരം കൊരംവതു്
മായാമയമായ ദുഃഖഹേതുക്കളാം.
എന്നുടെ മക്കരം കളത്രവും എന്നുടെ
ബന്ധുസമൂഹവും എന്നു് ചൊല്ലീടുമ്പോരം
''ഞാൻ'' എന്നൊരു വസ്തു കാണുന്നതേയില്ല
ഞാനെന്യേ ഉള്ളതു് ബ്രഹ്മവുമല്ലയോ?
കേവലം ബ്രഹ്മസംബന്ധം നടത്തുന്ന
മായക്കു് ബ്രഹ്മത്തിൽ ചേരുവാനാവില്ല;
അച്ഛസ്സ്ഫടിക പാത്രത്തിൽ മുദാ നമ്മരം
സ്വച്ഛമായ് നീലനീർ ഏററി വെച്ചീടുകിൽ
അപ്പൊഴുതപ്പാത്രവും നീലവർണ്ണത്തിൽ
തപ്പാതെ തോന്നിടും; നീരുടൻ മാററിയാൽ
പററുമോ നീലനിറങ്ങളും പാത്രത്തിൽ?
എന്നപോൽ ബ്രഹ്മത്തിൽ മായ ചേർന്നാകിലും
വന്നിടാ ബ്രഹ്മണി മായാവികാരങ്ങരം.
കജ്ജളം ഹേമത്തെ നിഷ്പ്രഭമാക്കിലും

കജ്ജളഭാവത്തിൽ ഹോമം ഭവിപ്പതോ?
ദുർഗന്ധ പൂരിതമായി ചരിക്കിലും
ദുർഗ്ഗന്ധ ഭാവങ്ങളില്ലാ പവനനിൽ.
കാലഭേദങ്ങളാൽ കാലുഷ്യമെങ്കിലും
കാലുഷ്യമാവില്ലൊരിക്കലും കാലങ്ങൾ.
മന്നവോത്തംസമേ! നന്നായ് വിചാരിക്കിൽ
നന്നായ് ചെറിയതാമെങ്കിലും ആൽപ്പഴ—
മൊന്നിൽ അനേകമാം വൃക്ഷം നിറഞ്ഞങ്ങ്
തിങ്ങിനിന്നീടുന്നതുപോലെ മായയിൽ
തിങ്ങിനിന്നീടുന്നസംഖ്യമാം കർമ്മങ്ങൾ;
പൊങ്ങിവന്നീടുന്നു മായാവികാരങ്ങൾ.
സൃഷ്ടികാലേ പഞ്ചഭൂതങ്ങളോടൊത്ത്
ഒട്ടി തനുക്കളായ് തീരുന്നു ഭൂപതേ.
മാതാവിൻറുദരത്തിൽ വന്ന് ജനിച്ചിടും
നാളിൽ മുതൽ കർമ്മബന്ധം ഭവിക്കയാൽ
പഞ്ചഭൂതാത്മകമാകും ശരീരത്തെ
വഞ്ചിച്ച് കർമ്മങ്ങൾ മായാസമേതമായ്
ബ്രഹ്മത്തൊടൊട്ടി ചരിച്ചിടും, കർമ്മത്താൽ
ജന്മികൾ മായാ ചരിതരായ് തീർന്നുപോം.
പഞ്ചഭൂതപ്പെട്ടി തന്നിൽ ഞാൻ മേവുമ്പോൾ
കർമ്മാശ്രിതമായ മായതൻ ഹേതുവാൽ
ബ്രഹ്മമായ് എന്നെയും ജീവന്മാർ കാണാതെ
''ഞാൻ'' എന്ന ചിന്തയിലാമഗ്നരായിടും.
അപ്പോൾ ഞാനുള്ളിൽ പ്രകാശിച്ച് നില്പതും
ഉൾപ്പൂവിലോർത്ത് കൊള്ളേണം നരോത്തമാ!
സൃഷ്ടി തന്നാരംഭകാലത്തസംഖ്യമാം
കർമ്മ ബീജങ്ങളാൽ ആശ്രിത ബ്രഹ്മത്തെ
''ഓം'' പൊരുളായ വിരാട്ടെന്ന് ചൊല്ലീടും
ഓങ്കാരരൂപി വിരാട്ടഹം തന്നെ.
എന്നിൽ ലയിക്കുവാൻ മായാവികാരങ്ങൾ
മുന്നം ശ്രമിച്ചുവെന്നാലുമൊരിക്കലും.
വന്നിടാ ചേർച്ചയൊരിക്കലും മായയ്ക്ക്;
വന്നുകൂടീടുമോ അന്ധന് ആനയെ
കൺകളിൽ കണ്ട് സഖാവിനോടോതുവാൻ?
മായാമയനാം വിരാട്ടായ ഞാൻ മൂലം
കാലഭേദാദികൾക്കാധാര ഹേതുവായ്
ത്രിഗുണ സ്വഭാവങ്ങളുത്ഭവിച്ചീടുന്നു
ഭുവിയിൽ ചരാചരജന്തുവർഗ്ഗങ്ങൾക്ക്.

സ്വാമിയേ ശരണം അയ്യപ്പാ!

സത്വ രജ തമോ മൂന്ന് ഗുണങ്ങളാൽ
സത്വരം മൂർത്തിമാർ മൂവരും ഭൂതരായ്
വിഷ്ടപാദ്യങ്ങളെ സൃഷ്ടിച്ച് രക്ഷിച്ച്
ശിക്ഷിച്ചുകൊള്ളുന്ന മൂർത്തികൾ മൂവരും.
അങ്ങിനെയുള്ള ഗുണത്രയ ശീലരാം
വന്ദ്യരാം മൂർത്തിമാർ മൂവരും വന്നിടാൻ
സംഗതിവന്നതും എന്നിൽനിന്നെന്നുള്ള
ചിന്തയെ ചെയ്‌വവർ മായാരഹിതരായ്
സന്തതം മൽപ്രിയരായി ഭവിച്ചിടും
സന്തതം സാത്വികന്മാരും അവർ മുദാ.
ബ്രഹ്മന്റെ സൃഷ്ടിയും വിഷ്ണുവിൻ രക്ഷയും
ശങ്കരൻ ശിക്ഷയും ചെയ്‌വതങ്ങോർക്കുകിൽ
മായമയനായ മാമക ലീലകൾ
തോരാതെ ഉള്ളത്തിലേറി വന്നീടുമേ.
പിന്നെയും ചൊല്ലീടാം രാജകുലോത്തമാ!
എന്നുടെ സൃഷ്ടികളാകുന്ന മർത്ത്യരിൽ
ബ്രഹ്മം വസിക്കുന്ന സ്ഥാനമായ് ചിത്തത്തെ
ഒന്നു നിനയ്ക്കുകിൽ എന്നെയും കണ്ടിടാം.
മായാ നിബിഡമാം ജന്മത്തെ മാനസ്സ—
താരിൽ ലയിപ്പിക്കിലററുപോം ജന്മവും.
ജന്മങ്ങൾ തീരുകിൽ കർമ്മങ്ങളും പുനഃ
തങ്ങാതെ ഭസ്മീകൃതമാമസ്സംശയം.
ജന്മനാശം ഭവിച്ചീടുന്ന ജീവന്മാർ
ബ്രഹ്മണി സൗഖ്യമായ് ചേർന്നു് സുഖിച്ചിടും.
ഇപ്പോൾ ഭവാൻ നിത്യമുക്തനായീടുവാൻ
നിത്യനാം ബ്രഹ്മത്തിൽ ചിത്തം ലയിപ്പിക്കൂ.
ബ്രഹ്മവും ചിത്തവും ഒന്നായ് ഭവിക്കുമ്പോൾ
ബ്രഹ്മസായൂജ്യവും കൈവരും മന്നവാ.
സത്യശീലാ! ദയാപൂർണ്ണാനുചിത്തനേ!
മായാ പരബ്രഹ്മ സംബന്ധമോർക്കാതെ
മർത്ത്യരിൽ ബ്രഹ്മഭാവത്വം വഹിക്കുന്ന
ചിത്തത്തെ ശാശ്വത ബ്രഹ്മേ ലയിപ്പിക്കൂ.
ഇക്കലികാലത്തു് ശാശ്വത മൂല്യങ്ങൾ
നിശ്ചയിച്ചീടാത്ത മാനുഷ്യജീവന്മാർ
തുച്ഛമാം ഉത്പ്ളവ കാര്യങ്ങളോർത്തഹോ
തുച്ഛമായ് തള്ളുന്ന ശ്രേഷ്ഠമാം ജീവിതം.
അഗാധകൂപം തന്നിൽ വീണുകേഴുന്നവൻ
കൂപേ കരേറുവാൻ മാർഗ്ഗം നിനയ്ക്കാതെ

സ്വാമിയേ ശരണം അയ്യപ്പാ!

കൂപം കുഴിച്ചതിൻ കാരണം കാണുവാൻ
താണ് ചിന്തിച്ചാൽ കരസ്ഥുണഞ്ഞീടുമോ?
കൂപം കുഴിച്ചവർ സത്ക്കാര്യ ശീലരാം
കൂപമെല്ലാവർക്കുമേകുന്നു നീരിനെ.
കൂപം ചതിക്കില്ലൊരിക്കലും പാന്ഥനെ
പാന്ഥൻ ദിശതെററി വീഴുമെന്നേയുള്ളു.
നിസ്സാരമായുള്ള കാരിയമോരാതെ
നിശ്ചയം നിർത്തിടൂ ചിത്തത്തെ ബ്രഹ്മത്തിൽ.
ചിത്തവും ബ്രഹ്മത്തിലെത്തും പൊഴുതവർ—
ക്കെത്തിടാ ലൗകിക പാപകർമ്മങ്ങളും.
കർമ്മം ഹനിക്കുന്ന മർത്ത്യർക്കു് നിത്യനാം
ബ്രഹ്മമാമെന്നിൽ നിലയും ലഭിച്ചിടും.
മന്നവാ! ബ്രഹ്മത്തെ നന്നായ് അറിയുവാൻ
സമ്മതനാം ഒരാചാര്യനുണ്ടാവണം.
അല്ലാതെ ബ്രഹ്മം അറിഞ്ഞതിൻ ശേഷമേ
എല്ലാമതാവുകെന്നാരും നിരൂപിക്കിൽ,
വല്ലാതെ നാലുപേർ ശോഭയില്ലാത്തവർ—
ജന്മാന്ധരാകുന്ന നാല് ചങ്ങാതിമാർ,
പണ്ട്പോയ് കുംഭിയെ കണ്ടുകണക്കിന്
തങ്ങൾക്ക് തോന്നുന്ന രീതിയിൽ ചൊല്ലിയാൽ,
ആണ്ട് മുഴുകിപ്പോം അജ്ഞാന കൂപത്തിൽ
അല്ലാതെ ബ്രഹ്മമറിവാൻ ഗതിവരാ.

അന്ധരാം നാൽവരും ഹസ്തിപൻതന്നോട്
സമ്മതം വാങ്ങിച്ച് തപ്പിത്തുടങ്ങിനാർ.
തുമ്പിക്കരത്തിൽ ഒരു നരൻ തപ്പുമ്പോൾ
സമ്പ്രതി വാലിൻമേൽ തപ്പി രണ്ടാമവൻ.
ദന്തിതൻ കൊമ്പിന്മേൽ തപ്പി മൂന്നാമനും
ഇമ്പമോടെ തപ്പി കാലിന്മേൽ നാലാമൻ.
നാൽവരും ദന്തിതൻ രൂപം ധരിച്ചെന്ന
ശീലവും പേറി തിരിക്കും ദശാന്തരേ;
തുമ്പിക്കരം പിടിപ്പെട്ടവൻ ചൊല്ലിനാൻ
കുംഭി തന്നാകൃതീ പിണ്ടിപോലെന്നുടൻ;
പുച്ഛം പിടിച്ചവൻ പുച്ഛിച്ച്ചൊന്നപ്പോൾ
കൊച്ചനേ; ഹസ്തി വടംപോലെയാണെടോ.
ദന്തം പിടിച്ച കുരുടനും കോപിച്ച്
കമ്പ് സമാനമാണ് ആനയെന്നും ചൊല്ലി.
വൻപെഴും ഗോപുരത്തൂണ്പോലാനയെ—

നൻപാർന്നു് നാലാമൻ താനുരച്ചപ്പോൾ.
തങ്ങൾക്കു് തങ്ങൾക്കനുഭവം വന്നപോൽ
ചെന്നുടൻ തങ്ങളിൽ ശണ്ഠമുഴുത്തപ്പോൾ,
വന്നാൻ ഒരു യതിവര്യനവിടപ്പോൾ,
ചൊന്നാൻ അവരോടു് സന്യാസിമുഖ്യനും
അന്ധരേ! എന്തിക്കലഹങ്ങളിങ്ങിനെ?
പിണ്ടി വടം കമ്പു് ഉണ്മല്ലാനയും;
നിങ്ങളാൽ നന്നായു് ഉരച്ചവയൊക്കവേ
മങ്ങാതെയുണ്ടഹോ വാരണ ഗാത്രത്തിൽ.
നന്നായറികെടോ; നാൽവരും ചൊന്നവ
മുന്നമേ നാലു് ശരീരഭാഗങ്ങളും.
എന്നുരച്ചാന തൻ രൂപങ്ങളെ മുദാ
നന്നായു് പറഞ്ഞു്കൊടുത്തു യതിവര്യൻ.
ഈവിധം വിദ്യവാനാകും ഒരു പുമാൻ
കൂടിയെന്നാലെ ഗ്രഹിക്കു നിനവുകൾ.
ആകയാൽ വിദ്യാനിപുണനാം ആചാര്യൻ
കീഴിലായു് ദൈവാനുകൂല്യങ്ങൾ കാംക്ഷിച്ചു്
ചാലവേ സാരങ്ങൾ സന്ദേഹമെന്യേ
ശീലിച്ചു് കൊള്ളുകിൽ മാ——നവനായു്വരാം.
ഇങ്ങിനെ ബ്രഹ്മിഷ്ഠനാകും ഗുരുവോടു്
ബ്രഹ്മസാരങ്ങൾ പഠിച്ചു് കൊള്ളേണമേ.
സത്യവും ധർമ്മശീലങ്ങൾ വ്രതചര്യ
നിത്യവും മുഖ്യമായി പാലിച്ചുകൊള്ളണം.

നിത്യനാം എന്നിൽനിന്നുണ്ടായ ഗുണത്രയം
നിശ്ചലമായി ലയിക്കുമെന്നിൽ ദൃഢം.
അപ്പോൾ ഞാൻ നിർഗുണബ്രഹ്മമായു് വാഴു്ത്തിടും
ശാശ്വതാനന്ദം സമസ്തവും ഏകിടും.
നിത്യനായു് നിർഗുണാനന്ദ സ്വരൂപനായു്
നിർമ്മമൻ നിശ്ചലൻ സത്യസ്വരൂപനായു്
നിശ്ചയിച്ചെന്നെ ഭജിപ്പവർക്കെന്നെന്നും
ശാശ്വതാനന്ദപ്രദായിയാം മോക്ഷത്തെ
ശാശ്വതമാക്കി ഞാൻ സായൂജ്യമേകിടും!
മായയും കർമ്മങ്ങളും ത്രിഗുണങ്ങളും
ചേരുമെന്നിൽ സൃഷ്ടികാലത്തു് മന്നവാ.
അങ്ങിനെ ആദികാലത്തു് സഗുണനായു്
ഐഹികഭാഗ്യങ്ങൾ കൈവരിച്ചീടുവാൻ
ദുഷ്ക്കൃതം തീർത്തെൻെറ ഭക്തജനങ്ങളെ

സ്വാമിയേ ശരണം അയ്യപ്പാ!

നിശ്ചയിച്ചീടുമ്പോൾ മാമകഭക്തരും
പശ്ചവേ നിർഗുണരൂപിയായ് അൻപൊടു്
ദൈവമായ് എന്നെ ഭജിച്ചു് വന്നീടുമേ.
സഗുണത്തിൽ നിന്നേറെ നിർഗുണബ്രഹ്മമായ്
മനനങ്ങൾ കൊണ്ടുടൻ ഭക്തരായ് മേവുന്ന
വിനയാന്വിതരായ ഭക്തർക്കു് സന്തതം
മനതാരിൽ വാസിയായ് എന്നെയും കണ്ടിടാം.

മായാരചിതമായ് മാനവർ മാനസ്സ—
താരിൽ നിനയ്ക്കുന്ന മിഥ്യാവിചാരങ്ങൾ
പേയായി വന്നുപോം ദുഷ്കൃതമേററിപ്പോം;
തീരാത്ത വ്യാധി വ്യഥകളാൽ ലോകത്തു്
ശോകാബ്ധി വീചികൾ ആകെയുയർത്തിപ്പോം.
തീരാത്ത ശോകജാലങ്ങൾ ഹനിക്കുവാൻ
ലോകർക്കു് പീയൂഷതുല്യമാം മന്ത്രവും
ദിവ്യനവാക്ഷരിയായി ഞാൻ നൽകുന്നു;
ദിവ്യ നവാക്ഷരി ചൊല്ലൂ മനുജരേ.
''സ്വാമിയേ ശരണം അയ്യപ്പാ!'' എന്നുള്ളതാം
ആമയവാരണമാകും മഹാമന്ത്രം
ആയാസഹീനം ജപിച്ചു് വസിക്കുവാൻ
ആശിഷമേകണേ! അയ്യപ്പാ! ദൈവമേ!
ത്രിവിധത്തിൽ ത്ര്യക്ഷരങ്ങൾ സ്വരൂപിക്കും വേള
നമ്മൾ ഉരുവിടും മഹത്ശബ്ദം അതുതന്നെ നവാക്ഷരി.
തോരാതെ നാവാൽ നവാക്ഷരി ഓതിയാൽ
തീരാത്ത ആധിവ്യഥകൾ ഒടുങ്ങിടും;
പോരാതെ മറെറാന്നുമാർക്കും ഒരിക്കലും
തോരാതെ ദുഃഖം വരുത്തുകില്ലോതിടാം.''
പേരായിരത്തെട്ടു് ചൊല്ലിപ്പുകഴ്ത്തുന്ന
വേരായ നാരായ വേരായ ദൈവമേ!
പാരാതെ അടിയരെ പാലിച്ചുകൊള്ളണേ
ശ്രീപരായ ഗുപ്താഖ്യാ ജയ! ജയ!
ആര്യതാതാ മഹാ ത്രിഭുവന രക്ഷകാ!
ശ്രീഭൂത നാഥാ! ജയ ജയ ദൈവമേ!

## പഞ്ചഭൂതങ്ങൾ

ബ്രഹ്മവും മായയും കർമ്മബന്ധങ്ങളും
ചെമ്മേ അരുൾചെയ്തു് കേട്ട നേരത്തുടൻ
നിർമ്മലൻ ഭൂപതി ശ്രീപാണ്ഡ്യശേഖരൻ
നിർമ്മല മാനസ്സാ ശ്രീഭൂതനാഥൻെറ
നിർമ്മല പാദാരവിന്ദങ്ങളിൽ മുദാ
നിർമ്മായമായി നമിച്ചു് ചൊല്ലീടിനാൻ;
''സന്മതേ! ദേവാ! മഹാദേവ നന്ദനാ!
സമ്മതം തോന്നി കനിഞ്ഞരുൾ ചെയ്കണേ
എങ്ങിനെ പഞ്ചഭൂതങ്ങൾ സമസ്തവും
വന്നു് ഭവിച്ചുകൊള്ളുന്നുവെന്നുള്ളതും?''
സന്മതിമാരിൻ മനതാരിൽ വാഴുന്നോൻ
ശ്രീധർമ്മശാസ്താവരുളി അന്നേരത്തിൽ.
''അച്ഛാ! മമ ഭക്തമുഖ്യനാം മന്നവാ;
സ്വച്ഛമായ് കേട്ടുകൊണ്ടാലുമേ കാര്യങ്ങൾ.
എന്നിൽ നിന്നാദ്ഭുതമാവും ഗുണത്രയം
തന്നിൽ നിന്നാവിർഭവിക്കുന്നു ഭൂതങ്ങൾ
പഞ്ചവും; ലോകത്രയത്തിങ്കൽ ജീവന്മാർ
തഞ്ചമായ് എന്നതും സത്യമത്രേ തുലോം.
ഭൂമിയും തോയവും അഗ്നി പവനനും
ആകാശം കൂടിയുള്ളഞ്ചു് ഭൂതങ്ങളും
സത്വ രജസ്തമോവാദി ഗുണങ്ങളിൽ
നിന്നുത്ഭവിച്ചീടുന്നു ഭൂപതി രത്നമേ.
സത്വഗുണങ്ങളാൽ ആവിർഭവിക്കുന്നു
നിത്യമാം ശബ്ദം മഹാമന്ത്രം ഓങ്കാരം.
ശബ്ദ സംയുക്തമായ് സ്വാതികമാത്രയിൽ
നിത്യമായ് ആകാശ ഭൂതം ഉണ്ടായ്വരും
ഓങ്കാരമായുള്ള ഹൂങ്കാര ശബ്ദവും
ആകാശ ഭൂതവും ചേരുന്ന മാത്രയിൽ
ശബ്ദവും സ്പർശന ഭാവങ്ങളും ചേർന്നു്
വായുവാം ഭൂതവും ഉത്ഭവിച്ചീടുമേ.
വായുവിൻ മാതാവായ് ആകാശമോതിടാം;
വായുവോ ജീവനുള്ളാധാര ഭൂതവും.
ശബ്ദവും സ്പർശവും രൂപവും ചേർന്നുടൻ
പൃഥ്വീശാ; അഗ്നിയും കാററിൽ നിന്നാകുന്നു.
ശബ്ദവും സ്പർശനം രൂപവും ചേർന്നപ്പോൾ
രസയുക്തമായുള്ള തോയമാഭൂതമായ്.

സ്വാമിയേ ശരണം അയ്യപ്പാ!

ഇങ്ങിനെ തോയം ഭവിക്കുന്ന കാരണം
അഗ്നിയെ അപ്പിൻെറ അമ്മയാം ഭാവേന
മാമുനിമാരും വിബുധരും ചൊല്ലുന്നു
മാനവ വംശ മകുട മഹാമണേ.
ശബ്ദവും സ്പർശനം രൂപം രസമതും
ക്ഷിപ്രമായ് ചേർത്തു് ഞാൻ ഗന്ധസംയുക്തമായ്
ഉത്ഭവിപ്പിച്ചതേ മൃത്തിനെ എന്നതും
ഉൾപ്രമോദേന ധരിക്ക മഹാമതേ.
ഇങ്ങിനെ ആകാശ വായു തേജസ്സുകൾ
തങ്ങാതെ വെള്ളവും മണ്ണും ക്രമത്തിൽ ഞാൻ
പഞ്ചഭൂതങ്ങളായ് സൃഷ്ടിച്ച് മൂന്നാകും
പാരുകൾ സർവ്വവും പാലിച്ചുകൊള്ളുന്നു.
ചരാചരവർഗ്ഗങ്ങളിൽപ്പെട്ട് കാണുന്ന
ജഗദഖിലങ്ങളിൽ ഉള്ളതാം വസ്തുക്കൾ
മന്നവാ; പഞ്ചഭൂതങ്ങളാൽ മാത്രമായ്
സഞ്ചിതാനന്ദം ജനിപ്പിച്ച് കൊൾവു ഞാൻ.
ലോകമങ്ങീരേഴിലും തിരഞ്ഞീടിലും
കാലമങ്ങെല്ലാത്തിലും സൃഷ്ടിവസ്തുക്കൾ
ചാലവേ പഞ്ചഭൂതങ്ങളാൽ മാത്ര—
മെന്നേവരും നന്നായ്യുറപ്പിച്ച് കൊള്ളണം.
അഞ്ചുഭൂതങ്ങളും സഞ്ചയിച്ചിങ്ങനെ
അഞ്ചിനും നാഥനാം എൻെറയനുഗ്രഹ—
തഞ്ചത്തിലേററി ലസിച്ച് വന്നീടുമ്പോൾ
ബ്രഹ്മാണ്ഡമൊക്കവേ തിങ്ങിനിറയുന്ന
ജീവികൾ എങ്ങുമേ കണ്ടിടുമണ്ഡത്തിൽ.
അഞ്ചുഭൂതങ്ങളും പഞ്ചപ്രകാരേണ
സഞ്ചയിച്ചുണ്ടാവും പേടകരൂപത്തിൽ
അഞ്ചിനും അപ്പനായ് ഞാൻ ചരിച്ചീടുന്ന
മഞ്ചമായ് കണ്ടിടാം ജീവശരീരങ്ങൾ .
എണ്ണമില്ലാതുള്ള വണ്ണമായ് ജീവികൾ
നിർണ്ണയം ഭൂതലേ കാണുമതുണ്ടെങ്കിലും
നിർണ്ണയം എൺപത്തിരണ്ടു് ലക്ഷങ്ങളായ്
മണ്ണിലെ ജീവികൾക്കെണ്ണവും കണ്ടിടാം.
ഓരോരോ ഗാത്രമാം രൂപങ്ങളും മുദാ
മാതൃഗർഭത്തിങ്കൽ പുക്കും ക്രമാൽ ക്രമാൽ
മോദേന ജാതരായ് ഭൂതല വാസരായ്
പ്രീതിയാർന്നീടുവാൻ ഞാൻ കനിഞ്ഞീടുമേ.
ഇങ്ങിനെ ഗർഭം പുക്ക് ഭൂമിയിൽ ജാതരാം

ജീവികളിൽ മുഖ്യർ മാനുഷ്യരാണഹോ.
എങ്കിലും കാലസ്ഥല ഗുണയുക്തരായ്
മണ്ണിലെ മാനവർ ദുർന്നയങ്ങൾ പേറി
കാലുഷ്യ കർമ്മേണ കാലപാശം ചൂടി
ഭൂവിങ്കൽ പുണ്ണുകൾ നിത്യം വിതയ്ക്കുന്നു.
കാലം കലി തന്നിൽ വാഴും നരന്മാരിൽ
ഏറെയായ് കന്മഷ ശീലങ്ങളേറുമ്പോൾ
ഭൂതദയ ആദി ഭാവങ്ങൾ മെല്ലവേ
ദൂരെയായ്ക്കാണുന്ന ഭാവങ്ങൾ വന്നുപോം.
സ്വത്തിനും ദ്രവ്യലാഭത്താലെ കാമവും
നിത്യവും നേടുവാൻ വ്യഗ്രരായ് മാനവർ
മാർഗ്ഗം നിനയ്ക്കാതെ ലക്ഷ്യം നടത്തുന്ന
ഭോഷ്ക്കരായ് തീർന്നുപോം നാശം ഭവിച്ചുപോം.
തന്നുടെയാക്കുവാൻ ചിത്താർത്തി കൈക്കൊണ്ട്
തല്ലിയുടച്ച് മുടിച്ചീടും സർവ്വതും.
കൊല്ലും കൊല കൊള്ളിവെയ്പുകൾ ധൂർത്തുകൾ
എല്ലാം അനുദിനമേററിടും കശ്മലർ.
രാജാധികാരങ്ങൾ ചൂഷണം ചെയ്തുടൻ
പൗരജനങ്ങളിൽ ശോകങ്ങളേററിടും.
ഏറെയാമീവിധം വേണ്ടാത്ത കർമ്മങ്ങൾ
തോരാതെയേറുമ്പോൾ ഭക്തരെ പാലിപ്പാൻ
ഏറിയ മോദേന ഞാനും വിവിധമാം
രൂപങ്ങൾ പേറിടും ധർമ്മത്തെ കാത്തിടും

പഞ്ചഭൂതങ്ങളിൽ ഓരോന്നിനുള്ളിലും
ഏററക്കുറച്ചിലായ് മൂന്ന് ഗുണങ്ങളും
കണ്ടീടുമെന്നത് ചൊല്ലിടാം മന്നവാ
കണ്ടിടും സത്വാംശ പൂരിതം ആകാശം.
രാജസം താമസമെന്നീഗുണങ്ങളോ
ആയിരത്തൊന്നായേ ആകാശേ കണ്ടിടു.
സാത്വികം രാജസമാകും ഗുണദ്വയം
വായുവിൽ തുല്യമായ് നിൽക്കുന്നതൊപ്പത്തിൽ
താമസമാവുന്ന മൂന്നാം ഗുണത്തിനെ
ലക്ഷാംശം മാത്രമേ കാണുമത് നിർണ്ണയം.
കണ്ടിടും അഗ്നിയിൽ താമസമൊൻപത്തും
രാജസം ശേഷിച്ച ഭാഗത്തിലർദ്ധവും
പത്തിലൊന്നിൽ പാതി സാത്വികം കാണുന്നു;
ആകയാൽ താപവും തേജസുമായിതേ.

സ്വാമിയേ ശരണം അയ്യപ്പാ!

വെള്ളത്തിൽ തള്ളലായ് സത്വം ലസിക്കുന്നു
നിത്യവും ശീതള ഭാവവുമാളുന്നു;
മററു ഗുണങ്ങളിൽ രണ്ടും ജലത്തിങ്കൽ
നിഷ്പ്രഭം ആയി വന്നീടുന്നു മന്നവാ.
മണ്ണിങ്കലൽ അർദ്ധമായ് മൂന്നാം ഗുണമതും
പിന്നേടമർദ്ധത്തിൽ സാത്വികം രാജസം
തുല്യമായ് സൂക്ഷിക്ക കാരണം മണ്ണിനെ
വണ്ണത്തിൽ കാണ്മു നാം പന്തള ഭൂപതേ.
പഞ്ചഭൂതങ്ങളാൽ നിർമ്മിച്ച ഗാത്രത്തിൽ
പഞ്ചഭൂതപ്പൊരുളാം ഞാനും വസിച്ചിടും.
കർമ്മഹേതുക്കളാൽ ദേഹങ്ങൾക്ക് ഓരോരോ
ധർമ്മങ്ങളും ഞാൻ കൊടുക്കുന്നു സന്തതം.
രണ്ടു കാലുള്ളവ നാക്കാലി വർഗ്ഗങ്ങൾ
ഷട്പദം പിന്നെയോ എട്ടുകാലുള്ളവ
ദേഹ നീളം കാല് അസംഖ്യമായ് ഉള്ളവ
മേദിനിയിങ്കൽ നാം കാണ്മതുമുണ്ടഹോ.
വർണ്ണഭേദങ്ങളും രോമാവൃതങ്ങളും
പുച്ഛങ്ങളുള്ളവ കൃഛ്റങ്ങളായവ
എന്തിനിന്നേറെപ്പറയണം ജീവികൾ
പന്തിയായ് എൺപത്തിരണ്ട് ലക്ഷങ്ങളും!
പഞ്ചഭൂതങ്ങളാൽ നിർമ്മിക്കും ഈ വർഗ്ഗം
പന്തളേശാ; പതിന്നാല് പാരിങ്കലും.
സത്വാംശമൊന്നിനാൽ വാനവ ലോകരും
സത്വ രജസാംശ ജാതരായ് ഗന്ധർവ—
കിന്നര ഗുഹ്യവർഗ്ഗങ്ങളും തങ്ങൾ തൻ
ലോകത്തിൽ ജന്മങ്ങൾ ഏററിക്കഴിഞ്ഞു കൂടീടുന്നു.
സത്വ തമോഗുണയുക്തർ പിശാചന്മാർ
നിഷ്ക്രമിച്ചീടുന്നു മററ് ലോകങ്ങളിൽ.
ഭൂമിയിൽ വാഴുന്ന ജീവന്മാർ കാര്യങ്ങൾ
ഭൂമിപാ! ചൊല്ലിടാം മുന്നം കഥിച്ചപോൽ.
ഭൂമുഖം തന്നിൽ വസിക്കുന്നോ ജീവികൾ
നാല് ഭേദങ്ങളിൽ ചൊല്ലുന്നു മന്നവാ.
യോനിജം അണ്ഡജം ക്ളിന്നജം സ്വേദജം
നാല് പ്രകാരങ്ങളായുള്ള സൃഷ്ടികൾ
ഭൂമുഖത്തൻപോട്ട് വാഴുന്നതിൻ മൂലം
ഭൂമിപാ! മാമക ലീലകൾ മൂലമായ്.
മാതൃജഠരങ്ങളിൽ വീണ് ജനിക്കയും
യോനീമുഖേന ഭൂമണ്ഡലം പൂകയും

സ്വാമിയേ ശരണം അയ്യപ്പാ!

ചെയ്യുന്ന മാനുഷർ നാൽക്കാലി ജന്തുക്കൾ--
സ്തന്യം നുകർന്നീടും ഭൂതല ജീവികൾ,
യോനിജന്മാരെന്നറിയും ഭുവനത്തിൽ,
യോനിജന്മാരിലത്യുത്തമർ മാനവർ.
മാതൃഗർഭം നിന്നു് അണ്ഡങ്ങൾ മാർഗ്ഗേണ
ജാതരായീടും ഉരഗങ്ങൾ പക്ഷികൾ,
വെള്ളത്തിൽ വാസം നയിക്കുന്ന ജീവികൾ,
നല്ലപോൽ അണ്ഡജന്മാരെന്നറിയുന്നു.
പന്തളേശാ! പുഴുക്കൂട്ടങ്ങൾ അട്ടകൾ
ശലഭങ്ങളാദിയാം ജീവികൾ കൂട്ടങ്ങൾ
ക്ലേദേന വാസം നയിക്കുന്ന മൂലമായ്
ഓതിടാം ക്ലിന്നജന്മാരെന്ന സംജ്ഞയാൽ.
വൃക്ഷങ്ങൾ വല്ലികൾ മററ് ലതാദികൾ
മൂട്ടകൾ യൂകങ്ങൾ എന്നിവ വംശത്തെ
സ്വേദേന പേർത്തു് പെരുപ്പിക്കും മൂലമായ്
ഓതിടും സ്വേദാംശ ജാതരെന്നാഖ്യയാ.
വൃക്ഷ വല്ലീ തരുവ്യൂഹങ്ങളെ ചിലർ
ചൊല്ലുന്നു ക്ലിന്നജന്മാരെന്നിരിക്കിലും,
ഭൂമിതൻ സ്വേദേന ജനിച്ച് വളരുന്ന
ഈവകയാകവേ സ്വേദജവർഗ്ഗങ്ങൾ
എണ്ണമററ് എൺപത്തിരണ്ടു് ലക്ഷം ജീവർ
നിർണ്ണയിച്ചൂഴിയിൽ കാണ്മതുണ്ടെങ്കിലും,
ഏററം വരിഷ്ഠരായ് മാനവരൂഴിയിൽ
കോട്ടമേററീടാത്ത ഭൂതരായ് കാണ്മു നാം.
മർത്ത്യർക്കു് ബ്രഹ്മത്തെ ചിന്ത ചെയ്തീടുവാൻ
ചിത്തേ കഴിവുണ്ടു് മററുള്ളവയ്ക്കൊന്നും
ചിത്തേ നിനയ്ക്കുവാൻ സാധിക്കയില്ലഹോ
പ്രത്യേക ബുദ്ധിയും ഇല്ലവയ്ക്കൊന്നുമേ.
ആറുമായ് തൊണ്ണൂറ് ചേർന്നുള്ള തത്വങ്ങൾ
മർത്ത്യദേഹത്തിൽ വിലസുന്നു ഭൂപതേ.
എന്നതിൽ കേമമായ് ശുദ്ധമാം തത്വത്തെ
മന്നവാ, മാനസ്സമെന്നു് ചൊല്ലീടുന്നു.
സാത്വിക ഭാവമേയുള്ളൂ മനസ്സിങ്കൽ
രാജസംതാമസം കണ്ടിടാ ലേശവും.
ആകയാൽ മാനസ്സം ശ്രേഷ്ഠമെന്നോതിടും
ആകുലമെന്യേ മാനസ്സം തീരണം.
സംസാരബന്ധവും മോക്ഷത്തിൻ ചിന്തയും
മാനസ്സതാരിൻെറ ഭാവങ്ങളായിടും.

സ്വാമിയേ ശരണം അയ്യപ്പാ!

മററുള്ള തൊണ്ണൂററിയഞ്ചു് തത്വങ്ങളിൽ
ബുദ്ധിയെ ചിത്തേ വികാരമായ് കണ്ടിടാം.
രാജസ താമസ ദ്വൈത ഗുണങ്ങളാ–
ലാവൃതം ചെയ്യൊരു ബുദ്ധിവികാരങ്ങൾ
സാരമായ് മാനസ്സം തന്നിൽ വസിക്കുന്ന
മൂലം മനസ്സിങ്കൽ ഏശുന്ന ദോഷങ്ങൾ.
സാത്വികാവാസമായുള്ള മനം തന്നിൽ
ശാശ്വതമായുള്ള നന്മകൾ കാണണം.
ഹീനകർമ്മങ്ങൾക്കൊരിക്കലും സ്ഥാനങ്ങൾ
മാനസ്സതാരിൽ വരുത്തൊലാ നിർണ്ണയം.
എങ്കിലും ചിന്തകൾ സ്പന്ദനം ചെയ്യാതെ
മാർഗ്ഗഭ്രംശങ്ങളും ചിന്തചെയ്യീടാതെ
തക്കതായ് ലാഭങ്ങൾ ചിന്തചെയ്തിട്ടഹോ
വ്യഗ്രം മഥിക്കും മനസ്സിനെ ബുദ്ധിയും.
ലക്ഷ്യലബ്ധിക്കായി ബുദ്ധിതൻ ശക്തിയാൽ
ലക്ഷ്യം നടത്തും മനങ്ങളിൽ നിർണ്ണയം
പാപജാലങ്ങളും ഏറിവന്നീടുമേ
പാരതവർകളും ധർമ്മം വെടിഞ്ഞുപോം.
ഈവിധം പാപൗഘമേറി വന്നീടുമ്പോൾ
ജീവിതം ദുഷ്ക്കരമാവുന്ന കാലത്തിൽ,
ജീവികൾക്കാലംബഭൂതനായ് എന്നെയും
ജീവന്മാർ രക്ഷകനായുടൻ കണ്ടിടും.

ബുദ്ധിവിചിത്രമായ് ചിത്തം നയിക്കുവാൻ
എത്തുന്ന കാരണം ബുദ്ധിക്കു് സ്ഥാനങ്ങൾ
രണ്ടാമതായുടൻ കണ്ടറിഞ്ഞീടണം
കുണ്ഠതയെന്യേ മൽഭക്തരായവർ.
ബുദ്ധിയെ മാനസ്സതാഴത്തു നിർത്തുന്ന
സത്തുക്കൾ ബുദ്ധിഭ്രമത്താലെ നാശങ്ങൾ
എത്താതെ ഭക്തരായ് ശുദ്ധഹൃദയരായ്
എത്തിടുമന്ത്യത്തിലെന്റെ പാദങ്ങളിൽ.
മാനസ്സം തന്നിൽ വിലസുന്ന ബുദ്ധിയെ
മാററിനിർത്തീടുവാൻ വിദ്വത്ജനങ്ങളും
മാറാതെ വേലകൾ ചെയ്തു് വലഞ്ഞുപോം
മാനസ്സം വായുസമാനമങ്ങാകയാൽ.
അഭ്യാസയോഗേന ബുദ്ധിതൻ മൂലമായ്
നിത്യം ചലിക്കും മനസ്സിനെ സ്വസ്ഥമായ്
സ്ഥാനത്തു് നിർത്തും മനുഷ്യർക്കു് ശ്രേഷ്ഠമാം

സ്വാമിയേ ശരണം അയ്യപ്പാ!

സ്ഥാനങ്ങൾ സിദ്ധികൾ സംഭവിച്ചീടുമേ.
വാശിയും വിദ്വേഷവും നിറച്ചീടുന്ന
ദോഷ്കങ്ങൾ ബുദ്ധി തുടർന്നുവെന്നാകിലും
വൈരാഗ്യശീലരാം സത്തുക്കൾ മാനസം
കൈതവഹീനം വിളങ്ങുന്നു മേൽക്കുമേൽ.
ബുദ്ധിക്കു് താഴെയായ് ഉള്ള തത്വങ്ങളോ
ബുദ്ധിതൻ തോഴരായ് തന്നെ ചമയുന്നു.
മുജ്ജന്മവാസനായുക്തമായ് ഈവക
ബുദ്ധിയിൽ പററിനിന്നീടുമസ്സംശയം.
ബുദ്ധിയെ ശുദ്ധമാക്കീടണം ഏവരും
ബുദ്ധിക്കശുദ്ധിയായ് പൂർവ്വാജ്ജിതങ്ങളാം
തത്വവികാരങ്ങളേശാതെ മാനുഷ്യർ
നിത്യനാമെന്നെ ഭജിച്ചു് വസിക്കണം.
എത്തീടുമപ്പോളവർക്കു് സൗഭാഗ്യങ്ങൾ
എത്തിടും ബുദ്ധിതൻ വേണ്ടാത്ത കർമ്മങ്ങൾ.
അല്ലാതെ യുക്തിയാൽ ബുദ്ധിയെ ബാധിച്ചു്
വല്ലാതെ ശാസ്ത്രം വളച്ചു് പുളപ്പെല്ലാം
വല്ലാതെയോതി വിലസും ചിലരുടെ
ഉള്ളകം കശ്മലമാക്കുന്ന കർമ്മങ്ങൾ
വല്ലാതെ വർദ്ധിച്ചിടും കലികാലത്തിൽ;
അല്ലലുണ്ടായിടാ മാമക ഭക്തർക്കു്.

ചൊല്ലിടാം ചിത്തത്തിൽ ബുദ്ധി വസിക്കുന്ന
പൊല്ലാപ്പു്, ക്ഷീരത്തിൽ നീരെന്നപോൽ ദൃഢം.
വെള്ളവും ക്ഷീരവുമൊന്നിച്ചിരിക്കുമ്പോൾ
വല്ലായ്മയായ്‌വരും നീരിനെ നീക്കുവാൻ.
ശുദ്ധമാം പാലിലെ വെള്ളവും പാലുപോൽ
ശുദ്ധമായ് തോന്നിക്കുമൊപ്പമിരിക്കയാൽ.
പാലതിൽ ഏറെയായ് തോയമുണ്ടെന്നാകിൽ
പാലിൻ ഗുണങ്ങളും തീരെ ഇല്ലാതെപോം.
രോഗവിമുക്തരായ് ക്ഷീണിതരായുള്ളോർ
ആരോഗ്യരക്ഷണം ചെയ്യുവാൻ ശുദ്ധമാം
പാലിനെയല്ലയോ കൈവരിക്കേണ്ടതും
നീരിനാലാകുമോ പാലിൻ ഗുണങ്ങളും?
പാലിലെ നീരിൻറളവു് വർദ്ധിച്ചീടിൽ
നീരിൻ വികാരമായ് രോഗങ്ങൾ പിന്നെയും
മേലേടമേറി വലഞ്ഞു് കഴിയുവാൻ
രോഗവിമുക്തർക്കു് ഹേതുക്കളായ്‌വരും.

സ്വാമിയേ ശരണം അയ്യപ്പാ!

എന്നപോൽ സാത്വിക ചിത്തത്തിൽ ബുദ്ധിയും
നന്നായ് രമിയ്ക്കയാൽ ക്ലേശങ്ങൾ പോക്കുവാൻ
വേറെയാക്കീടണം ബുദ്ധിയെ പാരമായ്
ഏറെയായ് അഭ്യാസയോഗങ്ങളേറണം.
നന്നായ് തപിപ്പിക്കിൽ പാലിലെ നീരിനെ
നന്നായ് അകററുവാനായ്‌വരും എന്നപോൽ
നന്നായ് മനസ്സിനെ അഭ്യാസയോഗത്താൽ
നന്നായ് തപിപ്പിച്ചാൽ ശുദ്ധവും ആയ്‌വരും.
ആചാര്യൻ ആണത്രേ അഭ്യാസയോഗത്തിൻ
കാരിയം നമ്മെ പഠിപ്പിച്ചുകൊള്ളുവോൻ.
ആയതിനായിതാ ചൊല്ലുന്ന സാരങ്ങൾ
ഏതുമേ നന്നായ് ഗ്രഹിച്ചുകൊള്ളേണമേ.
ത്രിഗുണ സ്വരൂപങ്ങളാവുന്ന കല്ലുകൾ
കൂട്ടി നന്നായ് ചമച്ചുള്ളൊരശ്മന്തത്തിൽ
ഈശ്വരസേവയകന്നോരമത്രത്തിൽ
ക്ഷീര നീര സമമായുള്ള മിശ്രിതം
ആചാര്യ ശാസനം ഇന്ധനമാക്കിയും
ശാസ്ത്രത്താൽ അഗ്നിയെ നന്നായ് ജ്വലിപ്പിച്ചും
ധ്യാനമാം വായുവാൽ വീശിയിരിക്കുമ്പോൾ,
നല്ലപോലഭ്യാസ യോഗാഗ്നി ആളിടും
നല്ലതായ് മാനസ്സം വേറെയായ് വന്നുപോം.
ഇങ്ങിനെ ചെയ്യുവാൻ എന്നെ ഭജിക്കണം,
എന്നുടെ ഭക്തരെ ഏതുകാലത്തിലും
ബുദ്ധിദോഷങ്ങളിൽ ചാടാതിരിക്കുവാൻ
കൃത്യമായ് രക്ഷിച്ച് കൊള്ളുമഹം നൂനം.
വഹ്നി ജ്വലിക്കണമെങ്കിലോ ഇന്ധനം
തന്നെ നിമിത്തമാകുന്നപോൽ ആചാര്യൻ
ശാസ്ത്രം പഠിക്കുവാൻ ആശ്രയമേകായ്കിൽ
മാനവർ —മ—യിൽ കിടന്നുപോം സന്തതം.
ജാരഗർഭം പൂണ്ട നാരീ സമാനരായ്
ആചാര്യനെന്യേ ശാസ്ത്രം പഠിപ്പവർ
നാനാവിധം ക്ലേശയാതനമാരായിടും
നാശം വിതച്ചിടും അല്പജ്ഞരായിടും.
ദീനഭാവങ്ങളെ മാററുവാൻ മാനവർ
ദീനാനുകമ്പിയാമെന്നെ ഭജിക്കണം.
ദീനാനുകമ്പയാൽ ജ്ഞാനവിജ്ഞാനങ്ങൾ
മാനവർക്കേകി ഞാൻ ജ്ഞാനങ്ങളേകിടും.
ദീനരാം എന്നുടെ ഭക്തർ തന്നാചാര്യ—

സ്ഥാനവും എന്നിലാണെന്നും ധരിക്കണം.
ആചാര്യനാമെനിക്കേററം പ്രിയ മവർ—
മാനസ്സം വാഴ്ത്തുന്ന ഭക്തിയെന്നോതുന്നേൻ.

ദീനകാരുണ്യ പ്രഭു ഭൂതനാഥൻെറ
ഗീതോപദേശങ്ങൾ ചെമ്മേ ശ്രവിച്ചപ്പോൾ
ദീനജന പ്രിയനാം രാജശേഖരൻ
മാനമായ് നാഥനോടീവിധം ചോദിച്ചാൻ,
''നാഥാ! ദയാനിധേ! കർമ്മബന്ധങ്ങളും
ജന്മം നശിക്കുവാനായുള്ള മാർഗ്ഗവും
മൂന്ന് ഗുണങ്ങൾ തൻ ഹേതു ഭാവങ്ങളും
പഞ്ചഭൂതങ്ങളും ജീവന്മാർ രീതിയും
മാനസ്സലക്ഷണം ബുദ്ധിദോഷങ്ങളും
മാനസ്സ ശുദ്ധിക്കായ് വേണ്ടുന്ന മാർഗ്ഗവും
അജ്ഞാന വാരണ മാർഗ്ഗങ്ങളും പിന്നെ
ആചാര്യകാര്യവും ജ്ഞാനമാർഗ്ഗങ്ങളും
മായാ വികാരങ്ങളും ഭവാൻ പാരാതെ
ദീനനാമെന്നോടുണർത്തിച്ചരുളിയ
ദീനാനുചിത്തങ്ങളെന്നുടെ മുജ്ജന്മ—
സത്ക്കർമ്മ സത്ഫലമെന്ന് വന്നീടുന്നേൻ!
ശ്രീമഹാ ധർമ്മശാസ്താവേ! ഹരേ ദേവാ!
ശ്രീ ഭവിച്ചീടുവാൻ മായകൾ പോക്കുവാൻ
ഭക്തിമാർഗ്ഗങ്ങളും ശാസ്ത്രങ്ങൾ രീതിയും
വർണ്ണങ്ങളാശ്രമ മോക്ഷമാർഗ്ഗങ്ങളും
അർണ്ണോജനേത്രാ! കനിഞ്ഞരുൾ ചെയ്യുവാൻ
ദണ്ഡനാമെന്നിൽ കരുണയിന്നേകണേ!
നാകലോകത്തിലും പാതാള ഭൂവിലും
ഏതുലോകത്തിനും ശാസനമാം ശാസ്താവേ!
ശോകങ്ങളേറി വരുന്നനേരം തിരു
നാമജാലങ്ങളെ ചൊല്ലി രമിക്കുന്ന
പാരിലെ സത്ക്കാര്യശീലരാം സാധുക്കൾ—
ക്കാലംബനം തുണച്ചീടണേ ശങ്കരാ!
ജയ ജയ മണിഗള ഭൂഷണാ! ശാശ്വതാ!
ജയ ജയ മായിഹ ശ്രീകര വിലസുവാൻ
തവ ഹിതമെന്യേ ആർക്കുമായീടുമോ?
മണിഗളാ! ഹരിഹരനന്ദനാ! ദൈവമേ!
നിന്തിരുമന്ത്രം നവാക്ഷരി നാവിന്മേൽ
ചന്തമായ് സന്തതം നൃത്തമാടീടണേ!''

സ്വാമിയേ ശരണം അയ്യപ്പാ!

## ആചാര്യലക്ഷണം

മൂന്നുലോകേശ്വരൻ ദാനവാരി പ്രഭു
ശ്രീരാജശേഖര വാണികൾ കേൾക്കയാൽ
മോദേന താതനോടീവിധമോതിനാൻ
''പ്രീതനായ് കേൾക്കണേ ആചാര്യലക്ഷണം,
ആചാര്യനാകുന്ന സത്ഗുരുവെന്നുള്ള
ആര്യവചസ്സിൻ പൊരുളുരുൾ ചെയ്തിടാം;
മായാനിരോധിതൻ ''ഗുരു''വെന്ന സംജ്ഞയാൽ
ആചാര്യവര്യൻെറ യോഗ്യതയ്ക്കാദ്യമായ്
ധാർമ്മികനാകണം സ്ഥിരവാസവും വേണം
ഭൂതങ്ങളിൽ ദയ ഏററമുണ്ടാവണം;
പരിചോടിതുകളിൽ പരമമായ് യോഗ്യത
ഗുരുവാകുമാത്മനിൽ ചെററില്ല മന്നവാ.
അധ്വാന ശീലവും ഉത്സാഹ ഭാവവും
മാത്സര്യമേശാത്ത സേവന രീതിയും
അന്യാദരങ്ങളും സത്യമാർഗ്ഗങ്ങളും
സർവ്വോപരി മമ ഭക്തിയുമുള്ളോരു
ധാർമ്മികനായുള്ള ധീരൻ ഗുരുവെന്ന
പേരിന് യോഗ്യനറിഞ്ഞിടു മന്നവാ.
വിത്തഭ്രമം ചിത്തമേശാത്ത സൽപുമാൻ
സ്പടികസ്സമാന ചിത്തത്തെ വഹിപ്പവൻ
തത്വജ്ഞനാകുന്നൊരുത്തമൻ കീർത്തിമാൻ
അജ്ഞാനവാരണനാചാര്യനല്ലയോ?
ശിഷ്യരിൽ സക്തനായ് വിദ്യകൾ നിത്യവും
ഉത്തമനാകും ഗുരുവരനേകിടും.
സത്ഗുരു നിശ്ചയം വായു ഭഗവാനെ
നിത്യവുമാചാര്യനായിട്ട് കാണണം.
ജീവികൾക്കെന്നുമേ സന്തതം പ്രാണനായ്
ലോകമെല്ലാത്തിലും ലാഭം നിനയാതെ
വായുദേവൻ മുദാ കർമ്മം നടത്തുന്ന
മൂലമായ് ജീവികൾ സർവ്വത്ര വാഴുന്നു.
ആകയാൽ ആചാര്യൻ ആചാര്യനാക്കണം
വായുവേ എന്നു് ഞാൻ വേറെയായ്ച്ചൊല്ലണോ?
ശിഷ്യർക്കു് നിഷ്കാമ കർമ്മങ്ങൾ ചെയ്യണം
ശിഷ്യർക്കായ് എന്നോടു് പ്രാർത്ഥന ചെയ്യണം.
ശിഷ്യവൃന്ദം നിജ ജീവനായിക്കണ്ടു്

സ്വാമിയേ ശരണം അയ്യപ്പാ!

വിദ്യകൾ ശിഷ്യർക്ക് നൽകുന്ന സത്ഗുരു
നിത്യവും എന്നുടെ കാരുണ്യവായ്പുകൾ
ധന്യമായാർന്നിടും കാലുഷ്യമേശില്ല;
കൃത്യമായ് കൃത്യങ്ങൾ ചെയ്ക ഭൂതങ്ങളെ
കൃത്യമായ് താനെന്നപോലെ നിനച്ചിടും.
അങ്ങിനെ മേവുന്ന ധന്യശീലൻ തന്നെ
മന്നവാ; സത്തമനാകും ഗുരുവരൻ.''

## ശാസ്ത്രലക്ഷണം

വ്യാഘ്രവാഹനൻ മണികണ്ഠനാം മഹാദൈവം
വ്യക്തമായ് പിതാവിനോടുൾത്താരിലാത്തമോദം
വ്യക്തമാം ഗുരുതത്വ സാരങ്ങൾ കേൾപ്പിച്ചുടൻ
ഉത്തമോത്തമ ശാസ്ത്രലക്ഷണങ്ങളും ചെമ്മേ
ഭക്തനാം ക്ഷിതീശനെ കേൾപ്പിച്ചു തുടങ്ങിനാൻ.
പാർത്തലേശനോടന്ന് ഭഗവാൻ അരുളിച്ചെയ്തു—
തോർത്തുപോവുകിൽ ഏക ഖണ്ഡവുമുരസ്സുവാൻ
ആക്കഹീനനായുള്ളോരഗതി അടിയനാൽ
ആക്കമോടതുകളിൻറായിരത്തൊരംശത്തിൻ
നൂറിലൊന്നിനെച്ചൊല്ലാൻ താരകബ്രഹ്മത്തിൻെറ
ശ്രീപാദയുഗ്മങ്ങളിൽ വീണിതാ വണങ്ങുന്നേൻ.
ശാസ്ത്രസംഖ്യകൾ തത്ര മുഖ്യമാം ഗുണങ്ങളും
ശാസ്തൃസേവയിൽ വാഴും മർത്ത്യർക്കായോതീടുന്നേൻ.
ഡംഭവും മാത്സര്യവും ലോഭമോഹങ്ങൾ കൂട്ടി—
ന്നിമ്പമായ് വാഴും കാമം ക്രോധവും അസൂയയും
സമ്പ്രീതി നശിപ്പിക്കും മദവും ചേരുന്നോരു
കമ്പിതങ്ങളാം എട്ട്രാഗങ്ങൾ മനുജരിൽ
പുഷ്ടമായ് തിങ്ങീടുന്ന കാരണം ദുരിതങ്ങൾ
പുഷ്ടമായ് ഏറീടുന്നു; ക്ഷുദ്രങ്ങൾ ഭവിക്കുന്നു.
കഷ്ടനഷ്ടങ്ങൾ നൽകാൻ എത്തിനിന്നീടുമിവ—
രെട്ടിനും ചൊല്ലീടുമേ അഷ്ടരാഗങ്ങൾ നൂനം.
അഷ്ടരാഗങ്ങൾ തുഷ്ട്യാ മാറ്റുവാൻ അരുൾചെയ്യും
ഉത്തമോപായങ്ങളും ഉത്തമ നിയമങ്ങളും
ഉത്തരം ചൊല്ലീടുന്ന വ്യക്തമാം ശാസ്ത്രങ്ങളായ്
മർത്ത്യയോനികൾക്കെന്നും കൈവല്യം ഭവിക്കുവാൻ.
നാലുകാലങ്ങൾ മൂന്നിൽ ലഭിക്കും കാലത്തിൻെറ
നൂറിലൊന്നിലും കീഴേ ആയുസ്സാം കലികാലം;
മൂലമാം ശാസ്ത്രങ്ങളെ ചതുർചർവ്വണം ചെയ്‌വാൻ

മൂലമായ്‌വരാ ഒരു മർത്ത്യനും ഇതുകാലം.
ആകയാൽ മഹാമതേ; ഏകമാം മമ ഭക്തി
ഏകമായീടും ശാസ്ത്രം ഇതുകാലമെന്നും ചൊല്ലാം.
താരക പരബ്രഹ്മം അയ്യപ്പഭഗവാൻെറ
പാദതാരുകൾ സദാ മാനസം തെളിച്ചീടിൽ
വേറൊരു ശാസ്ത്രങ്ങളും നേരെയായ് വശത്താവാൻ
പ്രാരാബ്ധമുണ്ടായ്‌വരാ എന്നതേ പരമാർത്ഥം.
ഉത്തമസ്ഥാനീയനാം ആചാര്യൻ പോലും കലൗ
ശിഷ്യരെ ദ്രവ്യേച്ഛയാൽ വലയ്ക്കും എന്നാവുകിൽ
അഷ്ടവൈരികൾക്കെത്ര ശക്തിയുണ്ടെന്നോതുവാൻ
സിദ്ധികൾ വേണമെന്നുണ്ടോ ഉത്തമാ! മമ താതാ?
ദ്രവ്യചിന്തയുംകൂടി കാമാദിമോഹങ്ങളും
സർവ്വത്ര നരന്മാരിലേറിവന്നീടും നേരം
ദുഷ്ടതയല്ലാതൊന്നും പൃഥ്വിയിൽ കണ്ടീടുവാൻ
ഒട്ടുമേ ആവില്ലാതായ് പെട്ടുപോം കലികാലം
ദുഷ്ടചിത്തരെ എല്ലാം നഷ്ടമായ് വരുത്തീടാൻ
പുഷ്ടമോദേന ഞാനും കർമ്മങ്ങൾ നിനച്ചീടും.
ഇഷ്ടമായ് ഭക്തർക്കെല്ലാം തുഷ്ടനായ് നൽകും
എന്നാൽ പുഷ്ടമായ് വസിച്ചീടാം ഭക്തന്മാർക്കെല്ലാനാളും.
സക്തിഹീനരായ് എന്നെ ഭജിക്കും മഹത്തുക്കൾ
ശക്തരായ് വരും ഭുക്തി മുക്തികൾ പ്രാപിച്ചീടും.
പിന്നെയങ്ങവർക്കൊരു ജന്മവും ലഭിക്കില്ല
വന്നീടുമവർക്ക് ഞാൻ ഗുരുവും പരൻ ആയും!
ഭക്തിയായ് മമ മന്ത്രം ദിവ്യമാം നവാക്ഷരി
സക്തിയായ് ജപിപ്പവർ സത്തുക്കൾ സർവ്വജ്ഞന്മാർ.
മർത്ത്യകോടികൾക്കെന്നും മാർഗ്ഗദർശികളാകും
മുക്തന്മാരിവർ മമ ഭക്തദാസന്മാർ നൂനം.
കലിയാം കാലത്തിങ്കൽ പെരുകും ദുഃഖം തീർപ്പാൻ
ഉരുവാം മഹാപോതം ഗുരുവാം നവാക്ഷരി!
ഗുരുവാം മണികണ്ഠൻ അരുൾ ചെയ്തിവ എല്ലാം
പരമഭക്തൻ നിജ താതനോടാനന്ദത്താൽ.
പരമഭക്തൻ പാണ്ഡ്യരാജനും ബഹുഭക്ത്യാ
ഭഗവത് പാദാബ്ജങ്ങൾ തഴുകി തലോടിനാൻ.
പരിചിൽ ഭൂമൗ വീണ് നമിക്കും രാജാവിൻെറ
ഭക്തചിത്തത്തെ ഭാനുദേവനും കൈക്കൂപ്പിനാൻ.

ഭക്തദാസന്മാർക്കപ്പോൾ ശാസ്ത്രപൂജകൾ ചെയ്‌വാൻ
ഭക്തിയോടവിടെത്തി ശോണാംഗിയാളാം സന്ധ്യ.

സ്വാമിയേ ശരണം അയ്യപ്പാ!

സന്ധ്യാശംഖവും ഭേരീനാദവും ശ്രവിച്ചപ്പോൾ
ശങ്കവിട്ടെല്ലാവരും സന്ധ്യാവന്ദനം ചെയ്താർ.
ചിന്തയാം കാകോളത്തെ ആട്ടിയങ്ങകററീടാൻ
അന്തണർ സായംസന്ധ്യാ പൂജകൾ ചെയ്തീടിനാർ.
വേദമന്ത്രങ്ങൾ ഘോഷം ദിവ്യനാമങ്ങൾ ജപം
ഭൂതിദായക പ്രദം ശ്രേഷ്ഠമാം നവാക്ഷരി
ഏവരും ഘോഷിച്ചപ്പോൾ ദേവനും പ്രസന്നനായ്
പ്രീതനായ് കടാക്ഷിച്ചാൻ ഏവരും ആനന്ദിച്ചാർ.
ദീപവന്ദനം ചെയ്ത ഭാഗ്യശാലികളപ്പോൾ
ദീനവത്സലൻ തന്നെ താണുടൻ കൂപ്പീടിനാർ.
സന്ധ്യയാം സുമുഖാംഗി നടനം കഴിഞ്ഞപ്പോൾ
പന്തളേശനും സർവ്വലോകേശൻ ഭഗവാനും
ചെന്തളിർ പാദം കൂപ്പും ഭക്തവൃന്ദവും അപ്പോൾ
സന്തുഷ്ട്യാ അത്താഴങ്ങൾ കഴിച്ച് മരുവിനാർ.
നിദ്രയാം മനോഹാരി മന്ദമായ് തലോടിനാൾ
ഭദ്രമാം സുഷുപ്തിയിൽ മഗ്നരായ്മേവീടിനാർ.
പ്രാണിനാഥനാം നാഥൻ ശ്രീഭൂതനാഥൻ ചെമ്മേ
പ്രാണികൾ പ്രാണൻ ആയിട്ടുള്ളത്തിൽ വസിക്കുമ്പോൾ
വേറെയുണ്ടാമോ സ്വർഗ്ഗം മോക്ഷം എന്നിവയെല്ലാം?
ദേവദേവേശാ! ദേവാ! പാഹിമാം ദയാനിധേ!
ഗംഗാകാമുക സൂനോ! ശ്രീഹരി സൂനോ! ഹരേ!
മംഗളമൂർത്തേ! മഹാ മോക്ഷദായകാ! സ്വാമീ!
ഗംഗപോൽ കാരുണ്യത്തിൻ നീരൊഴുക്കീടൂ നാഥാ!
മംഗളം മേലിൽ മേലിൽ നൽകുവെൻ ഭഗവാനേ!

സ്വച്ഛമായ് സുഷുപ്തിക്കങ്ങക്കരെ ഗമിച്ചുള്ളോർ
സ്വച്ഛമായ് ചതുർയ്യാമാരംഭത്തിലെത്തിച്ചേർന്നാർ.
കൃത്യനിഷ്ഠകൾ എല്ലാം നടത്തി കൃതാർത്ഥരായ്
കൃത്യമായ് എല്ലാവരും മരുവും പ്രഭാതത്തിൽ
കൃത്യമായ് ജപം ചെയ്താർ സ്നിഗ്ദ്ധമാം നവാക്ഷരി
കൃത്യമായ് പാണ്ഡ്യൻ താനും മന്ത്രങ്ങൾ ഘോഷിച്ചുടൻ;
സ്വച്ഛമായ് മഹാമന്ത്ര ഘോഷണം തുടർന്നപ്പോൾ
സ്വച്ഛമാം കാവിത്തുകിൽ മേനിയിൽ ചാർത്തിക്കൊണ്ടും
വശ്യമാം പദങ്ങളാൽ നൃത്തവും ചെയ്തിട്ടുടൻ
വശ്യമായ് സ്മിതം ചെയ്താൾ വശ്യഗാത്രിയാം ഉഷ;
പൂർവ്വാംബരത്തിൽ തത്ര പൂന്തുകിൽ ധരിച്ചുള്ളോൾ
നീളവേ പദം ചെയ്യുന്നേരത്തിൽ അതൃപ്തിയായ്
വീരനാം മരുത്ത് ദേവൻ പൂന്തുകിൽ തഴുകുമ്പോൾ,

സ്വാമിയേ ശരണം അയ്യപ്പാ!

വ്രീളലോചന തന്നെ നാണമേററുവാൻ മുദാ
നീളവേ വല്ലീവൃക്ഷച്ചില്ലികൾ ആട്ടീടിനാർ.
ആർത്തിയായ് പവനൻ കാട്ടും ധൂർത്തുകൾ അഹോ കണ്ട്
വീർത്തമോദത്താൽ മേവും കോകില സമൂഹങ്ങൾ
പാർത്തലോപരി ഗാനാ വീചികൾ മുഴക്കിനാർ
പേർത്ത രാഗത്തിൽ ചെറു ഖഗങ്ങൾ പാടീടിനാർ.
പൂന്തുകിൽ ചാഞ്ചാടിക്കും ചോരനാം സമീരണൻ
പൂമേനി പുൽകാൻ കൊച്ച് കൈതവം തുടർന്നപ്പോൾ
പൂവലാംഗിയാം ഉഷപ്പെണ്ണിന്റെ പൂനെററിയിൽ
സ്വേദബിന്ദുക്കൾ ചേർന്ന് പൂങ്കുറിയിളക്കിനാർ.
ചോരന്മാരവർ ചെയ്യും രാഗഭാവത്താലപ്പോൾ
കായമാകവേ കുറിച്ചായത്താൽ നിറഞ്ഞവൾ
ആടലായ് മനം തന്നിൽ മാരനെ നിനച്ചപ്പോൾ
പ്രാണനാഥനാം ഭാനുവേനും എത്തീടിനാൻ.
പ്രാണനാഥയാം ഉഷ ദീനയായ് ചമഞ്ഞീടാൻ
താണവേലകൾ ചെയ്‌വാൻ ചോരരെ തുണച്ചള്ളോൾ
കൗണപാംഗിയാം നിഷ ഭാനുവെക്കണ്ടിട്ടടൻ
പ്രാണഭീതിയാലയ്യോ ദീനയായ് മണ്ടീടിനാൾ.
മാനഹാനിയെപ്പോലും നിർണ്ണയം വരുത്തീടാൻ
മാനഹീനമായ്ക്കർമ്മം ചെയ്തുമേവിടും വർഗം
മാനമായ് വിലാസങ്ങൾ ഏറ്റമിക്കലികാലം
പ്രാണരക്ഷസ്സായ് ഏകൻ അയ്യപ്പൻ കൃപാംബുധി!!!
പ്രാണികൾ പ്രാണൻ ഭൂതനാഥനാം ഭഗവാനും
പ്രാണനായ് ഉള്ളത്തിങ്കൽ വാണീടുമതുപോലെ
പ്രാണനായ് എല്ലാവർക്കും കാണായി സഭാന്തരേ
പ്രാണനാഥനെ മുദാ വാഴ്ത്തിനാർ എല്ലാവരും.
മാമകാന്തരേ വാഴും മാമലേശ്വരൻ സ്വാമി
ആമോദം സഭാന്തരേ മേവിടും അന്നേരത്തിൽ
ഘോരസംസ്സാരാർണ്ണവ പോതമാം നവാക്ഷരി
പാരമായ് ജപം ചെയ്യുമാരവം കേൾക്കായ് വന്നു.
പാരമായ് രവം ചെയ്തുമേവിടും സഭാലോക –
രേവരും ഭഗവാനെ മോദേന വണങ്ങിനാർ.
പന്തളേശനും നിജബന്ധു വർഗവുമപ്പോൾ
ചന്തമായ് ഭഗവാനെ ലാളനാശ്ളേഷം ചെയ്താർ.
ചാരുവാം പാദാബ്ജങ്ങൾ പുണരും പിതാവിനെ
പാരമായ് ആശ്ളേഷിച്ചാൻ ദീനാനുകമ്പി ദൈവം.

സ്വാമിയേ ശരണം അയ്യപ്പാ!

# കർമ്മലക്ഷണങ്ങൾ

അംബികാ ലക്ഷ്മി വീണാപാണിയാം വാണീദേവി–
ക്കിമ്പമായ് രമിച്ചീടാൻ സാമ്പ്രതം ചൊല്ലീടുന്നോ–
രൊൻപതക്ഷരേശ്വരൻ ശ്രീഭൂതനാഥൻ പാദ–
പങ്കജങ്ങളെ ഭക്ത്യാ പൂജിച്ചാൻ മഹാരാജൻ.
പൂജ്യമാം പൂജാകർമ്മം ചെയ്തു കൈവണങ്ങിയും
ശ്രീഭൂതദേവൻ തന്നെ മാനസ്സേ പ്രതിഷ്ഠിച്ചും
ഭൂതിപൂർണ്ണനാം ദേവ വദനാംബുജം പാർത്തും
പൂതമാനസ്സൻ പാണ്ഡ്യൻ പ്രീതനായ് ഉരച്ചപ്പോഠം.
''ദീനവത്സലാ; മഹാ കാരുണ്യവാരാന്നിധേ!
ദീനനാമടിയനിൽ കൃപലേശവും ഉണ്ടെന്നാകിൽ
കർമ്മലക്ഷണങ്ങളും കർമ്മകാണ്ഡവും ഭവാൻ
നർമ്മമായ് അരുഠംചെയ്യൂ; കർമ്മസാക്ഷിണേ! നാഥാ!
പാപകർമ്മങ്ങഠം തന്നാൽ പാരിതിൽ മനുഷ്യർക്കു
ഘോരമാം പാപഫലങ്ങഠം പാരമായ് പെരുകുന്നു,
പാപമോചനത്തിനും ഭഗവത് കൃപയ്ക്കായും
പാപഭഞ്ജനാ! കർമ്മബന്ധങ്ങഠം ചൊല്ലേണമേ.''
പാപഭഞ്ജനൻ മഹാകാരുണ്യവാരാന്നിധി
ദീനനാം പിതാവിനെ തൃക്കൺപാർത്തുകൊണ്ടപ്പോഠം
പാപനാശനത്തിന്നായ് അരുളിത്തുടങ്ങിനാൻ
ശ്രീമഹാഗൗരിക്കെന്നും പ്രിയനാം മണികണ്ഠൻ.
''മന്നവാ; കർമ്മങ്ങളെ മർമ്മമായ് വിചാരിക്കിൽ
സഞ്ചിതം പ്രാരാബ്ധങ്ങഠം രണ്ടായി തിരിച്ചീടാം.
ചൊല്ലുന്നു ബന്ധങ്ങളും രണ്ടിനും മഹത്തുക്കഠം
നല്ലതായ് എല്ലാവരും പ്രാരാബ്ധം സഹിക്കേണം.
ജന്മങ്ങഠം ലഭിപ്പോർക്കു പ്രാരാബ്ധം സുനിശ്ചയം
സഞ്ചിതങ്ങളും പിന്നീടു് ഒട്ടിയണഞ്ഞെത്തീടുമേ.
സഞ്ചിതങ്ങളെ പോക്കാൻ ബ്രഹ്മത്തിൽ ചിത്തം ചേർക്കിൽ
സഞ്ചിതങ്ങളുമഹോ ഭസ്മമായ് തീർന്നീടുമേ.
തന്മനം തന്നെ ബ്രഹ്മപാദത്തിലേററീടുവാൻ
എന്നുടെ ഭക്തർക്കെന്നും സാധ്യമാം നരാധിപാ.

ഭൂമിയിൽ ജാതന്മാരാം മനുജർക്കെല്ലാവർക്കും
ധീമതേ; ശരീരങ്ങഠം ത്രിവിധം ഭവിക്കുന്നു.
കാരണം സൂക്ഷ്മം സ്ഥൂലം ഈവിധം ശരീരങ്ങഠം
കാണുന്നു മൂന്നായിട്ടീമർത്ത്യ ജന്മികഠംക്കെല്ലാം.
നമ്മഠംക്കു കണ്ടീടുന്ന ഗാത്രങ്ങഠം സ്ഥൂലങ്ങളും

മററത്ത് സൂക്ഷ്മം തന്നാൽ നിദ്രയിൽ സ്വപ്നങ്ങളെ
കാണ്മതിന്നെളുതായിട്ടുള്ളതാം ശരീരങ്ങൾ;
മൂന്നാമതാവും ദേഹം കാരണശരീരവും.
കാരണ ഗാത്രത്തിൻെറ സ്ഥാനമോ മനതാരിൽ
ചേർന്നു് നില്പതും അത്ര സഞ്ചിതസമന്വിതം.
അഗ്നിയിൽ താപംപോലെ സഞ്ചിതങ്ങളുമായ്
നിൽക്കുന്ന മനസ്സിങ്കൽ കാരണശരീരങ്ങൾ.
ജാഗ്രത്തിൽ സ്ഥൂലം കൂടാതെവിടെ ചരിപ്പാനും
സാധ്യമായിടും ആർക്കും കാരണഗാത്രങ്ങളാൽ.
മിഥ്യകൾ ജനിപ്പിപ്പാൻ പ്രാപ്തമാം ശരീരത്താൽ
നിശ്ചയിച്ചെത്തും ദുഃഖം കാരണ മൂലങ്ങളും.
ജനികൾ മരിച്ചീടും നേരത്തു് പ്രാരാബ്ധങ്ങൾ
തനിയെ നിലച്ചീടും സ്ഥൂലങ്ങൾ നശിച്ചീടും.
മരണം വരുത്തുന്ന നാശങ്ങൾ സ്ഥൂലങ്ങൾക്കും
അപരർ വീണ്ടും മേലിൽ ക്ഷേമമായ് തുടർന്നീടും.
ഇങ്ങിനെ തങ്ങീടുന്ന സൂക്ഷ്മകാരണങ്ങളാൽ
വിധിതൻ ബലംമൂലം ജന്മങ്ങൾ തുടർന്നീടും.
മൃതിയാൽ സ്ഥൂലങ്ങൾക്കു് നാശങ്ങൾ ഭവിച്ചാലും
കാരണ—സൂക്ഷ്മങ്ങളിൽ ജീവനും ചരിച്ചീടും.
മർത്ത്യദേഹത്താൽ ജീവൻ ചെയ്യുതാം കർമ്മങ്ങളെ
സത്തായിതിരിച്ചീടും പുണ്യപാപങ്ങൾ എന്നായ്.
വിദ്രുതം പുണ്യങ്ങൾക്കു് ജാസ്തിയെങ്കിലോ ജീവൻ
പുണ്യലോകത്തിൽ സൂക്ഷ്മ ദേഹമായ് വസിച്ചീടും.
പാപകർമ്മത്തിൻ തൂക്കമേറെയായ് വരുന്നാകിൽ
കാലദേശത്തിൽ ജീവൻ സൂക്ഷ്മമായ് വലഞ്ഞീടും.
ആയതിൻശേഷം സ്ഥൂലദേഹത്തിന്നേററ കാലം
ചന്ദ്രമണ്ഡലം പുക്കു് സൂക്ഷ്മവും വസിച്ചീടും.
ചന്ദ്രമണ്ഡലേ കഴിഞ്ഞീടുന്ന നാളിൽ തത്ര
സൂര്യതേജസ്സാൽ സൂക്ഷ്മം ദ്രവമായ് ഭവിച്ചീടും.
ചന്ദ്രശീതളം തന്നാൽ ദ്രവവും തണുത്തഹോ
തോയമായ് പതിച്ചീടും സൂക്ഷ്മവും പൃഥ്വിയിങ്കൽ.
സ്വേദമായ് ഭവിച്ചീടും ഭൂമിക്കീ സൂക്ഷ്മം തത്ര
സ്വേദജങ്ങളായ് സസ്യജാലങ്ങൾ കിളിർത്തീടും.
ജീവികൾ ഭോജ്യത്തിനായ് ഈയുള്ള സസ്യങ്ങളെ
വേഗേന ഭുജിച്ചീടും മൂലമായ് സസ്യങ്ങളും
രക്തമായ് രേതസ്സായ് ശുക്ളമായ് ദേഹങ്ങളിൽ
നിശ്ചയം ജന്മങ്ങൾക്കു് മൂലങ്ങളുണ്ടാക്കീടും.

സ്വാമിയേ ശരണം അയ്യപ്പാ!

പൃഥ്വിയിൽ ജീവന്മാർക്കു് ജന്മചക്രങ്ങൾ കാണ്മാൻ
പൃഥ്വീശാ! മാർഗ്ഗങ്ങളുമിങ്ങിനെ വന്നീടുമേ.
ജന്മങ്ങൾ ലഭിക്കുമ്പോൾ കർമ്മങ്ങൾ മൂലം പാപം
ജന്മികൾക്കണഞ്ഞീടും കന്മഷം ഭവിച്ചീടും.
പിന്നെയും മൃത്യുവെത്തി ജന്മികൾ മരിച്ചീടും
പിന്നെയും മുന്നെപ്പോലെ ജന്മചക്രങ്ങൾ തന്നെ.
കർമ്മജാലങ്ങൾ ശക്ത്യാ ജീവന്മാർ ജനിമൃതി
തങ്ങാതെ ലഭിച്ചഹോ തപിച്ചു് ദുഃഖിക്കുന്നു.
ഭാനുതേജസ്സാൽ തോയം ബാഷ്പമായ് ഉയർന്നീടും
അംബരേ മേഘങ്ങളും തണുക്കും മഴയാകും,
ഭൂമിയിൽ പതിച്ചീടും ധരിയായ് ഗമിച്ചീടും
സാഗരേ ലയിച്ചീടും പിന്നെയും രവി തന്നാൽ
ബാഷ്പമായിടും മേലിൽ മേഘങ്ങളായീടുമേ
മാരിയായ് വർഷം ചെയ്തു് ഭൂമിയിൽ പതിച്ചീടും.
ഈവിധം വൃത്താകാര യാത്രചെയ്യുന്ന തോയം
മൂലമോ രവിതാപമൊന്നൊന്നു് ധരിച്ചാലും.
ഈവിധം ജീവന്മാരും കർമ്മജാലങ്ങൾ മൂലം
ആകുലപ്പെട്ടീടുന്നു ജന്മങ്ങൾ നിമിത്തമായ്.
ജന്മങ്ങൾക്കാധാരങ്ങൾ ദൈവ നിശ്ചയമെന്നും
ജന്മങ്ങൾക്കെട്ടത്തീടാൻ ദൈവമെന്യേയാർക്കും
ഇമ്മഹീതലങ്ങളിൽ സാധ്യമല്ലെന്നു് ബുധർ
സമ്മതം ചൊല്ലീടുന്നതെത്രയും സത്യം ഓർക്കിൽ.
മൃത്യു വക്ത്രത്തിൽ സ്ഥൂല ഗാത്രങ്ങൾ പതിക്കുമ്പോൾ
മൃത്യുവും പ്രാരാബ്ധങ്ങൾ എത്തിക്കുമെന്നാകിലും
ഭൂമിയിൽ ജാതന്മാരാൽ ചെയ്യതാം കർമ്മങ്ങളിൽ
കേവലം ചെറുതെന്യേ ബാക്കിയായ് തീർന്നീടുമേ.
ശേഷമായ് നിക്ഷേപത്തിൽ രൂപമായ് കർമ്മങ്ങളും
ഊർദ്ധ്വലോകത്തേക്കായിപ്പോയീടുമസംശയം.
ഊർദ്ധ്വവാസിയാം ജീവൻ ഈയുള്ള കർമ്മങ്ങളെ
പ്രാപ്തമായ് തപിച്ചീടും, ഈശ്വരേച്ഛയാ നൂനം!

ഈശ്വരേച്ഛയാ ദേശപാലകൻ മഹാരാജൻ
ആശയായ് ചൊല്ലി ഭൂതനാഥനോടന്നേരത്തിൽ.
കന്മഷവിനാശനാ! കാരുണ്യവാരാന്നിധേ!
എന്നിലെ ദുരിതങ്ങൾ പോക്കുവാൻ കൃപയേകൂ!
മർത്ത്യന്മാർ ചെയ്യും പാപകർമ്മങ്ങൾക്കനുസൃതം
മർത്ത്യന്മാർക്കെത്തീടുന്ന സഞ്ചിതദുഃഖങ്ങളെ
മർത്ത്യരക്ഷകാ! ഭവാൻ എന്നോടു് ചൊല്ലേണമെ

സ്വാമിയേ ശരണം അയ്യപ്പാ!

മർത്ത്യനാം ഞാനും തിരുപാദങ്ങൾ പണിയുന്നേൻ.
ഈശനാം മഹാദേവനന്ദൻ മണികണ്ഠൻ
ദോഷമററീടാൻ പാണ്ഡ്യരാജനോടോതി മുദാ.
''രാജരത്നമേ! ഭവാൻ പ്രീതനായ് കേട്ടാലുമേ;
മാനസ്സം വാചി കർമ്മം മൂവിധ കർമ്മങ്ങളാൽ
ഭൂവിതിൽ നരർ ചെയ്തു മേവുന്ന കർമ്മങ്ങൾ തൻ
കേടുകൾ നീങ്ങീടുവാൻ ജന്മലക്ഷങ്ങൾ കൊണ്ടും
ആവതല്ലാതായ് വരും എന്നൊന്നു് നിനയ്ക്കുമ്പോൾ,
ജീവനായ് വരുത്തേണം എന്നുടെ വിചാരങ്ങൾ.
ജീവികൾ മുദാ എന്റെ നാമങ്ങൾ ജപിക്കുമ്പോൾ
ജീവികൾക്കണഞ്ഞീടും നിത്യമാം കൈവല്യങ്ങൾ!
ത്രിവിധം കരണങ്ങളാൽ ജന്മമൊന്നിങ്കൽ മർത്ത്യർ
വിവിധം ചെയ്തീടുന്ന കർമ്മജാലങ്ങൾ ഫലം,
കോടിയിലൊരംശത്തെ പ്രാരാബ്ധമാക്കീടുമേ
സ്ഥൂലങ്ങൾ പതിക്കുമ്പോളിവയും നശിച്ചുപോം.
ബാക്കിയാം ഭാഗങ്ങളെ സഞ്ചിതം ചെയ്യിച്ചുടൻ
മാനസ്സം തന്നിൽ ചേർത്തു് നിർത്തുമെന്നറിഞ്ഞാലും.
കോട്യംശ പ്രാരാബ്ധത്തിൻ ക്ളേശമീവിധമെങ്കിൽ
തീരുമോ കേടായ്മേവും സഞ്ചിതമെന്നാളിലും?
മൃത്യുവാൽ പ്രാരാബ്ധങ്ങൾ; ബ്രഹ്മസംബന്ധം തന്നാൽ
ചിത്തത്തിലണഞ്ഞീടും സഞ്ചിതങ്ങളും ഭസ്മം!
ചിത്തത്തെ ബ്രഹ്മം തന്നിലെത്തിപ്പാൻ കലികാലം
മർത്ത്യരിൽ തടസ്സങ്ങളെത്തിക്കുമതിന്നാലെ,
കൃത്യമായ് നവാക്ഷരി സേവയെ ചെയ്തീടുകിൽ
എത്തുമാറാകും ചിത്തം ബ്രഹ്മത്തിലറിഞ്ഞാലും.
ഭക്തിയായ് സദാ മമ മന്ത്രത്തെ ജപിപ്പോർക്കു്
പററുകില്ലൊരുന്നാളും സംസ്സാരാർണ്ണവ ദുഃഖം.
എത്തുമോ തണ്ണീർ കിട്ടിൽ ദാഹങ്ങളൊരുവനു്?
എത്തുമോ തമസ്സിന്റെ ദുഃഖങ്ങൾ പ്രകാശത്താൽ?
നില്ക്കുമോ മരം നിജ വേരുകളററീടുമ്പോൾ?
നില്ക്കുമാറുണ്ടോ താപം മേഘങ്ങൾ ചൊരിയുമ്പോൾ?
നില്ക്കുമോ കാലൻ മമ ദേവ മന്ത്രങ്ങൾ കേൾക്കിൽ?
പററുമോ പാപൗഘങ്ങൾ അയ്യപ്പൻ പ്രസാദിക്കിൽ?
എത്തിടാ മനസ്സിങ്കൽ പാപങ്ങളൊരുനാളും
എത്തിക്കും നവാക്ഷരി സച്ചിതാനന്ദം നൂനം!
കർമ്മമൂലങ്ങൾ ഛേദം ജന്മനാശത്തിൻ ഹേതു
നിർമ്മലാ! മഹീപാലാ! സന്മതേ! ധരിച്ചാലും.

സ്വാമിയേ ശരണം അയ്യപ്പാ!

സത്ക്കർമ്മ നിരതരാം എന്നുടെ ഭക്തർക്കെല്ലാം
സച്ചിതാനന്ദം ഏകി നിത്യം ഞാൻ കടാക്ഷിക്കും!
സത്ക്കർമ്മ നിവൃത്തിക്കായി മാനവരെല്ലാനാളും
ശുദ്ധമാം ഗാത്രങ്ങളെ പാലിച്ച് കൊള്ളേണമേ.
ദേഹമില്ലായ്കിൽ കർമ്മപാലനം ചെയ്തീടുവാൻ
ജീവികൾക്കെളുതല്ല എന്നു് ഞാൻ ഓതീടുന്നേൻ.
ആകയാൽ ധർമ്മാചാരശീലരായ് മനുജന്മാർ
ഭൂവിതിൽ ശരീരത്തിൻ പാലനം ചെയ്തീടുന്നു.
ധർമ്മാർത്ഥ കാമ മോക്ഷ ഹേതുവായ് ശരീരങ്ങൾ
നർമ്മമായ് പാലിച്ചീടും എന്നുടെ ഭക്തന്മാർക്കു്,
ധർമ്മകർമ്മങ്ങൾ ചെയ്‌വാനെന്നുമേ തോന്നിച്ചീടും
തന്വത്ഥമായത്ഥത്തെ ഉണ്മയിൽ കനിഞ്ഞീടും.
അത്ഥലാഭത്താൽ ശ്രേഷ്ഠമായുള്ള കാമങ്ങളും
വ്യക്തമായ് ലഭിച്ചീടും ധാർമ്മികന്മാർക്കെന്നുമേ.
ധർമ്മവും അത്ഥം കാമം എന്നിവ കനിഞ്ഞു് ഞാൻ
നിർമ്മലാ! ചതുർത്ഥാത്ഥം നൽകുമെന്നറിഞ്ഞാലും.
ചതുരാത്ഥം ലഭിക്കുമ്പോൾ ഏശ്രുമോ ചതുത്ഥികൾ?
മധുരാർത്ഥിക്കെല്ലായ്പോഴും മാധുര്യവിചാരങ്ങൾ.
ശാശ്വതാകാരം ഭവവാരണം മഹാപോതം!
ഈശ്വരവിലാസങ്ങൾ ആസ്വദിച്ചീടാൻ ഗാത്രം
ഈഷലും പാലിച്ചീടാനീശ്വരൻ ചൊല്ലീടുമ്പോൾ
ഈശ്വരവിമുഖന്മാർ ഭോഗമൊന്നിനായ് മാത്രം
ഗാത്രങ്ങൾ പോററീടുകിൽ രാഗാദിരോഗംമൂലം
ചീർത്തു് വീർക്കുവാൻ മാത്രം ഗാത്രങ്ങളായീടുമേ.
രോഗവാരിധിക്കുള്ളിൽ പെട്ടുപോം ഗാത്രങ്ങളും
രോഗവാരണം ചെയ്‌വാൻ ആക്കമായിടാ ആക്കും.
ഭോഗമോഹാദി സർവ്വം മാനസേ നിറച്ചഹോ
ജീവിതം വൃഥാവിലായ് മേവിടുന്നൊരു കൂട്ടർ
ലോകത്തിൽ രോഗങ്ങളും ചീർത്തൊരാഘാതങ്ങളും
ചേർത്തുടൻ തീർത്തീടുമേ നാരകം പെരുക്കുമേ.
ദേഹികൾ പുരുഷാർത്ഥ നിനവിൽ കർമ്മം ചെയ്കിൽ
ദേഹങ്ങൾ കൂടി തത്വചിന്തയിൽ ചരിപ്പിക്കാം.
തത്വചിന്തകൾ ചെയ്യാത്തുള്ള മാനവവൃന്ദം
സക്തിഹീനരായ് ഗാത്രം ഛരിദ്രമാക്കുന്നു കഷ്ടം.
ചിത്ത ബ്രഹ്മസംബന്ധം ബ്രഹ്മചിന്തനം പിന്നെ
സക്തിയായ് ബ്രഹ്മചര്യം എന്നിവയ്ക്കായി നമ്മൾ
സാത്വിക ഗാത്രങ്ങളെ പാലനം ചെയ്യീടുകിൽ
ശാശ്വതീകരിച്ചീടാം സത്ഗുരുഭക്തി ദമം

സ്വാമിയേ ശരണം അയ്യപ്പാ!

ശമ നിയമാദി ഗുണങ്ങളും കൈവല്ല്യൈശ്വര്യം
മുദാ ശാശ്വതാനന്ദങ്ങളും പ്രാപിച്ച് സുഖിച്ചീടാം.
ഊനമെന്യേ നമ്മെ രോഗത്തിൽ വീഴ്ത്തീടുന്നൊ—
രഷ്ടരാ ഗങ്ങൾ സർവ്വം കെട്ടുപോമന്നേരത്തിൽ.
അഷ്ടരാഗങ്ങൾ സർവ്വം ന്യൂനമായ് ഭവിക്കുമ്പോൾ
പുഷ്ടമോദേന മമ ഭക്തരായ്‌വരും മർത്ത്യർ.
ഭക്തിഹീനന്മാർ അഹോ ജനിമൃതിപ്പാശം പേറി
മുക്തിയെന്യേ ദുഃഖം പേറുമേ ജന്മന്തോറും.
ഭക്തിഹീനരാൽ ലോകം ശോക സാഗരമാവും
ശക്തമായ് ചെയ്യും കലി നാശകർമ്മങ്ങൾ തത്ര.
എന്നുടെ ഭക്തൗഘത്തെ ദ്വേഷിച്ച് മേവീടുവാൻ
മണ്ണിതിൽ കർമ്മം ചെയ്യും ധൂർത്തരായുള്ളോർകളിൻ
പുണ്ണുകളൊന്ന് പോലും ഏശാതെൻ ഭക്തന്മാരെ
നിർണ്ണയം രക്ഷിക്കുവാൻ ദാസനായ് വരുമഹം.
എന്നുടെ ഭക്തർക്കെന്യേ മണ്ണിങ്കൽ ദുഖം തീർപ്പാൻ
എന്നുമേ കഴിവില്ല മററാർക്കും മഹാമതേ.
കാര്യലാഭങ്ങൾ മാത്രമായുള്ള സാധ്യത്തിനായ്
ആരുമേ മമ ഭക്തരായിടാ മഹാമതേ!
ലോകസേവകർക്കായി വന്നുവെൻ ജന്മമെന്ന്
ലോകജാതന്മാർ ചിന്തചെയ്തുടൻ മത് ഭക്തരായ്
ലോകത്തിൽ വാണീടുമ്പോൾ ശോകജാലങ്ങൾ നീക്കി
ഏകിടും യോഗക്ഷേമ സർവ്വങ്ങൾ ഭൂപാലകാ!

## വിദ്യാ ഭാവങ്ങൾ

കർമ്മ ലക്ഷണങ്ങളും ജന്മകാരണങ്ങളും
കർമ്മസാക്ഷിയാം ദേവൻ ഭൂപനോടരുൾ ചെയ്ത്,
വിദ്യതൻ ഭാവങ്ങളും സത്ഗുണശീലങ്ങളും
വിദ്വാനാം നരേശനോടരുളി ഭഗവാനും.
ശക്തിയെ വിദ്യയെന്നുമവിദ്യയെന്നും രണ്ട്
വ്യക്തമാം നാമങ്ങളിൽ ചൊല്ലുമെന്നറിഞ്ഞാലും.
വിദ്യയെ വിചാരിക്കിൽ സ്ഫടിക സമാനവും
സാത്വിക ഗുണങ്ങളാൽ പൂർണ്ണമെന്നായും കാണാം.
രാജസതാമസങ്ങളാൽ പൂരിതമാകും ഭാവം
പേരതിലവിദ്യയായ് ചൊല്ലുന്നു ബുധജനം.
വിദ്യകൊണ്ടെന്നെ നിത്യം ഭജിക്കും മനുഷ്യർക്ക്
ചിത്തവാഞ്ഛിതങ്ങളും സത്പുരുഷാർത്ഥങ്ങളും

വിത്തമായ് കനിഞ്ഞീടും ഭക്തനാം മമ താതാ!
നിത്യനാമെന്നിൽ ചിത്തം രമിക്കുമവർക്കപ്പോഠം.
അവിദ്യാസമേതരായ് ആശകഠം ലഭിപ്പാനായ്
ഇഹത്തിലെന്നെ എന്നും ഭജിക്കും നരർക്കെല്ലാം
ഏറെയായ് ലൌകീകങ്ങഠം കൈവരുമതുമല്ല
ഏറെയായ് രാഗങ്ങളും വേറാതെ വന്നീടുമേ.
ഭോഗവായ്പുകഠം പിന്നെ രാഗവായ്പുകഠം ചേർന്നു്
പേറീടും ലക്ഷം ലക്ഷം ജന്മങ്ങഠം അവർ നൂനം.
സത്യഭംഗങ്ങഠം ചെയ്‌വാൻ നിത്യവും വിരുതുകഠം
അവിദ്യാവശഗന്മാർ ചെയ്തീടുമസ്സംശയം.
വിദ്യക്കു് സ്ഥാനങ്ങളും ചിത്തത്തിലായീടുമ്പോഠം
അവിദ്യയെ വസിപ്പിക്കും ബുദ്ധിതൻ മദ്ധ്യത്തിലായ്.
ഈ വിധമവിദ്യക്കു് ബുദ്ധിയിൽ സ്ഥാനം മൂലം
ജീവിതം സുഖിയാവാൻ ബുദ്ധിയെ താഴ്ത്തീടണം.
ബുദ്ധിക്കു് സ്ഥാനം നൽകും ചിത്തപാദത്തിൽ മുദാ
ബുദ്ധന്മാരെന്നു് ഭവാൻ ബോധിച്ചുകൊള്ളേണമേ.
എപ്പൊഴോ ചിത്തം ബ്രഹ്മസംബന്ധം ഭവിക്കുന്നു
വിദ്യയുമപ്പോഠം പരബ്രഹ്മത്തിൽ ലയിക്കുന്നു.
നിർഗുണം ഭവിക്കുന്നു ബ്രഹ്മമാനസന്മാർക്കു്;
എത്തുന്നു സർവ്വം ക്ഷിപ്രസാധ്യമായവർക്കപ്പോഠം.
പുണ്യകർമ്മങ്ങഠം ചെയ്കിൽ വിദ്യയും ലഭിക്കുന്നു
പാപകർമ്മത്താൽ നരർ വേഠംക്കുന്നു അവിദ്യയെ.
സാത്വികശീലന്മാരാൽ പോഷണം വിദ്യക്കെന്നും.
താമസ്സർ ജീവൻ കൂടിയവിദ്യക്കായ് നീക്കീടുമേ.
വിദ്യാവശഗതന്മാരായ സത്തുകഠംക്കിഷ്ട—
മായ്‌വരും സത്യം സ്ഥൈര്യവും ധൈര്യങ്ങളും.
ഡംഭവും അസൂയയും കൗടില്യ കർമ്മങ്ങളും
ഹും കൃതികളും വീര്യനാട്യങ്ങഠം കാമാദികഠം.
വാക്ചതിസ്ത്രീപീഡകഠം ആദിയാം കാര്യങ്ങഠംക്കു്
ആക്കവും ലാഭങ്ങളും ഏററീടുമവിദ്യകഠം.
സർവ്വേശനായ് ജഗത്സാക്ഷിയായ് പ്രശോഭിക്കും
ദൈവത്തെയുള്ളത്തിലേററി വസിക്കുകിൽ
വിദ്യയും ബുദ്ധി ശക്തി ഭുക്തികഠം ശ്രീ വിത്തുകഠം
സക്തിയായ്ക്കനിഞ്ഞീടും ഞാനെന്നുമറിഞ്ഞാലും.
സർവ്വചരാചര വർഗ്ഗങ്ങളിൽ മമ ശക്തി—
യൊന്നേകമായ് കാണ്മാതെ ഭിന്നമായ്,
വെവ്വേറെ കാണ്മതും ശണ്ഠകഠം ചെയ്‌വതും

സ്വാമിയേ ശരണം അയ്യപ്പാ!

ദൈവവിരോധേന വാഴുന്ന താമസർ.
തത്വമസി വാക്യ പാലനം ചെയ്‌വവർ
വിദ്യാവിശാരദന്മാരെന്നു് വന്നിടും.
തത്വമസി മമ തത്വമെന്നോർത്തുടൻ
വിദ്യാവിശാരദർ എന്നിൽ രമിക്കുന്നു.
തത്വമസി തന്നിൽ ചിത്തം രമിക്കുവാൻ
ശുദ്ധമാം സാത്വിക ജീവിതം മുഖ്യമാം.
ഏറെയായ് ഭൂമിയിൽ ക്ഷീണങ്ങളേററുവാൻ
ഏററി വിലസിടും താമസ്സ ശീലന്മാർ.
താപത്രയങ്ങളും താമസ രൂപവും
ലോകർക്കു് നൽകും അവിദ്യാ സ്വരൂപികൾ.
ഈവിധം താമസി ആകുമവിദ്യയും
പ്രാണികൾ പ്രാണനായ് വിദ്യയും മേവുന്നു.
വിദ്യയവിദ്യകൾ നിർണ്ണയിച്ചീടുവാൻ
വിസ്താരമെന്യേ ചൊല്ലിയെന്നേയുള്ളൂ.
സത്യസ്വരൂപാ! സമസ്തലോകേശ്വരാ!
വിദ്യാസ്വരൂപനേ! പാഹിമാം പാഹിമാം.

## ഭക്തിലക്ഷണങ്ങൾ

മന്നവാ; ദുഷ്ക്കൃതകർമ്മങ്ങളാണഹോ
മണ്ണിലെ ജീവിതം ദുഷ്കരമാകുവാൻ ഹേതുക്കൾ.
താമസിയാകും കലി കരാളത്വങ്ങൾ
ധാരാള മാത്രയിൽ ഏററി വന്നീടുമ്പോൾ
മണ്ണിലെ പുണ്ണുകൾ നിർണ്ണയിച്ചീടുവാൻ
വിണ്ണിലെ വാസികൾക്കും കഴിവായ്‌വരാ.
എങ്കിലും മാമക ഭക്തർക്കസാധ്യമായ്
പങ്കമെന്യേ കർമ്മമൻപോടു ചെയ്യുവാൻ
സങ്കടമൊന്നുമേ ഉണ്ടായ്‌വരാ നൂനം
സന്തതം ആതങ്കമെല്ലാം മറഞ്ഞുപോം,
ഭക്തിയിൽ ശ്രേഷ്ഠമായ് മററില്ല ഭാവങ്ങൾ
മർത്ത്യരിൽ മൽസക്തിയേററി നിറയുവാൻ.
ഭക്തിക്കുമുണ്ടഹോ മൂന്നായ രൂപങ്ങൾ
ഉത്തമം മദ്ധ്യമം പിന്നെയധമവും.
ഇച്ഛയോടെ കാംക്ഷയേശാതെ സ്വച്ഛമായ്
നിശ്ചയിച്ചെന്നെയങ്ങെപ്പൊഴും ചിത്തത്തിൽ
സ്വച്ഛമായ് ഏററി പ്രതിഷ്ഠിച്ചു് വാഴുന്ന
മർത്ത്യർ തൻ ഭക്തിയാണുത്തമം മന്നവാ.

സ്വാമിയേ ശരണം അയ്യപ്പാ!

മത്ക്കഥ ചൊൽകയും കേൾപ്പിക്ക കേൾക്കയും
മത് ഭക്തദാസരായ് ജീവിച്ച് കൊൾകയും
ഭൂമിയിൽ മേവുന്ന ജീവജാലങ്ങളെ
മാമക ഭൂതങ്ങളെന്നു് നിനയ്ക്കയും
അഷ്ടരാഗങ്ങളാം ദുഷ്ടരാഗങ്ങളെ
പുഷ്ടമോദം ത്യജിച്ചന്യർക്കു് സേവകൾ
നിശ്ചയം ചെയ്കയും സത്യവ്രതം നോക്കി
നിത്യനാമെൻെറ നിലയങ്ങൾ ദർശിക്കയും,
മിഥ്യാഭിമാനം നിനയ്ക്കാതെ കൃത്യമായ്
സത്ഗൃഹസ്ഥാശ്രമ പാലനം ചെയ്കയും
സത്യരക്ഷക്കായ് നവാക്ഷരീ സേവയും
കൃത്യമായ് ശീലിച്ച് മേവുന്ന ഭാവങ്ങൾ,
ഉത്തമ ഭക്തിതൻ ലക്ഷണമെന്നതും
ഉത്തമനാം മമ താതൻ ധരിക്കേണമേ.
ഉത്തമ ഭക്തർക്കു് ദാസനായ് നിത്യവും
സത്യമായ് ഞാനും കനിയുന്നു ഭാഗ്യങ്ങൾ.
ഉത്തമഭക്തർക്കു് സക്തി നിലച്ചുമ്പോൾ
നിർഗുണ ചിത്തരായ് എന്നിൽ ലയിച്ചിടും.
അന്ത്യകാലത്തെൻെറ നാമം ശ്രവിച്ചുടൻ
നെഞ്ചകത്തുണ്ടായ പ്രാണൻ ഗമിക്കുമ്പോൾ
അഞ്ചിനും മീതെയായ് നാഥനാമെന്നുടെ
സഞ്ചിതസ്ഥാനത്തു് വന്നു് സുഖിച്ചിടാം.
ഉത്തമഭക്തിക്കു് മീതെയായ് ഇല്ലൊന്നും
ഉത്തമഭക്തിയും ഉണ്ടാക വേണമേ.
കാര്യങ്ങൾ ചിന്തിച്ച് കാര്യസാധ്യാർത്ഥമായ്
വിദ്രുതം ചിത്തത്തിലെന്നെ നിനപ്പവർ
മദ്ധ്യമഭക്തരായ് ചൊല്ലും വിബുധന്മാർ.
മദ്ധ്യമ ഭക്തർതൻ കാമിത ചിന്തകൾ
ന്യൂനഹീനത്വമായ് ഞാനുടൻ നൽകിടും.
കാമിത കാര്യാർത്ഥി പ്രാരാബ്ധദുഖാബ്ധൗ
വീണുടൻ പൊങ്ങിടും ജന്മങ്ങൾ കൈവരും.
പ്രാരാബ്ധ ദുഖാവസാനത്തിൽ സർവ്വവും
സാധിച്ച് സക്തിയുമററുപോം നിശ്ചയം.
പുത്രകളത്രാദി വിത്ത ഗൃഹങ്ങളിൽ
സക്തി പൂണ്ടെന്നെ ഭജിക്കുന്നു മാനവർ
മദ്ധ്യമ ഭക്തരായ് ചൊല്ലുന്നു മന്നവാ!
മൃത്യുജന്മങ്ങളിൽ പെട്ടുപോം മദ്ധ്യമർ.

സ്വാമിയേ ശരണം അയ്യപ്പാ!

മദ്ധ്യമഭക്തർക്ക് ജന്മങ്ങൾ പിന്നെയും
സദ്യോ ഭവിച്ചുപോമെങ്കിലുമായവർ—
ക്കിച്ഛകൾ പൂരണമാർന്ന് കഴിയുമ്പോൾ
നിശ്ചയം ആർത്തി നിവൃത്തരായീടുമേ.
മൂന്നാം പ്രകാരത്തിലുള്ളതാം ഭക്തിയെ
മുന്നം അധമനാമത്താലെ ചൊല്ലിടും.
മുന്നമേ അന്യരെ ദ്രോഹിച്ച് കൊള്ളുവാൻ
തന്നുടെയാക്കുവാൻ അന്യന്റെ സർവ്വവും
തന്നുടെയിച്ഛക്കായ് കാണാത്ത കാര്യങ്ങൾ
നന്നായി നാശത്തിലെത്തിച്ചുകൊള്ളുവാൻ
എന്നോട് പ്രാർത്ഥിച്ച് ചൊല്ലുന്ന ഭക്തിയെ
താമസി രാക്ഷസി പൈശാചികി എന്ന
നാമങ്ങൾ ചൊല്ലിവിളിക്കുന്നു ഭൂപതേ.
സ്വാർത്ഥാർത്ഥിയായ് ഏക ഭാവനയേശാതെ
ആർത്തി മുഴുത്തുള്ള മാനവകീടങ്ങൾ
മാനസ്സേ എന്നെ ഭജിച്ചീടുമെങ്കിലും
ഞാനവർക്കെന്നുമേ കൈവല്യമേകിടാ.
ലോകത്തു് വാഴുന്ന താമസ്സ ശീലന്മാർ
പാലിച്ച്പോരുന്ന ദൈവതമുണ്ടെന്ന
ചൊല്ലിനെയോർക്കുമ്പോൾ കൈതവഭാവങ്ങൾ
ഉള്ളത്തിലേറിടുമെങ്കിലോ ചൊല്ലിടാം;
അന്യനെ ദ്വേഷിച്ച് ചെയ്യുന്ന കർമ്മങ്ങൾ
ചെന്നുടനേൽക്കുകിൽ, എന്നുടെ ചിന്തകൾ
ഉള്ളം നിനയ്ക്കാതെ വാഴുന്നവർകളിൽ
ഭള്ളുകൾ തള്ളുന്ന മൂലമായ് വന്നിടും!
വല്ലാതഹമ്മതി പൂകുന്ന മാനസ്സമല്ല
മമാലയം എന്നതും ചൊല്ലുന്നേൻ.
ഉള്ളത്തിൽ മുള്ളുകൾ കൊള്ളുന്ന നേരത്തു്
തല്ലിയലച്ചവരെന്നെ വിളിച്ചുപോം.
ഉള്ളിലെ ഭള്ളുകൾ വെള്ളസമാനമായ്
തള്ളിയൊലിച്ചൊഴിഞ്ഞീടും ദശാന്തരേ,
ഞാനവർക്കുള്ളത്തിൽ പള്ളികൊണ്ടീടുമേ;
ഊനങ്ങളെല്ലാം മറഞ്ഞു് വന്നീടുമേ.
പിന്നെയങ്ങേശ്ശമോ താമസശാസ്ത്രങ്ങൾ?
ചെന്നവയുത്ഭവത്തിങ്കൽ തറച്ചുപോം!
നായും നരിയും പുഴക്കളും പാമ്പുകൾ
മായങ്ങൾ ചെയ്യവരെക്കടിച്ചീടുന്ന,
നാരകഗർത്തങ്ങളിൽ പതിച്ചീടുമേ

സ്വാമിയേ ശരണം അയ്യപ്പാ!

താമസഭക്തരസംശയം മന്നവാ.
താമസിയാതവർ ദുഖദായങ്ങളാൽ
പാപികളായുടൻ ജന്മചക്രത്തിങ്കൽ
വീണുകറങ്ങിടും; അന്നൊരു നേരത്തിൽ
മാമകചിന്തകൾ മാനസേ പേറുമ്പോൾ
അന്നവർ ദുഖങ്ങളെല്ലാം നിലച്ചുപോം
അന്നവർക്കെത്തിടും ആനന്ദമൊക്കെയും.
ആകയാൽ മററുള്ള ഭൂതങ്ങൾ നാശാർത്ഥം
ആരു ഭജിക്കിലുമെന്നുടെ കോപാഗ്നൗ
വീണുതപിച്ച് വിറങ്ങലിച്ചീടുവാൻ
കാരണമായിടുമെന്ന് ചൊല്ലീടുന്നേൻ.
പാർത്ഥലനായകാ! ഭക്തരാം മാനവർ
പാർത്ഥലത്തിങ്കൽ വസിക്കുകിൽ മറെറാരു
ധൂർത്തുകൾ കാട്ടുവാൻ താമസ ശീലർക്ക്
ആക്കമുണ്ടാകൊലാ; മംഗളമാർന്നിടൂ!
ദോഷമെന്യേ ഭവാൻ മാമക ചിന്തയാൽ
ശേഷകാലങ്ങൾ സുഖിക്കൂ നരോത്തമാ!

ഭക്തപ്രിയൻ ഭവ ഭഞ്ജനനീശ്വരൻ
ഭക്തിവിഭാഗ ങ്ങൾ ചൊന്നതു് കേട്ടുടൻ
ഭക്തമൗലി രാജശേഖര മന്നനും
പത്തു് പണിതുകൊണ്ടീവിധമോതിനാൻ;
സർവ്വലോകേശ്വരാ! സർവ്വഭൂതേശ്വരാ!
സർവ്വതും സൃഷ്ടിച്ച് പാലിച്ച് സംഹാര—
സർവ്വം നടത്തുന്ന സച്ചിന്മയാ! ഹരേ!
ദൈവമേ! വൈഭവമോടരുൾ ചെയ്യണേ,
വൈഭവഹീനരാം മാനവരെങ്ങിനെ
കൈവരിച്ചീടുന്നു ചിത്തബ്രഹ്മദ്ലയം?
നിത്യവൃത്തിക്കായ് കൃത്യങ്ങളോരാതെ
ചിത്തത്തെയെപ്പൊഴും ബ്രഹ്മേ ലയിപ്പിക്കിൽ
അഷ്ടികൾ മുട്ടിടും പെട്ടിടും സങ്കടം
കർമ്മഹീനത്വത്തിൻ പാപവുമേററിടും.
കർമ്മം നിനപ്പവർ സംസാര സംഗത്തിൽ
തങ്ങിനിന്നീടുമ്പോൾ രാഗാദിചിന്തകൾ
തങ്ങാതവർക്കുള്ളമേറിവന്നീടുമേ,
തങ്ങാതവർ നരകങ്ങളിൽ വീണുടൻ
വിങ്ങലേററീടുവാൻ ഹേതുവും വന്നുപോം.
ഇങ്ങനെ വൈരാഗ്യ മാനസം പേറാതെ

സ്വാമിയേ ശരണം അയ്യപ്പാ!

സംസാരികളായുള്ള ജന്മികളായഹോ
അഷ്ടരാഗപ്പാശ ബന്ധം പിടിപെട്ടു്
ക്ലിഷ്ടരായിടാതിരിക്കുവാൻ പോംവഴി
വിഷ്ടപേശാ! ഭവാനരുൾ ചെയ്കിടൂ വൈകാതെ
തുഷ്ടിയുണ്ടാവാൻ നമിക്കുന്നു തവൽപദം.
വിഷ്ടപേശൻ ജഗത് സത്ഗുരു അയ്യപ്പൻ
പൃഷ്ടമോദം പാണ്ഡ്യരാജനോടായുടൻ
ആശയം ചേതസ്സിലേററം തെളിയുവാൻ
ആമോദപൂർവ്വം പറഞ്ഞു തുടങ്ങിനാൻ.
''മന്നവാ! നന്നായുയർന്ന കമ്പക്കാലിൽ
നന്നായ് കളികൾ നടത്തുന്ന പൂരുഷൻ—
തന്നെ നിനക്കുകിൽ നമ്മൾക്കു കണ്ടിടാം
നന്നായവൻ ഗുരുസ്ഥാനീയനെന്നതും.
കേതുവഗ്രത്തിൽ വസിച്ചവൻ കേളികൾ
ഖേദമെന്യേ നടത്തീടുന്നു വിസ്മയം!
തുഞ്ചത്തു് നിന്നവൻ താഴ്പോട്ടു് വീഴാതെ
തഞ്ചത്തിൽ വിദ്യകൾ നന്നായ് നടത്തുന്നു.
മാനസ്സം സൂക്ഷ്മമായ് നിർത്തുക മൂലമായ്
ദീനഹീനം കളിച്ചിടുമവൻ മുദാ.
ചിത്തവും ഗാത്രവും ഒപ്പമായ് കർമ്മങ്ങൾ
സത്വരം ചെയ്യുക കാരണം പ്രേക്ഷകർ
സത്വരം തൃപ്തരായീടും പല പല
പ്രത്യദ് ഫലങ്ങളും നന്നായ് കൊടുത്തിടും.
കർമ്മങ്ങൾ ചെയ്യുന്നവേളയിൽ മാനസ്സം
നിർമ്മലബ്രഹ്മത്തിൽ നന്നായ് ലയിപ്പിപ്പാൻ
കമ്പക്കാലഭ്യാസി തന്നുടെ കർമ്മങ്ങൾ
നിർമ്മായമേവരും കണ്ടു് പഠിക്കണം.
കായത്താലഭ്യാസപാടവം ചേർന്നുടൻ
മായമെന്യേ ചിത്തം സൂക്ഷ്മതയാളുന്ന
മർത്ത്യനെ മാനവർ ആചാര്യനാക്കുവാൻ
ചിത്തമോദേന ഞാൻ ചൊന്നതിൻ കാരണം,
കർത്തവ്യമെപ്പൊഴും ചെയ്യാതൊരുവർക്കും
സത്തിനെമീളുവാൻ ആവതല്ലായ്കയാൽ.
കർമ്മങ്ങൾ ചെയ്വതും മാനസ്സേ ഈശ്വര—
ചിന്തനിനപ്പതുമൊപ്പമായ് ചെയ്യുകിൽ
കർമ്മസാക്ഷിക്കടാക്ഷങ്ങൾ ലഭിച്ചുടൻ
ചെമ്മേ സുഖിച്ചു് രമിച്ചിടാമൂഴിയിൽ.

സ്വാമിയേ ശരണം അയ്യപ്പാ!

യാതൊരുമർത്ത്യരീരീതിയിൽ കർമ്മങ്ങൾ
പാരാതെ വർത്തിച്ചിരുന്നിടും ഭൂതലേ
പാരമവർക്കു് ഞാൻ ഭുക്തികൾ മുക്തികൾ
ചേരുംവിധം കനിഞ്ഞെന്നുമേ കാത്തിടും.
ഈശ്വരാധീനമായ് ചെയ്യുന്ന കർമ്മങ്ങൾ
ഈർഷ്യയകററിടും ശാശ്വത ശ്രീയേകും.
ഈശ്വരസ്സേവാ നിരതരായ് കർമ്മങ്ങൾ
ശാശ്വതമായ് വരിച്ചീടണമേവരും.
മുക്തിക്കു് ഹേതുവായ് മററൊന്നുമില്ലെന്നു്
ഭക്തപ്രവരാ! ഭവാൻ അറിയേണമേ.
മുന്നം ജനകനും ഗാർഗ്ഗി ഖഡ്വാംഗനും
ധന്യനാം ശ്രീധ്രുവനാദിയാം മാനവർ
പ്രാപഞ്ചികത്തെ വരിച്ചവരെങ്കിലും
പാരാതെ മോക്ഷവും ആർന്നു് രമിച്ചീലേ?
ഏഴഹോരാത്രത്തിൽ ഈശ്വരലീലകൾ
തോരാതെ കർണ്ണേ ശ്രവിച്ച പരീക്ഷിത്തും
സാരമാമെന്നുടെ ലോകം ഗമിച്ചില്ലേ?
സാരമായ് കാണ്മതോ? ഈശ്വരലീലകൾ!
കാരിരുമ്പും കല്ലും മാമരജാലവും
ചാലവേ കാലത്തിലെത്തിയമരുമ്പോൾ
കാരിയം ചൊല്ലേണോ; എല്ലും തൊലിചേർന്ന
കായത്തിനെന്തു് ഭവിക്കമെന്നുള്ളതും?
ലോകത്തു് കാണുന്ന ഭൂതങ്ങളാകവേ
കാലപ്രയാണത്തിലങ്ങു് ലയിച്ചുപോം.
കാലത്തിനൊന്നുമേ തീണ്ടിടാനാവാത്ത
കാലകാലാത്മജാനുഗ്രഹം തേടുന്ന
സാധുശീലർ തൻെറ കർമ്മങ്ങളൊക്കവേ
ലോകർക്കു് സന്തതം സാക്ഷിയായ് തീർന്നിടും!
മായാവിഹീനൻെറ ലീലകളോരാതെ
മായാ നിബദ്ധരാം സംസ്സാരികൾക്കെന്നും
മായാവിമോഹന തോയസ്നാനം ചെയ്തു്
മായാപ്രപഞ്ചത്തിലാണ്ടു് കഴിഞ്ഞിടാം.
മായികമായുള്ളതെല്ലാം അനശ്വര-
മായിടായെന്നു് നിനച്ചു് വസിക്കുന്ന
മായമകന്നവർ മാനസ്സം തന്നിൽ ഞാൻ
മാനസ്സാനന്ദം പകർന്നു് കൊടുത്തിടും!
മാനസ്സാനന്ദം നുകർന്നു വസിക്കുവാൻ
മാമകസേവകർ മായമകന്നുടൻ

സ്വാമിയേ ശരണം അയ്യപ്പാ!

മാനവർ ചെയ്‌വതു് മാത്രമാണൂഴിയിൽ
മന്നവാ! നാലാം യുഗത്തിനു് പോംവഴി.
അമ്മതൻ സ്തന്യം നുകരാൻ ശിശുവിനു്
ചെമ്മേ നിനവു് നൽകീടുന്നതാരെന്നും
ദുഗ്ദ്ധം നുകരാൻ പിറന്നനേരം തന്നെ
ക്ഷിപ്രം കിടാവെ നയിപ്പതാരെന്നതും
ചിത്തേ നിനക്കുകിലെത്തിടാം ഈശ്വര–
ചിത്തത്തിലേവർക്കുമായാസമെന്യേ!
ഏററം വലുതായ മത്തഗജത്തിനു്
നോട്ടമെത്താ തൻെറ ഗാത്രമൊരിക്കലും.
രജ്ജുഖണ്ഡം കണ്ടു് പന്നഗചിന്തയാൽ
ചിത്തം നുറുങ്ങി വശംകെടും മാനവർ.
മുപ്പതുനാഴിക കല്പിച്ചപോലവേ
ക്ഷിപ്രം അഹസ്സും നിശകളും വന്നുപോം.
തോയത്തിലാണ്ടുപോയെങ്കിൽ മൃതിവരും
ജീവികൾ വാതത്തിലാണ്ടു് സുഖിക്കുന്നു!
ഓർക്കുകിലെന്നുടെ ലീലകളീവക
ഓർത്തിടാൻ പോലുമെളുതല്ലൊരുത്തർക്കും.
ജന്മങ്ങൾ ഒത്തിരി വന്നുഭവിക്കിലും
കർമ്മസാക്ഷി ഭൂതനാഥൻെറ ലീലകൾ
സമ്മോദമോടു് നിനച്ചു് രസിക്കുവാൻ
നമ്മൾക്കൊരിക്കലുമാവതില്ലാ; ഹരേ!
ഭൂതനാഥാ ഹരേ! ഭൂതിദാനപ്രഭോ!
ശ്രീഭൂതനാഥാ! ജയ ജയ ദൈവമേ!
കായത്തിലാണഹോ സൗഖ്യമെന്നോർത്തുടൻ
ഭോഗങ്ങൾ മാത്രമായു് ഏററം കൊതിക്കുമ്പോൾ
കായം പതിച്ചഹോ ചാവുന്ന നേരത്തു്
ആലോലചിത്തരായീടുന്നു മാനവർ!
ദേഹത്തെയല്ലയോ സ്നേഹിപ്പതേവരും?
ദേഹിയെ സ്നേഹിപ്പവർ ചുരുങ്ങീടുമേ.
പ്രായം വരുന്നേരമായുള്ള ദേഹത്തെ
പ്രായമെന്യേ വെറുത്തീടുന്നു മാനവർ.
തന്നുടെ കായത്തിൽ ലാളന നൽകാത്ത
പത്നിയെ പൂരുഷൻ മാനസ്സേ വയ്പതോ?
പെണ്ണിനും ലാളനാസ്നേഹങ്ങളേകാത്ത
പൊണ്ണനെ തിണ്ണം വെറുക്കുന്നു ഭാര്യമാർ.
കായത്തെ ലാളിച്ചു് സ്നേഹം നിനപ്പവർ
ലോകത്തിലേറുന്നു, ശോകങ്ങളേറുന്നു!

സ്വാമിയേ ശരണം അയ്യപ്പാ!

കാര്യസാദ്ധ്യം മൂലമായുള്ള സ്നേഹത്തെ
കാര്യമായ് കണ്ടിടാ സന്മതിയുള്ളവർ.
രക്താദി മാംസാസ്ഥി സംസ്ഥിതമായുള്ള
നിസ്സാര ദേഹങ്ങൾ കാംക്ഷിച്ച് മാനവർ
നാരീവശഗതന്മാരുമായ്, ഒപ്പമായ്
പൂരുഷകാംക്ഷികളായുടൻ യോഷമാർ,
ദേഹഭ്രമത്തിൽ വലഞ്ഞു് വശംകെട്ട്
ലോകത്തു് സങ്കരവർഗ്ഗം നിറയ്ക്കുന്നു.
സ്ഥാനം മറക്കുന്നു നാണം മറക്കുന്നു,
ഊണമായ് ഭോഗത്തിലാമഗ്നരാവുന്നു;
രാഗാദി ഭോഗസുഖങ്ങളിലാഴുന്ന
പൂരുഷനാരിമാർ രോഗം നിറയ്ക്കുന്നു!
രാഗരോഗങ്ങളിൽ പെട്ട് വലഞ്ഞുള്ള
നാരകമേറുന്നു കാലം കലിതന്നിൽ.
ഭോഗങ്ങളാർന്നു കഴിഞ്ഞുപോം നേരത്തു്
കായങ്ങൾ കൂടിയും ഛരിദ്രമാക്കീടുന്നു.
മായാഭ്രമങ്ങളാലലീയുള്ള കർമ്മങ്ങൾ
ദൂരെ നിർത്തുന്നവരായിട്ടും ലോകത്തിൽ
ഏറ്റെയായാനന്ദമേവർക്കുമേകുവാൻ
കാര്യക്കാരെന്നതുമോതിടാം മന്നവാ!
ആകയാൽ മായയെ കീഴടക്കീടണം
ലോകോപകാരികളായി ഭവിക്കണം.
ലോകേശ ചിന്തകൾ ശാശ്വതമാക്കണം
ലോകത്തിൽ സത്യമാം കർമ്മങ്ങൾ ചെയ്യണം.
ധർമ്മം പുലർത്തുവാൻ വംശങ്ങൾ പോററുവാൻ
ധർമ്മപത്നീവ്രതം പൂരുഷർ നോക്കണം.
സ്ത്രീജിതരാവാതെ പൂരുഷർ വാഴണം
നാരിമാരും പാതിവ്രത്യം പുലർത്തണം.
പരനാരിമാരിലും പൂരുഷന്മാരിലും
പതറാതെ ധന്യഗൃഹസ്ഥരായ് വാഴണം.
തന്നുടെ സന്തതി സൗഭാഗ്യരേകത്തിൽ
നന്നായ് സ്വധർമ്മമനുഷ്ഠിച്ച് കൊള്ളണം.
മന്നവാ! ഇക്കാണും വിശ്വംഭരയെ നാം
ഭിന്നമാം നാടകവേദിയായ് കാണണം
ഏവമായ് വേദാന്തസാരങ്ങളോതിയ
ദേവനും വർണ്ണഭേദങ്ങളെ ഓതിനാൻ.

സ്വാമിയേ ശരണം അയ്യപ്പാ!

## വർണ്ണഭേദങ്ങൾ

രവിശോഭ ദീപമായ് കാണുന്ന വേദിയിൽ
ജീവന്മാർ നാടക ലീലകളാടുന്നു.
രാത്രങ്ങളാകും തിരശ്ശീലയോ പര—
മേശ്വരൻ നേപഥ്യ നായകൻ നിർണ്ണയം.
നമ്മുടെ കർമ്മം മൃദംഗധ്വനികളും
ഗാനങ്ങൾ ആകുന്നു വാസനാജാലങ്ങൾ.
ഇങ്ങിനെ നാടകകേളിയാടുന്ന നാം
മങ്ങാതെ മായാ നടനം തുടരുമ്പോൾ
ജന്മങ്ങളും പിന്നെ കർമ്മജാലങ്ങളും
പിന്നെയും പിന്നെയും മുന്നിൽ വന്നീടുമേ.
മായാമയമീ പ്രപഞ്ച നടനങ്ങൾ തൻ
മായങ്ങളോർക്കുന്ന മാനവന്മാർക്കുടൻ
വൈരാഗ്യവാഞ്ഛനയുണ്ടായി വന്നിടും
ദൈവാനുകൂലവും കൈവരും മന്നവാ.
മായങ്ങളിൽ മനം മുങ്ങാതെയാകുവാൻ
വർണ്ണഭേദങ്ങളും ചൊല്ലിടാം മന്നവാ.
വർണ്ണഭേദങ്ങൾ നിനക്കിലോ നന്നായ്
നിർണ്ണയിച്ചീടണം കർമ്മഹേതുക്കളായ്.
ജന്മനാ മാനവരേകവർണ്ണത്തിങ്കൽ
വന്നുപിറന്നുകൊണ്ടീടുമെന്നാകിലും
കർമ്മഭേദങ്ങളാൽ വർണ്ണഭേദങ്ങളും
എന്നുമേ ഭൂമിയിൽ വന്നിടും നിർണ്ണയം.
ബ്രാഹ്മണരാകിലോ ക്ഷത്രിയരാകിലോ
വൈശ്യാദി ശൂദ്രസമൂഹമെന്നാകിലോ
കാലമെല്ലാത്തിലും കർമ്മാനുസ്സാരമായ്
ചാലവേ നാലുണ്ട് വർണ്ണങ്ങൾ ഭൂപതേ.
ചാലവേ ഓരോരോ കാലത്തു് മാനവർ
വർണ്ണചിന്തക്കെതിരായിട്ട് മേവിലും
ലൗകിക കർമ്മാനുസാരം വിഭിന്നമാം
ചാലുകളിൽക്കൂടി; യാത്രചെയ്തീടുമേ.
കർമ്മാനുസാരമായ് ഗോത്രങ്ങൾ വന്നുപോം
നിർമ്മലാ! ഗോത്രാർത്ഥം വർണ്ണങ്ങളും തദാ.
വർണ്ണങ്ങളല്ലഹോ മാനവരെന്നുള്ള
നിർണ്ണയത്തിനാണ് സ്ഥാനങ്ങൾ മന്നവാ.
മാനുഷ്യമൂല്യങ്ങളുള്ളം നിനക്കാതെ

സ്വാമിയേ ശരണം അയ്യപ്പാ!

വർണ്ണവിരോധേന എണ്ണുന്ന മാനവർ
ധർമ്മം വെടിഞ്ഞുള്ള കർമ്മങ്ങളല്ലാതെ
തൻമനം തന്നിലായ് കണ്ടിടാ മറ്റൊന്നും!!
അല്പജ്ഞരാമവർ സ്വല്പമല്ലാതുള്ള
വിപ്രിയ കർമ്മങ്ങളാണഹോ ചെയ്‌വതും.
ജല്പനം ചെയ്യവർ കല്പനപോലവേ
അല്പമെന്യേ സ്വാർത്ഥ കർമ്മങ്ങൾ ചെയ്യുന്നു.
ആത്മീയ കർമ്മം നിനപ്പവർ ഗോത്രത്തെ
ബ്രാഹ്മണ വർണ്ണമെന്നായി പറഞ്ഞീടാം.
ധീരരായ് ഭൂപാലനത്തെ നടത്തുന്ന
കാര്യക്കാരന്മാർ വർണ്ണത്തിൽ ക്ഷത്രിയർ.
കൃഷിയും വ്യാപാരരീതികളും കൊണ്ട്
രക്ഷകൾ ദേശത്ത് ചെയ്‌വവർ വൈശ്യരും.
വെക്കത്തിലേവർക്കുമെല്ലായിടത്തുമായ്
സേവകൾ ചെയ്‌വവർ ശൂദ്രാദി വർണ്ണവും.
നാൽവരും ഏകമാമെന്നുടെ ഗാത്രത്തിൻ
നാലവയവങ്ങൾ എന്നപോൽ ചൊല്ലിടാം.
കണ്ണിനും കൈയിനും ശണ്ഠകൂടീടുമോ?
കണ്ടുകൂടാതാമോ കാലും തലയ്ക്കുമായ്?
ഇങ്ങിനെ നോക്കുമ്പോളന്തണർ എന്നുടെ
ആനനമെന്ന് നിനച്ചുകൊള്ളേണമേ.
ക്ഷത്രിയർ ശക്തമാം പാണിദ്വയങ്ങളും.
വൈശ്യരാകുന്നതേ ഊരുദ്വയങ്ങളും
സേവകരായങ്ങ് മേവുന്ന ശൂദ്രരോ
ചേതോവിമോഹന പാദയുഗ്മങ്ങളും.
പാദമില്ലാതാകിൽ ആർക്കാനുമാകുമോ
ദേഹവ്യാപാരങ്ങൾ ഭൂവിതിൽ ഭൂപതേ?
നാൽവരും കൂടാതൊരുവർക്കുമൊന്നുമേ
ജീവിതത്തിങ്കൽ ലഭിക്കില്ല ചൊല്ലിടാം.
നാൽവരുമല്ലാതൊരു ഗോത്രമുണ്ടെടോ
പേരവർ ചണ്ഡാലവർഗ്ഗമെന്നായ്‌വരും.
അങ്ങിനെയുള്ളതാം പഞ്ചമ വർഗ്ഗത്തെ
എന്നുടെ പൃഷ്ടമായ് കണ്ടീടാം മന്നവാ.
കായധർമ്മങ്ങൾക്കായ് ആകും അവയവ-
വ്യൂഹങ്ങളെന്നപോൽ ലോകധർമ്മങ്ങൾക്ക്
വിവിധവർണ്ണങ്ങളും കാലങ്ങളിൽ പുനഃ
പ്രാപ്തമായ് വന്നുപോം പൊയ്യല്ല ചൊല്ലിടാം.
കർമ്മാനുസാരികളായിട്ട് വർണ്ണങ്ങൾ

ചെമ്മേ ഭവിക്കുന്നു അല്ലാതൊരുത്തരും
ജന്മനാ ഭേദഭാവത്തിൽ വരുന്നില്ല
കർമ്മസാക്ഷി ജഗത്സ്വാമിതൻ ദൃഷ്ടിയിൽ.

വിപ്രർക്കധികമായ് സാത്വിക ഭാവവും
ക്ഷത്രിയർക്ക് സാത്വിക രാജസശീലവും
സത്വ രജസ്സ് തമസ്സൊപ്പമായ് വൈശ്യർക്കും
രാജസ്സേ ജാസ്തിയായ് താമസ്സം ചേർന്നുടൻ
സേവകന്മാരായ ശൂദ്രർക്കുമായിടും.
ചണ്ഡാള വർഗ്ഗത്തിനേറുമേ താമസ്സം
കണ്ടിടാ മറ്റുള്ള രണ്ട് ഗുണങ്ങളും.
ആരുപോലെങ്കിലും മത് ഭക്തരായവർ
ചേരുന്നു വിപ്രാദിവർണ്ണങ്ങളിൽ മുദാ.
വിപ്രനെന്നാകിലും ഭക്തിയില്ലായെങ്കിൽ
മത്പ്രിയമില്ലാതെ നരകങ്ങൾ തോറും
തപ്പിയുഴലും ജനിമൃതിപോതത്തിൽ
ദുഃഖാബ്ധി തന്നിൽ ചുഴികളിൽ പെട്ടുപോം!

## ആശ്രമങ്ങൾ

ശ്രീപതി സത്പതി ഭൂതപതി ദൈവം
ഭൂപതിയോടായ് അരുൾ ചെയ്ത വർണ്ണങ്ങൾ
പാരാതെയാമോദ പൂർവ്വം ശ്രവിച്ചോരു
വീരൻ നരപതി പാണ്ഡ്യാംശ സംഭവൻ
ശ്രീഭൂതനാഥന്റെ പാദാരവിന്ദത്തിൽ
പ്രീതനായ് വീണ്ട് നമിക്കും ദശാന്തരേ;
ഭൂരികാരുണ്യവാൻ ശ്രീഭൂതനാഥനും
ഭൂപതിയോടായ് അരുൾ ചെയ്തു ലോകത്തിൻ
ശോകജാലങ്ങൾ മറഞ്ഞു പോയീടാനായ്
ശ്രദ്ധമോദാലുടനാശ്രമ മാർഗ്ഗങ്ങൾ.
''മൽപ്രിയ ഭക്തനാം പന്തളഭൂപതേ;
ഉൾപ്പൂവിലാനന്ദമേറി വന്നീടുവാൻ
ആശ്രമമാർഗ്ഗങ്ങളും ഗ്രഹിക്കേണമേ
ഈശ്വരൻ തൻ കടാക്ഷങ്ങളുണ്ടായ്‌വരും.
വേദപാഠങ്ങളിൽ ജ്ഞാനനൈപുണ്യങ്ങൾ
നേടുവാനായിടും ബ്രഹ്മചര്യാശ്രമം.
ലൗകിക രാഗരോഗാദികൾ തീണ്ടാതെ
ഓങ്കാരരൂപനെ ചിത്തേയുറപ്പിച്ച്
കാമാദിയായ വിഷയ കാര്യങ്ങളും

ഭാമിനിമാരിലെ രാഗഭാവങ്ങളും
ആകവേ മാനസ്സു താരിങ്കലേറാതെ
ധീമാനായ് ജ്ഞാനത്തിനായിട്ട് ചിത്തത്തെ
പാരമുറപ്പിച്ച് നിർത്തുന്ന കാലത്തെ
സാരമായ് ചൊല്ലുന്നു ബ്രഹ്മചാരിത്വമായ്.
ബ്രഹ്മചര്യാവ്രതം നാലുവിധങ്ങളിൽ
നിർമ്മല ചേതസ്സാ കല്പിച്ച്പോരുന്നു;
ഗായത്രി പ്രാജാപത്യ ബ്രഹ്മചര്യങ്ങളും
വൈദിക നൈഷ്ടിക ബ്രഹ്മചര്യങ്ങളും;
നാലുവിധങ്ങളും പ്രഥമാശ്രമത്തിനെ
കാലവേ ഭംഗ്യാ പ്രകാശനം ചെയ്തിടും.
രണ്ടാമതായുള്ള ആശ്രമം ഭൂപതേ!
കൊണ്ടാടിവാഴ്ത്തും ഗൃഹസ്ഥാശ്രമമെന്നും.
ബ്രഹ്മചര്യാവ്രതം നേടിയ മാനവർ
തങ്ങടെതൻ ധർമ്മദാരങ്ങളോടൊത്തുടൻ
മങ്ങാതെ ലോകോപകാരങ്ങൾ ചെയ്യുന്ന
കർമ്മഘട്ടത്തിൽ ഗൃഹസ്ഥാശ്രമം വിഭോ.
തന്നുടെ ചിത്ശക്തിയായുള്ള പത്നിയും
താനുമായ് സത്ഭാവമാർന്ന് കഴിയുമ്പോൾ
ബ്രഹ്മവും ശക്തിയുമൊന്നായി മാറുന്ന
ബ്രഹ്മസ്വരൂപിയായുള്ള മഹാശക്തി
നന്മകൾക്കായിട്ടുദിച്ച് വാഴുംപോലെ
സന്മതികൾ ഗൃഹസ്ഥാശ്രമം കാണുന്നു.
ബ്രഹ്മജ്ഞയായുള്ള ഭാമിനിയോടൊത്ത്
സമ്മോദപൂർവ്വമായ് വംശവും പാലിച്ച്
ഉണ്മയിൽ പാലനം, പോഷണം ഇത്യാദി
കർമ്മാദികൾക്കായി വാഴുന്ന സമ്മോഹന—
ഘട്ടമാകും ഗൃഹസ്ഥാശ്രമം വിഭോ!
ധർമ്മകർമ്മങ്ങൾതൻ കാലവുമാണെടോ.
സമ്മോദചേതസ്സാ പത്നീസമേതനായ്
സൗഭാഗ്യകാലമാം ഗാർഹസ്ഥ്യ ശേഷമായി
അല്ലലുണ്ടാവതങ്ങില്ലാതെ മേവുവാൻ
ചെല്ലണം പൂരുഷൻ നല്ല വനങ്ങളിൽ.
സ്വർല്ലോക നാഥനെ ധ്യാനിച്ച് നിത്യവും
നല്ല ജനങ്ങൾക്ക് ശ്രീ ഭവിച്ചീടുവാൻ
നല്ലപോലുള്ളത്തിൽ ചിന്തകൾ ചേർത്തുടൻ
മെല്ലവേ അഷ്ടരാഗങ്ങളെ മായ്ക്കണം.

സ്വാമിയേ ശരണം അയ്യപ്പാ!

അഷ്ടരാഗങ്ങളെ കൈവിട്ട് സത്വരം
പുഷ്ടമോദേന തപസ്സാ വസിക്കുന്ന
ഉത്ക്കൃഷ്ടകാലത്തെ അല്ലയോ ചൊല്ലുന്നു
സ്വസ്ഥമാം വാനപ്രസ്ഥമെന്ന നാമത്തിൽ.
കാമങ്ങളെല്ലാം ത്യജിച്ച് മനസ്സിങ്കൽ
ആമോദമായ് പൂർണ്ണബ്രഹ്മം നിനയ്ക്കുമ്പോൾ
സർവ്വദാ ഓമെന്ന രൂപത്തിൽ തോന്നിടും
സർവ്വൈക സൗഖ്യവും വന്നു ഭവിച്ചിടും.
സമ്പൂർണ്ണ രൂപിയാം പഞ്ച ഭൂതേശനിൽ
നിർവ്വാണ താല്പര്യമോദേന മേവുമ്പോൾ
സർവ്വത്തും നിർവ്വാണബ്രഹ്മേ ലയിച്ചിടും.
സർവ്വത്ര സദ്ഗുരുവാശിഷമേകിടും.
പിണ്ഡാണ്ഡ ബ്രഹ്മാണ്ഡ സമ്മേളനങ്ങളും
നിർവ്യാജമോടുടൻ സംഭവിച്ചീടുമേ!
ഇങ്ങിനെ സർവ്വത്തും ഏകമായ്, ത്യാജ്യമായ്
ദൈവീക ഭാവന കൈവരും കാലത്തെ
ദൈവീക ദിവ്യത്വമുള്ള മഹത്തുക്കൾ
നല്ലതാം സന്യാസമെന്നായിയോതുന്നു.
നാലാശ്രമങ്ങളിൽ നാലാമതായത്
പാലിക്കുവാൻ പണിയേററം കലി തന്നിൽ
നാലാശ്രമങ്ങളിൽ നല്ലതായ് വേദങ്ങൾ
ചാലവേ ചൊല്ലും ഗൃഹസ്ഥാശ്രമത്തിനെ.
ബ്രഹ്മചാരിക്കും വാനപ്രസ്ഥകാരനും
സന്യാസിയായുള്ള സർവ്വ നിസ്സംഗനും
വേണ്ടും പ്രകാരത്തിൽ സേവകൾ ചെയ്യുവാൻ
സംഗതിയാവും ഗൃഹസ്ഥാശ്രമിക്കുടൻ.
തന്നെയോ ഇക്കലികാലത്ത് ധ്യാനവും
സന്യാസകർമ്മങ്ങളായുള്ളവകളും
ഭംഗ്യായനുഷ്ഠിച്ച് പോരുവാൻ ക്ലേശങ്ങൾ
നന്നായ് അനുഭവിക്കേണം മനുജന്മാർ
ലുപ്തചേതസ്സാ ഒരുവനിവകളെ
ഒത്തു ചേർത്തീടാൻ ശ്രമിക്കുകിൽ നാശങ്ങൾ
ഒത്തുചേർന്നീടും, ഭവിക്കും നരകങ്ങൾ,
ഓർക്കുകിലാർക്കുമേ ഗാർഹസ്ഥ്യം മഹത്വമാം.
മർത്ത്യരോ ജന്തുവർഗ്ഗങ്ങൾ ഖഗങ്ങളോ
ഭക്ഷണം യാചിച്ച് വന്നണഞ്ഞീടുമ്പോൾ
ഭക്ഷണപാനീയമെന്നിവയേകുവാൻ
പററുമോ സംഗതി ഗൃഹസ്ഥാശ്രമിക്കെന്യേ?

സ്വാമിയേ ശരണം അയ്യപ്പാ!

മററുള്ളവർക്കൊന്നുമന്നദാനത്തിനായ്
കൊററുകളെന്യേ വസിക്കുന്ന മൂലവും,
അന്നദാനത്തിൽപ്പരമായി മറെറാന്ന്
നന്മയ്ക്കായ് ഭൂമിയിലില്ലാത്ത മൂലവും,
അന്നദാനങ്ങൾ നിനയ്ക്കും ഗൃഹസ്ഥനെ
ധന്യധന്യൻ എന്ന് ചൊല്ലും വിബുധന്മാർ.
അന്നദാനം മുദാ എന്നുടെ ഭക്തർക്ക്
എന്നുടെ സന്നിധാനങ്ങളിൽ ഏകായ്കിൽ
കോടാനകോടിയായ് വിത്തമുണ്ടാകിലും
കേടായ്വരും ചില കാര്യങ്ങൾ ഭൂപതേ!
മററുള്ള ദാനങ്ങൾ കോടിയായ് ചെയ്കിലും
പററിടും സംഗങ്ങളൊക്കെ മനസ്സിങ്കൽ
മുററുമേ അന്നത്തെയേകീടുകിൽ നരർ
തൃപ്തരായ് സന്തോഷചിത്തരായ് തീർന്നിടും.
അന്നദാനപ്രഭുവാമെൻറനുഗ്രഹം
സംഗതിയാവാനൊരുത്തർക്കെളുപ്പമായ്
അന്നദാനത്താലെ സാധ്യമായ് വന്നിടും
മന്നവാ! സത്കാര്യവാഹകാ! ചൊല്ലിടാം.
ആശ്രമ ധർമ്മങ്ങളിങ്ങനെ ഓതുകിലോർ-
ക്കുമേ പാലിപ്പതിന്നും പണിതന്നെ.
ആകയാൽ ആശ്രമധർമ്മം ചുരുക്കി ഞാൻ
ഓതിയെന്നേയുള്ളു പന്തളപുംഗവാ;
പ്രാണികൾക്കേററം പ്രിയമായ അന്നങ്ങൾ
ക്ഷോണീതലേ കൃഷി ചെയ്യണം മാനവർ.
ക്ഷോണീതലേ കൃഷിയെന്യേ വസിക്കുകിൽ
ക്ഷീണങ്ങളേറിടും പ്രാണൻ വലഞ്ഞുപോം.
ആടലെന്യേ ഭുവിജാതരായുള്ളവർ
കാടുകൾക്കാകൊലാ കർമ്മം നിനപ്പതു്.
ആകയാൽ സത്കർമ്മജാലങ്ങളോരാതെ
മേവുന്നവർ കഷ്ടകാരികൾ നിർണ്ണയം.
സത്കർമ്മ ശീലം മുഴുത്തു വന്നീടുമ്പോൾ
നിഷ്ക്കാമകർമ്മികളായിടും മാനവർ.
നിഷ്ക്കാമകർമ്മങ്ങളിൽ ചരിച്ചീടുമ്പോൾ
നിശ്ചയം ബ്രഹ്മത്തിലെത്തി രമിച്ചിടാം.
ചിത്തത്തെ ബ്രഹ്മത്തിലെത്തിപ്പതിന്നുമായ്
നിഷ്ക്കാമ കർമ്മമെന്യേയില്ല മറെറാന്നും.
ചിത്തവും ബ്രഹ്മവും ഒന്നായി മേവുമ്പോൾ
ചത്തുപോയിടും നിനവുകൾ മാഞ്ഞുപോം.

സ്വാമിയേ ശരണം അയ്യപ്പാ!

ജന്മങ്ങൾ മാഞ്ഞുപോം മായകൾ മാഞ്ഞുപോം
ബ്രഹ്മേ ലയിച്ച് വാഴാനം ചിത്തം വരും!
കലിതൻ കരങ്ങളും ഖണ്ഡിച്ച് പോയിടും
അലതല്ലി ഓളമായ് എത്തുമാനന്ദങ്ങൾ!

ശ്രീഹരിനന്ദൻ ശാശ്വതനീശ്വരൻ!
ആശ്രയമാർക്കുമേകിടും പരന്തപൻ!
ലോകമെല്ലാത്തിനം നാഥനാം മാമക
നാഥനാം ശ്രീഭൂതനാഥൻ പരംപൊരുൾ!
സജ്ജനമാനസ്സവാസ്സിയാം ദൈവതം!
ശക്രനിഷേവിതനാകും ഹരാത്മജൻ!
സജ്ജനപാലകൻ ദുർജ്ജനകാലനാം
ശക്രാരി ദൂഷണൻ ഭക്തപരായണൻ!
പണ്ട് ഭവിച്ചതുമിന്ന് ഭവിപ്പതും
കണ്ടിടും മേലിൽ ഭവിപ്പതുമാകവേ,
ഇണ്ടലകററിടാൻ കൊണ്ടൽനേർവർണ്ണനായ്
പന്തളമന്നന്റെ പുത്രനായ് വന്നവൻ;
സേവിച്ചമേവും ജനങ്ങൾക്ക് സേവകൾ
വേഗത്തിലേകിടും സജ്ജനസേവകൻ!
ശ്രീ ശബരീശ്വരൻ സർവ്വവരപ്രദൻ
ഈഷലകററുന്ന കൺകണ്ട ദൈവതം!
ഭസ്മപ്രിയൻ പത്മനാഭപ്രിയൻ വിഭു!
പത്മപത്രങ്ങളാൽ സംപ്രീതമാനസ്സൻ!
ഭക്തശിരോമണി പാണ്ഡ്യാംശജാതനാം
ശക്തനോടീവിധം വേദാന്ത സാരങ്ങൾ
തൃപ്തനായോതി വസിക്കും ദശാന്തരേ;
തൃപ്തനായ്, ജ്ഞാനാത്മമുക്തനായ്,
ഭക്തനാം ശ്രീരാജശേഖരരാജനും
ഭക്ത്യാ നയനാംബു വർഷണം ചെയ്തുടൻ
ആനന്ദപീയൂഷ മഗ്നനായ് ദേവനെ
ആനന്ദമോട് വലംവെച്ച് മേവിനാൻ.
ആനന്ദവാരിധി തന്നുടെ പാദാബ്ജം
ആനന്ദദീനനായ് പാണ്ഡ്യനും വീണുടൻ
ആനന്ദക്കണ്ണുനീരാലെ ഭഗവാന്റെ
പാദാരവിന്ദം കുളിർപ്പിച്ച് ധന്യനായ്!
പാപാരി തന്നുടെ പാദാരപത്മങ്ങൾ
പാരമായ് ഏററം കളിർത്തു രമിച്ചതേ.
അപ്പോൾ മുദാ രാജശേഖരൻ കേട്ടതേ

അത്ഭുതം കൂറുന്നൊരാകാശ വാണിയും.
''ഇപ്രപഞ്ചത്തിൽ തപിക്കുന്ന ജീവന്മാർക്ക്
ക്ഷിപ്രമായ് സംസാര വാരണം ചെയ്യുവാൻ
ക്ഷിപ്രപ്രസാദി ശ്രീ ഭൂതനാഥൻ ചൊന്ന
സത്ഭാവമാകവേയുള്ളൂ ഗതി മേലിൽ,
വേദാന്തക്കാതലാം ശ്രീഭൂതനാഥന്റെ
സാരോപദേശങ്ങളാകവേ ഗീതയായ്
വേദാന്തസ്സാരമായ് സർവ്വത്തിൻ മൂലമായ്,
വേദമായ് സാരമായ് ലോകങ്ങൾ കാത്തിടും!
നാല്യുഗത്തിനും മൂലമായ്ക്കാതലാം
ശ്രീഭൂതനാഥന്റെ ഗീതികളെ മുദാ
സേവിച്ച്മേവും ജനങ്ങൾക്ക് സന്തതം
ശ്രീഭൂതനാഥൻ വരങ്ങളുമേകിടും.
ചാലവേ ലോകങ്ങൾ വാഴ്ത്തുന്ന ഗീതികൾ
ഭൂതേശ ഗീതയായ് ചൊല്ലിപ്പുകഴ്ത്തിടും.
ഭൂതേശ ഗീതയെ ചൊല്ലുക കേൾക്കുക
ഭൂതേശ മന്ത്രം നവാക്ഷരി ചൊല്ലുക
ഭൂതേശ ഭക്തരെ വന്ദിച്ച് മേവുക
ഭൂതാദി ദേവനെ ഉള്ളം നിറയ്ക്കുക
ഭൂതി പ്രദാനമീ നാല് കാര്യങ്ങളും
ആര്പോൽ ശീലിച്ച് മേവുമെന്നാകിലും
നേരിതവർകളിൽ നാഥൻ വസിച്ചിടും
പാരമിതിൻ മീതെ ഇല്ല മോക്ഷങ്ങളും''!

ഭക്തജനോത്തമ മൗലിയാം മന്നനും
ഭക്തജനപ്രിയനാകും ഭഗവാനും
സന്തതം മന്മനം തന്നിൽ വസിക്കുവാൻ
ചിന്തയാ വന്ദിച്ച് കുമ്പിടുന്നേനഹം.
വന്ദേ ശബരീശാ! ദൈവമേ! അയ്യപ്പാ!
വന്ദേ! ഭവത്പാദ പൂക്കൾക്ക് വന്ദനം!
വന്ദേ! ഹരേ! തവ ഭക്തലോകങ്ങളെ
സന്തതം വന്ദിച്ച് വാഴാൻ തുണയ്ക്കണേ!
സ്വാമീ ഭഗവാനേ! ദീന സംരക്ഷകാ!
സ്വാമീ ഭവൽപ്പാദ ദാസർക്ക് ദാസനായ്
ദീനനാമെന്നെയും തീർത്ത് തുണയ്ക്കുവാൻ
സ്വാമി തൃപ്പാദത്തിൽ വീണു വണങ്ങുന്നേൻ
സ്വാമീ! നമോ നമ: അയ്യപ്പസ്വാമിയേ!
എന്നാമയൗഘങ്ങളെ മാററിടൂ ദൈവമേ!
ഭൂമിയിൽ ക്ലേശങ്ങളേറുമിക്കാലത്ത്

ദീനജനങ്ങൾക്ക് രക്ഷണമേകുവാൻ
ദീനാനുകമ്പിനേ! ത്വത് പാദമെന്യേ
ആലംബനമില്ല ദൈവമേ! അയ്യപ്പാ!
മായാമയാ! മഹാ കാരുണ്യവാരിധേ!
മായാസമുദ്രത്തിൽ മുങ്ങി വലയുന്ന
മാനുഷ്യർക്കാലംബമൊക്കെക്കെനിയുവാൻ
മായമെന്യേ തവ പാദത്തിൽ കുമ്പിടാം.
മായാവിഹീനമാമാനന്ദ ദായകാ!
ശ്രീ നിധേ! ശ്രീപതി നന്ദനാ! ദൈവമേ!
ശ്രീ ഭൂതദേവാ! നമസ്തേ! നമോ! നമ!
ശ്രീകരമേകിടാൻ നിത്യം ഭജിക്കുന്നേൻ!
വന്ദേ ഹരേ! ഹര നന്ദനാ! ദൈവമേ!
വന്ദേ മുചുകുന്ദ വന്ദിതാ! ശങ്കരാ!
വന്ദേ ജഗത്ഗുരോ! സന്താപ നാശനാ!
വന്ദേ തവപദം! വന്ദേ തവപദം!
ആനന്ദമൂർത്തിയായ് ആമ്നായക്കാതലായ്
ആർത്തിഹനിക്കുവാനാർത്ത്യാ വിളങ്ങുന്ന
പാർത്തല പാലകാ! ശാശ്വതാ! സുന്ദരാ!
കീർത്തനീയ പ്രഭോ! പാഹിമാം! പാഹിമാം!
ജഗദാഭിരാമനായ് ഭുവനത്രയങ്ങളെ
പരിചോട് സൃഷ്ടിച്ച് രക്ഷിച്ച് സന്തതം
അഖിലമൊടുക്കുന്ന പരമേശാ! അയ്യപ്പാ!
പരിപാലയ ശൗരേ! ദനുജാരി ദൈവമേ!
നാഥാ! ജയ ജയ! ഭൂതനാഥാ ജയ!
ചേതോവിമോഹനാ! സർവ്വലോകേ ശ്വരാ!
ഹരിപുത്രാ ജയ ജയ! ഹരപുത്രാ ജയ ജയ!
ഭുവനത്രയങ്ങളെ പാലിക്കും ദൈവമേ!
അഷ്ടദിക്പാലരും അഷ്ടവസുക്കളും
തുഷ്ട്യാ ഭവത്പാദ സേവകൾ ചെയ്തുടൻ
പുഷ്ടമോദേനയീ അണ്ഡത്തിൽ വാഴുന്ന
പുഷ്ടിദായപ്രദമാം തവ കീർത്തനം
തുഷ്ട്യാ ജപിച്ച് സന്തുഷ്ടികളാളുവാൻ
വിഷ്ടപേശാ! ഹരേ! രക്ഷകളേകണേ!
നിൻ തിരുമേനിയെന്നന്തരംഗം തന്നിൽ
ചെന്താരടി വെച്ച് സന്തതമാളുവാൻ
ബന്ധുരാംഗാ! തിരുകാരുണ്യമേകണേ!
ബന്ധുവായ് എന്നെയും രക്ഷിക്ക ദൈവമേ!
പന്തളമന്നൻെറ സന്തതിയാം ദേവ—

നെൻ മനം തന്നിൽ വസിക്കുവാൻ വൻ—
പെഴും കാരുണ്യവാരിധിദീനാനുകമ്പകാം
കാരുണ്യമോടെ കനിയുന്ന മൂലമായ്,
നാഥൻെറ മന്ത്രമാം ഒൻപതു് വർണ്ണങ്ങൾ
പാരമാനന്ദേന ചൊല്ലുന്ന മൂലമായ്;
വൻപാർന്ന കാരുണ്യഗംഗയെ അയ്യപ്പൻ
അൻപൊടെൻ മാനസ്സേയേററം നിറയ്ക്കയാൽ
തമ്പുരാൻ തന്നുടെ ഗീതികളെ മുദാ
അഷ്ടമകാണ്ഡത്തിലിങ്ങിനെ യോതുവാൻ;
ഉൾപ്രമോദേനയനുഗ്രഹമേകിയ
ചിൽപുമാൻ തന്നുടെ പൊൽത്താരടികളെ
എപ്പൊഴുമെൻ മൗലിയേററി വന്ദിക്കുന്നേൻ!

ഓം സ്വാമിയേ ശരണം അയ്യപ്പാ!

ഇതി ശ്രീമദ് അയ്യപ്പ ഭാഗവതം
അഷ്ടമകാണ്ഡം സമാപ്തം.



# ശ്രീമദ് അയ്യപ്പ ഭാഗവതം

## നവമ കാണ്ഡം

സ്വാമി ജയ സ്വാമി ജയ സ്വാമി ജയ സ്വാമീ!
സ്വാമി മമ ദുഖമഖിലങ്ങളെയകററൂ!
സ്വാമി തിരുനാമജപമൊന്നു് മമ നാവിൽ
സ്വാമി സദാ ഏററി നടനങ്ങൾ തുടരട്ടെ!
മാമക ഭയങ്ങളഖിലങ്ങളെയും പോക്കി
സ്വാമി! തവ ദാസമനമേറി വിലസീടൂ!
സ്വാമി തവപാദ ഭജനങ്ങൾ നടത്തീടും
ഞാനൊരഗതി സദാ ദുരിതാബ്ധൗ വലയുന്നു,
സ്വാമി തിരു ഭൂതി മമ ചിത്തമതിലേറാൻ
സ്വാമി തവപാദമിഹ വീണ് വണങ്ങുന്നേൻ.
ഏറെ ദുരിതങ്ങൾ പെരുകുന്ന കലികാലം
സ്വാമി പദ ഭക്തിയെന്യേ അന്യമൊന്നു് വേണ്ടാ!

സ്വാമിയേ ശരണം അയ്യപ്പാ!

തന്നിടുക തന്നിടുക നിൻ തിരു കടാക്ഷം
വന്നിടുകെന്നുള്ളിൽ തവ വാസമതിന്നായ്.
വന്നിടുകില്ലാത്ത ഭവവാരണ വിചാരം
തന്നിടുക നാഥാ! ഭഗവാനേ ശബരീശാ!
ചിന്മയ ഹരേ! സകല കന്മഷ വിനാശാ!
ത്വന്മഹിമ വാഴ്ത്തിടുവാനാർക്കു് കഴിഞ്ഞീടും?
ധർമ്മമിഹ കന്മഷത്താലേറെ വലയുമ്പോൾ
ധർമ്മശാസ്താവെന്യേ ഗതിയില്ല ഭഗവാനേ!
വന്നിടുക ദേവാ! മമ മാനസ്സമതേറാൻ
തന്നിടണേ ചിന്മയനേ! നിൻ തിരു കടാക്ഷം!

## ശബരിമലയും ദിവ്യക്ഷേത്രവും

അഷ്ടമകാണ്ഡം തന്നിൽ പന്തളേശനോടായി–
ട്ടഷ്ടരാഗാരി ചൊന്ന വേദാന്തസാരം കേട്ടു്
തുഷ്ടനായ് രാജൻ നാഥപാദങ്ങൾ ചുംബിച്ചപ്പോൾ
പുഷ്ടമോദേന ദേവൻ രാജനെയാശ്ളേഷിച്ചാൻ.
പീയൂഷപാനം ചെയ്തരീതിയിൽ മഹാരാജൻ
പീയൂഷാധിപൻ തന്നെ മൂവുരു വലംവെച്ചാൻ.
കാരുണ്യവാരാന്നിധി കാലിണ മനതാരിൽ
പാരമായ് ചേർത്തങ്ങോതി ഭൂപതിതിലകനും;
''ഭക്തവത്സലാ! ഭഗവാനേ! ജഗന്നാഥാ!
മുക്തനായ് വന്നേൻ ഞാനും മുഗ്ദ്ധവാണികൾ തന്നാൽ
എന്നുടെ മനമാകെ ധന്യമായ് തീർന്നേൻ നാഥാ!
നിന്നുടെ കൃപയെന്നിൽ പാരമായ് ഭവിക്കയാൽ.
ഇന്നു് ഞാൻ കൃതാർത്ഥനായ് ധന്യനായ് വന്നേൻ ദേവാ!
ഖിന്നതയെല്ലാം നീങ്ങി, ശ്രീമഹാ ഭൂതേശ്വരാ!
ധന്യനായ് ഭവാൻ മമ മന്ദിരേയെക്കാലത്തും
ധന്യവാസത്തെച്ചെയ്‌വാൻ അൻപോടു് പ്രാർത്ഥിക്കുന്നേൻ.''
ഭക്തിപൂണ്ടിത്ഥം ചൊല്ലി മത്തനായ് നൃത്തംചെയ്യും
ഭക്തനെ തൃക്കൺപാർത്തു് ഭക്തവത്സലൻ ചൊന്നാൻ.
''ഉത്തമോത്തമാ! ഭവാൻ മുക്തനായി ഭവിച്ചിപ്പോൾ,
ഭക്തിയിൽപ്പരം മറ്റൊന്നില്ലെന്നു് ധരിച്ചാലും!
സർവ്വസാക്ഷിയായ് ശരണ്യൻ സർവ്വജ്ഞനായ്
നിർവ്വാണപ്രദൻ ശരണാഗതൻ അനിത്യനായ്
സർവ്വഗനായും സർവ്വഭൂതേശനായും പിന്നെ
സർവ്വലോകങ്ങൾ വാഴും സർവ്വലോകേശനായും
സർവ്വദാ സത്തുക്കൾക്കുള്ളത്തിൽ വാസം ചെയ്യും

സ്വാമിയേ ശരണം അയ്യപ്പാ!

സർവ്വലോകങ്ങരം വാഴും സർവ്വലോകേശനായും
സർവ്വദാ സത്തുക്കരംക്കുള്ളത്തിൽ വാസം ചെയ്യും
നിർവ്വികാരാത്മനഹം എന്നുടൻ ധരിച്ചാലും.
സർവ്വധർമ്മങ്ങളും കാത്തു് സവ്വദാ ഭവാൻ മുദാ
സർവ്വദൈവമായ് എന്നെ സന്തതം ഭജിച്ചീടു!
അന്നേരം ഭവാനെ ഞാൻ മോക്ഷപാദത്തിലേററി
നന്നായി രമിപ്പിക്കും ഭൂപതി കുലോത്തമാ!
തൽക്കുലത്തിങ്കൽ വന്നു പിറക്കും രാജാക്കന്മാർ
മത്പാദദാസ്സന്മാരായ് ഭവിക്കുമസ്സംശയം.
ഇന്നു് തൽവാഞ്ഛിതങ്ങരം എന്തെന്നു് ചൊല്ലീടുകിൽ.
ധന്യനായ് തന്നീടുന്നേൻ വന്ദ്യനാം മമ താതാ!
വേദശാസ്ത്രങ്ങരം കൊണ്ടും മന്ത്രസ്സേവകരം കൊണ്ടും
പാരിതിലൊരുവർക്കും പ്രാപ്യമായിടാ എന്നെ.
നേരിതു് പറഞ്ഞീടിൽ പാരമാം ഭക്തിക്കെന്നെ
ചാലവേ വശഗതനാക്കുവാൻ കഴിഞ്ഞീടും!
ഭക്തർക്കു് ദാസ്സൻ ഞാനും ശക്തിയാം മമ ഭക്തി
ചിത്തത്തിലെത്തുന്നോർക്കു് നിത്യമെൻ കടാക്ഷങ്ങരം
മുക്തനായി കൊടുത്തിടും ഭക്തഹംസ്സമേ തവ—
ഭക്തിയാൽ പ്രസാദിച്ചേൻ വീരനാം മഹാരാജാ!
ശുദ്ധചിത്തരായ് നിത്യം മർത്ത്യയോനികരം മുദാ
ഭക്തിപൂണ്ടെന്നെയുള്ളമേററി വന്നീടുന്നേരം
ഭക്തരാമവർക്കെല്ലാ ചിത്തകാമിതങ്ങളും
വ്യക്തമായഹം നൽകുമെന്നൊന്നു് ചൊല്ലേണമോ?
മോദമോടിടയിടെ നേരംപോക്കായി ചില
കാര്യം മമ ഭക്തർക്കെത്തിക്കും മായാഭ്രമം
നേരംപോക്കായിക്കാണും എന്നുടെ ഭക്തർക്കുള്ള—
മേതുമേ മമാലയം എന്നങ്ങു് ധരിച്ചാലും.
മത്ഭക്തി ഭവിപ്പോർക്കു് ശോകങ്ങളകപ്പെട്ടാൽ
ഭക്തിഹീനന്മാർ ചൊല്ലും വല്ലാതാമപവാദം
പാരമായ് സഹിച്ചീടാനാകയില്ലെനിക്കെന്നു്
സാരമായ് ഓതീടുന്നേൻ; ഭക്തദാസ്സനാമഹം!
പാരിടേശ്വരാ! ഞാനും ഭക്തദാസ്സനായ് വാഴും,
ശോകജാലങ്ങരം നീക്കാൻ മായാജാലങ്ങരം കാട്ടും.
മായാചിത്തരാകാതെ മാമക വിചാരങ്ങരം
കാര്യമായ് വിചാരിക്കും ഭക്തവൃന്ദത്തെയെല്ലാം
കാര്യമായ് പാലിച്ചീടും കൈവരും കൈവല്യങ്ങരം,
ആകയാൽ മഹാമതേ! ഭക്തപാലനമെന്യേ
ആകയില്ലെനിക്കൊന്നും എന്നുഞാൻ ചൊല്ലീടുന്നേൻ.

സ്വാമിയേ ശരണം അയ്യപ്പാ!

അഷ്ടവൈരികളാം പാശം പൊട്ടിച്ച് ഭക്തൗഘത്തെ
അഷ്ടൈശ്വര്യങ്ങൾ നൽകാൻ ഞാൻ മുദാ വാണീടുന്നേൻ!''
പൂർണ്ണകാരുണ്യപ്രഭു! ശ്രീഭൂതനാഥൻ ദേവൻ
പൂർണ്ണസന്തുഷ്ട്യാ ചൊന്ന മോദവാണികൾ കേട്ട്
ഭക്തമൗലിയാം പാണ്ഡ്യൻ ഭഗവത് പാദങ്ങളിൽ
ബദ്ധമോദേന വീണ് പ്രണമിച്ചുടൻ ഭക്ത്യാ
മൂലോകനാഥൻ തന്നോടോതിയെൻ ഭഗവാനേ!
മാലുകൾ നീക്കീടുവാൻ കൈതൊഴാം ദയാനിധേ!
എൻമനം തന്നിൽ പള്ളികൊണ്ടീടും പരമേശാ!
നിൻമഹാകാരുണ്യത്താൽ മറ്റൊന്നും ചോദിപ്പാനായ്
എന്നുള്ളിൽ തോന്നീടുന്നതില്ലയെന്നാലും ഇപ്പോൾ
വന്ദ്യമാം പാദങ്ങളിൽ കുപ്പികൊണ്ടോതീടുന്നേൻ.
മൻമനം തന്നിൽ വാണീടുന്നപോൽ ദേവാ! ഭവാൻ
എന്നുടെ രാജ്യം തന്നിൽ എന്നുമേ വസിച്ചാലും.
ശങ്കരസൂനോ! ഹരിനാരായണ സൂനോ! നിന്നെ
ശങ്കരനാരായണൻ ആയിതാ വന്ദിക്കുന്നേൻ!
കൈതൊഴാം തൊഴാം ദേവാ! കൈതൊഴാം ജഗദീശാ!
വൈകാതീ ദീനൻ തന്നിൽ കാരുണ്യമേകു ഹരേ!
ശങ്കരനാരായണാ! ആതങ്കമെല്ലാം പോക്കാൻ
അമ്പലം പണിഞ്ഞീടാം! ആജ്ഞയെക്കനിഞ്ഞീടൂ!
ഭക്തപാലകാ! ഹരേ! നിത്യവുമകക്കാമ്പിൽ
ശുദ്ധമാം വിചാരങ്ങൾ ഏകീടൂ! നമോസ്തുതേ!
ഘോരസംസാരാർണ്ണവം ധീരമായ് കടന്നീടാൻ
ചാരുവാം ഭഗവത് പാദയുഗ്മങ്ങൾ നമിക്കുന്നേൻ!
നിന്നുടെ പാദാംബുജം എന്നുമെന്നുള്ളം പാർക്കാൻ
നന്നായ് കാരുണ്യങ്ങൾ ഏകിടൂ മഹിഷീഹരാ!
കന്മഷാപഹാ! സച്ചിത് ബ്രഹ്മമേ! അകതാരിൽ
കന്മഷമേശീടായ്‌വാൻ കാരുണ്യമേകീടണേ!
ഗോവിന്ദാത്മജാ ദേവാ! ഗോവത്സ പ്രിയാ ഹരേ!
ഭൂവിതിൽ മഹാഭൂതിയേകുവെൻ മഹാപ്രഭോ!
എന്നുടെ ഭഗവാനേ! ധന്യനായ് അഹമിപ്പോൾ
സന്ദേഹമെല്ലാം നീങ്ങി മംഗളപ്രദായകാ!''
ഇങ്ങിനെ സ്തുതിചെയ്ത് അഞ്ജലി നിബദ്ധനായ്
തിങ്ങിന ഭക്ത്യാ നിൽക്കും താതനോടോതി ദേവൻ;
''മംഗളാത്മനേ രാജൻ! സംസാരദുഃഖം തീർപ്പാൻ
ധന്യമാം തവദേശേ വന്നു് ഞാൻ വസിച്ചീടാം.
എന്നുടെ മഹാഭക്ത ശബരി തപസ്വിനി
ധന്യാംഗി തപംചെയ്തു് മേവിടും മലമേട്ടിൽ;

ഏറിയ തേജസ്സോടു് മോദമായ് തപംചെയ്തു്
ധീരയായ് വസിച്ചീടും ശബരി തപസ്വിനി,
മരുവും സ്ഥലം തന്നിൽ ക്ഷേത്രവും പണിചെയ്താൽ
മരുവും ഞാൻ അവിടത്തിൽ കലിയാം യുഗംതന്നിൽ.
ഭക്തിയോടെന്നെ മർത്ത്യർ നിർഗുണസ്വരൂപനായ്
ചിത്തത്തിൽ വിചാരിക്കിൽ ഒത്തുചേർന്നിടും നന്നായ്;
എന്നുടെ ബിംബം പ്രതിഷ്ഠിച്ചിടും ക്ഷേത്രത്തിൻെറ
മുന്നിലായ് പതിനെട്ടു് പടികൾ ചമയ്ക്കേണം.
ചാരുവായ് പണിചെയ്യും പതിനെട്ടു് സോപാനത്തിൻ
സാരവും പറഞ്ഞീടാം കൈവല്യം ഭവിച്ചീടും.
പഞ്ചേന്ദ്രിയങ്ങൾ താനും അഷ്ടരാഗങ്ങൾ താനും
ചഞ്ചലവിഹീനമായ് ത്രിഗുണങ്ങളെ താനും
പിന്നീടങ്ങവിദ്യയും വിദ്യയും പൊരുളായി
വന്നീടും മാഹാത്മ്യങ്ങൾ പടികൾക്കുടൻ ചെമ്മേ.
സാരമാം പതിനെട്ടു് നൽപ്പടി കടക്കുമ്പോൾ
ചാരുവാം മമ തേജഃപുഞ്ജവും ദർശിച്ചീടാം!
ഗുണഹീനനായ് എന്നെ ശരണം നിനപ്പോർക്കു്
ഗുണഹീനനായ് ഞാനും കനിയും കടാക്ഷങ്ങൾ.
സഗുണം ഭജിപ്പോർക്കു് ഗുണകാരത്തോടുടൻ
ഫലവും കൊടുത്തീടും ശരണം ഭവിച്ചീടും.
എന്നുടെ ചിത്ശക്തിയായ് ലോകങ്ങൾ പാലിക്കുന്ന
മംഗളസ്വരൂപിണി മഞ്ജാംബികയ്ക്കും ക്ഷേത്രം
എന്നുടെ വാമപാർശ്വേ നന്നായി ചമയ്ക്കേണം
വന്നു് ധന്യയായ് ദേവിയവിടെ വാസം ചെയ്യും.
എന്നുടെ ദാസ്സൻ കടുശബ്ദനുമൊരു ക്ഷേത്രം
നന്നായി ചമയ്ക്കേണം മഞ്ജമാതാവിൻ പാർശ്വേ.
മത് ഭക്ത തപംചെയ്ത ശൈലവും ലോകങ്ങളിൽ
ഭക്തരാൽ ശബരിമല എന്നായി ഘോഷിച്ചീടും.
പിന്നീട് കാലങ്ങളിൽ ശബരി സ്മരണങ്ങൾ
അങ്ങിനെ വന്നീടുമേ ധന്യനാം മഹീപാലാ!
എന്നുടെ സംഗം തന്നാൽ പമ്പയും ഭുവനത്തിൽ
ഗംഗതൻ തുല്യം വാഴ്ത്തും പന്തളനരോത്തമാ!
കാശിക്കു് തുല്യം തന്നെ ശബരിഗിരി ക്ഷേത്രം
ആശ്രയം ചരാചരർക്കഖിലം കലിതന്നിൽ!
ലോകത്തിൽ കേൾക്കും സർവ്വദേവേശ സ്ഥാനങ്ങൾക്കു—
മാകവേ മേളം ചാർത്തും പുണ്യമാം ശബരിമല!
അന്നപൂർണ്ണ തൻ നാമം മഞ്ജമാതാവാണന്നും
മന്നവാ ഭൈരവനല്ലോ കടുരവനറിഞ്ഞാലും.

സ്വാമിയേ ശരണം അയ്യപ്പാ!

എന്നുടെ ഭൂതോത്തമൻ വാപരൻ ഗോഷ്ഠം കെട്ടി
നന്ദിച്ച് വാഴും വനം മഹിഷീമാരികാഖ്യമാം.
എന്നുടെ മൂർത്തി ശബരിമല ക്ഷേത്രേ പ്രതിഷ്ഠിച്ച്
നന്നായിട്ടൊരുത്സവം തന്നെയും നടത്തേണം.
നിത്യവും മമാലയേ വേദമന്ത്രങ്ങൾ ജപം
സുപ്രമോദേന വിപ്രശ്രേഷ്ഠന്മാർ മുഴക്കേണം.
മത് ഭൂതവൃന്ദങ്ങൾക്കും ബലിപൂജകൾ വേണം
ഉൾപ്രമോദേനയവർ ധന്യരായ് വസിച്ചീടാൻ.
ഇങ്ങിനെ തവ രാജ്യം തന്നിൽ ഞാൻ കലിയുഗം
നന്നായി വാസംചെയ്യും കൈവല്യം ലഭിച്ചീടും.
ആർത്തികൾ നിമിഷാർദ്ധം തോറുമായ് പെരുകീടും
കീർത്തിഹീനമാം കാലം കലിതൻ യുഗത്തിങ്കൽ
മൂർത്തിമൂവരും ചേർന്ന് പാരിനെ കടാക്ഷിക്കാൻ
ആർത്തിയായ് വാസംചെയ്യും ദിവ്യമാം മമാലയേ!
ശബര്യാലയേ വന്നണഞ്ഞീടും ഭക്തവൃന്ദങ്ങൾക്കുടൻ
എന്നുമേ സൗഭാഗ്യങ്ങൾ കൈവരുത്തീടും ദൃഢം!
ലോകങ്ങൾ മൂന്നിങ്കലുമധിക പ്രധാനമാം
ലോകശ്രീകോവിൽ ശബര്യാലയേ വരും ഭക്തർ
ശീലമായ് കാലക്കേട് ഏശാതായ് നോക്കേണ്ടതാം
മൂലമാം വിധികളെ ചൊല്ലുവനിപ്പോൾ ഞാനും.
പ്രീതിയാർന്നിപ്പോൾ കേട്ടുകൊണ്ടാലും മഹാമതേ;
ശ്രീഭവിപ്പാനായ് മമ കാരുണ്യമുണ്ടാവാനായ്.

## ദർശനവിധികൾ

ഇമ്പമായ് ബ്രഹ്മചര്യം പാലിച്ച് വാണീടുന്ന
കമ്പഹീനനാമൊരു ഗുരുവെ കണ്ടീടണം.
വന്ദനം നമസ്ക്കാരമിത്യാദി കർമ്മങ്ങളാൽ
ധന്യനാക്കണം മുൻപേ വന്ദ്യനാമാചാര്യനെ.
മൂന്ന്പാദങ്ങൾ ചേർന്ന മന്ത്രമാം നവാക്ഷരി
ചേർന്നോതി ഗുരുവിനാൽ മുദ്രയും ധരിക്കണം.
ഹാരത്തെ ശാസ്തൃപാദം ചേർത്തുടൻ പൂജിച്ചുള്ള
മാലയായിടും മുദ്ര എന്ന് ഞാൻ ചൊല്ലീടുന്നേൻ.
ഹേമഹാരമോ വെള്ളിമാലയോ അതുമല്ല;
ശ്രീമദാം രുദ്രാക്ഷത്തിൻ മാലയാകിലുമാകാം
കേവലം തുളസീമാല ആകിലും മഹത്തരം
ഭൂപാലോത്തമാ! ഭവാൻ മോദമായ് ശ്രവിച്ചാലും
ഓരോരോതരം ചൊന്ന മാലകളാമെങ്കിലും

പ്രീതിയുമെനിക്കേറും രുദ്രാക്ഷ തുളസികളിൽ.
മന്നവാ! മഹാമതേ! ഇങ്ങിനെ മമ ഭക്തർ
ധന്യരായ് മുദ്രയേററ് കറുപ്പും ധരിച്ചടൻ
ഭംഗിയായ് ഭസ്മം ചാർത്തി ചന്ദനക്കുറി തൊട്ട്
എന്നുടെ വിചാരത്താൽ നിത്യകർമ്മങ്ങൾ പാർത്ത്
ധന്യരായ് വസിക്കേണം വന്ദ്യരായ് ഭവിച്ചീടാൻ;
പിന്നെയങ്ങില്ല മററുള്ളല്ലല്ല് ധരിച്ചാലും.
നിത്യവും പ്രാതഃകാലേ ഉണരും മമ ഭക്തർ
വ്യക്തമായ് ദിനകൃത്യങ്ങൾ കൃത്യമായ് നിനയ്ക്കേണം.
ശുദ്ധതോയത്തിൽ ഭാനുവുയരും മുമ്പ് സ്നാനം
ശുദ്ധമായ് ചെയ്തീടണം മത്പ്രിയരായീടുവാൻ.
ധന്യമാം നവാക്ഷരി സന്തതം ജപിക്കേണം
അന്യരെക്കാണുന്നേരം ധന്യരായ് വന്ദിക്കേണം.
സർവ്വഭൂതങ്ങൾക്കുള്ളിൽ എന്നെയും കണ്ടീടണം
ഗർവ്വഹീനരായ് കാര്യചിന്തനം ചെയ്തീടേണം.
സന്ധ്യകൾ തോറും ശുദ്ധ സ്നാനവുമേറീടണം
കണ്ട് വന്ദിച്ചീടണം എന്നുടെ സത്ക്ഷേത്രങ്ങൾ.
അന്നദാനാദിയായ ദാനങ്ങൾ പാലിക്കേണം
പുണ്യമാർന്നീടാൻ മമ ഭക്തരെന്നോതീടുന്നേൻ.
അന്നപാനാദിയേററം നാമമാത്രമാക്കേണം
ദുർന്നയങ്ങളും ഏററം ദൂരെയാക്കണം ഭക്തർ.
നിദ്രയ്ക്കായ് പൃഥ്വീതലേ രാത്രിയിൽ ശയിക്കേണം
മുദ്രതൻ വിചാരങ്ങൾ സന്തതം ഓർത്തീടണം.
സംഗമിക്കൊല്ല മമ ഭക്തരെന്യേ മററ്
വങ്കരാം നരന്മാരോടേതുമേ നരപതേ.
ഭൂമിയിൽ വിളകളെ കൃഷിചെയ്യണം ഭക്തർ
ഗോക്കൾ പാലനങ്ങളും കാര്യമായ് കണ്ടീടണം.
കായശുദ്ധിയും ചിത്തശുദ്ധിയും വാക്ശുദ്ധിയും
കാര്യമായ് പാലിച്ചുള്ള നിത്യമാം വ്രതചര്യ
ഏറെയായ് വിചാരിക്കിൽ മണ്ഡലമൊന്നെങ്കിലും
ഭൂപതികുലോത്തമാ! നോററ് ദേവണം ഭക്തർ.
നിർണ്ണയിച്ചീടിൽ വ്രതം സത്യപാലനം തന്നെ
നിർണ്ണയിക്കേണം ത്യാജ്യമായുള്ള ഭോഗങ്ങളും
ലൗകിക സുഖങ്ങളെ ത്യാജ്യമായ് കണ്ടീടണം.
അഷ്ടമൈഥുനങ്ങളും വർജ്ജിച്ച് കൊണ്ടീടണം.
പുഷ്ടചിത്തരായ് തരുണീ ദർശനം നിനപ്പതും
തുഷ്ടരായീടാൻ തരുണീ ചിന്തയിൽ വസിപ്പതും
തരുണിയെ കാംക്ഷിക്കുക, കാമവാണികൾ ചൊൽക,

സ്വാമിയേ ശരണം അയ്യപ്പാ!

ഭോഗസല്ലാപത്തിനായ് സമയം ചിന്തിക്കുക,
ഭാമിനീ നികടത്തിൽ ചെന്നുടൻ വസിക്കുക,
കാമിനീമണിയോട് കാമിതം ചൊല്ലീടുക,
ഭാമിനിക്കൊപ്പം ചേർന്ന് രമ്യമായ് മേവീടുക
കാമരാഗാദിയ്ക്കേററം തുണയാമിവ എട്ടും
ശ്രീകരമാർന്നീടുവാൻ വർജ്ജിച്ച് വസിക്കേണം.
നിഷ്ഠയായ് വ്രതംനോററ് തുഷ്ടനാം ഗുരുവൊത്ത്
എത്തിടാം മമ ഭക്തർ ശബരിമലതന്നിൽ.
യാത്രയെ തിരിക്കുമ്പോൾ പൊക്കണം വഹിക്കേണം,
പൊക്കണം തന്നിൽ ഭവാൻ തന്നപോലൊരു തേങ്ങാ
വെയ്ക്കണം ഘൃതമേററി എന്നുടെ മന്ത്രംചൊല്ലി-
വെയ്ക്കുമ്പോൾ മമ പ്രീതിയാർന്നിടും ഭക്തൻമാർക്ക്.
യാത്രയിൽ ഭുജിപ്പാനായ് ഉള്ളതാം പദാർത്ഥങ്ങൾ
ചേർത്ത് ശുദ്ധിയായ് ഭക്തർ ഭക്ത്യാ നിറയ്ക്കേണം.
ഭോജ്യവസ്തുക്കൾ ചേർത്ത് പൊക്കണം ബന്ധിക്കണം
പൊക്കണം ശിരസ്സിങ്കൽ വെയ്ക്കണം നിർവ്യാജമായ്.
ആക്കമോടുടൻ പാക്കും താംബൂലം ദ്രവ്യം ചേർത്ത്
പാർക്കണം മാതാ പിതാ ഗുരുക്കൾ ദക്ഷിണകളും.
നീളവേയെല്ലാവരും മേളമായ് നവാക്ഷരി
ഓളത്തിലോതീടണം യാത്രയും തിരിയ്ക്കേണം.
കൈകളിൽ ശരമേന്തി കാനനേ ഗമിയ്ക്കേണം
കൈതവം പോക്കീടുവാൻ ഗുരുവെ വന്ദിക്കണം.
പാതയിൽക്കാണും മമ ഭക്തരെ ഞാനെന്നുള്ള
രീതിയിൽ കണ്ടീടണം വന്ദനം ചെയ്തീടണം.
യാത്രയിൽ മമ ദാസൻ വാപരൻ വസിക്കുന്ന
കോട്ടയും കണ്ടിട്ടുടൻ വാപരം വന്ദിക്കേണം.
ദുഷ്ട സത്വങ്ങൾ ഭീതി എത്തിടാ മമ ഭക്തർ.
സക്തരായ് നവാക്ഷരി നീളവേ ചൊല്ലീടുമ്പോൾ.
പഞ്ചബാണാരി തന്റെ മഹിഷീ മഥനത്തെ
വന്നുടൻ കണ്ടീടുവാൻ വാഹനം ബന്ധിച്ചോരു
വന്ദ്യമാം സ്ഥലങ്ങളും പനസ്സവൃക്ഷമതും
വന്ദിച്ച് വാങ്ങീടേണം ധന്യരാം മമ ഭക്തർ.
മഥനക്ളേശം നീക്കി ആനന്ദമേകീട്ടുള്ള
നദിയാമലസയിൽ നന്നായി കുളിയ്ക്കേണം.
തിങ്കൾമൗലിയിൽ വാഴും ഗംഗയാമലസയും
പങ്കങ്ങൾ നീക്കീടുന്ന ഭക്തർക്ക് മഹാത്മനേ!
അലസയിൽ സ്നാനം ചെയ്ത് പാഷാണങ്ങളും പൊക്കി-
യലസാതെ ഗമിയ്ക്കേണം പ്രസ്തരഗിരിതന്നിൽ.

സ്വാമിയേ ശരണം അയ്യപ്പാ!

പ്രസ്തരക്കുന്നിൽ വന്നാൽ എന്നെയും വന്ദിച്ചുടൻ
പ്രസ്തരങ്ങളെ വീഴ്ത്തി നന്നായി നമിക്കേണം.
പ്രസ്തരഗിരി കടന്നെത്തീടും മഹാമല
വിസ്തരിച്ചേഴ് മുടി ചൂടീടും കരിമല.
മേരുതുല്യനാം കരിഗിരിയിൽ കരികൾക്ക്
കേളിയേറീടും കേളീരംഗമെന്നറിഞ്ഞാലും.
കേളികളാടും മമ ദാസരാം കളഭങ്ങളാൽ
നീളവേ കാത്തീടുമേ അയ്യപ്പദാസന്മാരെ.
ആനയെക്കാണുന്നേരം മാനവർ നിനക്കേണം
ഞാനമസ്ഥലത്തിങ്കൽ പ്രീതനായ് ഉണ്ടെന്നതും!
ആനകൾ മുകളേറി മേളമാർന്നിടും ഞാനാ—
ക്കാനനം തന്നിൽ മമ ഭക്തരെ പാലിച്ചീടാൻ.
കേടുകളൊന്നും ഭവിച്ചീടില്ല ഭക്തന്മാർക്കാ—
മേടുകൾ കേറീടുമ്പോൾ മന്നവാ! മഹാമതേ!

വമ്പനാം കരിഗിരി താണ്ടിടും മമ ഭക്തർ
ഇമ്പമായ് പമ്പാതീരം തന്നിലങ്ങണഞ്ഞീടും.
സ്വച്ഛമായ് ഒഴുകുന്ന പമ്പതൻ സലിലത്തിൽ
ഇച്ഛയാ സ്നാനം ചെയ്ത് പിതൃതർപ്പണം തന്നാൽ
സംപ്രീതരാക്കീടണം തന്നുടെ പിതൃക്കളെ
സംപ്രതി ശ്രേയസ്സെല്ലാമാർന്നുടൻ രമിച്ചീടാൻ
ദാന ധർമ്മാദി സദ്യ എന്നിവ ചെയ്തീടുമ്പോൾ
ഊനമെന്യേ പാപമുക്തിയും ലഭിച്ചീടും.
പമ്പസദ്യയിൽ ഞാനും പങ്കുകൊണ്ടരുളീടും
പങ്കഹീനരായിടും ഭക്തർ തൻ സൗഭാഗ്യങ്ങൾ!
പമ്പസദ്യയിൽ പങ്ക്കൊണ്ടീടും മമ ഭക്തർ
പങ്കമെന്യേ ഭൂമൗ സുഖിച്ച് മേവീടുമേ.
പിന്നീടെൻ ഭക്തർ മുദാ ധന്യരായ് നീലാചല—
വന്ദ്യസാനുക്കൾ വന്ന് ഭക്ത്യാകൈവണങ്ങീടും,
എന്നുടെ പാദാബ്ജങ്ങളായുള്ള ഗിരീന്ദ്രനെ
വന്നുടൻ വണങ്ങുമ്പോൾ കൈവരും കൈവല്യങ്ങൾ.
പാദസ്പർശനം നേടും ഭക്തരെയരക്ഷണാൽ
ഏതുമേയെത്തിച്ചീടും നീലമാമലമേളിൽ.
പോയീടും മാർഗ്ഗേ രണ്ട് താണുള്ള ഗർത്തങ്ങളിൽ
മേവീടും ദുർദ്ദേവതാമാരുടെ സംപ്രീതിക്ക്
യോഗ്യമാം നിവേദ്യങ്ങളേകുകിൽ മമ ദാസ—
യോഗ്യനാം കടുശബ്ദൻ കാത്തീടുമസംശയം.
നീലപർവ്വതം തൻെറയുത്തര സാനുസ്ഥലേ
ധീരയായ് മമ ഭക്ത ശബരി വസിച്ചോരു—

സ്വാമിയേ ശരണം അയ്യപ്പാ!

ത്യാഗഭൂമിയും കണ്ട് കൈതൊഴുതുടൻ ഭക്തർ
ചാരുവായ് ചമച്ചോരു തത്വസോപാനങ്ങൾ തൻ
ചാരത്തായ് വന്നീടുമ്പോൾ കൈവരും സൗഭാഗ്യത്തിൻ
കാര്യം ചൊല്ലേണമോ? ചൊല്ലെഴും നരോത്തമാ.
അഷ്ടാദശങ്ങളാം സോപാനം ദർശിക്കുമ്പോൾ
മുക്തരായ്‌വരും ഭക്തർ ഭൂമിയിൽ നമിക്കേണം,
തൃപ്പടിതൊട്ട് മൂർദ്ധാവിങ്കലുമേററി മന്ത്രം
അട്ടഹാസേന ചൊല്ലി ദക്ഷിണ പദംവെച്ച്
പയ്യവേ സോപാനങ്ങൾ പത്തുമെട്ടുമായ്ക്കേറി
അല്ലലെന്യേ മമ സന്നിധിയണഞ്ഞീടാം.

ശ്രീകോവിൽ പുരോഭാഗേ നിന്നുടൻ മമ മൂർത്തി
ശ്രീകരം ദർശിക്കുമ്പോളുള്ളത്തിലവർക്കുണ്ടാം
ആനന്ദാമൃതാനന്ദ ഭാവങ്ങൾ ചൊല്ലീടുവാൻ
ആദിശേഷനുമെളുതല്ലെന്ന് ചൊല്ലീടുന്നേൻ!
നീലാഭച്ചേലചുററി കണ്ഠലം മിന്നും കവിൾ
ചാലവേ കണ്ടീടുമ്പോളിണ്ടലററീടും, ഏററം
ചാരുരമ്യഹാരങ്ങൾ മിന്നുന്ന തിരുമാറിൽ
ചാരുവാം ശ്രീവത്സവും കാണുമെൻ ഭക്തോത്തമർ!
ചാരുവാം പൂണൂലിനാൽ ശോഭിത വാമാംസവും
ചേതോഹാരിയാം യോഗ പട്ടഭദ്രയും കൂടി
ചേതസ്സ് ലയിച്ചീടും ദർശന മഹാഭാഗ്യം
ചാലവേ ചിന്മുദ്രിതൻ ഞാനവർക്കേകും നൂനം!
സ്വർല്ലോകാനന്ദം നുകർന്നീടുമെൻ ഭക്തർ മുദാ
മെല്ലവേ പതിനെട്ട് പ്രദക്ഷിണം വച്ചീടണം.
ശക്തിയാംവണ്ണം വഴിപാടുകൾ കഴിക്കേണം
വിഘ്നനാശനുമേററം വന്ദനം ചെയ്തീടണം.
വിഘ്നരാജനായ് നാളികേരവുമുടയ്ക്കുമ്പോൾ
വിഘ്നമഞ്ഞൊരുനാളും കൂടിടാ ഭക്തർക്കെല്ലാം.
പിന്നീട് വലംചെയ്ത് പോകണം മമ ശക്തി
മഞ്ജമാതാവിൻ തിരുമാളികപ്പുറം തന്നിൽ,
മന്നവാ, മമ ദാസൻ കടുരവൻ വാണീടുന്ന
സന്നിധിയണഞ്ഞുടൻ വന്ദനം ചെയ്തീടണം.
ദുർദ്ദേവതാവൃന്ദത്തെ തക്കത്തിലൊതുക്കിയ
ശക്തനാം ദാസ്സൻ ഭക്തരക്ഷകൻ കടുരവൻ.
ധന്യനാം മമ ഭൂതദാസ മുഖ്യനെ കാൺകിൽ
എന്നുമേ ഭക്തന്മാർക്ക് വന്നീടുമൈശ്വര്യങ്ങൾ.
നാവിൻമേൽ നവാക്ഷരി നീളവേയാടീടണം

സ്വാമിയേ ശരണം അയ്യപ്പാ!

പ്രീതരായ് പോയീടണം കുംഭള തീർത്ഥം തന്നിൽ.
സ്വർഗംഗ തന്നാൽ വാനലോകരുമൃഷിമാരും
നിത്യവും എനിക്കേകും അഭിഷേക തീർത്ഥമാം
കുംഭദള തീർത്ഥവും ആമോദമാടും ഭക്തർ
ഭസ്മതീർത്ഥവുമാടി മുക്തരായ് വന്നീടണം.
മത് ഭക്ത ശബരി തൻെറ യോഗ ഭസ്മത്താലഹോ,
ഭസ്മതീർത്ഥവും ഭുവിയുണ്ടായി മഹാത്മതേ!
ശേഷിപോൽ ദാനാദികൾ സാധുക്കൾക്കേകീടണം
ആഗമിക്കേണം പുനഃ ശ്രീകോവിൽ മുന്നിൽ ധന്യം.
വന്ദനനമസ്ക്കാരാദ്യങ്ങളും കഴിക്കേണം,
തന്നുടാചാര്യൻ തൻെറ ആജ്ഞയെ കൈക്കൊണ്ടുടൻ
എന്നുടെ മന്ത്രഘോഷം മുഴക്കി ശിരസ്സിലെ
ധന്യമാമിരുമുടി താഴത്തേക്കിറക്കണം.
ഭവ്യമായ് വന്ദിക്കണമാചാര്യപാദങ്ങളെ
പൊക്കണം മമ മൂർത്തി എന്നായും നിനക്കേണം.
കർപ്പൂരാരതി ചെയ്ത് പൊക്കണമഴിക്കേണം
വെക്കമായ് നെയ്മുദ്രയെ കൈകളിലേററീടണം
ദക്ഷിണ ഗുരുവിങ്കൽ ചെയ്തുടൻ നെയ്മുദ്രയെ
ദക്ഷാരിസൂനു തിരുനടതന്നിലണച്ചെത്തിക്കേണം.
മുദ്രയിൽ വിളങ്ങുന്ന ഘൃതമെൻ മൂർദ്ധാവിങ്കൽ
ക്ഷിപ്രമായ് വിപ്രോത്തമരഭിഷേകമേകുമ്പോൾ
ഉൾപ്പൂവിലാനന്ദാമൃതമെത്തുമെൻ ഭക്തന്മാർക്ക്.
ക്ഷിപ്രമെൻ കടാക്ഷങ്ങൾ കൈവരും നരോത്തമാ!
 തത്വമായ് നിറച്ചുള്ള മുദ്രാഭിഷേകം തന്നാൽ
തത്വമസി—തൻവാക്യം സത്യമായ് ഭവിച്ചീടും.
ഭക്തരെ മൂർദ്ധാവിങ്കലേററുന്നു ഞാനും ദിവ്യ
മുദ്രാഭിഷേകം തന്നാൽ സത്യമായോതീടുന്നേൻ.
പഞ്ചഭൂതഗാത്രത്തിൽ വിളങ്ങും പ്രാണനെടോ
തഞ്ചത്തിൽ സമർപ്പിക്കും നെയ്യ്മുദ്രയസംശയം!
പഞ്ചഭാവങ്ങൾ ചേർന്ന കേരക്കായ് ശരീരവും
അഞ്ചുരീതികൾ പൂണ്ട നെയ്യതിലാത്മാവായും
നിർണ്ണയിച്ചേററം രൂപഭാവങ്ങൾ കൈക്കൊള്ളുന്നു
നിർണ്ണയിച്ചീടിൽ ഭക്തർ മുദ്രകൾ മഹാമതേ!
നിർണ്ണയിക്കേണം തേങ്ങാ ഗോഘൃതം നിറയ്ക്കുമ്പോൾ
നിർണ്ണയം മമ ദാസഭക്തരായ് മഹാത്മനേ.
''ത്വമേവ ശരണം ഗച്ഛ'' ഭാവത്തിൽ സ്വയം ഭക്തർ
ആത്മരൂപനാം എന്നിൽ ചേരുവാനീമുദ്രകൾ
സ്വാത്മാഭിമാനം മമ പാദത്തിലെത്തിക്കുമ്പോൾ

സ്വാമിയേ ശരണം അയ്യപ്പാ!

ആത്മരൂപനാമെന്നിൽ ആത്മരൂപികൾ ചേരും!!!
അദ്വൈത സിദ്ധാന്തത്തെയാണത്രേ മഹാമതേ,
നെയ്മുദ്ര അവ്യാജമായ് ദ്യോതിപ്പിച്ചീടും തത്വം.
ഭക്തരക്ഷണം ചെയ്വാൻ ഭക്തദാസനായഹം
മർത്ത്യലോകത്തിൽ വാഴും കലിതൻ കാലങ്ങളിൽ.
നെയ്യഭിഷേകം കണ്ടു് കൈതൊഴുതീടും നേരം
ദൈവമാമെന്നാൽ ദിവ്യ ഭൂതികൾ സമസ്തവും
കൈവരിച്ചീടും മർത്ത്യർ മോദിത ചിത്താന്വിതം
ദിവ്യമെൻ നടതന്നിൽ ധന്യരായ് മരുവീടും!
ഘൃതാഭിഷേകത്തിരു പ്രസാദം കൈക്കൊണ്ടുടൻ
അകമോദത്താൽ ദണ്ഡവന്ദനം നിനയ്ക്കയും
ജ്യേഷ്ഠനാമേകദന്തനോടനജ്ഞകൾ വാങ്ങിയ്ക്കയും,
എന്നെയും വന്ദിച്ചേററം ധന്യരായ് നമിക്കയും
എന്നെയും മുന്നിൽക്കണ്ടു് പിന്നോട്ടു് ഗമിക്കയും
വന്ദ്യമാം പടി ഏററം ഭക്ത്യായിറങ്ങയും
പിന്നെയുമൊരു തേങ്ങാ വന്ദിച്ചങ്ങുടയ്ക്കയും
ധന്യരായ് ഗേഹങ്ങളിൽ ചെന്നങ്ങുവസിക്കയും
ധന്യരായ് ചെയ്യുീടുന്നോരെന്നുടെ ഭക്തന്മാർക്കു്
ധന്യത പെരുത്തീടുമെന്നു് ഞാൻ ചൊല്ലേണമോ?

ധർമ്മകർമ്മങ്ങൾ ചെയ്തു് മരുവും മമ ഭക്തർ
ഐഹിക പാരത്രിക ഭാഗ്യങ്ങൾ നേടും നൂനം!!
ഭക്തികൈക്കൊണ്ടു് മമ വിശ്വാസം നിനച്ചിടു—
മുത്തമർക്കെല്ലാം ഭുക്തി മുക്തികൾ സുനിശ്ചയം!
എന്നുടെ ഭക്തർ വാഴും ആലയം തോറും, പിന്നെ
ധന്യരാമവർ മനതാരുകൾ തോറും ചെമ്മേ....
ചെന്നു് ഞാൻ വസിച്ചീടും സന്നിധി ചമച്ചീടും
മന്നവമണേ! പിന്നെ മററൊന്നു് തേടേണമോ?
ഭക്തിഹീനരായ് തത്വനിഷ്ഠകൾ തീണ്ടാത്തുള്ള
മർത്ത്യരും മമാലയേ എത്തീടും കലിയിങ്കൽ
കിട്ടുകില്ലവർക്കൊന്നും ജന്മലക്ഷ്യങ്ങൾകൊണ്ടും
കിട്ടുമോ വലയ്ക്കുള്ളിൽ ശുദ്ധമാം തോയം പാർക്കിൽ!
വാണിഭ സ്ഥലത്തിങ്കൽ നാണ്യമെന്യേ പോകിൽ
വാണിഭം കൂടീടുവാൻ ആവതോ ഒരുവനു്?
താണകൂപത്തിൽ മേവും മണ്ഡൂകം മണ്ടിച്ചെന്നാൽ
താരവ്യൂഹത്തിൽ കൂടാനാവതോ ഒരുനാളും?
ചന്ദനത്തരുക്കളിൽ യുഗങ്ങൾ വസിച്ചാലും
സർപ്പങ്ങൾക്കെളുതാമോ സൗരഭ്യമാർന്നീടുവാൻ?

സ്വാമിയേ ശരണം അയ്യപ്പാ!

മാനവാധീശാ! തവ വംശത്തിൽ പിറന്നീടും
മാനവന്മാരിൽ ഞാനും മോദമായ് വാണീടുമേ.
ധാർമ്മികന്മാരായ് മേവുമവരെ ഭജിച്ചാലും
അകതാരഴിഞ്ഞീടും ഭക്തദാസനാമഹം!
പുണ്ണ്യപൂർണ്ണമാം തിരുമകര സംക്രാന്തിനാൾ
എന്നുടെ ക്ഷേത്രം പൂകി ദർശനം സാധിപ്പോർക്കു്
പുണ്യങ്ങളെല്ലാമെത്തും എന്നുടെ കാരുണ്യത്താൽ
പുണ്യമദ്ദിനം തന്നിൽ വന്നുവെൻ അവതാരം!

''ഓം സ്വാമിയേ ശരണം അയ്യപ്പാ''

## ഭസ്മവാപി

മന്നവാ മഹാമതേ! നന്മയോടിപ്പോൾ ഞാനും
ചെന്നുടൻ ശബരിക്കു് സായൂജ്യമേകീടുന്നേൻ.
അന്നവൾ ത്രേതായുഗേ സഗുണം ഭജിക്കയാൽ
വന്നവൾക്കൊരു ജന്മം ശബരിയായി പുനഃ
ഇന്നവൾ എന്നിൽ ബ്രഹ്മസായൂജ്യമണഞ്ഞീടും
പിന്നെയങ്ങവൾക്കൊരു ജന്മവുമെത്താ നൂനം.
എന്നുടെ ശരാഗ്രത്താൽ വന്നുളവാകും കുളം
തന്നിലായ് അവൾ ഗാത്രഭസ്മവും പതിച്ചീടും.
ഭക്തകോടികൾ നിജസന്താപങ്ങളെ പോക്കാൻ
ഭസ്മവാപിയിൽ പുണ്യസ്നാനങ്ങൾ ചെയ്തീടുമേ.
ഭസ്മലേപനം ചെയ്കിൽ കൈവരും വിശുദ്ധികൾ
ഭസ്മവാപിയിൽ സ്നാനം കൈവല്ല്യപ്രദായകം.
സപ്തസാഗരങ്ങളും സപ്തനീർത്ഥരികളും
എത്തുകിൽ ലഭിച്ചീടും പുണ്യസ്നാനങ്ങൾ ഗുണം
മർത്ത്യകോടികൾക്കെന്നും ഭസ്മവാപിയാലെത്തും
പാപമോചനങ്ങൾക്കും ഊഴിയിൽ പ്രസിദ്ധമാം!
എന്നുടെ വാമപാർശ്വേ കണ്ടിടും ഭസ്മക്കുളം
എന്നുമേ മർത്ത്യർക്കമൃത വാപിയാം മഹാമതേ!
താമസഗുണങ്ങളാൽ ക്ഷീണങ്ങളേററീടുന്ന
താമസ്സൻ കലി തൻെറ ക്രൂരമാം ദിനങ്ങളിൽ
ഭൂമിയിൽ ശബര്യാലയേ ഭസ്മതീർത്ഥത്തിൽ സ്നാനം
ഭൂതിദായക പ്രദം ആനന്ദപ്രദായകം,
പാപവാരണപ്രദം ശാശ്വതൈശ്വര്യപ്രദം
ശ്രീകരം സച്ചിത് ബ്രഹ്മൻ ശ്രീയേകും ഭാഗ്യപ്രദം!

സ്വാമിയേ ശരണം അയ്യപ്പാ!

## പതിനെട്ടാലയങ്ങൾ

കാലമാം കലൗ ഭ്രമൗ ധർമ്മന്യൂനത്വം തന്നാൽ
മാല്യകളേറീടുമേ നാരകം ഭവിക്കുമേ.
ധർമ്മഹീനത്വം തന്നാൽ തമിസ്രം നിറഞ്ഞീടും
സന്മതേ; ധാർമ്മികന്മാർ ശോകാഗ്നൗ പതിച്ചീടും!
തീരാവ്യാധികൾ തന്നാൽ ആടലിൽപ്പെട്ടും ലോകർ
പാരാതെ സർവ്വം വെന്തു് വെണ്ണീറായ് ചമഞ്ഞീടും.
പാരാതെ ഭൂമൗ ഭാരതാഖ്യയായറിഞ്ഞീടും
ചേലുററ ഖണ്ഡത്തിങ്കൽ പേരെഴും മലയാഴം;
താവക രാജ്യം തന്നിൽ വൻപെഴും ശൈലേന്ദ്രനാം
ശ്രീമഹാ സഹ്യാചലേ മത്ഭക്ത തപംചെയ്തു്
പ്രീതിയാർന്നെന്നാൽ ബ്രഹ്മ സായൂജ്യം പ്രാപിച്ചോരു
ധന്യമാം തലത്തിങ്കൽ മന്നവാ വാഴും ലോക–
നന്മകൾക്കായിട്ടെന്നും ധന്യമായ് നാലാം യുഗേ;
മുന്നമേ ജാമദഗ്ന്യൻ ഉള്ളത്തിൽ കൊതിച്ചപോൽ!
പിന്നീടു് ഭാർഗ്ഗവനാൽ ധന്യമായ് മലയാഴ
മണ്ണിങ്കൽ പതിനേഴ് ദിവ്യസ്ഥാനങ്ങൾ തോറും
എന്നെയും പ്രതിഷ്ഠിക്കും; ധന്യരായിടും ലോകർ
ധന്യമാം അഷ്ടാദശാലയങ്ങൾ ധന്യമായ് വരികയാൽ.
ഭാർഗ്ഗവൻ തന്നാൽ ഞാനും അഷ്ടാദശക്ഷേത്രങ്ങളിൽ
പുഷ്ടതുഷ്ടിയാർന്നേററം വാഴമ്പോൾ കലിതന്നാൽ
പെട്ടുപോകില്ല ധർമ്മം എന്നതും ചൊല്ലീടുന്നേൻ.
കലികാല നരർക്കെല്ലാം പരിതാപം കുറച്ചീടാൻ
ഉലകങ്ങൾ പ്രാണൻ ആയി ശബര്യാലയത്തെ വാഴ്ത്തും.
പിന്നെ ഞാൻ ഗുളദേവ നാമത്താലറിയുമേ
അന്യമാം പതിന്നാറു് ആലയങ്ങളും മമ സ്ഥാനം.
നിന്ദ്യനാം കലിപോലും ധന്യതയേറും സംഖ്യ
വന്ദ്യമാം പതിനെട്ടിനെ കേൾക്കുമ്പോൾ ഞെട്ടീടുമേ.

മാനവശരീരത്തിന്നാസ്പദമാവും ചക്രം
ആറിലും കരേറുവാൻ മൂന്നു് പാദങ്ങൾ ചേരും
ജീവവായുവാം മന്ത്രം ശ്രീമഹാ നവാക്ഷരി
ന്യൂനഹീനമായ് ദ്വയമാത്രയിൽ ഓതീടണം,
ഓരോരോപാദങ്ങളും ഓരോ ചക്രത്തിൽ ചേർക്കിൽ
ആറു ചക്രങ്ങൾ തുഷ്ട്യാ താണ്ടിടാം ദ്വിമാത്രയിൽ.
അങ്ങിനെ ഷഡാധാരചക്രങ്ങൾ കടക്കുമ്പോൾ
മഞ്ജുളാംഗനാമെന്നെ കണ്ടിടാം മൂർദ്ധാവിങ്കൽ!
ഏതുമേ പതിനെട്ടിനെ പ്രീതനായ്ക്കാണും എന്നെ

പ്രീതരാൽ ചൊല്ലിക്കേൾപ്പൂ പതിനെട്ടിൻ പൊരുളെന്ന്.
പ്രീതിയോടെന്നെ മമ ക്രൂപിയാം പരശുരാമൻ
ശ്രീയെഴും ശബര്യാലയേ വാഴ്ത്തിടും; തത്ര മമ
പ്രീതിയേറീടും മററ് ദിവ്യശൃംഗങ്ങൾ അദ്രി
രാജനാം സഹ്യൻെറ ഉത്തമാംഗങ്ങൾ കൂടി.
ദിവ്യമാം ശബരിമല പൊന്നാലയത്തിൻ മല
ശ്രീപാദഗിരി മഹാ നിലയ്ക്കൽ മുടി താനും
നീലമാമല പിന്നെ ചുററമ്പലമലകളും
ശ്രീയേറും മതംഗാദ്രിയും ഖഡ്ഗി ഗൗണ്ടർ ഗിരിന്ദ്രരും
സുന്ദരഗിരി നാഗപർവ്വതം ദേവർമല
മൈലാടും മുടി വൃഷഭ ബന്ധിമലകളും
ഏഴ് ശൃംഗങ്ങൾ ചൂടും കളഭാദ്രിയതും തോഴർ
തലപ്പാറ ഇഞ്ചിപ്പാറ പുതുശേരി മുടികളും;
പേരേറും ഇവർ പതിനെട്ടു മാമലകളും
പ്രീതിയേകീടുന്നതേ മാമക പ്രിയർക്കെന്നും.
ആരുപോൽ നവാക്ഷരി പ്രീതരായ് പതിനെട്ടോതി
പാരാതെ പതിനെട്ടദ്രി നാമങ്ങൾ ചൊല്ലീടുന്നു
നേരുപോൽ അവർ മമ ദാസരായ് വാഴും
മേലിൽ നേരെയേശിടാ കലികാലൻെറ വിനകളും

മേലേടം കരാളത്വമേറി വന്നീടും നേരം
ലോകഭാഗങ്ങൾ തോറും മത്ക്ഷേത്രം ചമച്ചീടും.
തന്നെയോ; മമ ഭക്തർ ഭിന്നദേശങ്ങൾ തോറും
പൊന്നാലയങ്ങൾ തീർത്തിട്ടെന്നെയും പ്രതിഷ്ഠിക്കും.
എങ്കിലും ശങ്കാഹീനം ചൊല്ലുന്നേൻ മഹാത്മനേ.
എന്നുടെ വാസാലയം ഭക്തമാനസ്സം നൂനം!
ദേഹികൾ ഗാത്രങ്ങളാം ക്ഷേത്രങ്ങൾക്കുള്ളിൽ വാഴും
ക്ഷേത്രജ്ഞൻ ഞാനെന്നുള്ള തത്വവുമോതീടുന്നേൻ.

തത്വങ്ങളാകും പതിനെട്ട് നൽപ്പടി കേറി
എത്തുകിൽ എന്നെ നന്നായ് കണ്ടിടാം മനുജർക്ക്.
''തത്വമായ് ഗാത്രം തോറും ഗുപ്തമാം പടിയാറും
മുഗ്ദ്ധമായ് കേറീടുമ്പോൾ എത്തീടുമെൻക്ഷേത്രത്തിൽ.''
ആധാരചക്രങ്ങളിൽ ആറിനങ്ങോരോന്നിനും
മൂല്യമായ് തത്വം മൂന്ന് വീതമായ് കല്പിക്കുമ്പോൾ
മൂല്യമായ് മൂർദ്ധാവിങ്കൽ പ്രോജ്വലിച്ചീടും എന്നിൽ
ചാലവേയണഞ്ഞീടാൻ കയറണം പതിനെട്ടും.
ആകയാൽ സോപാനങ്ങൾ പതിനെട്ട് കേറീടുമ്പോൾ

ആകുലഹീനം ഭക്തർ എന്നെയും കണ്ടീടുമേ.
ദേഹവാസിയായ് ദേഹിയായുള്ള ക്ഷേത്രജ്ഞനായ്
ശ്രീകോവിൽ വാസിയായോരെന്നെയും ദർശിച്ചീടാൻ
പത്തുമെട്ടുമാം പടി തത്വമായ് ചമയ്ക്കുവാൻ
ഉത്തമാ! ഞാൻ ചൊന്നതും വ്യക്തമായ്ക്കഴിഞ്ഞില്ലേ?
പതിനെട്ട് സോപാനങ്ങൾ കേറിവന്നെത്തുന്നേരം
പരിതാപമെല്ലാം പോക്കി സാലോക്യം പ്രാപിച്ചിടാം.
സാലോക്യമെത്തീടുന്നോർ സാമീപ്യ സൗഖ്യങ്ങളും
സാരൂപ്യ ഭാവങ്ങളും ഏതുമേ പ്രാപിച്ചീടും.
സാരൂപ്യമുണ്ടായെന്നാൽ സായൂജ്യം പ്രസാദമായ്
സായൂജ്യ പ്രദായകൻ മോദമായ്ക്കനിഞ്ഞീടും.
സാലോക്യ സാമീപ്യ സാരൂപ്യ സായൂജ്യങ്ങൾ
സാദരം ലഭിപ്പോർ തന്നാനന്ദം ചൊല്ലാവതോ''?
സ്വാമിയാം ത്രിലോകേശൻ ഏവമായ് അരുൾചെയ്തു്
താതനോടുടൻ ചൊന്നാൻ'' വന്ദ്യനാം മമ താതാ
നന്മയോടിപ്പോൾ മമ പൂജാവിധാനങ്ങളെ
നിർമ്മലൻ കുംഭോത്ഭവൻ ഏതുമേ ചൊല്ലീടുമേ.
എന്നുടെ മഹാഭക്തൻ മാമുനി വരൻ മോദാൽ
എന്നുടെ മൂർത്തി നന്നായ് പ്രതിഷ്ഠചെയ്യേണ്ടും ദിനം
സന്നിഹിതനായീടുമേ മംഗളം ഭവിക്കുതേ;
ഇന്നു് ഞാൻ പോയീടുന്നേൻ വന്ദ്യനാം മമ താതാ!
എന്നുടെ വിയോഗത്താൽ ജനകനും ദുഃഖിക്കൊലാ
ധന്യനാമവിടുത്തെ പുത്രദാസനാമഹം!
ഓർക്കുകിൽ ഖേദിക്കുവാൻ ഹേതുക്കളുണ്ടോ അച്ഛാ?
പാർക്കും ഞാൻ അഖിലങ്ങൾക്കും ഉള്ളിലെന്നറയ്ക്കുകിൽ.
ഈരേഴ് ലോകങ്ങൾക്കും ജീവനാഥനായ് സർവ്വ
ഭൂതങ്ങൾക്കുള്ളും വാഴും ഭൂതനാഥനാം ഞാനും
താതന്റെയുള്ളത്തിലും സർവ്വദാ രമിക്കുമ്പോൾ
യോഗമെന്യേ അന്യ വിയോഗമൊന്നുണ്ടാവതോ?.
അദ്വൈതമാവും പൊരുൾ ഉർവ്വിയിലെല്ലാത്തിലും
നിശ്ചയം ഭവിക്കുന്നതോർത്തു് തൻമനം തന്നിൽ
അച്യുതവികാരനായ് മത്പദം രമിപ്പിച്ചാൽ
അച്യുതാത്മനാ! അച്ഛൻ മോദമായ് സുഖിച്ചീടും.
അച്ഛന്റെ ദാസൻ ഞാനും അച്ഛനെൻ ഭക്തൻ താനും
നിശ്ചയിക്കേണം എന്നെ ഭക്തദാസനായ് അച്ഛാ''!

സ്വാമിയേ ശരണം അയ്യപ്പാ!

## ക്ഷേത്ര സ്ഥാനനിർണ്ണയം

നിശ്ചയം ഭക്തർക്കെന്നും മാനസ്സം രമിപ്പിപ്പോൻ
അച്യുതൻ! ശ്രീഅയ്യപ്പൻ! ഭക്തദാസനാം! ദൈവം!
സ്വച്ഛമാനസ്സൻ രാജശേഖരപ്പെരുമാളിൻ
കൊച്ചനായ് രാജാലയേ മോദമായ് വസിച്ചവൻ
അച്യുതന്മാരായ് മേവാൻ മ്ലേഛമാം കലിയിങ്കൽ
നിശ്ചയം ചെയ്തിട്ടേററം മാമലേ വാഴും ദൈവം!
അച്ഛമാനസ്സനാകും തന്നുടെ ജനകനായ്
നിശ്ചയിച്ചീടാൻ ക്ഷേത്രസ്ഥാനങ്ങൾ സംപ്രീതനായ്
അച്ഛനോടുരച്ചപ്പോൾ "കേട്ടാലും നരപതേ!
ലീലയായ് എനിക്കെന്നും പ്രീതനായ് കുടിവാഴാൻ
ചാലവേ ഉയർത്തേണം സൽക്ഷേത്രം തവ രാജ്യേ
സ്ഥാന നിർണ്ണയം ചെയ്വാൻ അയയ്ക്കാമൊരു ശരം
ക്ഷോണിയിൽ വീഴും സ്ഥാനം യോഗ്യമെന്നറിഞ്ഞാലും.
എന്നുടെ പിതാവിന് ദിവ്യമാം ചക്ഷുസ്സുകൾ
തന്നിടാം മഹാമതേ! ദേവസ്ഥാനവും കാണ്മാൻ."
എന്നരുൾചെയ്ത് ദേവദേവേശൻ ജഗന്മയൻ
തന്നുടെ പിതാവിന്റെ മൂർദ്ധനി കരംചേർത്ത്.
നന്നായ് തൊടുത്തയച്ചീടിനാൻ ഒരു ശരം.
ചെന്നത് ഗിരീന്ദ്രനാം ശബരീശൈലം തന്നിൽ
വൻഗിരീന്ദ്രരാൽ വലം ചെയ്യതാം സമതലേ
നന്നായ് തറച്ചതും കണ്ടുടൻ മഹാരാജൻ
വന്ദിച്ച് ഘോഷിച്ചപ്പോൾ ധന്യമാം നവാക്ഷരി.
സ്വാമിയേ ശരണം അയ്യപ്പാ! സ്വാമിയേ ശരണം അയ്യപ്പാ!
സ്വാമിയേ ശരണം അയ്യപ്പാ! സ്വാമിയേ ശരണം അയ്യപ്പാ!
പ്രാണനാഥനായ് മമ മാനസ്സേ വസിപ്പോനേ!
പ്രാണികൾക്കേൽക്കും ഭവവാരണം നിനപ്പോനേ!
പ്രാണികൾ തപിക്കുമ്പോൾ പ്രീതനായ് കനിവോനേ!
പ്രാണികൾ പ്രാണാ! മഹാ കാരുണ്യവാരാന്നിധേ!
ഏവമായ് മഹാരാജൻ ദേവനെ വാഴ്ത്തീടുമ്പോൾ
ക്രോശദൂരത്തിൽ പോലെ രാജാവ് ശരം കണ്ടാൻ.
ക്രോശദൂരത്തിൽ മാത്രം രാജാവ് ശരം കണ്ടിട്ട്
ഈശ്വരവിലാസങ്ങൾ ഉള്ളത്തിലേററീടിനാൻ.
കാനനം കണ്ടാൻ രാജൻ, ആനനം കുമ്പിട്ടുടൻ
ആനന്ദാബ്ധിതോയത്തിൽ സ്നാനവും ചെയ്തീടിനാൻ.
ആനന്ദനേത്രാംബുക്കൾ ദേവപാദങ്ങൾക്കേററം
ആനന്ദം വാരിക്കോരി നൽകുമ്പോൾ ദയാമയൻ

ആനന്ദസ്വരൂപിയായ് ആർത്തികളെല്ലാം പോക്കാൻ
പാർത്തലേശനോടോതി ആർത്തിനാശനൻ ദേവൻ.
''ആർത്തിഹീനനാം മഹീരത്നമേ! മമ താതാ!
പാർത്തലത്തിങ്കൽ നമ്മൾ ചെയ്യതാം സംവാദങ്ങൾ
ആരുപോൽ ഉരച്ചീടും ശ്രവിക്കുമന്യർക്കായി—
ട്ടാരുപോൽ കഥിച്ചീടും, എങ്കിലങ്ങവർക്കുടൻ
ഘോരമാം സംസാരാബ്ധി കടപ്പാൻ ഗതിവരും
പാരാതെ ഭവിച്ചീടും കൈവല്യം സദാകാലം.
ലോകത്തിൽ ധർമ്മത്തിനായ് വസിക്കുമവർക്കെ—
ല്ലാ ശ്രീകളും ലഭിച്ചീടും മോദരായ് വസിച്ചീടാം.
ചേരുമേയവർ മമ പാദത്തിൽ അറിഞ്ഞാലും;
പോരുമേ സത്ഭാവങ്ങൾ സത്തുക്കൾക്കുടനഹോ!
അങ്ങയ്ക്ക് ഭവിച്ചീടും സാർവ്വഭൗമത്വം, പിന്നെ
മങ്ങാതങ്ങന്ത്യം തന്നിൽ എന്നിലും ലയിച്ചീടാം''!
ദീനരക്ഷകൻ ദേവൻ ദാനവാപഹൻ നാഥൻ
ദീനാനുകമ്പി നിജ താതനീവരങ്ങളെ
പ്രീതനായ് കനിഞ്ഞപ്പോൾ രാജാവ് ഭഗവാന്റെ
പാദാരവിന്ദം മെല്ലെ പുണരും നേരംതന്നിൽ
ദേവദേവനും ചെമ്മേ അന്തർധാനവുമാർന്നാൻ!!!
മന്നവൻ താനും മററ് രാജ്യവാസികൾ താനും
ധന്യധന്യരായ് ഭൂമൗ വീണുടൻ നമിച്ചപ്പോൾ.
ദേവപാദങ്ങൾ പൂണ്ട പാംസുസ്നാനത്താലഹോ
ഏവരും ആനന്ദത്താലാർത്ത് നൃത്തവും ചെയ്താർ!
ധന്യധന്യമാം ദേവവാണികൾ ശ്രവിച്ചോരു
പുണ്യശാലികൾ ചെമ്മേ ഗേഹങ്ങൾ തോറും പുക്കാർ.

ശാസ്തൃസേവകൻ ശുദ്ധസാത്വികൻ മഹാസൂതൻ
കീർത്തനീയരാം മുനിസത്തമർക്കുണ്ടായതാം
ആർത്തിപോവാനായ് കീർത്തിനാഥന്റെ ചരിതങ്ങൾ
കീർത്തനം ചെയ്യീടുമ്പോൾ കീർത്തനീയന്മാരുടൻ
ആർത്തിവാരണൻ ഹരിസൂനുതൻ വിചാരങ്ങൾ
ചേർത്തവരുള്ളങ്ങളിൽ ശാസ്തൃപൂജയും ചെയ്യാർ.
ശാസ്തൃപ്രീതിയെ ഏററമരുളും മഹാമന്ത്രം
ശാസ്തൃചിന്തയെ പൂണ്ട് ചൊല്ലിനാർ ഉച്ചൈസ്സ്ഥരം!
ശാസ്തൃസേവകൾ ചെയ്യും സത്തുക്കൾ പാദങ്ങളെ
പേർത്ത് ദേവനെ ഓർക്കാൻ കാരുണ്യമുണ്ടാവുവാൻ
ശാസ്തൃദാസരാം ദാസദീനനാമടിയനിൽ
ശാസ്തൃദേവനും ചിത്തം പേറുവാൻ പ്രാർത്ഥിക്കുന്നേൻ!

സ്വാമിയേ ശരണം അയ്യപ്പാ!

ശൗനകേശ്വരന്മാരാം ബ്രഹ്മജ്ഞാനിമാരോട്
സൂതജ്ഞാനിയും ചൊന്നാൻ മോദമായന്നേരത്തിൽ.
''താപസേശ്വരന്മാരേ! വന്ദ്യരാം നിങ്ങൾക്കുള്ള
താപൗഘമെല്ലാം നീങ്ങി ഭൂതേശകാരുണ്യത്താൽ.
മേലിലുമിതുപോലെ ശാസ്ത്യസേവകൾ ചെയ്ത്
ഭൂതലത്തിങ്കൽ കലിവാരണം ചെയ്തീടുവിൻ.''
ഏവമങ്ങോതി സൂതൻ ശ്രീധർമ്മശാസ്താവിനെ
കേവല പരബ്രഹ്മമെന്നോർത്ത് ഉള്ളമേറ്റീട്ടടൻ
ദേവദേവനിൽ മനം വിലയിച്ചിരുന്നപ്പോൾ,
മാമുനി വരന്മാരും ഭഗവത് വിചാരത്താൽ
ഭൂമിയെക്കൂടി മറന്നമ്പോട്ട് മരുവിനാർ!
ഭൂതനാഥോക്തി ചൊല്ലും സൂതനുമിടതോറും
ഭൂതനാഥനിൽ ലയിച്ചീടുന്ന മഹാത്ഭുതം
ഭൂമിയിൽ ജാതന്മാരാം നമ്മൾക്ക് ഭവിക്കുന്ന
നാരകമെല്ലാം പോക്കുമെന്ന് ഞാൻ ചൊല്ലീടുന്നേൻ.
നരകാരിയാം നാഥൻ ഹരനാരായണ സൂനു
അകതാർ കനിഞ്ഞുള്ളോരഗതി അടിയനും
അതിയായ് നവാക്ഷരി കൊതിയായ് ജപിക്കുന്നേൻ
മതിയിൽ വസിച്ചീടൂ മതിമോഹനാ! ദേവാ!
അതിയായ് ദുരിതങ്ങൾ തിരപോലലയേറും
കലികാലത്തിൻ ഭാവവാരണം നിനച്ചിവൻ
അതിയായ് കൊതിപൂണ്ട് ഭഗവത് ചരിതങ്ങൾ
അറിയാതുരച്ചെന്നാൽ സദയം പൊറുത്തീടാൻ.
അറിവുള്ളവർ നന്നായ് അകതാർ കനിഞ്ഞീടാൻ
അടിചേർന്നിതാ ഞാനും നമിച്ചു വണങ്ങുന്നേൻ.
അറിവിൻ കേദാരമേ! ശ്രീശബരീശാ ദേവാ!
അറിവേകുവാൻ പാദമൻപോട്ട് കുമ്പിടുന്നേൻ.
കാരുണ്യശ്രീകോവിലായ് കലിഹന്താവായ് സദാ
പാരാകെ പാലിച്ചീടുമയ്യപ്പാ! ഭഗവാനേ!
ഭവവാരണം ചെയ്‌വാൻ തവഗീതമാം പൊരുൾ
അതിയായുരച്ചീടാൻ കഴിവിന്നേകൂ, പ്രഭോ!
ഗതകാലങ്ങൾ തോറും തവഗീതങ്ങൾ ചൊല്ലി
ഭവവാരണം ചെയ്‌വാൻ ഗതികൾ നിനച്ചോരു
അതിധന്യരായ് കാലം പുകഴ്ത്തും മനുജരിൻ
പദതാരുകൾ മോദാൽ മതിയിൽ ചാർത്തി ഞാനും
ഭഗവത്ചരിതങ്ങൾ മനമേറീടുന്നേരം;
തിരുഭാഗവതത്തിൻ നവമ കാണ്ഡത്തിനെ
ഭഗവത് പാദാബ്ജത്തിൽ സദയം ചേർത്തീടുന്നേൻ.

സ്വാമിയേ ശരണം അയ്യപ്പാ!

ഘോരനാം കലിതൻെറ ക്രൂരമാം വിനോദങ്ങൾ
പാരിടം മുടിച്ചീടും കാലമാം ഇതുകാലം
മാലുകൾ മാററീടണേ ഭൂതാദി നാഥാ! ദേവാ!
പാരാതെയാമോദങ്ങൾ പാരിതിലേകീടണേ!

ശ്രീപരായഗുരുപ്പനേ! ദേവാ! പാപാരി ഭഗവാനേ!
പാരീരേഴിനും നാഥാ! ശാസ്താവേ! നമോ നമഃ
കല്യാണപ്രദായകാ! കാമിത വരപ്രദാ!
കല്യാണമേകീടണേ കാരുണ്യവാരാന്നിധേ!

ഇതി ശ്രീമദ് അയ്യപ്പ ഭാഗവതം

നവമ കാണ്ഡം സമാപ്തം



# ശ്രീമദ് അയ്യപ്പ ഭാഗവതം

## ദശമ കാണ്ഡം

അകമേതു് പുറമേതെന്നറിയാത്ത മനുജർക്ക്
അറിവിൻെറ പൊരുളേകും പരംജ്യോതിയേ!
എന്നും കനിവിൻെറ ഖനിയാകും പരംധാമമേ!
ഇരുളാലെ മനമാകെ ഘനമായി ചമയുമ്പോൾ
മനതാരിലൊളി വീശും പരം ജ്യോതിയേ!
എന്നും കനിവിൻെറ ഖനിയാകും പരം ധാമമേ!
എൻെറ മനമാകും ഘനശൃംഗ വനമാകെ ശുചിയാക്കി
ശിവഗംഗ ചലിക്കേണം വരദായകാ! സ്വാമീ!
തവ വൃന്ദാവനമായി ഭവിക്കേണം മമ ചിത്തം
തിരുനാമ കുസുമങ്ങൾ വിരിഞ്ഞീടണേ, ദേവാ!
തിരുമന്ത്രമുരച്ചീടാൻ കനിഞ്ഞീടണേ!
വസിക്കേണം തിരുരൂപം മമ ചിത്തത്തിൽ.
നാഥാ! ഉദിക്കേണം നവമക്ഷരം മമ ജിഹ്വയിൽ;
സ്വാമീ! കനിയേണേ ശബരീശാ! ജഗദീശാ! ഭഗവാനേ!
മുഴങ്ങേണേ നവാക്ഷരി ഉലകിലെന്നും പ്രഭോ!
സ്വാമീ! അകറേറണം കലിദോഷം ഉലകിൽനിന്നും
നാഥാ! പരത്തേണം ഭവശ്രീ ഈ ഉലകിൽ നിത്യം!

സ്വാമിയേ ശരണം അയ്യപ്പാ

ദേവാ! പരത്തേണം ഭവശ്രീ എൻ മനസ്സിൽ സദാ!

കലിയുഗബ്രഹ്മം ധർമ്മശാസ്താവിൻ കഥാമൃതം
കലിവാരണം ചെയ്‌വാൻ ശ്രുതിചെയ്ത മുനീന്ദ്രന്മാർ
സാരജ്ഞാനിയാം സൂതാചാര്യനും കൂടി ശാസ്താ
ദേവദേവനെ മനതാരിങ്കൽ ചേർത്തിട്ടുടൻ
ഭൂതനാഥൻെറ പൊരുളാകവേ ഓർത്തീടിനാർ;
ഭൂതനാഥനും ചെമ്മേ കാരുണ്യമേകീടിനാൻ.
ആവിർമോദേന നിർവ്വാണാനന്ദം നുകർന്നപ്പോൾ
ആര്യരാം മുനീന്ദ്രന്മാർ പാരാതങ്ങുണർന്നുടൻ
ആചാര്യപാദങ്ങളെ വന്ദിക്കും ദശാന്തരേ,
ആചാര്യോത്തമൻ താനും ഉണർന്നു വിളങ്ങിനാൻ.
ആചാര്യപാദങ്ങളിൽ മാനസ്സം ചേർത്തീടിന
മാമുനീന്ദ്രരുമേററം വിനയാദരാന്വിതം
ചോദിച്ചാർ ഗുരുവോടൻപെഴും മഹാഭാഗാ!
മോദചേതസ്സാ പരബ്രഹ്മത്തിൻ കഥാമൃതം
മാനസ്സേ വഴിഞ്ഞീടുമാചാര്യോത്തമാ! ഭവാൻ
മാനസ്സം കനിഞ്ഞേററം ശേഷമാം ഭാഗങ്ങളെ
മാനസ്സാനന്ദത്തിനായ് അരുളിച്ചെയ്യേണമേ.
ലോകങ്ങൾ മൂന്നിങ്കലും പേരെഴും ശബരിമല
ദേവദേവനാം ഭൂതനാഥനാലയം തീർക്കാൻ
ഭൂതനാഥനും ചെമ്മേ ചൊന്നതിൻ ഹേതുക്കളും,
ബ്രഹ്മജ്ഞാനങ്ങൾ സർവ്വം താതനോടുരച്ചിട്ടും
കർമ്മജ്ഞാനങ്ങൾ നാഥനോതാത്ത ഹേതുക്കളും,
നല്ലപോലരുൾചെയ്‌വാൻ വല്ലായ്മയുണ്ടാകൊലാ
കല്യനാം മഹാ ഗുരോ! വല്ലായ്മയെല്ലാം പോക്കു!
അന്നങ്ങളശിക്കിലും പൈമാറാതിരുന്നീടും
മുന്നമീദാസ്സന്മാരിൽ തൃക്കണ്ണ് പാർക്കേണമേ!

കല്യാണാലയൻ പാദയുഗ്മങ്ങൾ ശിരസ്സിങ്കൽ
നല്ലപോൽ ചൂടീടുന്നോരാര്യനാം മഹാസൂതൻ
കല്യനാം ഭഗവാനെ മാനസ്സം ചേർത്തിട്ടുടൻ
മെല്ലവേയരുൾ ചെയ്താൻ'' ചൊല്ലെഴും മഹാന്മാരേ!
ചൊല്ലാർന്ന പരബ്രഹ്മമാകുമെൻ ദൈവത്തിൻെറ
നല്ലതാം ചരിതങ്ങൾ വല്ലാതെ ശ്രവിക്കുമ്പോൾ
വല്ലാതായകം തന്നിൽ ആനന്ദം ഭവിക്കയാൽ
വല്ലാതായ് വിചാരങ്ങൾ നിങ്ങൾക്കു വന്നീടുന്നു.
വല്ലായ്മയെല്ലാം പോക്കും അയ്യപ്പ കഥാമൃതം
വല്ലായ്മ പോക്കീടുവാൻ ശേഷവും ചൊല്ലീടുന്നേൻ.

സ്വാമിയേ ശരണം അയ്യപ്പാ!

സാരസാസനൻ താനും വന്ദിക്കും ഭഗവാന്റെ
സാരങ്ങൾ കേട്ടീടുവാനുള്ളത്തിൽ കൊതിക്കുന്നോർ
സാരജ്ഞർ, സംസാരത്തിൻ സാരങ്ങൾ ഗ്രഹിക്കുന്ന
സാധുശീലന്മാർ നിങ്ങളെന്നു ഞാൻ ചൊല്ലീടുന്നേൻ.
സാധുശീലന്മാർക്കെന്നും ശാസ്ത്യസാരങ്ങൾ കേൾപ്പാൻ
പ്രീതിയുമകതാരിൽ ഏറ്റുമേ മുനീന്ദ്രരേ.
നല്ലതല്ലാതായ് നാഥൻ ഒന്നുമേ ഒരുവർക്കും
വല്ലഭൻ മമ ദൈവം നൽകുകില്ലറിഞ്ഞാലും.'
ഏവമങ്ങോതി സൂതൻ അയ്യപ്പ പാദാബ്ജങ്ങൾ
വേഗമോടുള്ളം കേററി ഭൂമിയിൽ നമിച്ചുടൻ;
വൈകല്യങ്ങളെ നീക്കാൻ കൈവല്ല്യമാർന്നീടുവാൻ
ദൈവസാരസ്യങ്ങളെ കൈതൊഴുതോതീടിനാൻ;
''സാരമായ് ജഗത്തിങ്കൽ താരക പരബ്രഹ്മം
ചാലവേ രൂപങ്ങളും പേറുന്ന കാലം തോറും.
ധർമ്മശാസ്താവിൻ പൊരുളല്ലാതെ ഒരു മൂർത്തി
വന്നവതരിക്കില്ല യുഗം നാലിലും മുനീന്ദ്രരേ.
എണ്ണമററസംഖ്യമായ് അവതാരങ്ങൾ പേറുന്ന
ചിന്മയൻ ശാസ്താവിന്റെ ലീലാവതാരം പാർക്കിൽ,
കാലവും യുഗം ദിക്കും നേരമെന്നിവയെല്ലാം
ചേരുന്ന വണ്ണം നാഥൻ കൈക്കൊള്ളുമവതാരങ്ങൾ
ചാലവേയോതീടുമ്പോൾ നാലുണ്ട് പ്രധാനമായ്
ലീലാ മാനസ്സന്മാരേ! മേളമായ് കേട്ടീടുവിൻ.
സത്യനാഥനാമെന്റെ ചിത്തനാഥനും മുന്നം
ഭാർഗവനാമത്തോടെ പിറന്നു കൃതയുഗേ.
ധന്യനായ് തപം ചെയ്തു ധർമ്മപാലനം ചെയ്‌വാൻ
പുണ്യമാം കർമ്മങ്ങളെ ഭൂമിയിൽ നിനച്ചഹോ,
ബ്രഹ്മചര്യത്തെപ്പൂണ്ട നിർമ്മലൻ ഭൃഗുരാമൻ
ധർമ്മപാലനങ്ങളും സത്യപാലനങ്ങളും
കർമ്മമായ് ചെയ്താൻ, ശൗര്യശ്ശൂരാദി ഭാവങ്ങളാൽ
നിർമ്മമൻ സദാ ധർമ്മരക്ഷണം ചെയ്തീടിനാൻ.
ദുഷ്ടരാം രാജാക്കളെ സത്വരം നശിപ്പിച്ചി—
ട്ടിഷ്ടരാം ശിഷ്ടർക്കായിപ്പാരിനെ ദാനം ചെയ്തും
പുഷ്ടമോദേന ധർമ്മരക്ഷണം ചെയ്തും ധന്യൻ
പുഷ്ടമായ് ധർമ്മത്തിനെപ്പാലിച്ചാൻ ഭൃഗുരാമൻ—
ധർമ്മരക്ഷണം ചെയ്‌വാൻ ധാർമ്മികനാകും രാമൻ
കർമ്മജാലങ്ങൾ ചെമ്മേ പാലിച്ച് പോന്നീടുമ്പോൾ
വന്നിതു ത്രേതായുഗം, ഭൂമിയിൽ ധർമ്മശാസ്താ
വന്നിതു രഘുരാമനെന്നുള്ള നാമത്തോടും.

സ്വാമിയേ ശരണം അയ്യപ്പാ!

മേദിനീദേവിയ്ക്കേററ ഖേദങ്ങൾ നീക്കീടുവാൻ
വേഗേന ഭൃഗുരാമ തേജസ്സും കൈക്കൊണ്ടതേ.
സത്യപാലനം ധർമ്മസ്ഥാപനം പത്നീവ്രതം
മുഖ്യമായ് കണ്ടൂ മമ ക്ഷത്ര്യരാമൻ മുദാ.
മാതൃഭക്തിയും പിതൃഭക്തിയും ഗുരുഭക്തി
ഭ്രാതൃസ്നേഹവുംകൂടി ധന്യനായ് രഘുരാമൻ
ദുഷ്ടരാക്ഷസന്മാരെ കെട്ടോടെ പൊട്ടിച്ചഹോ
ശിഷ്ടയാം ഭൂമിക്കേകി മോദശ്രീ സദാകാലം.
മാനവേശ്വരൻ രാമൻ മാനമോടയോദ്ധ്യയിൽ
ദീനപാലനം ചെയ്താൻ ആർത്തിഹീനനാം നാഥൻ.
ഭ്രാതൃത്വം പ്രിയവർത്തിത്വം ധീരത്വമുചിതജ്ഞത
ആദിയാം ചാതുർവർണ്ണ്യതേജസ്സാ അവനിയിൽ
ധർമ്മരക്ഷണത്തിനായ് കർമ്മങ്ങൾ ചെയ്യും കാലം
ധർമ്മവും സത്യം ശമദമവും വളർന്നതേ.
പിന്നെയീ ധരാതലേ ധർമ്മമൂർത്തിയാം ബ്രഹ്മം
ഉന്നതൻ ഹലായുധപാണിയായ് പിറന്നപ്പോൾ
വന്നിതു് മൂന്നാം യുഗം ദ്വാപരനാമത്തോടും
ചിന്മയൻ സഹാനുജം ധർമ്മരക്ഷണം ചെയ്താൻ.
ദുഷ്ടനെങ്കിലും കുരുവീരൻെറ ഊരുഭംഗം
കഷ്ടമായ് കണ്ടാൻ ബലഭദ്രനാം മമ ദൈവം.
നഷ്ടമാക്കുവാൻ ചെറുതാവിലും അധർമ്മത്തെ
തുഷ്ടനായ് ശ്രമം ചെയ്ത രോഹിണീ സൂനു രാമൻ
തുഷ്ടിയേററുവാൻ മണ്ണിൽ കൃഷിയെപ്പാലിച്ചപ്പോൾ
പുഷ്ടിയും ഭൂമൌ വന്നു; യഷ്ടിയും മുടിഞ്ഞുപോയ്
പാർത്തല തീർത്ഥങ്ങളിൽ ആർത്തിയററിടാൻ രാമൻ
തീർത്ഥസ്നാനങ്ങൾ ചെയ്താൻ കീർത്തനീയനാം നാഥൻ.
വേദസാരാർത്ഥം ഗീത മാനവർക്കേകീടുവാൻ
പ്രീതനായ് പാർത്ഥൻ തൻെറ സാരഥ്യം നടിച്ചവൻ
വേദസാരജ്ഞൻ ശാസ്താ കൃഷ്ണനായവനീതലേ
ജാതനായ് ജീവൻമാർക്കു് പ്രീതികളേകീടിനാൻ.
രാമകൃഷ്ണന്മാർ തമ്മിൽ ഭേദഭാവങ്ങൾ കാണ്മാൻ
ഭൂമിയിൽ ജാതന്മാർക്കു് സാധ്യമല്ലതും ചൊല്ലാം.
എന്നുമെ ധർമ്മത്തിനായ് ശംഖ്വലി മുഴക്കിയ
ധന്യധന്യനാം രാമൻ ആകുമെൻ പരബ്രഹ്മം!
മണ്ണിങ്കൽ വിളക്കം പോററി മർത്ത്യരക്ഷണം ചെയ്തോൻ
പുണ്യശ്ലോകനായ് വാഴ്ത്തും ശക്തിബ്രഹ്മമാം ബലരാമൻ
ഇന്നിപ്പോളവനീതലേ താപങ്ങൾ നീക്കീടുവാൻ
വന്നിതാ പരബ്രഹ്മം സംപൂർണ്ണ സ്വരൂപനായ്!

സ്വാമിയേ ശരണം അയ്യപ്പാ!

ഭൂതനാഥനായ്, ആര്യതാതനായ്, ആമഗ്നനായ്—
ജീവികൾക്കെല്ലാം വാഴും പരായഗുരുപ്പാഖ്യനായ്
ഭൂവുകൾ സമ്പൂർണ്ണമായ് ശാസനം ചെയ്തീടുവാൻ
മേദിനിയിങ്കൽ ഭക്തരക്ഷകൻ അയ്യപ്പനായ്.
നിർമ്മലസ്വരൂപനായ് ആദ്യന്തവിഹീനനായ്
കന്മഷാപഹൻ ധർമ്മശാസ്താവാം പരബ്രഹ്മം!
ജംഗമവസ്തുക്കളും സ്ഥാവരരൂപങ്ങളും
തന്നുള്ളിൽ കാത്തീടുന്ന സന്മയൻ മായാമയൻ,
മന്നിടേ പിറന്നോരു ചരിതം വിചാരിക്കിൽ
മന്നിങ്കൽ ജന്മംപേറും നമ്മൾതൻ മഹാഭാഗ്യം!
ഘോരയാം മഹിഷിക്കുടൻ മാരണം വിതച്ചവൻ
ചാരുരൂപനാം ദേവൻ ശ്രീഭൂതനാഥൻ നൂനം!
ഘോരമായ ധർമ്മങ്ങൾ കാലത്തെ ഗ്രസിക്കുമ്പോൾ
കാലാധിനാഥൻ പാരം ജന്മങ്ങൾ കൈക്കൊണ്ടിടും.
പാരമായ് സത്തുക്കൾക്കും ഭൂമിക്കുമാനന്ദത്തെ
പാരമാനന്ദത്തോട്ട് കനിയും മഹാദൈവം!
താരക ബ്രഹ്മം ശാസ്താ പൂർണ്ണാവതാരം ചെയ്തു്
ലീലാവതാരങ്ങളെ ധർമ്മമായ് നിനച്ചുടൻ,
നിർഗുണസ്വരൂപനായ് സച്ചിദാനന്ദൻ പരൻ
ഇച്ഛയാ ലോകങ്ങളെ പാലിക്കും പരംപൊരുൾ!
കൃതാദിയുഗം മൂന്നിലംശാവതാരങ്ങളാൽ
കൃത്യമായ് ധർമ്മത്തിനെ രക്ഷിക്കും ലീലാരൂപൻ
കൃഛ്റമാം ധർമ്മത്തിനെ പുഷ്ടമായ് പാലിപ്പുവാൻ
കൃത്യഹീനത്വം പൂണ്ട കലിയിൽ സമ്പൂർണ്ണനായ്!
ഏകൻ അദ്വയൻ ദേവൻ മൂലോകധാരഭൂതൻ
ജീവികൾക്കുള്ളങ്ങളിൽ മേവുന്നോൻ പരബ്രഹ്മം!!
പക്ഷിവാഹനസൂനു അക്ഷിലോകനം ചെയ്താൽ
പക്ഷമെന്യേ പറ്റെ കന്മഷൗഘങ്ങൾ ഭസ്മം!
ദക്ഷാരിസൂനോ! ദേവാ! രക്ഷണം ഭവാനെന്യേ
ഇക്ഷണം ലോകങ്ങൾക്കിന്നാരുണ്ടെൻ ഭഗവാനേ!
ദുഷ്ടനാം കലി തന്റെ താണ്ഡവം തുടങ്ങുമ്പോൾ
കഷ്ടപ്പെട്ടിടും മർത്ത്യജന്മികൾക്കായി നാഥൻ
തുഷ്ടമായ് കനിഞ്ഞീടും ശിഷ്ടമാം നവാക്ഷരി
ഇഷ്ടമായ് ജപിപ്പോർക്കണഞ്ഞുന്ന സൗഭാഗ്യങ്ങൾ!
ഏകമാത്രയിൽ ഭക്തി കൈക്കൊണ്ടീ നവാക്ഷരി
നോവുകൾ ഹനിച്ചീടാൻ ജപിപ്പോർക്കെല്ലാവർക്കും
ദേവദേവനാമെന്റെ ദേവനാം അയ്യപ്പന്റെ
ഭാവസാമീപ്യം സർവ്വം കൈവരും സുനിശ്ചയം.

സ്വാമിയേ ശരണം അയ്യപ്പാ!

ഭക്തരെ സാമീപ്യത്തിലെത്തിക്കും പരന്തപൻ
സക്തിയായ് കരങ്ങളാൽ തഴുകും കളിരേകും
ഭക്തരും ഭഗവാനുമൊന്നായിലസിക്കുന്നോ—
രുത്തമോത്തമ ''തത്വമസിയും'' ഭവിച്ചീടും!!
മുററുമീ ത്രിമൂർത്തികൾപ്പൊരുളാം ഭഗവാനെ
അററമില്ലാതായ്ക്കാണാം ജീവന്മാർക്കെല്ലാത്തിലും,
അററവും മദ്ധ്യം ആദിയില്ലാത്ത ജ്യോതിർമ്മയൻ
സത്തായി മേവീടുന്നോൻ താരകപ്പരംപൊരുൾ!!
ആകയാൽ നാഥൻ പാണ്ഡ്യമന്നനോടോതാതുള്ള
കർമ്മകാണ്ഡങ്ങൾ സർവ്വം നാഥൻെറ നിയോഗത്താൽ
താപസ്സോത്തമനാകും മിത്രാവരുണി മുദാ
ഭൂപനോടരുൾ ചെയ്തതോതീടാം മുനീന്ദ്രരേ.
കെല്പേറും ദേവവാക്യമായുള്ള ജ്ഞാനകാണ്ഡം
അപ്പാടെ ലോകർക്കെല്ലാമൊന്നുപോൽ വിധിമതം,
കർമ്മയോഗങ്ങൾക്കായിട്ടുണ്ടല്ലോ ഭേദങ്ങളും
നിർമ്മലന്മാരേ! ചൊല്ലാം നല്ലതാം മുഹൂർത്തത്തിൽ''
രാജമൗലിക്ക് ദേവദാസനാം കുംഭോത്ഭവൻ
കർമ്മയോഗത്തെയോതി കേൾപ്പിച്ച വൃത്താന്തങ്ങൾ
ദേവപാദങ്ങൾ ചൂടും ഭക്തകോടികൾക്കായി
ദേവപാദങ്ങൾ കൂപ്പി ചൊല്ലുവാൻ തുനിയുന്നേൻ.

ചണ്ഡനാംകലി ഘോരൻ പിറക്കും മുതൽക്കുടൻ
മണ്ടീടും സത്ക്കർമ്മങ്ങൾ പാപങ്ങളേറും നൂനം.
ഭൂമിയിൽ മനുജന്മാർ ദീനരായ് വലഞ്ഞേററം
ഭീതരായ്ത്തീർന്നീടുമേ; ജീവിതം മുടങ്ങുമേ.
ദീനരെ തുണചെയ്‌വാൻ ദീനരക്ഷകൻ ദേവൻ
വേഗമോടന്നേരത്തിൽ താരകസ്വരൂപനായ്
ഭൂതലേ ദിവ്യാവതാരം ചെയ്തു വന്നീടുമപ്പോൾ;
ജീവജാലങ്ങൾ തുഷ്ട്യാ ദേവനെ ഭജിച്ചീടും.
ശ്രീഭൂതനാഥൻ തന്നെ പ്രാണനായ് നിനപ്പോരിൻ
ദീനങ്ങളെല്ലാം പോകും ഏകിടും അഷ്ടൈശ്വര്യം.
ദീനങ്ങൾ ദിനേ ദിനേ ഏററീടും കലികാലം
മാനവർ ഭഗവാനെ സേവിച്ചു വാണീടുമേ.
ശ്രീഭൂതനാഥസ്സേവാ തല്പരരാകും ജനം
ഭൂതലേ കലിബാധ ഏശാതെ വാണീടുമേ.
സേവിക്കും ഭക്തർക്കെല്ലാം ദാസനായ് വാഴും ദേവൻ
ശ്രീഭൂതനാഥൻ ദേവൻ ദീനകാരുണ്യ പ്രഭു!
ശ്രീഭൂതനാഥസ്സേവയെന്യേ മററില്ലൊരു

സ്വാമിയേ ശരണം അയ്യപ്പാ!

ആശ്രയം ഭുവി മൂന്നു് തന്നിലും വാഴുന്നോർക്കു്.
ചിത്തത്തിൽ ഭഗവാനെ ശുദ്ധനായ് വിചാരിച്ചാൻ
തത്വജ്ഞനാകും മുനി കുംഭസംഭവൻ മുദാ.
വെക്കത്തിൽ ഭൂമീതലേ ദേവദണ്ഡനം ചെയ്തും
മനഃപത്മത്തിൽ ഭഗവാനെ ചാരുവായ് പ്രതിഷ്ഠിച്ചും
തത്വസാരങ്ങൾ കർമ്മകാണ്ഡത്തിൻ പൊരുളുകൾ
ഭക്തനാം മുനിവരൻ അരുളിത്തുടങ്ങിനാൻ.

ജ്ഞാന തത്വാർത്ഥങ്ങളെ അരുളി ഭഗവാനും
വീരനാം പാണ്ഡ്യൻ മുന്നിൽ മറഞ്ഞോരനന്തരം
മാനവേന്ദ്രനാം രാജശേഖരൻ മനസ്സിനെ
മീനബാണാരി സുതൻ പാദാരവിന്ദം ചേർക്കാൻ
മാനസ്സേ കൊതിച്ചേറെ ശ്രമിച്ചുവെന്നാകിലും
മന്നവന്നെളുതാവാതുള്ളവും തപിച്ചുതേ.
വൻകാററിൽ ഉലഞ്ഞീടും നൌകപോൽ ഭ്രമിച്ചുതേ
ചെങ്കോൽ ധാരിക്കു് ചിത്തം, ശങ്കരാ ശിവ ശിവ!
ആലിലയ്ക്കൊപ്പം ചലിച്ചീടുന്ന ചിത്തത്തിനെ
ചാലവേ മെരുക്കീടാനൊരുങ്ങും തോറും ചെറു—
ബാലവാനരത്താനെ പോലതു് കുസൃതികൾ
ചാലവേ കാട്ടീടുന്നു, ശങ്കരാ ശിവ ശിവ!
രാജ്യകാര്യങ്ങൾ ചെമ്മേ ക്ഷേത്രനിർമ്മാണങ്ങളും
പാർത്തലേശനാം രാജൻ വിട്ടുപോയ് ശിവ ശിവ!
മാനവേന്ദ്രനു് നിജ ഗാത്രത്തിൻ സ്ഥായി കൂടി
ദീന ഭാവേനയായി ദൈവമേ! ശിവ ശിവ!
സ്നാനങ്ങളെന്യേ രാജൻ അന്നപാനങ്ങൾ പോലും
ദീനനായ് വെടിഞ്ഞുതേ മീനബാണാരേ! ഹരേ!
വർണ്ണരാജികൾ തന്നാൽ സംഭ്രമിച്ചുഴന്നീടും
വണ്ടുപോലുള്ളം ചുററും പണ്ഡിത രാജൻ മുന്നിൽ
ഇണ്ടൽ പോക്കുവാൻ കുംഭസംഭവൻ മുനി വൃദ്ധ—
പണ്ഡിത സമാനനാമന്തണ രൂപം പൂണ്ടു്,
വേപഥു ശരീരനായ് മാനസ്സേ കുമാരനെ
വേഗേന വിചാരിക്കും ഭൂപതിക്കഭിമുഖം,
വേഗേന എത്തീടിനാൻ ആഗമക്കാതൽ ദാസൻ.
വേഗേന വിപ്രൻ മുന്നിൽ കണ്ടപ്പോൾ അരചനും
വിഭ്രമത്തോടെ ദ്വിജപാദങ്ങൾ പൂകീടിനാൻ.
ക്ഷിപ്രമായ് വിപ്രൻ തന്നെ പൂജിച്ചാൻ മഹാരാജൻ
വിപ്രനും വാണാൻ പ്രീതിപൂർവ്വമായന്നേരത്തിൽ.
ഭാനുതേജസ്സോടൊപ്പം വിളങ്ങും വിപ്രോത്തമ—

ച്ചേവടി നമിച്ചോരു ഭൂമിപൻ തന്നെ വിപ്രൻ
പ്രീതനായ് എഴുന്നേൽപ്പിച്ചാശ്ളേഷമേകുന്നേരം
പ്രീതിയുമേറീടിനാൻ പാണ്ഡ്യജാതനും തത്ര.

അന്തണൻ തന്നോടപ്പോൾ പന്തള മഹീപതി
ചന്തമായ് ചോദ്യം ചെയ്താ "നാരുപോൽ ഭവാൻ മമ
മന്ദിരം പ്രാപിച്ചിപ്പോൾ ഏതൊരു ദിക്കിൽനിന്നും?
വേഗമോട്ടുരച്ചാലും ദീനങ്ങൾ കുറച്ചാലും.
പാരമായ് മുഖശ്രീകൾ കാണുമ്പോൾ മമാന്തരേ
പാരമായ് വിചാരങ്ങൾ കൂടുന്നു മഹാമതേ.
ഹന്ത! ഞാൻ മയങ്ങുന്നേൻ നിന്നുടെ തേജസ്സിനാൽ
ചിന്തിക്കിൽ ഭവാനഹോ ഭാനുവോ ശശാങ്കനോ?
സന്തതമെന്നുള്ളത്തിൽ വാഴുന്നോൻ മഹാപ്രഭു
തന്തിരുമേനി മമ ആര്യതാതനോ ഭവാൻ?
നിന്തിരുമേനി അകതാരഴിഞ്ഞരുൾ ചെയ്യൂ
ബന്ധുവത്സലാ! തവ ചിന്തിതം മഹാമതേ."
ദീനമാനസ്സംപേറും ഭൂമിപൻ തന്നോടുടൻ
ദീനവത്സലൻ മുനി സമ്മതം ചൊല്ലീടിനാൻ,
"മുന്നമന്നൊരു നാളിൽ ധന്യനാം മണികണ്ഠൻ
വന്ന് വൻ വ്യാഘ്രോപരി നിന്നരുളീടും നേരം
വന്നുടൻ ഭഗവാൻെറ തത്വസാരങ്ങൾ ചെമ്മേ
നിന്നോടന്നരുൾ ചെയ്തോൻ കുംഭസംഭവനഹം.
എന്നുടെ പരദൈവം ശ്രീഭൂതനാഥൻ ദേവൻ
വന്നിഹ നിന്നോടിപ്പോൾ കർമ്മയോഗങ്ങൾ ചൊല്വാൻ
നന്നായിന്നനുജ്ഞകൾ തന്നതു് മൂലം ഞാനും
വന്നിപ്പോൾ മഹാമതേ; ആരണരൂപം പേറി.
ചൊല്ലുവൻ എല്ലാമിപ്പോൾ ഭൂതേശാജ്ഞയാൽ എടോ;
നല്ലതെല്ലാമേ വരും നല്ലതാം കാലത്തിങ്കൽ."
മന്നവനേവം വിപ്രവാണികൾ ശ്രവിച്ചപ്പോൾ
ഖിന്നതയെന്യേ നിജ പുത്രനെയുള്ളം പേറി
ധന്യനായ് വണങ്ങിയും പ്രീതനായ് പ്രണമിച്ചും
പിന്നെയും പാദംവാങ്ങി ധന്യനേത്രാംബു തൂകി
ധന്യമാം നവാക്ഷരി പത്തുമെട്ടുമായ് ചൊല്ലി
വന്ദ്യനോടോതിയതി ധന്യനാം മഹീപാലൻ.
"സന്മതേ! മഹാമുനേ! എൻമകൻ മണികണ്ഠൻ
ഇന്നെങ്ങ് വസിക്കുമെന്നെന്നോട് ചൊല്ലേണമേ.
അന്നവൻ എന്നോടൊത്തു് മരുവും കാലത്തിങ്കൽ
ചിന്മയൻ ജഗന്മയൻ മത്സുതൻ മായാമയൻ

സ്വാമിയേ ശരണം അയ്യപ്പാ!

മത്സുഖത്തിനായ് ചെയ്ത കൃത്യങ്ങളോർക്കുന്നേരം
മന്മനം വാത്സല്ല്യത്താൽ പൂരിതമാകും മുനേ!
പുത്രഭാവത്തോടഹോ ഭൃത്യഭാവേനയവൻ
നിത്യമായ് കൃത്യങ്ങളെ ചെയ്തതിന്നോർത്തീടുമ്പോൾ
പുത്രശോകത്താൽ ഏററം മാനസം നുറുങ്ങീടും
ക്ളിഷ്ടതകളെ എല്ലാം പോക്കുവെൻ മഹാമുനേ!
നന്ദന ഭാവം പൂണ്ടെന്നംഗത്തിലിരുന്നവൻ
മന്ദഹാസത്തോടൊപ്പം ആനനം പിടിക്കുമ്പോൾ
പൊന്നുണ്ണിക്കുടൻ ഞാനും മൂർദ്ധാവിൽ മുത്തീടുന്ന
വൻമഹാ ഭാഗ്യോദയം ലഭ്യമോയിനി മുനേ?
കുഞ്ഞിളം മുഖാംബുജം എന്നുടെ കപോലത്തിൽ
വന്നുടൻ മുട്ടീടുമ്പോൾ കിട്ടീടും മഹാസുഖം
ഒന്നുടൻ കിട്ടീടുവാൻ മാനസേ കൊതിപ്പോനാ—
മെന്നെയും രക്ഷിച്ചീടൂ വന്ദ്യനാം മഹാമുനേ!
കുഞ്ഞിനെക്കാണ്മാൻ മമ കുഞ്ഞിനെത്തലോടുവാൻ
എന്മനം കൊതിച്ചെന്നാൽ കുററമാവുമോ മുനേ?
കണ്ണിണകളിൽ ഉണ്ണി അംഗുലീകളെ ചേർത്ത്
കണ്ണ് കാണ്മതോ അച്ഛാ? എന്നന്ന് ചോദിച്ചോരു
സുന്ദരത്തിടമ്പിൻെറ പൂവൊളി മുഖാംബുജം
എന്ന് ഞാൻ കാണും മുനേ? ഏറുമെൻ സന്താപങ്ങൾ!
ഉണ്ണിയെന്നാലും എണ്ണമില്ലാതാം കർമ്മങ്ങളെ
ബന്ധമെന്യേ ഭൃത്യഭാവത്തിൽ നിനച്ചവ
എണ്ണിയാലില്ലേയെണ്ണം! വിണ്ണവർ നാഥാ ദേവാ!
ബന്ധമെന്നെയുമയ്യോ! ഖണ്ഡിക്കുന്നതിൻ മുമ്പേ
പുണ്ഡരീകാക്ഷാ! പാദ ദാസ്സനാമെനിക്കു നീ
ബന്ധങ്ങൾ നീക്കീടണേ! ശ്രീപദേ! നമസ്തുഭ്യം!
മന്ത്രിയെക്കാളും രാജ്യതന്ത്രങ്ങൾ അരുൾചെയ്ത
മന്ത്രനാഥനെ കാണ്മാൻ ഭാഗ്യമാവുമോ മുനേ?
എന്തു ഞാൻ ചെയ്‌വൂ ഹരേ ബന്ധങ്ങളേറീടുന്നേൻ
ബന്ധുവത്സലാ! പരിത്രാഹിമാം ദയാനിധേ!
സകല ഭൂതങ്ങൾക്കുള്ളിൽ വാണീടും മഹാ പ്രഭോ?
സർവ്വഗാ! നിന്നെ പിരിഞ്ഞെന്ത് ഞാൻ ചെയ്‌വൂയിനി?
എത്രജന്മങ്ങൾ കഴിഞ്ഞെത്തുമോ പുത്രാ! നിന്നെ
പുത്രനായ് കാണ്മാൻ ഭാഗ്യം? മർത്ത്യരക്ഷകാ! ഹരേ!
മർത്ത്യനാമെനിക്കിപ്പോൾ ചിത്താനന്ദങ്ങളേകി
ഭക്തവത്സലാ! പരിപാലയാ കൃപാംബുധേ''!
ശുദ്ധനാം മഹാരാജൻ മാനസ്സുംവെന്തീടുമ്പോൾ

ഭക്തചിത്തത്തിൽ മോദമേററുവാൻ കുംഭോത്ഭവൻ
ബദ്ധമോദത്താൽ മണികണ്ഠനാം ഭഗവാൻെറ
തത്വങ്ങളെല്ലാം ചെമ്മേയരുളി തുടങ്ങിനാൻ.

''മന്നോർമണേ; ശുദ്ധ സാത്വികാ ഭൂപാലകാ,
ഇങ്ങിനെയെന്തേയിപ്പോഠം രോദനം തുടങ്ങുന്നു?
മുന്നമേ തവ സൂനവരും ചെയ്തവയെല്ലാം
ഇന്നു് നീ മറന്നിതോ മന്നവാ മഹാമതേ?
സർവ്വദാ സർവ്വത്തിലും സത്തായി മരുവുന്നോൻ
നിർവ്വാണൻ സ്വയംജ്യോതി അവ്യയൻ സച്ചിന്മയൻ
സർവ്വാനന്ദാവിർഭൂതമായുള്ള മണികണ്ഠൻ
നിർവ്വികാരാത്മാരാമൻ കൈവല്യ പ്രദൻ നിത്യൻ
ജനിക്കെന്നേതുമില്ല മരിക്കെന്നേതുമില്ല
ജനികളിൽ മറഞ്ഞുള്ളം വാഴുന്നോൻ ഭൂതനാഥൻ!
സത്യനാഥനാം ദേവൻ ലോകത്തെ രക്ഷിക്കുവാൻ
മർത്ത്യഭാവത്തിൽ മായാ വ്യാപിയായ് ജനിക്കയാൽ
നിന്നിലുമെന്നുള്ളിലും വാണ്ചരിതം വളർത്തുന്ന
മന്നവാ! മനസ്സിങ്കൽ മറഞ്ഞും മേവീടുന്നു!
ദേവമായയാലേവം മറയും ലോകങ്ങളും
ജീവജാലവും ചെമ്മേ മായയാ മേവീടുന്നു.
മായയാലാച്ഛാദനം ചെയ്യുമീലോകത്തിങ്കൽ
മായികമായ ഭാവം മാനവർ പേറീടുന്നു.
ദേഹികഠക്കെന്നും മായാമയമീ പ്രപഞ്ചത്തിൽ
മോഹവ്യൂഹത്തിൽ മുങ്ങാൻ കാരിയം വന്നീടുന്നു.
ഭൂപതേ, വിചാരിക്കിൽ താരകബ്രഹ്മത്തിനു്
രൂപവും നാമം ദേശം കാലങ്ങളില്ലാ നൂനം.

മന്നവാ! ഭവാൻ നിജ പൂർവ്വജന്മത്തിൽ ചെയ്ത
നിർമ്മരിയാദം ചെററ് ശേഷിച്ചിന്നിരിയ്ക്കയാൽ,
സത്യത്തെയറിഞ്ഞാലും പുത്രദുഃഖത്തിൽ തവ
ചിത്തവുമെത്തീടുന്നു ശക്തിയും കെട്ടീടുന്നു.
പിഞ്ചുകുഞ്ഞുങ്ങഠം ചിത്തമോടുവാൻ കൊതിക്കിലും
പിച്ചയായ് പാദംവെച്ചേ ഗമനം നടന്നീടൂ.
മന്ദം മന്ദമായ് ചെന്നു്നടന്നു് തുടങ്ങിയാൽ
വന്നിടും ഗതിവേഗം എന്നു്ഞാൻ ചൊല്ലേണമോ?
ഈവിധം ആരംഭത്തിൽ ഈശനെ സരൂപിയായ്
മായാ മഗ്നനാം നരനുള്ളത്തിലേററീടുകിൽ
നിർഗുണ സ്വയംജ്യോതിർ രൂപനിലെത്തീടുമേ
നിശ്ചയം സൗഭാഗ്യങ്ങഠം കൈവരും സത്തുക്കഠംക്കു്.

സ്വാമിയേ ശരണം അയ്യപ്പാ!

നിർമ്മമൻ ഭഗവാനെ നിഷ്ക്കാമ ചിത്തം തന്നാൽ
നിശ്ചയം ഭജിച്ചീടിൽ കൈവല്യം ലഭിച്ചീടും!
താരകപരബ്രഹ്മം അയ്യപ്പൻ നിഷ്ക്കാമർക്കു്
പാരമായ് എല്ലാമേകി പാലിച്ചുകൊണ്ടീടുമ്പോൾ
പാരിതിൽ കലിക്കുണ്ടോ കശ്മല ഭാവങ്ങളാൽ
കാലുഷ്യമേററീടുവാൻ നേരവും ലഭിക്കുന്നു?
പ്രീതനായ് ഭക്തന്മാർക്കു് തന്നെയും നല്കീടുന്നോൻ
സാരനാം ശാസ്താവെന്യേ ആരുണ്ടു് ലോകങ്ങളിൽ?
പാപജാലങ്ങൾ ദേവൻ ഭസ്മമാക്കിടും, പിന്നെ
പാരമായ് ഭക്തർക്കെല്ലാം ഏകിടും ദയാമയൻ!
പാപമോചനം വന്നാൽ ചിത്തശുദ്ധിയുമാവും
പാപാരി ബ്രഹ്മം തന്നിൽ ചേരുവാൻ കനിവേകും.
പാപമോചനം നൽകൂ! ദൈവമേ! ശ്രീ അയ്യപ്പാ!
പാരാതെൻ ശിരസ്സിങ്കൽ പാദങ്ങൾ ചാർത്തൂ ഹരേ!
പാരമായിവന്നുള്ളിൽ പാപങ്ങളേറിടുമ്പോൾ
സാരമായ് പാദങ്ങളാൽ മർദ്ദനം ചെയ്യേണമേ!
നിർവ്വാണം നേടാൻ; നമ്മൾ ബ്രഹ്മത്തിൽ ചേർന്നീടുവാൻ
നിർവ്യാജം നിഷ്ക്കാമത്താലയ്യനെ ഭജിക്കേണം.
നിർവ്യാജ മനങ്ങളിൽ ദൈവമാമയ്യപ്പനും
ദിവ്യാനന്ദങ്ങൾ ഏകും, ആലയം ചമച്ചീടും.
മണ്ണിങ്കലുയർത്തീടുമാലയങ്ങളേക്കാളും
മന്മഥവൈരി സുതൻ ഭക്തമാനസ്സങ്ങളിൽ
തന്നുടെ നിലയനം കാണ്മതും മഹാഭാഗ്യം!
ധന്യരായ് മരുവുന്നോർ അയ്യപ്പദാസ്സന്മാരും.
വന്ദ്യനാം മഹാമൂർത്തി താരക പരംപൊരുൾ
എന്നുമേ മനുജർക്കു് സൗഭാഗ്യമേകീടുവാൻ
ധന്യമാം നവാക്ഷരി ഒന്നതിൻ സേവമൂലം
മണ്ണിതിൽ വസിക്കുന്നോർക്കെളുതെന്നോതീടുന്നേൻ.
നിർണ്ണയം മനുകുലജാതന്മാർ കലൗ സദാ
നിർണ്ണയിച്ചുള്ളം പേറീടേണമേ നവാക്ഷരി.

## അഗസ്ത്യോപദേശം

### (കർമ്മയോഗം)

ഭൂപതിക്കുള്ളം തന്നിൽ വെളിവേകിടുന്നേരം
താപസ്സൻ പാദങ്ങളിൽ കുമ്പിട്ടാൻ മഹാരാജൻ.
താണുവീണെഴുന്നേററ പാണ്ഡ്യനും മുനിയോടു്
ഈണത്തിലപേക്ഷിച്ചാൻ ''മാമുനികുലോത്തമാ!

സ്വാമിയേ ശരണം അയ്യപ്പാ!

ആദ്യന്തവിഹീനനാം വേദ്യനല്ലാതാം ദേവൻ
സാക്ഷിഭൂതേശൻ സകലജഗദാധാരഭൂതൻ ദേവൻ
എന്നുടെ ഭവനത്തിൽ പുത്രനായ് വസിച്ചതിൻ
മുന്നിലായുണ്ടോ മററ് ഭാഗ്യങ്ങൾ മഹാമുനേ?
സർവ്വശക്തനാം പരബ്രഹ്മത്തെ പുത്രത്വത്തിൽ
ഉർവ്വിയിൽ ലഭിച്ചീടിൽ ശേഷമായ് പാപൗഘങ്ങൾ
വേറെയായ് നിന്നീടുമോ പൂജ്യനാം മഹാമുനേ?
ഏറെയായവരും ചെയ്യൂ പാപവാരണത്തിനായ്.
സച്ചിദാനന്ദൻ തൻെറ ദർശനം ലഭിക്കുമ്പോൾ
ഭസ്മമായിടും പാപജാലങ്ങളെന്നുള്ളോരു
വേദസമ്മതമിപ്പോൾ ദൂരെയായ് ഭവിക്കയോ?
വേറിടാൻ ദുഖങ്ങളെ പാരാതെയോതേണമേ.
ഇങ്ങിനെ നോക്കീടുമ്പോൾ വേദരൂപനാം നാഥൻ
മോദമായ് മമാലയേ നന്ദന ഭാവം പൂണ്ട്
ആറുരണ്ടബ്ധം വാണ നേരത്തു് മമ പാപം
പോവാതായ് ഭവിച്ചതിൻ ഹേതുവുമോതേണമേ!

ഭൂപാലവീരൻെറ പംക്തികൾ കേട്ടടൻ
മാമുനിപുംഗവനോതിനാൻ മെല്ലവേ.
ഗന്ധർവ്വരാകിലും കിന്നരരാകിലും
യക്ഷരക്ഷോവർഗ്ഗ ദേവന്മാരാകിലും.
പാതാളലോകേ വസിക്കുമസുരരും
ഭൂതലേമേവും മനുജരെന്നാകിലും,
പ്രാരാബ്ധ കർമ്മഫലങ്ങൾ ഭുജിക്കുവാൻ
പോരുമേ സംഗതി വീരനാം മന്നവാ.
ദേവദേവേശനാം ശ്രീഭൂതനാഥനെ
ഭൂപതേ, നീയും നിനച്ചതോയീശനായ്?
ഭാവസ്വരൂപനാം നാഥനെ നീ മുദാ .
ഭാഗ്യനിധേ, നിജ പുത്രനായ് കാൺകയാൽ
പുത്രവാത്സല്യമെന്യേ പരബ്രഹ്മത്തെ
ചിത്തേ ധരിച്ചതോ പന്തള മന്നവാ?
ത്വൽ പ്രജാവൃന്ദവും മററുള്ളവർകളും
കണ്ടാർ മണികണ്ഠം ത്വൽപുത്രനായ് തദാ.
ആകയാൽ മന്നവാ! നിങ്ങൾ സമസ്തരും
ഭൂതേശനെ ദേവഭാവേന കണ്ടതോ?
വന്നീലവർക്കും ഭവാനും പരബ്രഹ്മ
തന്മയീഭാവം ഭഗവാനിൽ ഭൂപതേ!
വന്നുചേർന്നു രാഗഭാവങ്ങൾ പുത്രനിൽ

വന്നു ഭവിച്ചിതു പിന്നെയും പാപങ്ങൾ!
അന്നു് ഞാൻ ചൊന്നതൊന്നോർത്തു് ഭഗവാനെ
ഒന്നു് നീ മാനസേ കല്പിച്ചിരുന്നെങ്കിൽ
ഒന്നുപോലും തവ പാപങ്ങൾ ബാക്കിയായു്
വന്നീടുവാനും ഇടമില്ല മന്നവാ!
പാപവിനാശനാത്ഥം ഭജിച്ചീടാതെ
താവക പാപങ്ങളെങ്ങിനെ പോയു്വരും?
ത്വത് കുലാചാര്യനാം ദേശികനുള്ളത്തിൽ
ത്വത് സുതനെ ബ്രഹ്മരൂപിയായു് കാൺകയാൽ,
ശ്രീമണികണ്ഠനും മോദേന പുത്രൻെറ
ദീനതയെല്ലാമൊഴിച്ചതോർത്തീടെടോ.
ശ്രീമണികണ്ഠൻെറ സാരാംശമൊക്കവേ
ധീമാനാം ദേശികൻ മുന്നം ശ്രവിച്ചപ്പോൾ
ശിഷ്യനല്ലാതുള്ള ദൈവിക ഭാവത്തിൽ
നിശ്ചയിച്ചുള്ളത്തിൽ പ്രാർത്ഥിച്ച കാരണം
തന്നുടെ പാപങ്ങളെല്ലാമകററുവാൻ
അന്നു് തന്നെ ഗുരു പ്രാപ്തനായു് മന്നവാ.
തന്നുടെ പൈതലാം ബാലകൻ കാനനേ
അന്നു് പുലിപ്പാലിനായുടൻ പോകുമ്പോൾ
വന്നു് കൂടീടുമോ സംഗതിയെന്നു് നീ
തന്നുടെയുള്ളിൽ നിരൂപിച്ചതില്ലയോ?
കണ്ട മുഹൂർത്തത്തിലാര്യനാമാചാര്യൻ
ബ്രഹ്മത്വ ഭാവങ്ങളുള്ളം നിനച്ചതേ.
രണ്ടുപേരും കണ്ട രീതികളോർക്കുകിൽ
രാഗ വൈരാഗ്യാദി കണ്ടിടാം മന്നവാ.
ത്രേതായുഗത്തിങ്കലാര്യനാം കോസലൻ
പ്രീതനായു് പുത്രനായു് രാമനെയോർക്കയാൽ,
സത്പുത്ര ലാളനാശ്ലേഷം വെടിഞ്ഞപ്പോൾ
സത്യവാൻ പംക്തിരഥനും തപിച്ചില്ലേ?
പുത്രനെന്നാകിലും നാഥനെയുള്ളത്തിൽ
സത്യസ്വരൂപനായു് കാണായ്ക കാരണം
പൃഥ്വീസുരൻ തൻെറ ശാപം തടുക്കുവാൻ
പൃഥ്വീപതിക്കെളുതായില്ല മന്നവാ!
പുത്രനാമം നിജ വക്ത്രത്തിൽ ചിത്രമായു്,
പൃഥ്വിപതി നിജ ചിത്തത്തിൽ തപ്തനായു്,
പുത്രവിയോഗേന കായം വെടിയുവാൻ
സുമിത്രാ പതിക്കും ഗതിവന്നു മന്നവാ!
യാഗാദി ദാനധർമ്മങ്ങൾ നിമിത്തമായു്

രാജാ ദശരഥൻ പ്രാപിച്ചു സ്വർഗ്ഗവും;
എങ്കിലും സത് പിണ്ഡദാനത്താലല്ലയോ
പംക്തിരഥന് വൈകുണ്ഠം ലഭിച്ചതും!
തുംഗനെന്നാകിലും രാഗാദി മൂലമായ്
സങ്കടമന്ന് ഭവിച്ചതിൻ കാരണം
തങ്കലെക്കാമങ്ങൾ കൈവെടിഞ്ഞീടുവാൻ
ചിന്തവരിക്കാതിരിയ്ക്കയാൽ ഭൂപതേ.
ഭാർഗ്ഗവരാമനും ശ്രീരഘുരാമനും
രോഹിണിസൂനു ബലരാമവീരനും
മാനിനിമാർ മനച്ചോരനാം ദ്വാരകാ—
നാഥനാം കായാംപൂവർണ്ണനും കാണുകിൽ;
തീർത്ഥപാദന്മാർ അവരെങ്കിലും പോയ്
പുണ്യതീർത്ഥങ്ങളാടീലയോ നരപുംഗവാ?
ആകയാൽ ഗാത്രം ധരിപ്പവരേവരും
കാമംവെടിയണം വൈരാഗ്യമാളണം.
നിഷ്ക്കാമ കർമ്മങ്ങൾ തന്നെ നിനച്ചെന്നാൽ
ഉൾത്താരിലാനന്ദ ദീപം തെളിഞ്ഞിടും.
രൂപിയായ് ആകാരരൂപിയായ് സത്ഗുണം
പാരാതെ നിത്യം ഭജിപ്പവർ മാനസ്സം
പാരാതരൂപിയാം ബ്രഹ്മത്തിൽച്ചേരുമ്പോൾ
തീരുമവർ ജനി മൃത്യു ദോഷങ്ങളും
മുക്തിക്ക് ഹേതുവായ് ഭക്തിഭവിക്കുമ്പോ—
ളെത്തീടും രാഗാദി ദോഷങ്ങൾ സർവ്വവും.
ഭൂമിയിൽ നാഥൻ അയച്ച ശരം ചെന്ന്
സ്ഥാനം പതിച്ചുള്ള സ്ഥാനത്ത് ചാരുവായ്
നാഥൻെറ യാലയമൊന്ന് ചമയ്ക്കെടോ,
മേലിലീലോകങ്ങളിൽ ശാന്തിയാളുവാൻ.
നേരോട്ട് ക്ഷേത്രത്തിൽ ദേവപ്രതിഷ്ഠയും
വേഗേന സ്വാദ്ധ്യായവും അഗ്നിഹോത്രവും
പിതൃബലിപൂജകൾ ഭൂതബലികളും
അന്നദാനങ്ങളുമാദിയായ് അഞ്ചായ
പഞ്ചമഹായജ്ഞമൻപോട്ട് ചെയ്യണം
പഞ്ചഭൂതേശ്വര പ്രീതിയേറീടുവാൻ.
പിന്നീട് തൻമനം ചിത്തജാരി സൂനു.
തന്നിൽ രമിപ്പിച്ച് വാഴ്കെടോ സൗഖ്യമായ്;
വന്നീടുമപ്പോൾ നിനക്ക് സൗഭാഗ്യങ്ങൾ
വന്നുകൂടീടുമേ ജന്മാന്ത മോക്ഷവും.
ആചാര്യപൂജ പിതൃക്കൾ തൻ പൂജയും

ആചാരമായുള്ള ദേവതാ പൂജയും
ആതിഥ്യപൂജകൾ ആത്മപൂജ ഇദി
ആചാരമോട്ടടൻ പാലിച്ചുകൊള്ളണം.
ഇങ്ങിനെയുള്ളതാം പഞ്ചമഹാപൂജ
ചഞ്ചലമെന്യേ ഗൃഹസ്ഥനാൽ ചെയ്യണം.
നാലാശ്രമങ്ങളിൽ ശ്രേഷ്ഠം ഗൃഹസ്ഥമായ്
മൂലോകനാഥനും ചൊന്നതു് ഇതുമൂലം.
ധർമ്മാനുഷ്ഠാനം നിനയ്ക്കുവാൻ ഏവർക്കും.
സന്മതേ! നന്നു് ഗൃഹസ്ഥാശ്രമമെടോ.
ധർമ്മേണ മാർഗ്ഗേണ ഭൂമിയിൽ വാഴുന്ന
സന്മതികൾ ചിത്തേ നാഥൻ വസിച്ചിടും.
മന്നവാ, ഓതുകിൽ ദേവാലയങ്ങളായ്
സന്മതികൾമനം എന്നു് വന്നീടുമേ.

## തിരുഗയാബലി

ഇങ്ങിനെ താപസ മൗലികുംഭോത്ഭവൻ
ചൊന്നപ്പോൾ സമ്മോദപൂർവ്വമായ് രാജനും
ഭൂമിയിൽ വീണു് നമസ്ക്കരിച്ചാനന്ദ–
ബാഷ്പാശ്രുപൂർണ്ണനായ് സാദരമോതിനാൻ;
''സമ്മോദരൂപിണേ, താപസോത്തംസമേ!
സമ്മോദമായ് തിരുവുള്ളം കനിഞ്ഞുടൻ,
ബ്രഹ്മാദിസ്സേവിതനായ ശ്രീരാമന്റെ
സമ്മാനിതനായ താതൻ ദശരഥൻ,
എങ്ങിനെ പിണ്ഡാദി മംഗളകർമ്മത്താൽ
ബ്രഹ്മസായൂജ്യം ലഭിച്ചെന്നു് ചൊല്ലിടൂ,
അച്ചരിത്രം ശ്രവിച്ചീടുവാൻ മാനസ്സം
വ്യഗ്രം കൊതിക്കുന്നുമെന്നു മോതീടുന്നേൻ.''
ഏറിയ മോദേന കുംഭസമുത്ഭവൻ
ഭൂതേശ ഭക്തനാം പാണ്ഡ്യനോടോതിനാൻ,
''ക്ഷത്രിയോത്തംസമേ! ദുഷ്ടകുലാന്തകൻ
ദുഷ്ടനാം പംക്തിമുഖനെയും കൊന്നഥ
ശിഷ്ടനാം സോദരൻ സൗമിത്രിതാനുമായ്
തുഷ്ടികലർന്നുടൻ വല്ലഭയോടുമായ്,
സുഗ്രീവമുഖ്യരാം വാനരന്മാരുമായ്
ദശഗ്രീവസോദരൻ രാക്ഷസനും ചേർന്നു്,
വീരാദിവീരനാം മാരുതിയോടുമായ്

പാരാതയോദ്ധ്യയിൽ വന്നഭിഷേകവും
ശ്രീരാമദേവനും മോദേന കൈക്കൊണ്ട്;
ഭൂലോകഭാരം നടത്തി ലോകങ്ങൾക്കും
മാനവന്മാർക്കുമാനന്ദങ്ങളേകുമ്പോൾ,
ഭൂമിയിൽ ഭൂതികളേറി ദിനേ ദിനേ;
ശ്രീരാമദേവനും പ്രീതനായി തുലോം.
ഭാമിനിരത്നമാം മൈഥിലി താനുമായ്
മാതൃജനത്തൊടും ഭ്രാതാക്കളും ചേർന്ന്
ഭൂമിയിൽ ശ്രീഭൂതിയേറി വിളയുവാൻ
ഇക്ഷ്വാകുപുംഗവൻ തീർത്ഥങ്ങളാടിപോൽ.
ഭൂവിതിൽ കേൾവിയേറീടുന്ന തീർത്ഥങ്ങൾ
ഈഷലെന്യേയാടി വാഴും ദശാന്തരേ;
മേദിനീവല്ലഭൻ ഭാരതവർഷത്തിൽ
പഞ്ചദേശങ്ങളും പഞ്ചതീർത്ഥങ്ങളും
സഞ്ചരിച്ചെത്തി പ്രസിദ്ധം ഗയ തന്നിൽ.
തന്നുടെ പിതൃക്കൾക്ക് സായൂജ്യമേകുവാൻ
പുണ്യാധി പൂർണ്ണമായീടും ഗയാ തീർത്ഥം
വന്നുടനാടിയും പിണ്ഡം സമർപ്പിച്ചും
എന്നുമേ സത്തുക്കൾ ധന്യരായീടുന്നു.
ഗയയിൽ ഗമിക്കയും സ്നാനങ്ങൾ ചെയ്കയും
പരിചിൽ പിതൃക്കൾക്ക് പിണ്ഡങ്ങൾ വെയ്ക്കുയും,
തെളിവോട് ചെയ്യുന്ന നേരം പിതൃക്കൾ
വന്നരികെ ഭുജിക്കുമാപിണ്ഡങ്ങൾ ഭൂപതേ.
പാരാതെ നേരിൽ ഭുജിക്കുന്ന പിണ്ഡത്തെ
സാരമാമാമപിണ്ഡാഖ്യേനയോതിടും.
ആമപിണ്ഡം മുദാ ഉണ്ടുടൻ പൂർവ്വികർ
ഭൂമിപതേ ബ്രഹ്മലോകം ഗമിച്ചിടും!
പാരിതിൽ ഖ്യാതിയേറുന്ന ഗയാശ്രാദ്ധം
പാരാതനുഷ്ഠിച്ച് പോരുമക്കാലത്ത്;
പാരാതെ രാഘവൻ സകലം ഗമിച്ചുടൻ
പാരമാനന്ദേന തീർത്ഥവുമാടിപോൽ.
ശുദ്ധയാം ഫൽഗു തൻ തീരേ വിളങ്ങുന്ന
ഉത്തമമാം വടവൃക്ഷവും ലക്ഷ്മീശൻ—
തൃപ്പാദപുഷ്പങ്ങളെയും തൊഴുതുടൻ
ഉൾപ്പൂവിലാനന്ദമേറി ദയാമയൻ.
രാഘവചേഷ്ടിതം കണ്ടു് മാതാക്കളും
സോദരവീരരും വീണു വണങ്ങിനാർ.
അങ്ങിനേ മൈഥിലി പുഷ്പിണിയാകയാൽ

സ്വാമിയേ ശരണം അയ്യപ്പാ.

ക്രോശദൂരത്തവറ മാറിനിലകൊണ്ടോറ.
രാമചന്ദ്രപ്രഭു സ്നാനവുമാർന്നുടൻ
ആമപിണ്ഡംവെച്ച് താതനെ കാംക്ഷിച്ച്
ഏറിയനേരം കഴിഞ്ഞുനോക്കുമ്പൊഴും
താതനുണ്ണാൻ വന്ന് കാണാതിരിക്കയാൽ,
ഏറെയായ് ദണ്ഡം നിനച്ചം വലഞ്ഞതി
രാഘവചിത്തവും ഏറെനുറുങ്ങിതേ!
താരാർമകറ നിജ കാന്തനെ ചിത്തത്തിൽ
ധ്യാനിച്ച് താതനായ്, തൊട്ടുകൂടായ്കയാൽ,
മണ്ണിനാലുള്ളോരു പിണ്ഡവും വെച്ചുടൻ
ദൂരത്ത് മാറിനിന്നാറ സതീരത്നവും.
പാതിവ്രത്യം നിജ ജീവനായ് പാലിക്കും
ജാനകീദേവിയാൽ വെച്ചതാം പിണ്ഡത്തെ
വേഗേന്യാത്മരൂപിയാകും ദശരഥൻ
മോദേന വന്ന് ഭുജിച്ച് രമിക്കയാൽ,
രാജീവലോചനൻ ചാരത്ത് മന്നവൻ
പാരാതെ വന്നില്ല; മന്നവാ! കേളെടോ.

കർമ്മത്തിനാകിലും ദേവിതൻ കർമ്മങ്ങറ
മർമ്മത്തിലേശിപോൽ ഭൂപതീ രത്നമേ.
ആചാരപൂർവ്വം രഘുവരൻ നൽകിയ
ആമപിണ്ഡം പിതാവേൽക്കാതെ വന്നപ്പോറ,
മററുള്ളവർ ചെയ്ത പിണ്ഡങ്ങളെ നിജ
ഉററവർ വന്നുടനുണ്ണുന്ന കണ്ടപ്പോറ,
ഏററമായ് ഉള്ളത്തിൽ താപങ്ങറ കോപങ്ങറ
ഏററു വശംകെട്ടു രാഘവൻ ദുഃഖേന.
കോപാനലൻ നേത്രമങ്ങ് നിറഞ്ഞുപോയ്,
കോദണ്ഡപാണിദ്വയങ്ങറ വിറച്ചുപോയ്,
കോപിച്ച് ക്രുദ്ധമായ് മാതാവ് തന്നോട്
ചോദിച്ചു രാവണകാലനാം രാഘവൻ;
''എന്ത് മാതാവേ മമ താതനെത്താത്ത—
ചിന്തിതം? അമ്മയധർമ്മങ്ങറ ചെയ്തുവോ?
കണ്ടതില്ലേ മററ് മന്നവരാത്മാക്കറ
വന്ന് പിണ്ഡം ഭുജിച്ചീടുന്നതമ്മയും?
താതേച്ഛ പൂച്ഛിച്ച് മാതാവ് ജീവിച്ച—
ഹേതുവോ? താതൻ വരാതിരുന്നീടുവാൻ?
മൽപിതാവിന്ന് വൈകുണ്ഠം ലഭിക്കുവാൻ
കർമ്മങ്ങറക്കായ് മാം ബന്ധമില്ലായ്കയോ?

ചൊല്ലുകെൻ മാതാവ് കൈതവമുണ്ടെങ്കിൽ
വല്ലാതെയുള്ളം തപിക്കുന്ന മാതാവേ!''
കോപിച്ച് നന്ദനൻ ഏവമായ് ഓതുമ്പോൾ
വേപഥു ഗാത്രയായ് അമ്മയുമോതിനാൾ;
''എന്തെൻ മകനേ! കുമാരാ! നീയീവിധം
വെന്തുരുകീടുന്ന വാണികളോതുവാൻ?
ചിന്തയെന്യേ മമ മാനസ്സം ഭ്രാന്തമായ്
സംഭ്രമിച്ചീടുന്നതു് കാണ്മതിൻ മോഹമോ?
സന്തതം പാതിവ്രത്യം പുലർത്തീടും എ—
ന്നന്തരംഗം പുത്രാ വെണ്ണീറതാവുന്നേ!
ഉണ്ണിയെണ്ണി സത്യമോതിടാം നന്ദനാ,
പൊന്നുണ്ണിക്കായി ഞാൻ ഏതു നേരത്തിലും
വെണ്ണീറതാകുവാനും ഭണ്ഡമില്ലാത്ത
നിന്നുടെ അമ്മയിൽ തിന്മ കല്പിക്കൊല്ലേ!
നിന്നുടെ താതനെന്യേ മമ മാനസ്സം
തന്നിലിന്നേവരെ വന്നില്ലൊരന്യരും;
പത്തു് ദിഗന്തവും വിഷ്ടപേശൻ താനും
തൊട്ട് ഞാൻ സത്യത്തെയോതുന്നേൻ നന്ദനാ!
നിന്നാണെ സത്യത്തെ ചൊല്ലിന്നിവൾക്ക നീ
നന്നായി ആനന്ദമിന്നു് നൽകീടണേ!
വന്നീടുകില്ലൊരപരാധമെന്നുടെ
ഉണ്ണിക്ക മററവർക്കാർക്കും ഒരിക്കലും!
അഷ്ടദിക് പാലരും സൂര്യചന്ദ്രന്മാരും
മുട്ടാതെ യെന്നുടെ കർമ്മങ്ങൾ കണ്ടവർ;
വിട്ടിടായെന്നെയൊരിക്കലും സത്പാന്ഥ
തെററുചെയ്തിട്ടുള്ള കാരണമുണ്ടെങ്കിൽ!
തെററിനെ കുററമെന്യേ മുദാ ശിക്ഷിക്കും
വിഷ്ടപേശൻ മമ നന്ദനനെപ്പൊഴും
സവ്വഭൂതങ്ങളെയും നിജ ദൃഷ്ടിയാൽ
സവ്വദാ രക്ഷിച്ച് ശിക്ഷിച്ചു മേവുമ്പോൾ,
ഉവ്വിയിലാർക്കാനുമാവതോ നന്ദനാ
കൈതവമേതുമൊളിച്ചുകൊണ്ടീടുവാൻ?
പിന്നെ. ഞാൻ നിന്നെ ജഠരത്തിൽ താങ്ങുക
ഒന്നിനാൽ മാത്രമാവും മമ വാണികൾ
തിന്മകൂടാതിന്നു് ചൊല്ലുവാൻ ഹേതുക്കൾ;
നന്മതേ! എൻമൊഴി സത്യമത്രേ തുലോം!
സർദേവേശനാം ശ്രീധർമ്മശാസ്താവ്
സവ്വമെൻ കർമ്മത്തിനും സാക്ഷിയായിടും!

സ്വാമിയേ ശരണം അയ്യപ്പാ!

കൈതവഹീനമെൻ വാണികരം കേരംക്കെടോ
കൈവെടിഞ്ഞീടൊലാ മാതാവ് തന്നെ നീ!
സത്യം കുമാരകാ! സത്യമെൻ ശാസ്താവേ!
സത്യമെന്നുണ്ണിയാണെ മമ നന്ദനാ!
ഇങ്ങിനെ സത്യങ്ങളോത്തുമ്പോരം മാതാവ്
തന്നുടെ ഭാവം പകർന്നതു് കണ്ടുടൻ
രാമചന്ദ്രൻ നിജ മാതൃപാദങ്ങളിൽ
സാഷ്ടാംഗമായി പ്രണമിച്ചുകൊണ്ടുടൻ
മാപ്പിരന്നീടിനാൻ; മാതാവുമപ്പൊഴേ
വാത്സല്യപൂർവ്വം പുണർന്നാരം മകനെയും.
മാതാവ് സസ്മിതം തൂകുന്ന വേളയിൽ
ദാശരഥി നിജ ചിത്തത്തിൽ മോദേന
ദാസൻ മഹാ ഭക്തനാകും പ്രഭഞ്ജനാ—
സൂനവേയും വേഗമോർക്കും ദശാന്തരേ;
രാമ രാമേതി പ്രചണ്ഡമായ് ഘോഷിച്ച്
വായുതനയനും ശ്രീരാമപാദത്തിൽ
വേഗേന പ്രത്യക്ഷനായി നമസ്ക്കരിച്ചാ—
രുഢമോദേന സിന്ധു സലിലത്താൽ
ശ്രീരാമപാദാര യുഗ്മങ്ങളിൽ അതി—
ഭക്ത്യായഭിഷേകമങ്ങു് കഴിച്ചുടൻ;
സേവിച്ചു് തീർത്ഥവും സാവധാനം ദേവ—
പാദങ്ങളിൽ കരംചേർത്തു് പറഞ്ഞുടൻ.
''തമ്പുരാനേ! തവ കാരുണ്യമുണ്ടെങ്കിൽ
അൻപോടടിയനു് സാധ്യങ്ങരം സർവ്വവും;
അംഗുലീയം തിരുമന്ത്രേണയേററപ്പോരം,
വൻപാർന്ന സാഗരം ചാടികടക്കുവാൻ,
ഘോരനാം രാവണസന്നിധി പൂകുവാൻ,
ചോരൻെറ കണ്ഠത്തിൽ പത്തിലും കുത്തുവാൻ,
ആരാമമെല്ലാം കണക്കെ മുടിക്കുവാൻ,
സീതയാം മാതാവിൻ പാദങ്ങരം കാണുവാൻ,
ചാരുവാം രാമകഥാമൃതമോതുവാൻ,
സാധുവാം ദേവി തൻ സങ്കടം പോക്കുവാൻ,
ലങ്കയെല്ലാം ചുട്ടു് ചാമ്പലാക്കീടുവാൻ,
വങ്കനാം രാവണപുത്രനെ കൊല്ലുവാൻ,
ആശരവംശമൊടുക്കുവാൻ രാവണ
മാനസ്സം താപേനയേററം നിറയ്ക്കുവാൻ,
മൈഥിലീ ദേവി തൻ ചൂടാരത്നമൻപോട്
മൈഥിലീ കാന്തൻെറ പാദങ്ങരം ചേർക്കുവാൻ,

സ്വാമിയേ ശരണം അയ്യപ്പാ!

ഈരേഴ്ലോകം നിറഞ്ഞു വിളങ്ങീടും
ശ്രീരാമദേവൻെറ ചേവടി പൂകുവാൻ,
കമ്പഹീനം കഴിവായതിന്നോർക്കുമ്പോൾ,
തമ്പുരാൻ പാദമെൻ മൗലിയിൽ ചേർക്കുന്നേൻ!!
തമ്പുരാനേ! തവ ദാസനാമെന്നെയും
അൻപാന്ന് സന്തതം പാലിക്കു, ദൈവമേ!''
ശ്രീഹനുമാൻ മഹാശക്തൻ മരുത് സുതൻ
ശ്രീരാമനെന്യേ ചിന്തയില്ലാത്തവൻ,
ശ്രീരാമദേവനോടീവിധം ചൊല്ലുമ്പോൾ
ശ്രീരാമനും വായുപുത്രനെ പുൽകിനാൻ
മുഗ്ദ്ധവിലോചനൻ ഉത്തമനാം നിജ
ഭക്തനെ മാറോടണച്ചരുളീടിനാൻ;
''വീരാ! മഹാമതേ! ധീരനാകും ഭവാൻ
പാരാതെ താതനെ കൊണ്ടുവന്നീടെടോ.
ധന്യനാകും മമ താതനെങ്ങാകിലും
വന്ദനീയനെന്നെ നീ കൂട്ടി വരേണമേ!''

ഇങ്ങിനെ രാമേരിതം കേട്ട് മാരുതി
തിങ്ങിനെ ഭക്ത്യാ വണങ്ങി പാദങ്ങളിൽ.
ദിവ്യദൃഷ്ട്യാ ഭൃശം കണ്ടാൻ ദശരഥ
മന്നൻെറ വാസസ്ഥലത്തെയും മാരുതി.
രാമ—ദ്വയാക്ഷരമന്ത്രം മുഴക്കിനാൻ
ധീമാൻ പ്രഭഞ്ജനൻ അമ്പരേ ചാടിനാൻ!
മേഘമാർഗത്തെയും ലംഘിച്ചരക്ഷണാൽ
മേഘനാദാരി ഭ്രാതാവിൻ മഹാ ഭക്തൻ;
വായുസുതൻ വായുവേഗേന നാന്മുഖ
ലോകവും പ്രാപിച്ച് കൈവണങ്ങീടിനാൻ.
സൃഷ്ടി കർത്താവിൻെറ പാർശ്വേ വിളങ്ങിടും
സൃഷ്ടി സ്ഥിതി ലയ നാഥൻെറ താതനെ
ദിവ്യനാം മാരുതി കണ്ട് വണങ്ങിയും
ഭവ്യമായ് നാന്മുഖനോടങ്ങനുജ്ഞയും
വൈകാതെ കൈക്കൊണ്ട് ഭൂപനെ സ്കന്ദത്തിൽ
കൈതവഹീനമിരുത്തി സമീരണ—
വേഗത്തിൽ ശ്രീരാമ പാർശ്വമിരുത്തിനാൻ
ശ്രീ ഹനൂമാൻ മഹാസിംഹ പരാക്രമൻ!!!
തന്നുടെ താതനെ കണ്ടതികാംക്ഷയാ
ധന്യപാദങ്ങളിൽ രാഘവൻ വീണപ്പോൾ
മാതാക്കളും നിജ ഭ്രാതാക്കളും മുദാ

സ്വാമിയേ ശരണം അയ്യപ്പാ!

താതപാദങ്ങളെ വന്ദിച്ചു് മേവിനാർ.
കായം വെടിഞ്ഞോരു കോസലേന്ദ്രൻ നിജ
ബാലരേയും ഭാര്യമാരെയും കണ്ടുടൻ
ചാതുര്യമേറുന്ന വാണികരം മോഹന—
രൂപത്തിലേവം പറഞ്ഞു തുടങ്ങിനാൻ:—
''രാഘവാ! മത് പ്രാണ നന്ദനാ! നിന്നുടെ
മായയിലാരുണ്ടു് വീഴാതിരിപ്പതു്?
താരക ബ്രഹ്മമെന്നാലും ഭവാനെ ഞാൻ
മാനുഷ്യഭാവേന പുത്രനായ് സന്തതം
ലാളിച്ചു് മേളിച്ചു് വാസം നിനയ്ക്കയാൽ
മോഹം നമുക്കടങ്ങീല ജഗത്പതേ!
ആകയാലാഹന്ത സംസാര നാശവും
ആഗമിച്ചീലാ മമ പ്രാണ വത്സലാ!
ദേഹം നിമിത്തമായ് മോഹമുണ്ടായ് വരും
മോഹമല്ലോ മോക്ഷ ശത്രുവും ശ്രീപതേ!
എന്നതുകൊണ്ടു് ഭവാനെ ഞാൻ ബ്രഹ്മമായ്
നന്നായ് വിചാരിച്ചു് വന്ദിച്ചുകൊള്ളുന്നേൻ.
ജന്മനഷ്ടങ്ങളും കർമ്മനാശങ്ങളും
നിർമ്മലാ! എന്നിൽ കനിഞ്ഞരുളീടണേ!
നിന്നുടെ പിണ്ഡത്തെ വന്നു് ഭുജിക്കാത്ത
തെന്തന്നറിയും ഭവാനെന്നിരിക്കലും,
മററുള്ളവർക്കതു് ബോധ്യമായീടുവാൻ
കുററമേറോതിടാം മത് പ്രിയ നന്ദനാ!
നിന്നുടെ ശക്തിയാം ജാനകി മാനുഷി—
തന്നുടെ ഭാവത്തിൽ പുഷ്പിണിയെങ്കിലും
ധന്യയവരം എനിക്കേകിയ മൃത്പിണ്ഡം
പങ്കജാക്ഷാ! ഞാൻ ഭുജിച്ചുവെന്നോതുന്നേൻ.
നീയും തവ ശക്തിയാം ജാനകീദേവിയും
മാനസ്സേ തുല്യരായ് ഞാൻ നിനച്ചീടുമ്പോരം
ഉണ്ടായ്‌വരാ രണ്ടു് പക്ഷമങ്ങുള്ളത്തിൽ
ഉണ്ടായ്‌വരും സർവ്വഭാഗ്യങ്ങരം നന്ദനാ!
നന്നായ് വയർ നിറഞ്ഞുള്ളവനെങ്ങിനെ
രണ്ടാമതും വന്നു് ഉണ്ടു്കൊണ്ടീടുന്നു?
നിന്നുടെ മാതാവ് കൌസ്സല്യ തന്നെയും
നിർണ്ണയിക്കേണമേ നിർദ്ദോഷിയായ് മുദാ
ഇന്നവരം തന്നോട് തുല്യയായ് നാരിമാർ
മൂന്നു് ജഗത്തിലും ഇല്ലെടോ സത്യമായ്!
ഏകപതീവ്രതയാം നിജ മാതാവ്

മാമക പത്നിയായ് വന്നതും ഭാഗ്യമാം!
സ്ത്രീജിതനായൊരെനിക്ക് നിൻ മാതാവിൻ
പാതിവ്രത്യങ്ങളിൽ ഭക്തിയുമുണ്ടെടോ!
ദോഷലേശം പോലുമേശാത്ത യോഷയാം
സ്വാധീമണിയെ നീ വന്ദിച്ചു കൊൾകെടോ.''
ഇത്ഥം പറഞ്ഞു ദശരഥ ഭൂപനും
ബദ്ധമോദം രാമചന്ദ്രം വണങ്ങിനാൻ.
താതേരിതം ശ്രവിച്ചേവരും പ്രീതരായ്
ശ്രീരാമദേവനെ ഉള്ളം നിനസ്സുമ്പോൾ,
പിന്നീടൊരു ജന്മമേശാതെ താതനെ
ധന്യൻ വരങ്ങളുമേകി കനിഞ്ഞു തേ!
നാനാജനങ്ങളും നോക്കിനിൽക്കെത്തന്നെ
രാജാവ് തന്നുടെ പ്രാണനും മേല്പോട്ട്
പ്രീതിപൂണ്ടേററം ഉയർന്നു രാമധ്വനി
ജാതമോദം ജപിച്ചീടിനാരേവരും.
രാജാ ദശരഥൻ ജന്മവിഹീനനായ്
പ്രീതനായ് ബ്രഹ്മപാദം പുക്ക് മേവിനാൻ!

പ്രീതനായെങ്കിലും ലോകർക്കറിവിനായ്
രാഘവൻ താനുമന്നേകി ഒരു ശാപം.
മേലിലിനി ആമപിണ്ഡങ്ങൾ നേരിലായ്
ആരും ഭുജിക്കാതിരിക്കുവാൻ സംഗതി
ഇന്ന് തൊട്ടുണ്ടാം പിതൃക്കൾക്കിനിയെന്ന്
മംഗളശീലൻ വചിച്ചു ശാപങ്ങളും!
ശുദ്ധമായ് സത്യമായ് ഭക്ത്യാ സമർപ്പിക്കും
മർത്ത്യരിൻ പിണ്ഡങ്ങൾ കാകൻ ഭുജിച്ചീടും;
എത്തിടും തൃപ്തി പിതൃക്കൾക്കും അങ്ങിനെ—
യെത്തിടും ബ്രഹ്മസായൂജ്യങ്ങൾ നിർണ്ണയം.
അന്നുതൊട്ടേ പിതൃവർഗ്ഗങ്ങൾ നേരിലായ്
പിണ്ഡങ്ങളേറില്ല മന്നവാ; ചൊല്ലിടാം.
കാക്കകൾ പിണ്ഡങ്ങളുണ്ടുകഴിയുമ്പോൾ
വൈകുണ്ഠ പ്രാപ്യരായീടും പിതൃജനം!

ഇങ്ങിനെ ഭൂമിയിൽ പിതൃബലിനൽകുവാൻ
മാനവർ തങ്ങാതെയെത്തി വണങ്ങിയും
തങ്ങളാൽ തങ്ങളാൽ ഭക്ത്യാ പിതൃപിണ്ഡങ്ങൾ
ഭംഗിയായ് മംഗളശീലരായ് വയ്ക്കുന്ന
സ്വച്ഛമായീടുന്ന പുണ്യസ്ഥലമല്ലോ

സ്വാമിയേ ശരണം അയ്യപ്പാ!

വ്യക്തമായ് ആരും ഗയ എന്നു് ചൊല്ലിടും.
ഇങ്ങിനെ ധന്യതയേറും ഗയയിലെ
പുണ്യലോകങ്ങളിൽ ശതഗുണം മോദേന
എന്നുമേ മർത്ത്യർക്കു് നന്നായ് ലഭിച്ചിടും
ധന്യയാം പമ്പയിൽ നിന്നും മഹീപതേ.
മന്നവാ മഹാമതേ! പമ്പതൻ മാഹാത്മ്യങ്ങൾ
അൻപിനോടതുരചെയ്‌വാൻ തമ്പുരാനെന്യേയാകാ!
ഉമ്പർകോൻ നാട്ടാരും സൗഭാഗ്യ ലബ്ധിക്കായി–
പ്പമ്പയിൽ നീരാടുന്നു തർപ്പണം ചെയ്തീടുന്നു.
താരകബ്രഹ്മം ശ്രീഅയ്യപ്പഭഗവാനായി–
ദ്ദേവതാവൃന്ദം നിത്യമേകീടും അഭിഷേക–
തീർത്ഥം ഈ ഭൂമിതലേ നവ്യമായ് ഒഴുകീടും
നീരുധാരയെയത്രേ പമ്പയായ്‌ച്ചൊല്ലുന്നതും.
ചാരുവാം പമ്പാനദി ശ്രീയേറും കുംഭദളം
പാരിലെ പങ്കം സർവ്വം നീക്കുന്നു മഹാമതേ.
പമ്പയെ വന്ദിച്ചുടൻ മജ്ജനം ചെയ്തീടുകിൽ
മാനവർക്കെന്തോ ദുഃഖം ഘോരമാം ഇതുകാലം.
പമ്പയ്ക്കു് ശുദ്ധിഹീനത്വം ഭവിയ്ക്കുകിൽ
സംഭീതരായ്‌വരും ഭൂവിതിൽ മാനവർ.
ലാഭഹേതുക്കളാം കാരിയം ചിന്തിച്ചു്
മാനവർ പമ്പയിൽ ചെയ്തിടും കൃത്യങ്ങൾ
ശ്രീഭൂതനാഥന്നു് വിപ്രിയമേറുന്ന
കാര്യജാലങ്ങളിൽ മുഖ്യമെന്നോതുന്നേൻ.
പങ്കങ്ങളേറീടുമ്പോൾ പമ്പയും കേണീടുമേ
പങ്കവാരണൻ താനും കോപമങ്ങേറീടുമേ.
സങ്കടം ശമിപ്പോനാം തമ്പുരാൻ അയ്യപ്പൻെറ
പൊൻകരദ്വയങ്ങളാൽ ആശിഷം ലഭിയ്ക്കുവാൻ
പമ്പയാം മാതാവിനെ തങ്കമായ് നിനച്ചീടൂ
സങ്കടാതങ്കാപഹൻ സന്തതം തുണയ്ക്കട്ടേ!
കമ്പങ്ങളെല്ലാം പോക്കിയാനന്ദമേകീടുന്നോൻ
തമ്പുരാൻ അയ്യപ്പൻെറ ശ്രീപാദം നമാമ്യഹം.
എൻപോററീ സനാതനാ! വൻപെഴും ത്രിലോകേശാ
സന്തതം ഊഴീതലേ ആനന്ദമേകൂ ഹരേ!
തമ്പുരാൻ പരബ്രഹ്മം വൻപെഴും മഹാശാസ്താ
അൻപിനാലെന്നന്തത്തിൽ സന്തതം രമിയ്ക്കയാൽ
വൻപെഴും ഭഗവാൻെറ വൻപാർന്ന കഥാമൃതം
കമ്പഹീനനായ് ഞാനും കഥിയ്ക്കാൻ തുനിഞ്ഞതിൽ,
സംപ്രതി ഭാഗവതമായി നാമത്തെപ്പേറും ഗ്രന്ഥം

സ്വാമിയേ ശരണം അയ്യപ്പാ!

ഒൻപതിൻ ശേഷം പത്താംകാണ്ഡമിന്നതി ഭക്ത്യാ
തമ്പുരാൻ അയ്യപ്പന്റെ ഭക്തകോടികൾ പാദ–
പങ്കജങ്ങളിൽ ചേർക്കാൻ ദൈവമേ തുണക്കേണേ!
സംപ്രീതി ഭക്തർക്കുടൻ ഏകീടൂ ദയാസിന്ധോ!
ഇമ്പമാർന്നെൻ മൗലിയിൽ പൊൻപദം ചാർത്തീടണേ!

ശംഭോ ഭഗവാനേ! അയ്യപ്പാ ശ്രീനിധേ!
ശംഭോ കലികാല രക്ഷകാ ദൈവമേ!
ശംഭോ പരബ്രഹ്മതേജസ്സേ സന്തതം
അൻപോടഗതികളെ തുണക്കേണമേ!

ഇതി ശ്രീമദ് അയ്യപ്പഭാഗവതം

ദശമകാണ്ഡം സമാപ്തം.

ഓം സ്വാമിയേ ശരണം അയ്യപ്പാ!



ഓം സ്വാമിയേ ശരണം അയ്യപ്പാ

# ശ്രീമദ് അയ്യപ്പ ഭാഗവതം

## ഏകാദശ കാണ്ഡം

ഭൂതനാഥാ ഹരേ! ഭൂലോക പാലകാ!
ആധിവ്യഥകളെ പോക്കുവെൻ ദൈവമേ!
ആധിനിവാരണാ! പാഹി ദയാനിധേ!
പാഥോജലോചനാ! പാഹി പാഹി പ്രഭോ!
ഘോരയായാസുരീഭാവം നിറഞ്ഞൊരു
നാരി മഹിഷീതൻ അന്തകാ ദൈവമേ!
പാരമേറി മുഴത്തീടും കലി ദുഃഖ–
സാരങ്ങളെല്ലാം ഹനിച്ചിടൂ ചിന്മയാ!
നിൻ മഹാമന്ത്രം നവാക്ഷരി നാവിങ്കൽ
സന്തതം വന്നുദിക്കേണമേ ശങ്കരാ!
നിൻ മഹാഭക്തൗഘ ദാസനായിട്ടെന്നെ

സ്വാമിയേ ശരണം അയ്യപ്പാ!

സന്തതം കണ്ടിടാനുള്ളം കനിയണേ!
മന്മഥാരി സൂനോ! മഞ്ജാംബികപ്രിയാ!
സന്മതിയേകിടൂ ഏഴയാമെന്നിൽ നീ!
സമ്മോഹനാകാരമാകും തിരുമേനി
എൻ മനതാരിൽ വസിക്കണേ സന്തതം!
സന്തതം സങ്കടം വാരണം ചെയ്യുവാൻ
ബന്ധുവായ് അയ്യപ്പനല്ലാതെ ആരഹോ?
ബന്ധുരാംഗാ! ഭൂവി മൂന്നിലും കാണ്മതിൻ
ബന്ധങ്ങളില്ല മാം; പാഹി പാഹി പ്രഭോ!

## കുംഭദളതീർത്ഥം

### (ഉല്പത്തി—മാഹാത്മ്യം)

പുണ്യമേറീടും തിരുഗയാ മാഹാത്മ്യ—
മൊന്നായഗസ്ത്യനും ചൊന്നതു് കേട്ടടൻ
ധന്യനാം മന്നവൻ ആര്യതാതൻ തൻെറ
ധന്യമാം മന്ത്രം നവാക്ഷരിയോതിനാൻ.
മണ്ണിങ്കൽ വീണു് നമസ്ക്കരിച്ചയ്യപ്പ—
പുണ്യചരിതൻെറ പുണ്യകഥാമൃതം
കർണ്ണാമൃതമായ് സദാ ഭവിച്ചീടുവാൻ
മന്നവൻ കുംഭജന്മാവോടപേക്ഷിച്ചാൻ.
മാമുനിസത്തമാ! കുംഭദളതീർത്ഥ—
മാഹാത്മ്യമെന്നോടരുതം ചെയ്ക വേണമേ.
ശ്രീ ആര്യതാതൻെറ അമ്പലമേതൊരു
രൂപത്തിൽ മാമുനേ! ഞാൻ പണി ചെയ്യേണ്ടു?
ആരുപോലാണഹോ താരകബ്രഹ്മത്തെ
നേരോടെയമ്പലം തന്നിൽ പ്രതിഷ്ഠിപ്പാൻ?
എങ്ങിനെയാണഹോ ദേവൻെറ മൂർത്തിയെ
ധന്യതയാർന്നു് നിർമ്മിച്ചു് കൊള്ളേണ്ടതും?
പുണ്യയാം പമ്പതൻ മാഹാത്മ്യങ്ങളും ഭവാൻ
ഒന്നൊഴിയാതെയരുതം ചെയ്കവേണമേ.
നാഥൻെറ ആലയം തന്നിൽ നിനച്ചേണ്ട
പൂജാക്രമങ്ങളും ചൊല്ലിത്തരേണമേ.
പാരിടം രക്ഷിച്ചുകൊള്ളുവാനയ്യപ്പ—
ദേവനല്ലാതില്ല ഭൂതലേയാരുമേ!
താരക ബ്രഹ്മത്തെ മാനസ്സം പേറുവാൻ
ദീനനാമെന്നെ അനുഗ്രഹിക്കേണമേ.

സ്വാമിയേ ശരണം അയ്യപ്പാ!

മാമുനി പുംഗവാ! മത് ഗുരുഭൂതനായ്
ഭൂതലത്തിങ്കലെനിക്കില്ല ആരുമേ!
സത്ഗുരോ! നിന്നുള്ളിലേററം കനിവാർന്നു്
ജഗത്ഗുരുവിൻ കഥാശേഷമിന്നോതണേ!
കുംഭജന്മാവുമുടൻ അതിമോദേന
പന്തളഭൂപനോടോതിത്തുടങ്ങിനാൻ.
സാരനാം നാഥന്റെ ചരിതം ശ്രവിക്കുവാൻ
പാരമായ് ആഗ്രഹ ചിത്തനാം ഭൂപതേ,
താരക ബ്രഹ്മപ്പൊരുളുകൾ വേഗേന
വീരനാം നീയും ശ്രവിച്ചുകൊണ്ടീടെടോ;
പൊന്നാലയം തന്നിലാനന്ദ ചിത്തനായ്
മന്നിടങ്ങൾ സൃഷ്ടിചെയ്യും ഭഗവാനെ
അന്നന്നു് ദേവകളാകാശ ഗംഗയാൽ
പുണ്യമായ് ചെയ്യും അഭിഷേക തീർത്ഥവും
മണ്ണിതിൽ വന്നു് പതിച്ചിടും വേളയിൽ
പുണ്യമാം കുംഭളതീർത്ഥം ചമഞ്ഞിടും!
കുംഭദളതീർത്ഥ ഹേതുവായ് സംഗതി
ഉണ്ടെടോ മന്നവാ, ചൊല്ലിടുന്നേനഹം.
മുൻയുഗം തന്നിലായ് പാണ്ഡ്യദേശത്തിങ്കൽ
വൻപുററ വീര്യവാനായൊരു ഭൂസുരൻ
നല്ലവനുത്തമൻ സത്ഗുണസത്തമൻ
വല്ലായ്മയൊന്നുമേശാത്തൊരു ബ്രാഹ്മണൻ
ധർമ്മം നിജകർമ്മമായി നിനപ്പവൻ
നിർമ്മലൻ നാമം വിജയനെന്നായവൻ;
ദോഷങ്ങളേശാതനിശം വിജയങ്ങൾ
പേശലനായവൻ ആർജ്ജിച്ചിരുന്നപോൽ.
പാലാഴി മങ്കയും പാരമാനന്ദേന
ഭൂസുരന്നാലയം തന്നിൽ കളിച്ചപോൽ.
അർത്ഥം അവനധികാംശമായ് വന്നതേ
വിത്തവാൻമാർക്കധികാരി വിജയനായ്.
ഏറെയായ് ലക്ഷ്മീ വിലാസമുണ്ടെങ്കിലും
വേറൊരു വ്യാധിയുമന്തണർക്കേശിപോൽ.
നന്ദനനൊന്നുപോലും മഹാസാത്വിക—
നന്ത്യക്രിയയ്ക്കായ് ഉദിച്ചതുമില്ലഹോ.
ചെന്തളിർബാണാരി പാദാംബുജ ഭക്തി
അന്തണനുള്ളത്തിലേറെയാണെങ്കിലും,
പുത്രദുഃഖം പൊറാതപ്പുമാനേററവും
വ്യർത്ഥനായ് മാനസ്സേ ദുഃഖിച്ചതേററവും!

സ്വാമിയേ ശരണം അയ്യപ്പാ!

തന്നുടെ ധർമ്മദാരത്തിനും നിത്യേന
വന്നതില്ല മനസൗഖ്യങ്ങൾ മന്നവാ.
ഏറെയായ് ഭൂസുരൻ സത്ക്കർമ്മ ജാലങ്ങൾ
തോരാതനുഷ്ഠിച്ച് നിത്യജപങ്ങളും
പാരാതെ ചെയ്യവെന്നാലുമവനുള്ള
പ്രാരാബ്ധമേററം കുറഞ്ഞതുമില്ലഹോ.
തന്നുടെ വിത്തമെല്ലാമവൻ അൻപോട്
പുണ്യകർമ്മത്തിനായി വ്യയം ചെയ്യപോൽ.
പിന്നീട് പത്നിയും താനും ജപധ്യാന—
മെന്നിവ നോക്കിവസിക്കുന്ന വേളയിൽ,
അന്നൊരു സന്ധ്യക്കണഞ്ഞാനവനുടെ
മന്ദിരം തന്നിലൊരു മൂത്തഭിക്ഷുവും.
സന്ന്യാസിയെക്കണ്ടു് വന്ദിച്ച് ഭൂസുരൻ
നന്നായി ആതിഥ്യമെല്ലാം കൊടുത്തുപോൽ.
ഭിക്ഷുതൻ പാദാന്തികേ നമസ്ക്കാരങ്ങൾ
ഭക്തനാം ഭൂസുരൻ ചെയ്യുകൊണ്ടീടുമ്പോൾ
ഉത്തമനാകുന്ന ഭൂസുരശ്രേഷ്ഠന്റെ
ഉത്തമാംഗേ യതി കൈകളെ ചേർത്തുടൻ
ഭക്തനു് നന്നായ് അനുഗ്രഹമേകിനാൻ
''ശുദ്ധനാം സത്തമാ! സ്വസ്തി ഭവതുതേ''!
പുത്രാർത്ഥിയാകും ഭവാനുടെ ചിത്തത്തെ
ശുദ്ധമായ് മാം മുദാ കണ്ടുകൊണ്ടീടുന്നേൻ.
നിന്നുടെ ശോകാഗ്നി നന്നായ് അണയ്ക്കുവാൻ
ചിന്മയൻ താരകബ്രഹ്മം ഭജിച്ചിടു.
ശൈവനും വിഷ്ണവും നാന്മുഖദേവനും
സർവ്വരും ദേവദേവേശനായ് വാഴ്ത്തുന്ന
നിർവ്വാണജ്യോതിർ പരംപൊരുളയ്യപ്പൻ
സർവ്വദാ താരക ബ്രഹ്മമായ് നിന്നിടും!
സന്താപ നാശനൻ സന്തോഷ ദായകൻ
ബന്ധുരാംഗൻ സർവ്വബന്ധുവാം അയ്യപ്പൻ!
സർവ്വലോകേശ്വരൻ സർവൈക വന്ദിതൻ
സർവ്വജനപ്രിയൻ മൂലോകപാലകൻ,
സർവ്വചരാചരാചാര്യൻ പരംപൊരുൾ
നിർവ്വാണ സൗഖ്യങ്ങളേകും പരന്തപൻ!
തന്നുടെ കാലിണ നന്നായ് വണങ്ങുകിൽ
വന്നുകൂടും സർവ്വ മോദ സൗഭാഗ്യങ്ങൾ.
സർവ്വദുഃഖങ്ങളും മാഞ്ഞുപോയീടുമേ
സച്ചിദാനന്ദപ്പൊരുൾ മനമേറുമ്പോൾ!

സ്വാമിയേ ശരണം അയ്യപ്പാ!

ലോകങ്ങളേഴ് രണ്ടിൽ വസിച്ചീടുന്ന
ജീവികൾക്കാമയ നാശം ഭവിക്കുവാൻ
താരകബ്രഹ്മത്തിൻ സേവയെന്യേ മറ്റ്
ചാരുവാം കർമ്മങ്ങളില്ലെന്നു ചൊല്ലുന്നോൻ.
ചിന്താമണിയാകുമെന്നുടെ അയ്യപ്പൻ
സങ്കടവാരണൻ സന്താപനാശനൻ
സന്തതമാനന്ദമാർക്കും കൊടുപ്പവൻ
തമ്പുരാനാണെടോ; താരകബ്രഹ്മവും!
പാരാതെ ശോകങ്ങളേറും കലികാലം
പീയൂഷ തുല്യമാം താരകബ്രഹ്മത്തിൻ
ചാരുവാമഷ്ടാക്ഷരം ചേർന്ന മന്ത്രത്തെ
പാരാതെ നീ മുദാ സേവിച്ചുകൊൾകെടോ.
ഇദ്ദിശി നിന്നു് വടക്കു് പടിഞ്ഞാട്ടു്
സ്വച്ഛമായ് പോയിടുന്നേരം മഹാമല
മെച്ചമാം കാനനമെന്നിവ കണ്ടിടും;
സ്വച്ഛമായ് മാമല കേറിയിറങ്ങുമ്പോൾ
സ്വച്ഛമായ് താഴ്വര തന്നിലൊരു നദി
നിർഝരിച്ചീടുന്നതും മുന്നിൽ കണ്ടിടും;
അച്ഛസ്പടികസങ്കാശമാമപ്പതിൽ
സ്വച്ഛമായ് സ്നാനവുമേറണം ഭൂസുരാ.
പമ്പയാം നാമം ധരിച്ചോരീ നിർഝരി
വിണ്ണിനെപ്പോൽ മണ്ണു് ശുദ്ധിചെയ്യുന്നതേ!
ആര്യതാത സ്വാമി തന്നെയുമുള്ളത്തിൽ
ആര്യാ! മഹാമതേ! കണ്ടുകൊള്ളേണമേ.
അന്നദിക്കുത്തര പൂർവ്വ പാർശ്വേ ചെന്നാൽ
അത്യുന്നതങ്ങളാം ശൃംഗങ്ങൾ കണ്ടിടാം.
നേരേ വടക്കോട്ടു് പോകണം ഭൂസുരാ
നേരെ വിഹായസ്സു് തുംഗമാം ശൈലവും
പാരാതെ കേറെടോ ഭൂതേശചിന്തയാൽ
പോരായ്മ സർവ്വതും പോയ്മറഞ്ഞീടുമേ.
നീലാചലമെന്നു് പേരുള്ള പർവതം
പാരിങ്കൽ അദ്രീശനെന്നറിഞ്ഞീടുമേ.
ഹേമാചലത്തിനും ദ്രോണാചലത്തിനും
മന്ദര മൈനാക ശൃംഗമെല്ലാത്തിനും
നീലാചലത്തിനോടാദരമുണ്ടു് കേൾ
ലോകേശ ദേവന്റെ സന്നിധിയാകയാൽ!
ഭക്തി മുക്തി പ്രദൻ താരകബ്രഹ്മത്തിൻ
ഭക്തികൊണ്ടെന്യേയുത്തുംഗ പർവ്വതം

നേരേകയറിയിറങ്ങുവാൻ സംഗതി
പാരിതിലാർക്കുമേ കൈവരാ നിർണ്ണയം!
ഭൂതേശ ചിന്തയാൽ പൂരിതനായ നീ
ഭൂതി പ്രദാനമാം പർവ്വത മൂർദ്ധനി
പ്രീതനായ് ചെന്നിടും ഭൂസുര സത്തമാ!
ഭൂതല വാസികൾ പൂർണ്ണരാകും ദൃഢം!
തക്കത്തിലമ്മലയ്ക്കുത്തര സാനുവിൽ
വെക്കത്തിലെത്തിടും നേരമവിടൊരു
മുഖ്യതപം പൂണ്ട യോഗിനി തന്നെയും
വെക്കമായ് കണ്ടിടാം ഭൂസുര വീരരേ!
പുണ്യവതിയായൊരാ ബ്രഹ്മരൂപിണി
വന്ദ്യയാം താപസശ്രേഷ്ഠ ശബരിയും;
ചെന്നുടൻ താപസി മേവും സ്ഥലത്തിനെ
നന്നായ് വലം ചെയ്തു വീണു നമിക്കുമ്പോൾ,
തത്ര ശബരിയും നിൻ മനോ വാഞ്ഛിതം
എത്രയും നന്നായ് അറിഞ്ഞരുൾ ചെയ്തീടും.
ഇങ്ങിനെ വിപ്രനോടോതിയ ഭിക്ഷുവും
ധന്യനായ് രാത്രിയിൽ വാണാനവിടത്തിൽ.
നന്നേ പുലർച്ചക്ക് ബ്രാഹ്മണ സത്തമൻ
സന്യാസി പാദങ്ങൾ വീണു വണങ്ങുമ്പോൾ,
സന്യാസി തന്നെയും കാണാതെ വന്നിതു;
ഖിന്നനായുള്ളത്തിൽ പഞ്ചാക്ഷരി ചൊന്നാൻ.
വേഗേന താരകബ്രഹ്മ വിചാരങ്ങൾ
ആഗമിച്ചുള്ളത്തിൽ ഏറെയായ് വിപ്രനും.
സന്യാസി ചൊന്നപോൽ ഭൂസുരനും മുദാ
ഭൂതേശ ചിന്തകൾ പേറിപ്പുറപ്പെട്ടാൻ.
കാനനം കുന്നുകൾ വൻമല ജാലങ്ങൾ
മാനനീയൻ മുദാ താണ്ടി ഗമിച്ചുടൻ,
മാമലയ്ക്കപ്പുറം പശ്ചിമ പാർശ്വത്തിൽ
സാമഗാനം പൊഴിച്ചീടുന്ന വാഹിനി
കോമളരൂപിണി പമ്പാ മനോഹരി
മോഹിനീ തീരത്തു് വന്നാന ഭൂസ്സുരൻ.
മന്ദാകിനിയിൽ കുളിച്ചു് പുളച്ചവൻ
മന്ദസമീരണൻ അന്തണനെ മുദാ
സുന്ദരമായ് വലം ചുററിനിന്നീടുമ്പോൾ
സുന്ദരൻ വ്രീളയാം പമ്പാ പുളിനത്തിൽ
മെല്ലവേ മുങ്ങിക്കുളിച്ചുത്തു ഭൂദേശ--
മന്ത്രം മുഴക്കി നമസ്ക്കരിച്ചീടിനാൻ.

സ്വാമിയേ ശരണം അയ്യപ്പാ!

ചാരുശീലൻ മഹാ ഭക്തനാം ഭൂസുരൻ
ചാരുവാം പമ്പതൻ പൂർവ്വതീരം പുക്കു്
താരക ബ്രഹ്മസ്വരൂപൻെറ മന്ത്രങ്ങൾ
തോരാതെ നാവിങ്കലേററി ലസിപ്പിച്ചു്
നേരേ വടക്കു് ഗമിച്ചു സരഭസം
നീലാചലോപരിയേറിത്തുടങ്ങിനാൻ.
നീലാഭ മേളത്തിൽ കണ്ടുതുടങ്ങിനാൻ
നീലാംബരൻ തൻെറ ലീലാവിലാസങ്ങൾ!!
ചേലാർന്ന പർവ്വത സാനുവണഞ്ഞുടൻ
പ്രീതനായ് നീളവേ നോക്കും ദശാന്തരേ;
സമ്മോഹനാരവം മെല്ലവേ കർണ്ണത്തിൽ
അമ്മഹീ നന്ദൻ കേട്ടു പതുക്കവേ.
''വന്ദേ! മഹാദേവ നന്ദനാ! ദൈവമേ!
ചിന്താമണേ! ചിദാനന്ദ പ്രഭോ! ദേവാ!
സുന്ദരാ! ഇന്ദീവരദള ശ്യാമളാ!
കന്ദർപ്പഹാരിണേ! സന്താപ ഹാരിണേ!
വന്ദേ! രഘുരാമനായൊരു ദൈവമേ!
വന്ദേ! മഹാ താരക ബ്രഹ്മ രൂപിണേ!
വന്ദേ! മഹാപാപമോചനാ! ശ്രീനിധേ!
വന്ദേ! മഹാപാദപത്മങ്ങൾ സന്തതം!
മത്സ്യമായാമയായ് വരാഹമായും ഹരേ!
കുത്സിതദാനവഹാരിയാം സിംഹവും.
ഗർവ്വിതൻ മാബലിക്കുനം പിണയിച്ച
ഉർവ്വീശനാം വടു വാമനനും ഹരേ!
ഗർവ്വിഷ്ടരായുള്ള ക്ഷത്രിയന്മാരുടെ
ഗർവ്വങ്ങൾ നീക്കിയ ഭാർഗവാ ശ്രീനിധേ!
ത്രേതായുഗേ വന്നു് മോക്ഷങ്ങളേകിയ
സീതാപതേ! ഹരേ! ശ്രീചക്രപാണിനേ!
നീലാംബരാ രാമാ! കാർവർണ്ണാ! സുന്ദരാ!
നീളവേ ധർമ്മങ്ങൾ പാലിക്കും ദൈവമേ!
ചീളെന്ന ധർമ്മങ്ങൾ ഭൂമിയിലേററുന്ന
ചോരൻ കലിക്കെന്നും കാലനാം ദൈവമേ!
നാലാം യുഗത്തിൽ നിന്നൊന്നാം യുഗത്തെയും
നാലു് യുഗത്തിനും നാഥനായുള്ളോവേ!
നിന്നെയും ധ്യാനിച്ചനിശമായ് സായൂജ്യ–
മുണ്മയിൽ കാംക്ഷിച്ചോരേഴയിവൾക്കിനി
കന്മഷനാശനാ! നിൻപാദപത്മത്തിൽ

ചെമ്മേ ലയിക്കുവാനൊന്നു് കനിഞ്ഞിടൂ!
ഓങ്കാര രൂപിണേ! ശങ്കരനന്ദനാ!
ഓങ്കാര ഭാവമാർന്നീടാൻ ഭജിക്കുന്നേൻ!
ശങ്കരാ! പങ്കജ നന്ദന സേവിതാ!
ആതങ്കമാകെ ഹനിക്കൂ പ്രിയങ്കരാ!
തിങ്കൾക്കലാധര നന്ദനാ! സുന്ദരാ!
പങ്കമെല്ലാം നീക്കിയാനന്ദമേകണേ.
ഓം ഹരേ! താരക ബ്രഹ്മമാം അയ്യപ്പാ!
ഓംഹരേ! ചതുര്യുഗപാലകാ! രക്ഷകാ!
ഓംഹരേ! ബ്രഹ്മാണ്ഡ രൂപിണേ ദൈവമേ!
ഓങ്കാര രൂപനിലെന്നെയും ചേർത്തിടൂ.''

താരക ബ്രഹ്മനെ സന്തതം പ്രാർത്ഥിച്ചു്
പരമാനന്ദേന വാഴും തപസ്വിനി,
പുണ്യവതി പൂർണ്ണയോഗിനി ശബരിയാം
വന്ദ്യമാതാവിന്റെ പർണ്ണശാലാന്തികം
പ്രാപിച്ചു് വിജയനും ആനന്ദക്കണ്ണുനീർ
ആലോലെ വാർത്തു് തപസ്വിനി തന്നെയും
മെല്ലവേ മൂന്നു് വലംവെച്ചു് ഭൂമിയിൽ
അല്ലൽ പോയിടാൻ നമസ്കരിച്ചീടിനാൻ.
അന്തണ ശ്രേഷ്ഠരേ പാദാന്തികേ കണ്ടു്
ചിന്തയിൽ സർവ്വവും കണ്ടാൻ തപസ്വിനി.
ധ്യാനത്തിൽ നിന്നുമടർത്തി മനസ്സിനെ
ആനന്ദരൂപനെ ചിന്തിച്ചു മാനസ്സേ.
ആനന്ദ വാണികളാലവൾ മെല്ലവേ
ആരണൻ തന്നോടു് ചൊല്ലിത്തുടങ്ങിനാൾ;
''ആരണ വീരരേ; തൽച്ചിത്ത ചിന്തിതം
മാനസ്സേ തോന്നുന്നെനിക്കു് മഹത്ശക്തി—
യാശ്രയക്കാതലാം ശ്രീഭൂതനാഥനാം
ദൈവതം എന്നുടെ ആശ്രയമാകയാൽ.
സന്തതി ദുഖമെല്ലാം മറഞ്ഞീടുമേ
സന്തതം സൗഭാഗ്യമൊക്കെ ലഭിയ്ക്കുമേ.
ആയതിനായിട്ടിന്നോതിടാം മാർഗ്ഗങ്ങൾ
ആയതാക്ഷൻ പാദപത്മങ്ങൾ കൈതൊഴാം!
എന്നുടെ നാഥൻ നിയോഗിക്ക മൂലമായ്
ഇങ്ങു് നിന്നല്പം വടക്കോട്ടു് പോകെടോ.
സ്വല്പമാം ദൂരത്തിലെത്തിടും വേളയിൽ
ദൃശ്യമായ് വന്നിടുമേയൊരു നിർധാര.

സ്വാമിയേ ശരണം അയ്യപ്പാ!

ആ ധാരയിൽ കുളിച്ചീടുകിൽ നിന്നുടെ
ഉൾത്താർ വിചാരങ്ങളുണ്ടായി വന്നിടും.
ശക്ത്യായ് ആകാശമാർഗത്തു നിന്നഹോ
വ്യക്തമായ് പൃഥ്വിയിൽ വീഴുന്ന ധാരയിൽ
എത്തിയാലാർക്കുമേ കായം വെടിഞ്ഞുപോം
ഭക്തിയുണ്ടാകുകിൽ തൃപ്തനായ് വന്നിടാം.
താരക ബ്രഹ്മാഭിഷേകാർത്ഥ തീർത്ഥമായ്
പാരിലേക്കെത്തുന്ന നീരയാം ധാരയിൽ
നേരുപോൽ സ്നാനം നടത്തുവാനങ്ങേയ്ക്ക്
ചാരുവാം മൺകുംഭമൊന്നു നൽകീടുന്നേൻ.
കുംഭത്തിലംഭസ്സുമേറ്റി യഥോചിതം
അൻപിനോടെ ഭവാൻ സ്നാനവും ചെയ്കെടോ.
ഭൂമിയിൽ തീർത്ഥം പതിക്കുന്നതിൻ മുമ്പേ
ഭൂമിസുരോത്തമാ! കുംഭത്തിൽ വാങ്ങെടോ.
പോയാലുമേവം ഈ കുംഭവുമായുടൻ
പേയാകയില്ലയെൻ വാക്കുകൾ ഭൂസുരാ!''
ഓതിനാളേവം തപസ്വിനി മാതാവ്
ഭൂസുരനേകിനാൾ നല്ലൊരു മൺകുടം.
ഭാഗ്യവാൻ സന്നിധിയായ വിജയനും
ഭാഗ്യോദയാൽ നമിച്ചേറ്റം കൃതാർത്ഥനായ്
കുംഭവുമേന്തി തപസ്വിനി ചൊന്നപോൽ
സഞ്ചരിച്ചെത്തിനാൻ പുണ്യമാം സ്ഥാനത്തിൽ.
തന്നുടെ അന്തരംഗത്തിൽ വിളങ്ങുന്ന
പുണ്ഡരീകാക്ഷൻെറ രൂപം നിനച്ചപ്പോൾ
തന്നുടെ മുന്നിലായ് വിണ്ണിൽ നിന്നെത്തുന്ന
വണ്ണമാർന്നോരു നീർധാരയും കണ്ടുതേ!
തിണ്ണം ആ ബ്രാഹ്മണൻ കുംഭവും നീട്ടിനാൻ
തിണ്ണത്തിലക്കുടം ഖണ്ഡമായ് തീർന്നുതേ!
ഒന്നല്ല പത്തുനൂറെറട്ടായി മൺകുടം
തിണ്ണത്തിൽ മണ്ണിൽ പതിഞ്ഞതു് കണ്ടുടൻ
എണ്ണമറ്റുള്ളവും നൂറ് നൂറായിരം
ഖണ്ഡമായ്; ദണ്ഡവുമേറ്റം വളർന്നുതേ.
ശക്തിയായ് ശാസ്താവിൻ മന്ത്രം നവാക്ഷരി
ഭക്തിയായ് ഭൂസുരനപ്പോൾ ജപിച്ചുതേ;
ഭക്തപ്രിയൻ ഭവഭഞ്ജനനീശ്വരൻ
ഭക്തിയാൽ സന്തുഷ്ടനാകും പരമേശൻ
ചിത്തദണ്ഡം പൂണ്ട ഭൂസുരൻ മുന്നിലായ് ഒരു
അത്ഭുതം ദൃശ്യമായ് തീർത്താൻ വരപ്രദൻ!

സ്വാമിയേ ശരണം അയ്യപ്പാ!

ഖണ്ഡിച്ച് വീണതാം കംഭഖണ്ഡങ്ങളാൽ
ഇമ്പമായ് ആടിയുലയും വലുതായി
ചേതോവിമോഹനമായ നളിനം പോൽ,
രൂപമാർന്നുള്ളതാം താമരക്കൂപത്തെ—
ച്ചേതോമയൻ നിജലീലാവിലാസേന
സാധുശീലൻ തന്നെ കാട്ടി കുതുഹലാൽ!
നീലാരവിന്ദാഭ ചേർന്നു് വിളങ്ങുന്ന
ചാരുവാം താമര ഗർത്തത്തിലജ്ജലം
ചാലവേ ലോലമായോളങ്ങളെക്കൊണ്ടു്
ചാരുശീലൻ മനമേറെ കുളിർപ്പിച്ച—
നേരത്തു് താരകമന്ത്രം മുഴക്കിയും
താപസ്വി മാതാവിൻ വാണിയോർത്തും മുദാ,
രാഗഭാവത്തോടത്താമരക്കൂപത്തിൽ
നീരാടിയാനന്ദപ്പൂമധു കൊാൾകയും;
നിജ്ജരേന്ദ്രൻ നിജ മുന്നിലായ് നോക്കുമ്പോൾ
നിഷ്ഠൂരമായുള്ള കാഴ്ചകൾ കണ്ടുതേ.
  നൂറു് നൂറായിരം താമസപക്ഷികൾ
മേനിയിൽനിന്നുമുയർന്നു പോവുന്നതും
വേഗമവകൾ ചിറകും കരിഞ്ഞഥ
ഭൂമിയിൽ ചത്തുമലച്ച് വീഴുന്നതും,
കണ്ടുടനിണ്ടലും പേടിയും പൂണ്ടവൻ
തണ്ടാർശരാരി സുതനെയും ചിന്തിച്ചാൻ.
താമസമെന്യേ ബ്രാഹ്മണൻ കേട്ടുതേ
ചേതോവിമോഹനമായൊരു വാണിയും;
അന്തണൻ സംഭ്രമത്തോടു് കണ്ണും പൂട്ടി
ആത്മസ്വരൂപനെ ഉള്ളമേററീടിനാൻ.
അപ്പൊഴുതംബരേ നിന്നതിമോദേന
കല്പകപ്പൂമാരി ദേവകൾ തൂകിനാർ
''വിപ്രോത്തമാ! തവ മുജ്ജന്മപാപങ്ങൾ
ഇപ്പോൾ ഖഗങ്ങളായ് ചത്തുപതിക്കുന്നു,
എങ്കിലും നിന്നുടെ പുണ്യകർമ്മങ്ങളാൽ
പങ്കങ്ങളെല്ലാമകന്നു പോയ് ഭൂസുരാ.''
ഏവമശരീരി കേൾക്കയും ഭൂസുരൻ
ദേവനെ മാനസ്സും തന്നിൽ നിനക്കയും;
മാനിയാമന്തണൻ ദീനനായ് പിന്നെയും
ദീനനിവാരണൻ തന്നെ നിനയ്ക്കുമ്പോൾ,
ആർത്തിനിവാരണൻ അയ്യപ്പസ്വാമിയും
പേർത്തതികോമള രൂപിയാം ബാലനായ്

ബാലശാസ്താവായ് ലീലാസ്വരൂപനായ്
ചാലവേ മുന്നിൽ വിളങ്ങിനിന്നീടിനാൻ!
ഇന്ദീവര ദളശ്യാമള കോമളൻ
കന്ദർപ്പകോടിസമാന കളേബരൻ
മന്ദാരമാല്യം ധരിച്ചു് വിളങ്ങുന്ന
സുന്ദരരൂപനെ കണ്ടതി വിസ്മയം!
ശംഖചക്രങ്ങളും ഛുരിക ച്ചൂരക്കോലും
ചാരുവാമിക്ഷുകോദണ്ഡു് ബാണങ്ങളും
വൻകലിക്കുന്തെനാം നേത്രങ്ങളും പൂണ്ടു്
സുന്ദരരൂപനെ കണ്ടതി വിസ്മയം!
ഏണാങ്കബിംബ സമാനമുഖത്തൊടും
കാരുണ്യപീയൂഷ നീല നേത്രത്തൊടും,
കാരുണ്യക്കേദാര നാദനായ് സുന്ദര—
ബാലശാസ്താവിനെ കണ്ടതിവിസ്മയം!
എള്ളിൻ സുമം മണ്ടിയോടുന്ന നാസിക
പൊൻ കനിക്കൊക്കുമധരാഭയും ചേർന്ന
കുങ്കുമ ശോഭിതൻ ബാലനെക്കണ്ടുടൻ
പങ്കഹീനൻ മുദാ സക്തനായ് മുക്തനായ്
സങ്കടം പോക്കുവാൻ ഭൂമൗ നമിച്ചുടൻ,
പങ്കജലോചനൻ തന്നെ വിചാരിച്ചാൻ.
ആനന്ദനേത്രാംബുവാലോലെ വാർക്കയും
പാദാരവിന്ദാഭ മെല്ലെത്തഴുകയും
പൂരുഷ സൂക്തേനയാദ്യം ഭജിക്കയും
പ്രീതിപൂർവ്വം രുദ്ര സൂക്തം ജപിക്കയും,
''നന്ദാമഹേത്യാദി മന്ത്രം ജപിക്കയും
പിന്നെ ഭഗവാൻെറ നാമസഹസ്രവും
ഭവ്യനായ് വേപഥു പൂണ്ടുടൻ ചൊല്ലുന്ന
ദിവ്യൻെറ മൗലിയിൽ കൈചേർത്തു് ദേവനും
മെല്ലവേ സുന്ദരമായരുളീടിനാൻ
മുല്ലവിലോചനനാകും പരംപൊരുൾ;
''ഭക്തോത്തമാ! നിന്നിൽ മാം പ്രസാദിച്ചതേ!
സക്തിയോടോതെടോ നിന്നുടെ വാഞ്ഛിതം.
ഭക്തർക്കു് ദാസനായ് നിത്യനാമെന്നുടെ
ചിത്തത്തിൽ നീയുമിന്നെത്തി മഹാമതേ!
ചിത്താഭിലാഷങ്ങളൊക്കെയും ഭൂസുരാ
സക്തനായ് ഞാനും കനിഞ്ഞുകൊണ്ടീടുന്നേൻ.
ചത്തും പിറന്നുള്ള ജന്മങ്ങളും ലക്ഷവും

സ്വാമിയേ ശരണം അയ്യപ്പാ!

എത്തിയെന്നാലുമവർക്കെളുതാവില്ല
അത്തലെന്യേ മമ ദർശനമാളുവാൻ
ഭക്തോത്തമാ! ഇതു സത്യമെന്നോതിടാം!

## ഭഗവത് അനുഗ്രഹം

ലോകങ്ങളെല്ലാം വിളങ്ങും ഭഗവാന്റെ
തേജസ്സിൽ മുങ്ങിക്കളിക്കും വിജയനും
മെല്ലവേ താണുതൊഴുതു നമസ്ക്കരി–
ച്ചല്ലൽ പോയീടുവാൻ ഓതിനാൻ മെല്ലവേ.
''പൂർണ്ണചന്ദ്രാനനാ! കാരുണ്യവാരിധേ!
പൂർണ്ണമാവാത്തതാം എന്നുടെയാഗ്രഹം
പൂർണ്ണാധികാരിയാമങ്ങു കനിയുകിൽ
പൂർണ്ണമായ് വന്നിടും ദേവാ! ദയാനിധേ!
മണ്ണിങ്കൽ വിത്തവാനായും ദ്വിജനായും
തിണ്ണം പിറന്നുവെന്നാകിലും ദൈവമേ!
വണ്ണത്തിലുള്ളതാം പുത്രശോകത്തിനാൽ
അർണ്ണോജ നേത്രാ! ദഹിച്ചിടുന്നേനഹം.
കർമ്മദോഷം മൂലം പുത്രനില്ലായ്കയാൽ
കർമ്മസാക്ഷീ! ഭവാൻ പുത്രനായ് മേവുകിൽ
ജന്മസാഫല്യങ്ങളും മുദാ വന്നിടും
നിർമ്മലാ! നിന്നോടപേക്ഷ ചൊല്ലീടുന്നേൻ!
ഇന്നു മത് പുത്രഭാവത്തിൽ ഭവാനഹോ
ധന്യനായ് വന്നെന്നെ രക്ഷിച്ചുകൊള്ളണേ!
വന്ദേ മഹാ ഭൂതനായകാ! ദൈവമേ!
വന്ദേ! ജഗന്മയാ! മുഗ്ദ്ധവിലോചനാ!
വന്ദേ! ഭവത് പാദ ദാസനാമെന്നെ നീ
ചിന്മയാ! നന്നായ് അനുഗ്രഹിക്കേണമേ!
ലോകമെല്ലാത്തിനും നാഥനാം ദൈവമേ!
ഖേദമെല്ലാം മമ നീക്കിടൂ സന്തതം!
ലോകാദി ലോകേശാ! ദൈവമേ! എന്നെ നീ
ശോകാദി നീക്കി തുണച്ചുകൊള്ളേണമേ!''
പുത്രാർത്ഥിയാം മഹാബ്രാഹ്മണ സത്തമൻ
ഭക്ത്യാ ഇദം ചൊല്ലി വാഴ്ത്തും ദശാന്തരേ;
ഭക്തൻ വിജയനോടെത്രയും മോദേന
മുഗ്ദ്ധവിലോചനൻ താനരുളും ചെയ്താൻ.
''അഗ്രജന്മാവേ! ഭവാനുടെ ഭക്തിക–

ണ്ടെത്രയും തൃപ്തനായീടുന്നവെങ്കിലും
പുത്രരെ നൽകിടാമിജ്ജന്മനി ഭവാന–
ത്തലെല്ലാം പോക്കിയാനന്ദമാർന്നിടാൻ.
അന്യജന്മത്തിങ്കൽ പുത്രഭാവേന ഞാൻ
വന്നിടും ഭൂസുരാ! മംഗളമാർന്നിടൂ.
തൃപ്തനായ് അന്ന് നിൻ ജന്മങ്ങളും തീരും
മുഗ്ദ്ധനായ് മത് പദമൻപോട് ചേർന്നിടാം.
സന്തതീ സമ്പത്ത് സൗഭാഗ്യ ശ്രീകളാ–
ലന്തണാ! ഇജ്ജന്മനി ഭവാൻ വാഴ്കെടോ!
ശുദ്ധനാം നീയുമീ തീർത്ഥത്തിൽ തർപ്പണം
ഭക്ത്യാ നിനച്ചതു മൂലമായ് നിന്നുടെ
അത്തലെല്ലാം പോയിട്ടുത്തമ ശ്രേണിയിൽ
സത്യമായ് നിന്നെയിരുത്തിടുന്നേനഹം!
ഇമ്മഹാ തീർത്ഥത്തിൻ ശക്തിയെല്ലാം ചെമ്മേ
ഇമ്മഹീലോകർക്കറിയുവാൻ സംഗതി
കന്മഷമേറുന്ന കാലം കലിതന്നിൽ
നിർമ്മായമായി ഞാൻ കൈവരുത്തീടുമേ.

സന്താപനാശനൻ തന്നോട് വിപ്രനും
ചിന്തപൂണ്ടപ്പൊഴേ ചോദിച്ചു ''ദൈവമേ!
എന്ത് എൻ കൃതങ്ങളാം പൂർവ്വപാപങ്ങളായ്
ചന്തമായുള്ളവയെന്നരുൾ ചെയ്യണേ''!
തമ്പുരാനെൻ പുമാൻ താരകബ്രഹ്മവും
അൻപിനോടദ്വിജൻ തന്നോടരുളിനാൻ:
''അന്തണശ്രേഷ്ഠരെ! അഷ്ടപാപങ്ങളാൽ
നിസ്തൂപം മുജ്ജന്മനി ഭവാൻ ചെയ്തവ
സന്തതം ബാക്കിയായ് വന്നു ഭവിയ്ക്കയാൽ
സന്തതീ ഭാഗ്യവും ദൂരെയായ് തീർന്നുതേ!
ചൊല്ലിടുന്നേനഹം–വിശ്വാസഘാതകം,
സ്തേയം സുരാപാനം കൃത്യവിലോപവും,
നീചമായുള്ളോരസൂയ നിനയ്ക്കലും,
നീചമായ് യോഷമാരിൽ കേളിയാടുക,
ജന്തുഹത്യ പിന്നെ എൻ വൈരമാളുക,
ഇങ്ങിനെ എട്ടാം മഹാപാപജാലങ്ങൾ
തങ്ങിനിന്നീടുന്നു ഇജ്ജന്മത്തിങ്കലും!
മങ്ങാതെ തങ്ങിനിന്നീടുമിവ എല്ലാം
മങ്ങാതെ ഭസ്മമായ് ഇത്തീർത്ഥ ശക്ത്യാൽ!
ഈവിധമായുള്ള പാപങ്ങൾ പോക്കുവാൻ

നൂറ് ജന്മങ്ങൾ ജനിച്ചു് മരിക്കിലും,
തീരാതെനിന്നിടും വിശ്വാസഘാതകം.
തീരുവാൻ പിന്നെയും വേണം ശതജന്മം!
എങ്കിലും മത് ഭക്ത പുണ്യയാം യോഗിനി
ശങ്കാവിഹീനം തവ പാപശാന്ത്യർത്ഥം
പ്രാർത്ഥിച്ചു് ഭൂതമായ് തീർന്ന തീർത്ഥത്തിനാൽ
തീർത്തു് പോയീ തവ പാപഘമൊക്കവേ!
ആകയാൽ ഞാനും ഭവാന് പ്രത്യക്ഷമായ്!!
ഭൂവിതിലെന്നുടെ ദർശനമാളുവാൻ
യോഗിമാർക്കും ശക്തിയാകാ ഒരിക്കലും
യോഗ്യമാം ഭക്തിക്ക് അസാധ്യമല്ലൊന്നുമേ!
ധർമ്മ ശാസ്താവായ് സദാ ധർമ്മ രക്ഷണം
നിർമ്മലർക്കായ് ഞാൻ പാലിക്ക കാരണം
സന്മതേ! കൺമുന്നിലെന്നെയും കാണ്മതിൻ
മുന്നിലായ് മറ്റൊന്നുമില്ലെന്നുമോർക്കെടോ.
നിർമ്മലനെങ്കിലും വേണം നിനക്കൊരു
ജന്മവും; അന്നു് ഞാൻ പുത്ര ഭാവത്തിങ്കൽ
നിർമ്മലാ! നിന്നുടെ മന്ദിരേ വാണിടും
ജന്മമിതിൽ സർവ്വ സൗഖ്യങ്ങളാർന്നിടൂ.
ഭക്തർക്ക് ദാസനായ് നിത്യം വസിക്കുവാൻ
ചിത്തമോഹം എനിക്കേറുമെന്നോരുന്നേൻ.
അന്നു് ഞാൻ ബ്രഹ്മോപദേശങ്ങൾ നൽകിടും
പിന്നെ ഭവാനൊരു ജന്മമുണ്ടായ്‌വരാ.
നിർഗുണ ബ്രഹ്മമാമെന്നിൽ ഭവാൻ മുദാ
നിശ്ചയം. ചേർന്നു് ലയിക്കുമജ്ജന്മനി!
കുംഭമുടഞ്ഞ് ദളമായ തീർത്ഥവും
കുംഭദളതീർത്ഥമായ് പേരെഴും ഭൂമിയിൽ.
കുംഭദള തീർത്ഥമുള്ളകാലംവരെ
സംപ്രതി നിന്നുടെ കീർത്തിയും നിന്നിടും.
കുംഭദളം വന്നു് മജ്ജനം ചെയ്യുക
ജന്മസാഫല്യമായ് ഓതിടാം ഭൂസുരാ.
കാലമാം നാലാംയുഗത്തിലെ നാളുകൾ
നാലെണ്ണായിരം വത്സരമേറുമ്പോൾ
ഭൂതലമാകവേ ധർമ്മം മുടിഞ്ഞിടും!
ചാലവേ സങ്കര വർണ്ണങ്ങളുണ്ടായി—
മ്ളേച്ഛർക്ക് ഭൂമൗ വിലസുവാൻ സംഗതി
ഭാസുരമായ്‌വരും ലോകം തപിച്ചപോം.
ശേഷമാം നാലു്ലക്ഷം വർഷകാലങ്ങൾ

ഭോഷ്കനാകും കലിതന്നുടെ കാലമാം.
മണ്ണിതിൽ പുണ്ണുകളല്ലാതെ യാതൊന്നും
വന്നീടുകില്ല കലിതൻ ദിനങ്ങളിൽ.
അന്നു് ഞാൻ ഖഡ്ഗിയായ് ഭൂവിതിൽ മ്ലേച്ഛരെ
കൊന്നിടും ധർമ്മത്തെ രക്ഷിച്ചുകൊള്ളുവാൻ!
ഹുങ്ക് പെരുത്തോരധർമ്മിക വർഗ്ഗങ്ങൾ
അമ്പേ നശിച്ചിടും! സത്യം ജ്വലിച്ചുടൻ
മുമ്പ്പോൽ ഭാസുരമാവും കൃതയുഗം
സംപ്രതി ധർമ്മവുമേറം വിളങ്ങിടും.
കൊന്നിടും കശ്മലനാകും കലിയെ ഞാൻ
ധന്യരായ് മേവിടും ധാർമ്മികന്മാർ മുദാ!

## യുഗചംക്രമണം

ബ്രഹ്മപ്രളയമശേഷമായ് തീർന്നപ്പോൾ
എന്നനുജ്ഞാവശനായി ചതുർമുഖൻ
മുന്നമീലോകങ്ങൾ സൃഷ്ടി ചെയ്തീടുവാൻ
നിർണ്ണയം ചെയ്തിരുന്നീടും ദശാന്തരേ;
നന്നായിട്ടു് ആദരപൂർവ്വമായ് വന്നുടൻ
ബ്രഹ്മന്നു് മുന്നിലായ് നിന്നാനൊരുപുമാൻ.
സൃഷ്ടികർത്താവിൻ പദങ്ങളിൽ വീണുടൻ
തുഷ്ട്യാ പറഞ്ഞവൻ കമ്പവിഹീനനായ്.
''തമ്പുരാനേ! മഹാ സൃഷ്ടിക്കു് നാഥനാം
എൻപോററീ! നിന്നുടെ സൃഷ്ടിയഹമഹോ.
മണ്ണിലെക്കാര്യങ്ങളെല്ലാം മഹാ പ്രഭോ!
നിർണ്ണയിച്ചെന്നോട് കല്പിക്കവേണമേ.''
നാന്മുഖനെൻ മുഖമൻപോട് പാർത്തുടൻ
നന്മയെല്ലാം അഥ സംഭവിച്ചീടുവാൻ.
വിനയ വിവേകാദി സർവ്വം തികഞ്ഞൊരു,
വിനയനായ് ബ്രഹ്മപാദത്തിൽ പ്രണമിച്ച
വിനയവാനപ്പോൾ കൊടുത്തു കൃതനെന്ന
ധന്യനാമത്തെയും ധന്യതയോടു ഞാൻ;
നിനവിൽ ഭുവികളിൽ ധന്യതയാർന്നിടാൻ.
നാലായിരംചേർന്നു് എണ്ണൂറ് ദേവാബ്ധം
ചാലവേയപ്പോൾ കനിഞ്ഞുവവന്നു് ഞാൻ.
സത്യധർമ്മങ്ങളെ മാത്രമായ് ശീലിച്ച
മുക്തനാം കൃതനമീഭൂമി ഭരിക്കുമ്പോൾ

സിദ്ധിക്കുമേവർക്കുമൈശ്വര്യമൊക്കെവേ
പൃഥ്വിയിൽ ശ്രീഭൂതിയേറി നിറഞ്ഞിടും.
ഭൂമിയിലുള്ളപോൽ മററ് ദിക്കിങ്കലും
ആമോദമെങ്ങും നിറഞ്ഞു വിളങ്ങിടും.
മർത്ത്യർക്ക് വിത്തമോ സത്യമായ് വന്നിടും!
ഏത്തിടാ ചിത്തഭ്രമങ്ങളൊരുവർക്കും.
സത്യധർമ്മാദികൾ വായു സമാനമായ്
സ്വച്ഛമായ് ശീലിച്ച് മേവും നരന്മാർക്ക്
എത്തിടാമേതൊരു ദിക്കിങ്കലും അതി–
ശക്തിയായ് ഞാൻ കനിഞ്ഞീടുന്ന മൂലമായ്.
എന്നുടെ ദിപ്തികളല്ലാതൊരു വസ്തു
മണ്ണിലും വിണ്ണിലും മററുള്ള ദിക്കിലും
സന്തതം കാണ്മതിൻ കാര്യവുമില്ലഹോ
സന്തതം ജീവന്മാർ ധാർമികരാകയാൽ
പിന്നെ മനുജർക്ക് സത്വഗുണങ്ങളും
വണ്ണമായ് വന്നു കൂടീടുക കാരണം
വിണ്ണിൽ സമാനമീമണ്ണിലറിഞ്ഞാലും
വന്നു കൂടീടും കൃതാത്ഥതയാർക്കുമേ.
മണ്ണിൻ സുതാ! മഹാ ഭക്ത വിപ്രോത്തമാ!
സത്വഗുണത്തെ ചുരുക്കി ഞാൻ ഓതിടാം.
ആനന്ദദായി, അനരൂപി, സുപ്രസന്ന,
ജ്ഞാന പ്രദായിനി, പ്രമോദിനിയാത്മരൂപി,
ഞാനെന്ന ഭാവമശേഷമുദിച്ചിടാത്തോൾ
ആനന്ദ രൂപിയതുതന്നെ സത്വരൂപി!

രണ്ടാമതായൊരു പുമാൻ വിരിഞ്ചനെൻറ മുമ്പിൽ
തഞ്ചത്തിലെത്തിയഥ നമസ്കൃതി ചെയ്തു നിന്നു.
ഇണ്ടലൊഴിഞ്ഞ്ഭൂവി വാണരുളീടുവാനായ്
തണ്ടാർമകൾ പതിസുതനൊടു് ചൊല്ലിമുന്നം.
മൂവ്വായിരത്തറുന്നൂറുകൾ ദേവയബ്ധം
ഉർവ്വി ഭരിപ്പതിന്ന് വരമുടനെയേകിയപ്പോൾ.
വിനയ വിവേകങ്ങൾ ധന്യമിവങ്കലും
നയനങ്ങൾ സജ്ഞയാ കാൺമത് മൂലമായ്,
ത്രിഗുണങ്ങൾ രൂപമായ് മേവിടുന്നോന് ഞാൻ
ത്രേതൻ പദത്തിനാൽ ചൊല്ലി നാമങ്ങളും.
സത്യവും ധമ്മവും രാജസ ശീലവും
മർത്ത്യരിൽ കണ്ടിടും ത്രേതായുഗത്തിങ്കൽ.
സത്വാനുവേലമതായി മനുജർക്ക് കിട്ടും

സ്വാമിയേ ശരണം അയ്യപ്പാ!

ഐശ്വര്യ ഭാവമതിൽ മതി മുങ്ങിടുമ്പോൾ
താനെന്ന ഭാവം ഉള്ളമതിലങ്കുരിക്കും
കർതൃത്വ — കാംക്ഷകളുമേറിടുമന്തരംഗേ.
സേവയ്ക്ക് പേരു് ഭുവികേട്ടു് പ്രസിദ്ധിയാളാൻ
ലോകർക്കു് ശീലമകമേറിയുമുത്ഭവിക്കും
ഭാവങ്ങൾ പേരതിനെ രാജസമെന്നു് ചൊല്ലും
ഭാവജ്ഞനായ മമ ഭക്തനറിഞ്ഞുകൊൾക.
ത്രേതായുഗത്തിലും മാനവർ ധർമ്മത്തിൻ
പാലകരായിടും സൗഖ്യവുമാർന്നീടും.
കാലമെല്ലാമുടനെന്നെയുമോർത്തിടും
കാലവേ മുൻചൊന്ന ശീലഗുണങ്ങളാൽ.
ത്രേതൻെറ ശേഷമായ് ബ്രഹ്മൻെറ സന്നിധൌ
പ്രീതനായ് കൈ കൂപ്പി നില്ക്കുന്നവനു്
ഞാൻ ദ്വാപരനെന്നുള്ള നാമവും നൽകിപോൽ,
പ്രീതനായീടുവാൻ കാലങ്ങളും മുദാ.
രണ്ടു് സഹസ്രവും നാന്നൂറുമായൊരു
ദേവാബ്ധ കാലം അവനുടെ ശാസനം.
സത്യധർമ്മങ്ങൾക്കു് ഗ്ളാനികളല്പമായ്
കല്പിച്ചു് മർത്ത്യരിലാസക്തി കണ്ടിടും.
കാമം മുളയ്ക്കുന്ന കാലത്തു് ദ്വൈതമാം
ഭാവങ്ങളങ്കുരിച്ചീടുക കാരണം
വൈഭവം മർത്ത്യരിലുണ്ടായി വന്നിടും
ദൈവവും താനുമെന്നായുള്ള ഭാവങ്ങൾ.
ദ്വൈതമായ് വൈഭവമേറുമിക്കാലത്തെ
ദ്വാപര നാമത്തിലേവം പറഞ്ഞിടും
ദ്വാപര കാലത്തിലും ഭുവി മാനവർ
ഭൂതേശ ചിന്തയിൽ പാരം നിറഞ്ഞിടും.
  മൂന്നു് യുഗാധിപരന്മാരെയും ഇങ്ങിനെ
ഭൂമി ഭരിപ്പാൻ നിയോഗിച്ച നേരത്തു്
പാഞ്ഞുടനെത്തി അലറി കറുത്തുള്ള
ഭീകരരൂപമാർന്നോരു ശാൻ ബത!
ഘോരാട്ടഹാസേന ഭൂമി വിറപ്പിച്ചു്
പാരം വിവസ്ത്രനായ് നിസ്രൂപം നിന്നവൻ!
പാരാതെ പങ്കജന്മാവിൻെറ ഒപ്പമായ്
ചാരുസ്വർണ്ണാസനം തന്നിലമർന്നവൻ.
ചാപല്യമായ് കായ ഗുഹ്യദേശങ്ങളെ
ഘോരനവൻ ബ്രഹ്മദേവനു് കാട്ടിയും
ആരെടാ? നാൽതല ജീവിയെന്നുച്ചത്തിൽ

വീറോടെ ചോദിച്ച് കോപിച്ചലറിയും
ഘോരമായ് ബ്രഹ്മനെ താഡനം കൂട്ടവാൻ
ക്രൂരനവൻ തുടങ്ങീടുന്ന നേരത്ത്,
വേഗേനയെന്നുടെ കോപാഗ്നിജ്വാലയിൽ
ചാവുമെന്നോർത്തവൻ പിന്നോട്ട് വാങ്ങിതേ.
വേപഥു പൂണ്ടുഴറീടിന നാന്മുഖൻ
പോകെടാ ദൂരത്തെന്നാർത്തനായ് ചൊല്ലുമ്പോൾ
കോപിച്ചവൻ ചൊല്ലി "നിന്നുടെ സൃഷ്ടി ഞാൻ
പോയീടുകില്ലെന്നറികെടാ ബ്രഹ്മമുഖാ!
കാണ്മതുണ്ടോയെടാ! എന്നുടെ കായത്തെ?
നാമം കലിയെന്നാണെടാ! ദുർബുദ്ധേ!
എന്നുടെ പൂർവ്വികർ മൂന്നും സുഖിക്കുന്നപോൽ
മണ്ണിതിൽ ഞാനും ഭരിച്ച് സുഖിച്ചിടും.
എന്നുടെ തത്വമോ ധർമ്മനിഷേധനം
എന്നുമേ കശ്മല വൃത്തികൾ ധർമ്മങ്ങൾ!
ധർമ്മം നശിപ്പിച്ചധർമ്മം വിതയ്ക്കുവാൻ
ദുർമ്മതേ! ഞാൻ സർവ്വകർമ്മങ്ങൾ ചെയ്തിടും.
വർണ്ണങ്ങൾ എല്ലാം മുടിപ്പിച്ച് ഭൂമിയിൽ
പെണ്ണുങ്ങൾ വാഴ്ച്ചയും ഞാൻ വരുത്തീടുമേ.
നാരീമണികളിൽ കാംക്ഷകൂടും നരർ–
ക്കാരുമേ ഭേദമില്ലെന്നും വരുത്തിടും.
പൂരുഷ നാരിമാർ കായരാഗങ്ങളാൽ
കോലഹലത്തോട് ധർമ്മം മുടിച്ചിടും.
പൂരുഷന്മാരുടെ കർമ്മമെൻ വാഴ്ചയിൽ
നാസ്തികൾതൻ ചേഷ്ടകൾക്കും കീഴിലായ് വരും.
ബുദ്ധിമറഞ്ഞുപോം ദുഷ്ടതയേറിടും
മുട്ടാതെ കൊല്ലും കൊലകളുമേററിടും.
കാമാന്ധരായുള്ള കശ്മലന്മാർ എൻെറ
കാര്യക്കാരെന്ന് ചൊല്ലാം ചതുർമ്മുഖാ.
തന്നുടേതല്ലാത്തതെല്ലാം നശിപ്പിച്ച്
മണ്ണിതിൽ സർവ്വദാ പുണ്ണ് നിറച്ചിടും.
കള്ളമല്ലാതൊന്നുമൂഴിയിൽ കണ്ടിടാ
എള്ളോളവും സത്യമില്ലാതെയായ് വരും.
സന്തതം സന്താപമേററി ചതുരമായ്
എന്ത്യാനിത്തങ്ങൾ മാത്രം നടത്തിടും.
ഇങ്ങിനെ സന്തതം ഹീനകർമ്മങ്ങളാൽ
മങ്ങാതെ ഞാൻ സുഖിച്ചീടുമെൻ നാൾകളിൽ.

സ്വാമിയേ ശരണം അയ്യപ്പാ!

എന്നുടെ ജ്യേഷ്ഠരും ഞാനുമായന്തരം
ഇങ്ങിനെയാണെടാ നാന്മുഖത്തേവരേ!

കാളകൂടംപോലെ കാളുന്ന വാണികാം
ചീളെന്നു് നാന്മുഖൻ കേട്ടോരളവുടൻ,
''ഇപ്പോഴനിന്നു് ഞാൻ കാലങ്ങളേകില്ല''
കെല്പോടെ നാന്മുഖൻ ഉള്ളം നിനച്ചതേ.
അപ്പോളധർമ്മി തൻകൂട്ടങ്ങൾ താപേന
ഉൾപ്പൂക്കു് ബ്രഹ്മദേവന്നോടപേക്ഷിച്ചാൻ:—
''സൃഷ്ടികർത്താവേ! ഭവാനു് പക്ഷാഭേദം
ദൃഷ്ടിയായീടിൽ ഭവിച്ചിടും ദുഷ്കൃതം;
ഞങ്ങൾക്കു് മേളിച്ചുകൊള്ളുവാൻ നീ മുദാ
പത്തുലക്ഷം വർഷം ഞങ്ങൾക്കു് നൽകണേ.''
സൃഷ്ടികർത്താവും ഉരത്തുചൊന്നാനപ്പോൾ
ദുഷ്ടരേ! നിങ്ങൾ തൻ കാലം കുറച്ചിടും.
താമരപ്പാണിനി വീണഗാന പ്രിയ
നാണമെന്യേ നിജനാഥന്റെ നാവിന്മേൽ
ചേണാർന്നു് തംബുരുമീട്ടി തുടങ്ങിനാൾ
നാന്മുഖൻ മെല്ലെ പറഞ്ഞുതുടങ്ങിനാൻ:—
അരുതരുതു് ദുർമ്മതേ! യോഗ്യമല്ലിത്തരം
ഗുരുതരമായ് കാര്യം തോന്നിത്തുടങ്ങുകിൽ.
തരുവനിഹ കാലവും മാനിച്ചു് നിൻ ഹിതം
പരിചൊടിഹ മോദമായ് കൈക്കൊൾകെടോ കലേ!
തവഹിതമതാകവേ കാട്ടി സുഖിക്കുവാൻ
തരുവനിഹ നാലുലക്ഷം വത്സരങ്ങളും.
തവ ചരിതമൊക്കവേ മേലിലെല്ലാടവും
ത്രിഭുവന തലങ്ങളിൽ ഓർമ്മകളാളുവാൻ;
തരുവനിഹ ആയിരത്തിരുനൂറു് ദേവബ്ധം
അറിയുവതിനായഹോ നാലാംയുഗത്തിനെ.
തവചരിത കാലമാം നാലാം യുഗത്തിന്റെ
പിറവിമുതൽ നാലെട്ടായിരം വർഷങ്ങൾ
ഭുവനത്രയമങ്ങതിൽ ധർമ്മം നടത്തിടും
വിരവിനൊടു് പിന്നെ നീ മോദമാർന്നീടെടോ.
നയനരസികങ്ങളാം കാഴ്ചകളൊന്നുമേ
കലിയുടയ ദിനമതിൽക്കാണാ ഭുവനത്തിൽ!
കപട പടുവികൃതികളുടയ കഠിനങ്ങളാൽ
ഭൂവിൽ വസിപ്പതും ദുഷ്ക്കരമായിടും.
കഠിനതര ദുരിതഭര കശ്മലർ കൃത്യങ്ങൾ

കാതരരാക്കമേ ഭൂവിൽ മനുജരെ.
കപട കലി കഠിനതരമേററം വരുത്തുമ്പോൾ
കാന്തനും ഖഡ്ഗിയായ് വന്നിടും നിർണ്ണയം.

ദോഷമല്ലെങ്കിലും ദോഷ്കൻ കലി തന്റെ
ദോഷ്ക്കിനായ് ബ്രഹ്മൻ കനിഞ്ഞ കാലത്തിങ്കൽ
ദോഷമല്ലാതൊന്നു് കാണുവാൻ ലോകത്തു്
ഭാഗ്യമില്ലാതെപോം കഷ്ടം ശിവ! ശിവ!
എങ്കിലും വങ്കൻറഹങ്കാരമൊന്നുമേ
സങ്കടമാവില്ല ഭക്തരാം ലോകർക്കു്,
സങ്കടവാരണൻ മന്ത്രം നവാക്ഷരി
പങ്കഹീനം ജപിച്ചീടുകിൽ മർത്ത്യരേ!
സങ്കടൗഘങ്ങളാം വൻകടലിൽ പെട്ടും
പങ്കഹീനന്മാർക്കു് പോതമായ് ഞാൻ സദാ
ആനന്ദതീരത്തണച്ചിടും അൻപിനോ—
ടാനന്ദ ഭാഗ്യങ്ങളേകി തുണച്ചിടും.
എന്നുടെ ഭക്തർക്കൊരിക്കലും സങ്കടം
നിർണ്ണയിച്ചീടുകിൽ കൈവരാ ഭൂസുരാ!
മൽജാതി വംശജർ വിപ്രവർഗ്ഗങ്ങളും
വെക്കം കലിയതിൽ താമസ ഭാവേന
സത്യവും നന്നേക്കുറച്ചിടും വ ത്തത്തിൽ
സക്തരായ് ഹീനകർമ്മങ്ങളും ചെയ്യുപോം.
സത്യശൗചാദിയാം സത്ഗുണമെന്യ
അഷ്ടരാഗങ്ങളും ചിത്തേനിറച്ചുടൻ
ധർമ്മകർമ്മങ്ങളിൽ കാംക്ഷ കുറഞ്ഞവർ
സന്മതേ! ഏററം അഹംകൃതരായ്‌വരും.
വേദഭാഷ്യങ്ങളെ മാനിച്ചുവാഴുന്ന
വേദിയന്മാർക്കു് ഒരുനാളും കലിതന്റെ
വേദനയൊന്നുമേ ഏശാതെ നിത്യവും
ദേവനാമെന്നിൽ സുഖിച്ചു് വസിച്ചിടാം.
വിജയാ മഹാമതേ! മേലിൽ ഭവാനിനി
വിനയവാനായിട്ടു് ജീവിച്ചു് കൊൾകെടോ.
കാലൻ കലിതന്റെ നോവുകളേററുമ്പോൾ
വേഗേന ഖഡ്ഗവും പാണിയിലേന്തി ഞാൻ
ലോകത്തിൽ നീളവേ സഞ്ചരിച്ചെന്നുടെ
വൈരിവൃന്ദങ്ങളെ ഭസ്മമാക്കീടുമേ.
എന്നുടെ ഭക്തരെ സ്ക്കന്ദേവഹിച്ചു് ഞാൻ
നന്നായനുഗ്രഹിച്ചീടും, അപ്പോൾ മുതൽ

ഒന്നായൊടുങ്ങും കലികാലവും പിന്നെ
വന്നുദിച്ചീടുമേ സത്യമാം കൃതയുഗം.
ഇങ്ങിനെ നാല് യുഗങ്ങളും സൃഷ്ടിയും
പിന്നെയും പിന്നെയും വന്നുപോമന്തണാ.
സൃഷ്ടി കർത്താവാം വിരിഞ്ചനു പോലുമേ
എത്തിടും നാശമൊടുക്കമൊയ് ഭൂസുരാ!
എത്തിടുമപ്പോളാ ബ്രഹ്മപ്രളയങ്ങൾ
എത്തിടും ഞാൻ പുനഃ ശ്രീവിരാട്ടായഹോ.
പിന്നെയും ഭൂതങ്ങൾ ബ്രഹ്മാദി ദേവകൾ
എന്നിവരെന്നിൽനിന്നുത്ഭവിച്ചീടുമേ.
സൃഷ്ടികർമ്മങ്ങളും പാലനകർമ്മവും
വിഷ്ടപേശൻ തൻെറ ലീലാവിനോദങ്ങൾ!!
ഒന്നുപോലും നശിച്ചീടില്ലൊരിക്കലും
ഒന്നിലെല്ലാം ലയിച്ചീടുന്നതാകയാൽ.
ഒന്നിനെ കാണ്മവർ പിന്നെ ലയിച്ചുപോം
പിന്നെ മററൊന്നുകൾ മുന്നം ജനിച്ചിടും
ഓരോരോ കാലങ്ങളിൽ ഭൂതജാലങ്ങൾ
ഭൂതരായ് വന്നും മറഞ്ഞും കഴിഞ്ഞുപോം.
ഭൂതനാഥൻ തൻെറ ലീലകളിങ്ങനെ
പൂതിവരുത്തിടും ഭൂതജാലങ്ങൾക്ക്.
ഒന്നായ എന്നെയും നന്നായിക്കാണുകിൽ
വന്നീടുകില്ലൊരു ക്ളേശവുമന്തണാ!
ധന്യരാം വേദികർ മൂന്നായിട്ടെന്നെയും
നന്നായ് വിചാരങ്ങൾ ചെയ്യുവാൻ കാണുന്നു.
പിന്നീടവർ മമ കീർത്തികൾ വാഴ്ത്തുന്നു
ധന്യതയാളുവാൻ ലോകർക്ക് സന്തതം.
ഭൂതജാലങ്ങളും ഭൂതനാഥൻ താനു–
മോർക്കുകിൽ ദ്വൈതങ്ങളല്ല മഹാമതേ.
അദ്വൈത ഭാവങ്ങൾ ലോകർക്കറിയുവാൻ
വിദ്രുതമെന്നംശമായിട്ടൊരു നരൻ
സുബ്രഹ്മജാതനായ് വന്നിടും ഭൂതലേ
വിദ്രുതം ഭാഷ്യങ്ങളേകിടും ലോകർക്ക്.
ദേവേരിതം ശ്രവിച്ചേററം തെളിഞ്ഞൊരു
ആര്യജന്മാവാം വിജയനും ദേവനെ
പാരാതെ വന്ദിച്ച് വീണ്ട് നമസ്കരി–
ച്ചാരൂഢ ഭക്ത്യാ തൊഴുതു് ചൊല്ലീടിനാൻ;
ധന്യനഹം! മഹാ ധന്യനഹം! ഹരേ!
വന്നു് മൽ ജന്മസാഫല്യവും ദൈവമേ!

സ്വാമിയേ ശരണം അയ്യപ്പാ!

ഇന്നു് തവൽ ദർശന ഭാഗ്യം ലഭിച്ച ഞാൻ
ധന്യനെന്നോതുവാനില്ലഹോ സംശയം.
എന്നുടെ ദൈവമേ! തവൽ പാദപങ്കജ–
മെന്നുടെ മൗലിയിൽ ചാർത്തിടൂ സന്തതം''
ഇങ്ങിനെ ചൊന്നുടൻ ദേവപാദങ്ങളിൽ
പിന്നെയും പിന്നെയും വീഴും വിജയനെ
താരക ബ്രഹ്മമാം ബാലശാസ്താവുടൻ
വേഗേന ഗാഢഗാഢം പുണർന്നീടിനാൻ

ലോകങ്ങളാകവേ സൃഷ്ടിച്ചു് രക്ഷിച്ചു്
ലോകേശനിൽ ലയിപ്പിക്കുന്ന ദേവൻെറ
ഗീതങ്ങൾ കൊണ്ടു് ചമച്ചുള്ള ഗീതമാം
ഭാഗവതത്തിലെ ഏകാദശ കാണ്ഡം
സാദരം ബാലശാസ്താവിനെ മാനസ്സേ
ചേർത്തുടൻ ദേവൻെറ ഭക്ത പാദങ്ങളിൽ
ആദരവോടു ഞാൻ അർപ്പിച്ചു് കൊള്ളുന്നേൻ
ശ്രീഭൂതനാഥാ! തുണക്കണം സന്തതം.
ആരണശ്രേഷ്ഠനാം പാണ്ഡ്യാംശ വിപ്രനും
സാദരം നാഥൻെറ പാദാരവിന്ദങ്ങൾ
പ്രീതനായ് തന്നുടെ മൗലിയിൽ ചേർക്കുവാൻ
സാദരം ചൊന്നതെനിക്കും വരുത്തണേ!
മാമല ശ്രീലകം വാഴും ഭഗവാനേ!
മാലുകൾ തീർത്തിടാൻ കൈതൊഴാം! കൈതൊഴാം!

ഇതി ശ്രീമദ് അയ്യപ്പ ഭാഗവതം

ഏകാദശകാണ്ഡം സമാപ്തം.



സ്വാമിയേ ശരണം അയ്യപ്പാ!

ഓം സ്വാമിയേ ശരണം അയ്യപ്പാ!

# ശ്രീമദ് അയ്യപ്പ ഭാഗവതം

## ദ്വാദശ കാണ്ഡം

(വഞ്ചിപ്പാട്ട് രീതി)

കരിഗിരിമലവാസൻ കരുണശ്രീകോവിൽ നാഥൻ
ത്രിഭുവന സുഭഗനാം ശബരി നാഥൻ
ഉരുതരമടിയനിൽ കൃപയേറിയതു മൂലം
ഫലമായി ലഭിച്ചതേ മഹാമന്ത്രവും.
''സ്വാമിയേ ശരണം അയ്യപ്പാ''—യെന്നുള്ള മന്ത്രത്തിനെ
ഊണിലുമുറക്കത്തിലും ചൊല്ലുന്ന മൂലം
ഭഗവാൻെറ പദതാരിൽ മനമേററി വസിക്കുവാൻ
പരമേശൻ കനിഞ്ഞതും പരമഭാഗ്യം.
പരിതാപം കുറയ്ക്കേണേ ഭഗവാനേ! എന്നോതുമ്പോൾ
കഠിനമായ് പരീക്ഷകൾ തരുന്ന നാഥൻ,
പിരിയാതെ ഭഗവാനെ മനമേററീടുമോയെന്ന്
പലതാകും വഴികളിൽ നോക്കിടുന്നാഥൻ,
കലികാലത്തിലെ മഹാ മലഭാരം ചുമക്കുന്നോർ—
ക്കകതാരിൽ സുഖമേകാൻ നിനച്ച ചെമ്മേ;
ഭവഭയ ദുരിതാബ്ധൗ കരകാണാതുഴന്നോനാ—
മടിയനോടോതി തിരു ചരിതമോതാൻ.
അതിനേററമശക്തനാം അടിയൻെറ മനതാരിൽ
ഭഗവാനും ഒളികണ്ണാൽ ചെറുതായ് നോക്കി.
അതുമൂലം മമ നാഥൻ ചരിതസ്സാരങ്ങൾ മുദാ
തിരു ഭാഗവതമായി കഥിച്ചതിൻെറ
പതിനൊന്നു കാണ്ഡങ്ങളും ഭഗവത് പാദാരം ചേർപ്പാൻ
പിരിയാതെ സഹായിക്കും അതി ഭക്തരേ;
അതിയായ് നിങ്ങൾ പാദങ്ങൾ മനമേററി മരുവും ഞാൻ
പന്ത്രണ്ടാം കാണ്ഡവും ചൊല്ലാൻ മുതിർന്നീടുന്നേൻ.

### ആരണർക്ക് ഗൌതമശാപം

കലിദോഷ ഹേതുക്കളും യുഗചര്യാക്രമങ്ങളും
കലിഹന്താ ഭൂതനാഥൻ പറഞ്ഞനേരം,
തിരുരൂപം പരബ്രഹ്മം ഭഗവാനിൽ ഭക്തിപൂണ്ട

വിജയനാം ദ്വിജേന്ദ്രനും ചോദിച്ചു ചെമ്മേ-
ഭഗവാനേ! പരമേശാ! പരിതാപം ഹനിപ്പോനേ!
മനതാരിൽ കരുണയെ ചൊരിയൂ നാഥാ!
പരമേശൻ മുഖതാരിൽ ഭവിച്ചുള്ള ദ്വിജന്മാരിൽ
കലികാലത്തസുരത്വം വഹിപ്പാൻ ഹേതു
കരുണയാലടിയനിൽ കൃപതൂകിയരുളേണേ
പരമേശാ! ഭഗവാനേ! കരുണാ സിന്ധോ!
ഭഗവാനും വിജയനിൽ അകതാരങ്ങഴിഞ്ഞുടൻ
പരിചോടാമഹീസുരർ കഥകൾ ചൊന്നാൻ.
വിജയാ! നിൻ മനതാരിൽ മമ ഭക്തി വരികയാൽ
വിജയശ്രീകളെമോദാൽ അരുളീടുന്നേൻ.
അതി ഗുഹ്യം കഥയിതു്, മതി നിന്നിൽ രമിക്കയാൽ
മതിമാനാം വിജയാ നീ ശ്രവിച്ചു കൊൾവൂ.
പരമ സാത്വികന്മാരായ് ദ്വിജന്മാരും കൃതയുഗേ
പരമ ഭക്തിപൂണ്ടെല്ലാം നിനച്ചുപോന്നാർ.
മനതാരിൽ കൊതിയേശാതവർ ചെയ്യും പ്രവൃത്തികൾ
പരമേശൻ രസിച്ചേററമനുഗ്രഹിച്ചാൻ!
കൊതിയില്ല; ഫലേച്ഛകൾ അകതാരിൽ ലേശമില്ല
പരമ നിഷ്ക്കാമർക്കെന്നുമതി സുഖങ്ങൾ.
പരമേശൻ ഭൂതനാഥൻ പരാത്മനി മനം ചേർക്കും
പരമ ഭൂസുരന്മാരെ കനിഞ്ഞു നന്നായ്!
അതുകാലമമരേന്ദ്രൻ മതിയിൽ ശങ്കിച്ചുപോന്നാൻ
ത്രയീകുശലർ ദ്വിജന്മാരെ ചതിച്ചുകൊൾവാൻ.
സുധർമ്മയിൽ വാണിടുന്നോൻ അധികമായ് മനംനൊന്തു
മതിയിൽ കാംക്ഷയില്ലാത്ത ദ്വിജന്മാർ ശഠർ.
വരുംകാലം ചരാചരാചാര്യൻ തന്റെ കടാക്ഷത്താൽ
ദ്വിജന്മാരും ശിവസ്ഥാനമണഞ്ഞു് മേവും!
ഭുവിയിൽ യാഗകർമ്മങ്ങളഖിലവും മുടങ്ങീടും
അമരന്മാർ ഭുജിക്കാതെ കുഴങ്ങിമേവും
പരാത്മനി മനം ചേർക്കും ദ്വിജരിൽ ശ്രീഭൂതനാഥൻ
പരമമായ് കടാക്ഷങ്ങൾ ചൊരിഞ്ഞു് പോരും.
അതുമൂലം യജ്ഞഫലം ഭുജിച്ചീടാതമരന്മാർ
ഗതികെട്ടു് വഴികളിൽ ഉഴന്നു മേവും.
ഭുവി ജാതർ നിനക്കുന്ന യാഗഭോഗം ഭുജിച്ചീടാൻ
കൊതിയേറിട്ടമരന്മാർ മിഴിച്ചു് മേവും.
അരികളാം ദനുജന്മാർ പരിഹാസം ചൊരിഞ്ഞീടാൻ
ഇതുമൂലം ഗതിവന്നാൽ മരണതുല്യം.
അതിനാലേ മുടക്കേണം യാഗാദികളഖിലവും.

സ്വാമിയേ ശരണം അയ്യപ്പാ!

കഠിനമാം വെയിലേററി ഉഴററിടേണം.
പരിതാപം മഴഹീനം അകതാരിൽ വരുത്തേണം
ഉലകിലനാവൃഷ്ടികരം വരുത്തിടേണം.
ജലമേററം വലിയുമ്പോരം മനമേററം വലിഞ്ഞീടും
ദ്വിജന്മാരും മഴസ്സ്റായി മനം പേറുമേ.
മഴപെയ്യാൻ മഹേന്ദ്രനെ നിനച്ച് ഭൂസുരർ യാഗം
ഭൂവിയിങ്കൽ ചെയ്യുമപ്പോരം വരും സുഖങ്ങരം.
ഫലേച്ഛയെക്കരുതുമ്പോരം യാഗഭാഗം ലഭിച്ചീടും
അമരന്മാർക്കിതിൽ പരം ഗതിവേണമോ?
ഫലപ്രാപ്തി നിനസ്സാതെ മഹിയിൽ ചെയ്യുന്ന കർമ്മം
പരാത്മനി ലയിച്ചീടാൻ നിമിത്തമെന്ന
ഫലശ്രുതിയരുളീടും വേദസാരങ്ങളെയോർത്തും
പലതാവും വിചാരത്താൽ മതിയും കെട്ടോൻ
സുധർമ്മവാണിടും മഹാവികൃതിയാം മഹേന്ദ്രനും
സുഖനിദ്രയകലെയായ് ഭവിച്ച കഷ്ടം.
ക്ഷിതിസുതന്മാരിൽ കാംക്ഷ വരുത്തീടാൻ സുരരാജൻ
മഴയേകാതധികമാം വരരംച്ചയേകി.
വിളകളും നശിച്ച്പോയ് പുഴകളും വരണ്ട്പോയ്
മനുജരും മൃഗങ്ങളും മുരണ്ട്പോയി.
മഴവന്ന കാലംപോലും ഉലകിലോർക്കാതെയായി
മരുഭൂമിയായി ഭൂമിതലങ്ങളെല്ലാം.
ഭുവിയിൽ മാനവർ ചിത്തമുരുകി രോദനം ചെയ്സാർ
മുകളിലായിരക്കണ്ണൻ രസിച്ച് വാണാൻ.
അതുകാലം മനുജന്മാർ മൃഗജാലത്തോടും കൂടി
ജലം തേടി പലദേശം തിരിച്ച്പോയാർ.
ധരണീദേവന്മാർ നിജതരുണീമാർ പശുക്കളും
ശിശുക്കളും ചേർന്ന് ചെമ്മേ വനങ്ങരം പൂകി.
വനങ്ങളും ഘനമററ് വ്രണിതമായവർ കണ്ടാർ
മനങ്ങളിൽ വിഷാദവും നിറച്ച് വാണാർ.
ജലം തേടിട്ടാരണന്മാർ വനങ്ങളിലുഴറുമ്പോരം
പരമാമൊരു തപോവനവും കണ്ടാർ.
മഴപെയ്യാതിരുന്നിട്ടും പരന്ന് നീളവേ പച്ച–
മരങ്ങളും പൊയ്കകളുമവിടെക്കണ്ടാർ.
നിലങ്ങളിൽ പച്ചപ്പട്ട് വിരിച്ചനെൽപ്പാടങ്ങളും
ഫലമേറും മരങ്ങളും നിറഞ്ഞു് കണ്ടാർ.
നിറഞ്ഞു് സൗരഭ്യമേറി വിരിഞ്ഞുള്ള സുമജാലം
നിറഞ്ഞമോദേന ദ്വിജരവിടെക്കണ്ടാർ.
തരുച്ഛായകളിൽ പശുമൃഗരാജഗണങ്ങരം തൻ

ശിശുക്കളെ പാലിപ്പതുമവിടെക്കണ്ടോർ
വൈരം വിട്ടോർ മൃഗരാജർ പശുഗണത്തോടും ചേർന്ന്
സൈ്വരംവാണ് രമിപ്പതുമവിടെക്കണ്ടോർ.
ഖഗങ്ങൾ ഗാനങ്ങൾമീട്ടി മരശിഖരങ്ങൾ തോറും
മനമേറി വസിപ്പതുമവിടെക്കണ്ടോർ.
കദളി വാഴകൾ ചൂതം പനസ പുന്നാഗങ്ങളും
തെളുതെളെ വളരുന്നതവിടെക്കണ്ടോർ.
നിരന്ന് നൽ തണലേകും പരന്ന മാവുകൾ ചേർന്ന
നിറഞ്ഞ പൂവാടികളുമവിടെക്കണ്ടോർ.
തിരിഞ്ഞ് നോക്കുന്ന ദിക്കിൽ പരന്ന് പന്തലിച്ചുള്ള
അരയാൽ വൃക്ഷങ്ങളെയുമവിടെക്കണ്ടോർ
തൃണം തിന്ന് പുളച്ചീടും മദിച്ച ഗോവത്സങ്ങളും
ഇണകൂടി രമിച്ചീടും മൃഗിമാൻമാരും
കാനനങ്ങളുതിർത്തീടും കുയിൽ വൃക്ഷങ്ങളും കൂടി
ധരണീപുത്രരിൽ മോദം വളർത്തി മെല്ലേ.
മരങ്ങളിൽ ചാടിക്കേളി തിമർക്കും മർക്കടന്മാരും
കുളങ്ങളിൽ വിരിഞ്ഞുള്ള താമരകളും,
അരുവിതോയത്തിൽ സ്നാനം നിനയ്ക്കും യോഗിവൃന്ദങ്ങൾ
അരണികൾ കടഞ്ഞീടും മഹർഷിമാരും
ഘൃത ഗന്ധം പരത്തുന്ന നിറഞ്ഞ ഹോമധൂപവും
ധരണീനന്ദനൻമാരിൽ കുതുകമേററി.
ധരണിയിലനാവൃഷ്ടി വരുത്തുന്നമുരത്തങ്ങൾ
കണികാണ്മാനമില്ലയത്തപോവാടിയിൽ.
അധികമാം ആശ്ചര്യങ്ങൾ അകതാരിൽ വളർന്നുള്ള
ദ്വിജന്മാരുള്ളത്തിൽ കാംക്ഷ വളർന്നനേരം
അതിധന്യം മഹാമന്ത്ര ധ്വനി ശ്രോത്രേന്ദ്രിയങ്ങളിൽ
ദ്വിജന്മാരും ശ്രവിച്ചതേ, പരമ ഭാഗ്യം!
ആരുടേതാമീ ഭൂമിയെന്നാരാഞ്ഞുള്ളം ചിന്തിച്ചപ്പോൾ
പാരിടത്തിൻ മാല് നീക്കാൻ തപം ചെയ്യുന്നോൻ
പരമയോഗീന്ദ്രൻ മഹാ തപസ്വി ഗൗതമമുനി
പവിത്രമാക്കിടും ഭൂമി തന്നെയെന്നങ്ങറിഞ്ഞുതേ.
മഹാമന്ത്രം നവാക്ഷരി ധ്വനിയാലാത്തപോവനം
പുളകിതമായി ധന്യം! പരമ ഭാഗ്യം!
താരകത്തെ ധ്യാനിച്ചുള്ളം നിറഞ്ഞ ഗൗതമമുനി
പാരിടം മൂന്നിലും മഹാ യോഗീന്ദ്രനല്ലോ!
യുഗം നാലും മഹാമന്ത്രം നവാക്ഷരീസേവചെയ്യും
നിറഞ്ഞ താരകാരാധ്യൻ മഹാമുനീന്ദ്രൻ
പരബ്രഹ്മം താരകത്തെ നിനയ്ക്കുമ്പോൾ ഭൂതനാഥൻ

സ്വാമിയേ ശരണം അയ്യപ്പാ!

പരമയോഗിദാസനായ് സവിധേയെത്തും!
മനക്കാമ്പിൽ പരബ്രഹ്മം ദ്വിജന്മാരാഗമനങ്ങൾ
തെളിവാടെയരുൾ ചെയ്താൻ മുനിക്കുമപ്പോൾ
പരമ ഭക്തനാം മുനി ദ്വിജന്മാർ മുമ്പിൽവന്നെത്തി
അതിഥി പൂജകൾ ചെയ്താൻ പരമധന്യൻ.
എതിരേററാരണന്മാരെ തപോവാടിക്കകം പൂകി
പെരുതായ് സൽക്കാര സേവ നിനച്ചുചെമ്മേ.
പെരുതായ് ആനന്ദഭാവമകമാർന്ന ദ്വിജരോട്
മുനിപുംഗവനും ഭംഗ്യാ വദിച്ചാനപ്പോൾ:
"ധരണീ ദേവരാം നിങ്ങൾ പരിതാപമെല്ലാം ഞാനും
വിരവേ ഉള്ളത്തിൽ കണ്ടാൻ ഭഗവത് ശക്ത്യാ
പുരുഹൂതൻ ചെയ്ത ചതി ഒരുനാളുമേശാതിഹ
ധരണീദേവരാം നിങ്ങൾ സുഖിച്ച് വാഴൂ.
തിരുതാരകാനുഗ്രഹം ഭവിച്ചീടും നേരത്തുണ്ടോ
പരമദ്രോഹികൾ ചതി ഭവിച്ചീടുന്നു?
വളർത്തീടാം ഗോക്കളേയും വരുത്തീടാം സുഖങ്ങളും
മഖത്തിൽ ച ത്തമേറുമ്പോൾ മഹാദ്വിജരേ.
ജലമേറും വാപികളും ഝരികളും വരളുന്ന
തരമേതും ഭഗവാനും വരുത്തത്തില്ലേ!
തൃണജാലം ദിനംതോറും വളർന്നു പൊങ്ങീടും മൂലം
പശുക്കളും സുഖമേറി വസിച്ചുകൊള്ളും.
പഴുത്ത പകചങ്ങൾ നീളെ തഴച്ച സസ്യജാലങ്ങൾ
ജഗത്തിലെങ്ങാനുമുണ്ടോ ഇതേവിധത്തിൽ?
ജഗന്മയൻ മമ ദൈവം സദാനന്ദൻ ശാസ്താവത്രേ
ജഗത്തിലെ സ്വർഗ്ഗമിഹ വരുത്തി നൂനം!
ശതാക്ഷൻെറ വികൃതികളിവിടെ എത്തീടുകില്ല
സഹസ്രനാമവൻ തൻെറ കടാക്ഷത്തിനാൽ!
പെരുത്തോരിന്ദ്രൻെറ മദമടക്കീടാൻ പരബ്രഹ്മം
വരുത്തീടും ഹേതുവൊന്നു് പറഞ്ഞീടുന്നേൻ.
ഒരിക്കലെൻ പ്രിയ പാതിവ്രത്യഭംഗം വരുത്തീടാൻ
തരത്തിലെത്തിയ ഖലൻ രുചിച്ച നന്നായ്"!
തരത്തിലിങ്ങനെ മുനി ഗൗതമനും ചൊന്നതെല്ലാം
രസിച്ചവാരണന്മാർക്കും സുഖിച്ചു മേവാൻ.
മനസ്സിങ്കൽ മമദൈവ മഹത്വങ്ങൾ വിളങ്ങീടും
മഹർഷിയെ ശതമന്യു വെറുത്തുപോന്നാൻ.
പുരന്ദരൻ പൂർവ്വവൈരം മനതാരിൽ വിചാരിച്ച്
മുനിയെ നിന്ദചെയ്തീടാൻ തുനിഞ്ഞു ചെമ്മേ.
മഹീസുരന്മാരെ മുനി സുഖമേകി വസിപ്പിച്ചാൽ

ശതമന്യുവകമുണ്ടോ രസിച്ചീടുന്നു?
അറിയാം ഗൗതമനേയും ദൂരത്താട്ടിപ്പായിക്കുവാൻ
അറിയാമിന്ദ്രനുമുടൻ മഹീസുരരെ;
തരമാക്കാൻ വിചാരിച്ചിട്ടൊരു ദ്വിജരൂപം പൂണ്ട്
തരമായത്തപോവനമണഞ്ഞു ചെമ്മേ!
ഒരുവർക്കുമൊരിക്കലും കപടനാം സുരേന്ദ്രനെ
തിരിച്ചറിഞ്ഞീടാനായി കഴിഞ്ഞതില്ലേ.
വിപ്രവൃന്ദം ക്ഷിപ്രമായക്കപട വിപ്രന്റെ ചൊല്ല്
സത് പ്രണാമംചെയ്ത് മനം നിറച്ച് പോന്നാർ.
കപടനാം വിപ്രൻ നിജമനോഗതം ഒരുദിനം
വികട വാണികൾ കൂട്ടി കഥിച്ചു നന്നായ്.
''ധരണീ നന്ദനന്മാരേ; നമ്മൾക്കെല്ലാം തരുന്നോരു
മഹർഷിതൻ കടുകൃത്യം കഥിച്ചീടുന്നേൻ.
നിനച്ചാലീമഹർഷിക്ക് പെരുത്ത വൻ വരംച്ചയെ
തടുത്തുനിർത്തുവാനാക്കും തരിമ്പുമില്ലേ.
അനുദിനം നമ്മൾക്കാണാതിവൻ നമ്മെ ചതിക്കുന്ന
വിനകളെ നിങ്ങളിപ്പോൾ അറിഞ്ഞുകൊൾവൂ.
നമുക്കുള്ള പശുക്കൂട്ടം നശിച്ചീടും സമീപത്തി–
ലിവൻ നിത്യം പശുവൊന്നായ് വധിക്കമൂലം.
വധിച്ച് മാംസവും ഭക്ഷിച്ചിരിക്കുമിക്കപടനെ
തിരിച്ചറിഞ്ഞീടവേണം ദ്വിജന്മാർ നമ്മൾ
പശുവൊന്നായ് ദിനന്തോറും കൊന്നും തിന്നും കഴിയുന്നോൻ
മുനി ഗൗതമനും മഹാ പാപിയാകുന്നോൻ
നമുക്കുള്ള പശുക്കളെ തുലച്ച് തിന്നീടുന്നോരു
മുനി ഹതകനെ നമ്മൾ വധിച്ചീടേണം.''
അതു കേട്ടിട്ടൊരു വൃദ്ധയവനിദേവനും ചൊന്നാൻ
''ചെവിപൊത്തിൻ; മഹാപാപം ശ്രവിച്ചീടൊല്ലേ.
വരിഷ്ടനാം മഹാമുനി പശുവിനെ കൊന്നീടുമോ?
പചിച്ച് മാംസവും പിന്നെ ഭുജിച്ചീടുമോ?
മനക്കാമ്പിൽ ക്രൂരമ്പായി തറച്ചീടുന്നിവൻ വാക്യം!
കഥിക്കുന്നേൻ പാപമേതും ശ്രവിച്ചീടൊല്ലേ.
തപശ്ശക്തിക്കസാധ്യമായ് ഭവിക്കുകില്ലൊരുകാര്യം
നിനച്ചീടിൽ ഭഗവാനും മുനിതൻ ദാസൻ.
പരാശക്തി പരബ്രഹ്മം ഭൂതനാഥൻ കടാക്ഷിച്ചാൽ
പരാധീനതകളൊന്നും ഭവിക്കുകില്ലേ.
സദാംപതി! ജഗത്പതി! ധർമ്മശാസ്താ! തൃക്കൺ പാർക്കിൽ
ഭവസാഗരത്തിലുണ്ടോ പതിച്ചീടുന്നു?
നമുക്കിഹ ലഭിച്ചീടും സമസ്ത സൗഭാഗ്യങ്ങളും

മഹർഷിതൻ ശാസ്ത്രസേവ വരുത്തീടുന്നു!
ജപിച്ചീടൂ ഭഗവാൻെറ മഹാമന്ത്രം നവാക്ഷരി
നശിച്ചീടട്ടെ ലോകത്തിൻ സമസ്ത ശോകം''!
ഇതി ദ്വിജന്മാരോടോതി മഹീദേവൻ താനുമപ്പോഠം
മതിയിൽ ശാസ്താവിൻ നല്ല സ്മരണ പൂകി!

കപട ബ്രാഹ്മണനിന്ദ്രൻ ഉടനപ്പോളോതീടിനാൻ
''തെളിവേതും നൽകാം ഞാനുമടുത്തനാളിൽ.
ഉദിച്ചീടും മുമ്പേ മുനി വസിക്കുന്ന സ്ഥലം പാർത്താൽ
നമുക്ക് കണ്ട് പോന്നീടാം പശുഹത്യയും.
നേത്രങ്ങളിൽ കാണും നേരം ശ്രോത്രീയത്തിൽക്കാളമേറെ
ഗോത്രവാസി നമുക്കാകെ ബോധ്യമായീടും.''
കപടൻെറ ഗിരം കേട്ട് തെളിവുകഠം കണ്ടീടുവാൻ
ഉടജം പൂകിനാർ മുനി ഉണരും മുൻപേ.
പതിവ് പോൽ ബ്രാഹ്മേ മുനി ഉണർന്ന് കർമ്മങ്ങളെല്ലാം
തെളിവോട് ചെയ്താൻ മഹാ തപസ്വി ധന്യൻ.
അർഘ്യാദികളേകി വഹ്നിജ്വലിപ്പിച്ച ഹോമത്തിനായ്
ചൊൽക്കൊണ്ടോരു മഹാമുനി ഗൗതമൻ മുദാ.
പാവകൻെറ തേജസ്വികൽ പാവനമാം നവാക്ഷരി
ഗൗതമനും തോരാതുടൻ ജപിക്കുന്നേരം
പുരുഹൂതനൊരു ഗോവിൻ കപടരൂപവും പേറി
മുനിതൻെറയണയത്തായ് അടുത്തുചെമ്മേ.
മലമൂത്രം ഹോമാഗ്നിയിലുടനുടൻ പൊഴിച്ചവൻ
സ്രുവങ്ങളും ദ്രവ്യങ്ങളും തകർത്തുചാടി.
പൂജാപുഷ്പങ്ങളും തിന്നു ഹോമകുണ്ഡം തകർക്കുവാൻ
പൂർണ്ണമോദത്തോട് ഗോവ് ചാടീടുന്നേരം;
വലം കൈയ്യാൽ മഹാമുനി പശുവിനെ തള്ളിനീക്കാൻ
ചെറുതായിക്കരമൊന്ന് നീട്ടീടുന്നേരം,
കപടഗോവുടൻ വീണ് കാലും കയ്യുമടിച്ചഹോ
മിഴികളും ചാവുന്നപോൽ തുറിച്ചുനോക്കി.
മാഴ്കി മാഴ്കി രോദനങ്ങഠം മുഴക്കുന്ന പശുവിനെ
ഭൂസുരന്മാർ രക്ഷിച്ചീടാൻ അടുത്തുചെന്നാർ.
കരുണാവാരിധി ശാസ്താപദ ദാസനാകും മുനി
മനതാരിൽ നിരുവിച്ചാൻ ഭഗവാനെയും.
ഒരുനേരം വിചാരിക്കിലുടൻ നേരിലണയുന്നോൻ
ദുരിതാപഹാരി ദേവൻ മമദൈവവും,
നിമിഷാർദ്ധമുള്ളിൽ മുനിവുള്ളമെല്ലാമറിയിച്ചാൻ
സമസ്തലോകേശൻ! മഹാ കരുണാസിന്ധു!

സ്വാമിയേ ശരണം അയ്യപ്പാ!

കഴിഞ്ഞതെല്ലാമേ ഉള്ളിലറിഞ്ഞതി കോപം പൂണ്ട്
ശപിച്ചാനിന്ദ്രനെ ഹുങ്ക് ശമിച്ചുമേവാൻ.
''എനിക്കേററം പശ്ചഹത്യ ചമത്തുവാൻ തുനിഞ്ഞോനേ,
നിനക്ക് വന്നിടും പാപം ദുരിതമേറും.
ഭവിക്കട്ടെ രണ്ട് ബ്രഹ്മഹത്യക്കൊപ്പം പാപങ്ങളും
ശപിച്ചീടുന്നേൻ നിന്നെയും മദിക്കമൂലം.
കുടിലനാം നീയും മുന്നമഹല്യയെ നശിപ്പിക്കാൻ
കടുതാം കർമ്മങ്ങൾ നന്നായ് നിനച്ചോനല്ലേ?
ഭവിക്കട്ടെ മമ ദൈവം ശാസ്താവിൻെറ കോപം സർവ്വം
തപിച്ചീടട്ടെ നീയും നിൻ വംശവുമെല്ലാം.''
അതുശേഷം മുനിശ്രേഷ്ഠൻ ദ്വിജന്മാരെ നോക്കിച്ചൊന്നാൻ
''ഗതിയാകാ നിങ്ങൾക്കൊന്നും നെറികെട്ടോരേ!
പരമാർത്ഥം ഗ്രഹിയാതെ പരദ്രോഹം ചമത്തുവാൻ
ചട്ടലരായ് നിങ്ങൾ ചെയ്ത കെട്ടകർമ്മത്താൽ
ഗുരുത്വദോഷവുമേറി ഗുഹാവാസം ലഭിച്ചുടൻ
അസുരരായ് ഭവിക്കട്ടെ മമ ശാപത്താൽ!''

ഉടനുടൻ ഖേദമേറി ഗുരുത്വഹീനരാം വിപ്രർ
മുനി പാദങ്ങളിൽ വീണാർ കരുണയ്ക്കായി.
''മുനിവരാ! ഗുരുവരാ! മഹാഗുരു ഭഗവാൻെറ
പരമഭക്തനാം ദാസാ! ശരണമേകൂ!
അറിവേറാതപരാധം തുടർന്നോരധമർ തന്നെ
പരിതാപം പോക്കി ഭവാൻ കരുണയേകൂ!
പരബ്രഹ്മ സേവചെയ്യും ഭവൽക്കർമ്മങ്ങളെയെല്ലാം
പരിഹസിച്ചോരാം ഞങ്ങൾ പരമഹീനർ.
ഉലകാകെ കെട്ടതിയാലുഴലുമ്പോൾ അഭയങ്ങൾ
അരുളിയ ഗുരുനാഥാ! കൃപയേകണേ!
പരമകാരുണ്യം കാട്ടും പരമദയാലോ ഇപ്പോൾ
അടിയരിൽ പരിതാപം വരുത്തീടൊല്ലേ!
കുറഹീനന്മാരെ വേഗം കുറേറുന്ന ഭവാനിപ്പോൾ
ശാപമോക്ഷമേകി പാരം കാത്തുകൊള്ളേണേ!
ജയ ജയ മുനികുല തിലകമേ! മഹാത്മനേ!
ജയ ജയ പരമേശാ! മഹാശാസ്താവേ!
തവപാദസ്സേവാരതനായ മുനി സത്തമനെ
ഭവപാശമേശി ഞങ്ങൾ പരിഹസിച്ചാർ.
ഭവരോഗക്കടക്കിലാക്കവാൻ ഇന്ദ്രൻ ശ്രമം ചെയ്താൻ
ഭവശോകാഗ്നിയിൽ വീണാരടിയങ്ങളും.
ഭവനാശമരുളേണേ! ഭഗവാനേ! മഹാപ്രഭോ!

സ്വാമിയേ ശരണം അയ്യപ്പാ!

മുനിതന്നാലനുഗ്രഹം കനിഞ്ഞീടേണേ!
കലികാലത്തുലകിടമധികമേറീടും താപം
കളഞ്ഞീടും ഭഗവാനേ! കരുണയേകൂ!
ജയ ജയ ഭൂതനാഥാ! ജഗദീശാ! മഹാപ്രഭോ!
അടിയരിൽ അകതാരിന്നഴിഞ്ഞീടണേ!
പതിന്നാല് ഭുവി ഉള്ളം നിറച്ചീടും ഭഗവാനേ!
തവ ദാസൻ തെളിയുവാൻ വരമേകണേ!''
ശരണമാളുവാൻ തന്റെ ചരണത്തിൽ വീണീടുന്ന
ധരണീദേവരെ നോക്കി മുനി ഓതീനാൻ;
''പരിതാപം കളഞ്ഞീടൂ പരബ്രഹ്മ രൂപികളേ
പരമമാം നവാക്ഷരി ജപിച്ചുകൊൾവൂ.
ഭഗവാൻ ധർമ്മശാസ്താവിൻ കൃപകൊണ്ട് ഞാനും നിങ്ങൾക്ക—
ഭയങ്ങളേകാൻ ഹേതു പരിണമിച്ചു.
തലകളിൽ ലിഖിതമാം വരകളെ മായ്ച്ചുകൊള്ളാൻ
ഭഗവാനെന്യേയാർക്കും കഴിവതില്ലേ!
ഭഗവാനെൻ മനോവാസം രമിച്ച് ചെയ്വതുമൂലം
പരിചോടോതിടാമിപ്പോൾ ശാപമോക്ഷവും.
പരിഭ്രമമേതും വേണ്ട ഭഗവത് ദാസരായ്മേവൂ
ഭവിച്ചീടട്ടെ ദ്വിജരായ് കലിയിൽ നിങ്ങൾ.
ജലകഷ്ടം വരൾച്ചയും പെരുത്ത ദോഷങ്ങളെല്ലാം
ജ്വലിച്ച് പോമിപ്പോൾ നിങ്ങൾ സുഖമായ് വാഴൂ.
കലികാലം ധരണിയിൽ ദ്വിജന്മാരായീടും നിങ്ങൾ
പരമാർത്ഥം പഠിക്കുവാൻ ശ്രമിച്ചുകൊൾവൂ.
ദ്വിജരായ് മേവിലുമല്പം അസുരത്വം പിരിയാതെ
ദുരിതമേററീടുവാനായ് ഭവിച്ചീടുമേ.
അതുകാലം മഹിയിലെ തിലകമായ് പ്രശോഭിക്കും
മർത്തക പ്രഭുക്കും ഭാരതം തന്നിൽ,
മഹിമയേറിടും പുണ്യസ്ഥലമാം മലയാഴത്തിൽ
ശിവഗുരു ഒരു വിപ്രൻ സുഖിച്ചുവാഴും;
അവനതി ശിവഭക്തൻ സകല സത്ഗുണങ്ങൾക്കും
വിളനിലമാകും പുണ്യപുരുഷനാകും.
അവനുടെ സുതനായി പുരാന്തകൻ ജനിച്ചീടും
അവന് നാമമോ മഹാ ശങ്കരനെന്നും!
ശുദ്ധിയേററാനുലകത്തിൽ തത്വമദ്വൈതത്തെ കാട്ടാൻ
ബദ്ധനാകും ഗുരുവാകും ശങ്കരൻ മുദാ.
ആദരത്താലുലകത്തിൽ ജഗദ്ഗുരുവെന്നും ചൊല്ലും
വേദേതിഹാസങ്ങൾ ഭാഷ്യം ചമയ്ക്കുമവൻ
ശിവഗുരു സുതനവൻ ശിവസൂനു ഭഗവാന്റെ

പരമഭക്തനായിട്ടും ലസിച്ചീടുമേ.
പരമശ്രീഗുരുവാകും ഭഗവാൻ ആദിശങ്കരൻ
പരമമാം ശ്രുതിഭാഷ്യം ചമയ്ക്കുന്നതിൽ
പരമമായ് പരബ്രഹ്മമതാംചെയ്യും പൊരുളുകാം
ജഗദ്ഗുരു നന്നായ് ചേർക്കും ധരിച്ചുകൊാംക.
അസുരത്വമണയുന്നതണഞ്ഞുകൊാംവതിനായി
ശ്രുതിഭാഷ്യമന്ന് നിങ്ങാം പഠിച്ചീടേണം.
ചതുർവ്വേദപ്പൊരുളാകും ശ്രുതിഭാഷ്യമുലകത്തിൽ
ചതുരമായ് അഖിലർക്കും പ്രകാശമേവും!
പരദൈവം ഭൂതനാഥൻ കനിയുമ്പോളസുരത്വം
ഭവിക്കുമോ മനക്കാമ്പിൽ നിനച്ചുകൊാംവൂ.
തപസ്വി ഗൗതമനേവം ദ്വിജേന്ദ്രന്മാരോടായ് ഓതി
പരബ്രഹ്മ സേവയിങ്കൽ രമിച്ചു നന്നായ്!

മുനിശാപം ഗ്രഹിച്ചോരു മഹീസുരന്മാരും മോദാൽ
നവാക്ഷരി പവിത്രമായ് ഉരച്ചാരപ്പോാം
കലിയുഗമിതുകാലം അസുരവാസനയേറും
മഹീസുരന്മാരും ചിലർ വസിച്ചീടുന്നു.
മുനിശാപാലിതുകാലം അസുരത്വം ഭവിക്കുന്നോർ
അവനിയിലധർമ്മങ്ങാം നിനച്ചീടുന്നു!
പദവി മോഹിച്ച് നന്നായ് മതിയിൽ കാംക്ഷയുമേററി
ചലമിഴിമാരോടൊത്ത് രമിക്കുമിവർ.
കളവേറെ പറയുന്നു കാഠിന്യങ്ങാം ചെയ്യുന്നു
ശമം ദമം കരുണകാം വിഗണിക്കുന്നു.
കുളിക്കയും വേദങ്ങളെ പഠിക്കയും ചെയ്യാതിവർ
തനിക്ക് താനെന്നായ് ഉള്ളം നിനച്ചീടുന്നു.
ഭജിക്കയുമില്ല എന്നെ, കഠിനമാം കർമ്മങ്ങളാൽ
മുടിച്ചീടുമെല്ലാമിഹ ദ്വിജരാമിവർ.
തമോഗുണ പ്രധാനരായധർമ്മങ്ങാം ചെയ്തുവാഴും
നരന്മാർക്കൊക്കമേയിവർ ധരിച്ചുകൊാംവൂ.
നന്മയാളും കരങ്ങളാൽ തിന്മയിവർ ചെയ്തീടുമ്പോാം
ഇമ്മഹിയിൽ കഷ്ടകർമ്മം നിറയുമത്രേ!
വിപ്രാംഗന സ്തന്യം നൽകിൽ, ക്ഷിപ്രം പൂണൂൽ ധരിക്കുകിൽ
വിപ്രനായീടുമോ സത്താം കർമ്മമെന്യേ?
അന്നദാന പ്രഭുവിൻെറ പ്രസാദമാമന്നങ്ങളെ
ദ്രവ്യമാളാനിവർ വിററ് വിത്തമാക്കീടും,
വിശപ്പിനായ് വിളമ്പേണ്ടോരന്നങ്ങളെ വിററീടുന്നോർ
നശിപ്പിക്കും വിപ്രത്വവും ഭുവനം തന്നിൽ.

സ്വാമിയേ ശരണം അയ്യപ്പാ!

അരണിയിലഗ്നി ജ്വലിപ്പിച്ചീടുന്നോനെന്നാകിലും
ധരണീദേവനായീടാ അസൂയ മൂലം
ക്ഷേത്രങ്ങളിൽ പൂജകളെ പ്രാപ്തമായി ചെയ്യാതിവർ
പാത്രങ്ങളായീടും വെറും ദ്രവ്യമോഹത്താൽ.
ഗാത്രം പേറും കലിശോകം മാററീടുവാൻ കലിയിങ്കൽ
ക്ഷേത്രസേവയൊന്നേയുള്ളൂ നിനച്ചുകൊൾവൂ.
ക്ഷേത്രമെന്റെ ഗാത്രമാവും ക്ഷേത്രശക്തി വർദ്ധിക്കുവാൻ
പ്രാപ്തമാവും പൂജകൾക്കേ പ്രാപ്തമായ് വരൂ!
ധാരാതലം മുഴുവനായ് കലിശോകം കെട്ടത്തീടാൻ
ശബരി ക്ഷേത്രത്തിൽ ഞാനും രസിച്ചു വാഴും.
അസുരത്വം ഭവിച്ചഹോ മതി വിത്തം കൊതിക്കുന്ന
ദ്വിജരെത്തി ശബരിയിലശുദ്ധിയേററും.
വിളകളും കൃഷികളും വിരളമായിടും ഭൂമൗ
എലികളും പെരുകീടും ധരണീതലേ.
ഈതിബാധയനുദിനമേറീടുമീയുലകത്തിൽ
വേരോടാതെയുണങ്ങിപ്പോം പുല്ലുകൾ പോലും!
ധരണീപാലരാം ക്ഷത്ര്യർ തൃണ സ്ഥാനീയരായീടും
ഗുണഹീനർ ധരണിയെ ഭരിച്ചു വാഴും.
ഭരണത്തിൻപദം പോലുമറിയാത്തോരിവർകളാൽ
മരണത്തിൻറുരുളുകൾ ഉരുളും നിത്യം!
രണമേറുമനുദിനം ഭരണകൂടങ്ങൾ വീഴും
മരണങ്ങൾ നിമിഷവും പെരുകീടുമേ!
കുലധർമ്മാചാരമാകെ തരുണീമാർ കുറച്ചീടും
ധരണീതലത്തിൽ മിശ്ര ഗുണങ്ങളേറും!
നരീവേഴ്ചയെന്യേ മനതാരിൽ കാംക്ഷയേശാത്തുള്ള
മനുജരാൽ ഉലകത്തിൽ വ്യഥയേറുമേ.
തരുണീമാർ ഉലകത്തിൽ യഥേഷ്ടമായ് ചരിച്ചീടും
മധുപാനമേറി നരർ മരിച്ചുവീഴും.
നാരീമാരെ ദേവീമാരായ് നിനയ്ക്കാതെ വന്നീടുവാൻ
നാരീമാരും തന്നെ ഹേതു എന്നു ചൊല്ലീടാം.
അലസരായ് തരുണീമാർ വിലാസങ്ങളേറീടുമ്പോൾ
തരുണീമാർ സ്ഥാനമാനം കുറയുമപ്പോൾ.
മധുരത്തെ വെറുത്തീടും പുളിയുമെരിവുമുപ്പും
അധികമായ് മനുജരും രുചിച്ചുമേവും.
മധുവും മാംസവും പിന്നെ മദിരാക്ഷിസേവകളും
വിലയം ചെയ്തിടും ധർമ്മം പിഴച്ചുവാഴും.
കല്പവൃക്ഷമാകും കേരം ബുദ്ധിനാശം വരുത്തുവാൻ
സത്തെടുത്ത് ഭേരോഗം പെരുക്കീടുമേ.

സ്വാമിയേ ശരണം അയ്യപ്പാ!

പാല് നൽകും ഗോമാതാവിൻ ജീവനെയൊടുക്കി ഖലർ
ചാലവേയാമാംസം തിന്നു് പുളച്ചീടുമേ.
ഗോമാതാവും കേരങ്ങളും തീരാദുഃഖം വഹിക്കുമ്പോൾ
ഭൂവിലുണ്ടോ സൈ്വര്യം കാണും മാത്രകൾപോലും?
മററുള്ളോരെക്കൊല്ലാൻ വെക്കമുദ്യമിക്കും മനുജന്മാർ
ഉററവർതൻ കൊലകളെ പുച്ഛിച്ചു വാഴും.
ജീവഹത്യ നിർത്തീടുമ്പോൾ, ഭൂതജാലങ്ങളെയെല്ലാം
ഏകോദര ഭാവത്തോടു് വീക്ഷിച്ചീടുമ്പോൾ,
മാംസംതീററി നിർത്തീടുമ്പോൾ മധുപാനം മാററീടുമ്പോൾ
മനതാരിൽ ഞാനും ചെമ്മേ സുഖിച്ചു് വാഴും!
മനതാരിൽ ഭൂതനാഥൻ വസിക്കുവാൻ സ്ഥലമേകാ—
തിരിക്കുന്നോരുണ്ടോ ഇഹ വരുത്തും സുഖം?
സത്യപാലകരെ നിത്യം ദുഃഖമേകിയധർമ്മന്മാർ
സത്യനാശം വരുത്തുമ്പോൾ സൗഖ്യമാമിതോ?
ചൊല്ലീടുകിൽ ദുരാചാരർ എല്ലാമുടനൊടുക്കീടും
നല്ലപോലായുസ്സുമാർക്കും കുറഞ്ഞുപോകും!
വല്ലാതാകും കലികാലം നല്ലപോൽ എന്നുടെ നാമം
ചൊല്ലീടുന്നോർക്കല്ലലൊന്നും വന്നീടുകില്ലേ!
കുറയുമായുസ്സിൽ ആർക്കും ജപയജ്ഞമല്ലാതൊരു
തികഞ്ഞ കർമ്മമില്ലെന്നു് പറഞ്ഞീടുന്നേൻ.
നിറഞ്ഞ മോദമോടെന്റെ മഹാമന്ത്രം നവാക്ഷരി
അറിഞ്ഞു ചൊല്ലേണമാരും കലിയാം കാലം
തികഞ്ഞു് മാനസ്സം തന്നിൽ സഗുണമായ് ഭജിക്കിലും
അറിഞ്ഞു് ഞാൻ അനുഗ്രഹം കനിഞ്ഞീടുമേ.
നിറഞ്ഞോരു സഗുണത്താൽ ഗുണവർജ്ജ്യം ഭവിച്ചീടും
മറഞ്ഞുപോം ജനിമൃതി സുഖമേറീടും!
ഭഗവാനാം പരബ്രഹ്മം വിജയനോടേവമോതി
ഭവരോഗ നിവാരണൻ അനുഗ്രഹിച്ചാൻ!
സുകൃതിയാം വിജയനും ഭഗവത് വാണികൾ കേട്ടു്
ഭഗവത് പാദാബ്ജം മെല്ലെ പുണർന്നു വീണാൻ!
ജയ ജയ ശംഭു സൂനോ! ജയ ജയ ഭൂതനാഥാ!
തുണയേകൂ അടിയനിലനിശം വിഭോ!
ജയ ജയ ചിദാത്മനേ! ജയ ജയ ഭഗവാനേ!
വിജയശ്രീയരുളീടൂ പരംപൊരുളേ!
വിജയനെ കടാക്ഷിച്ച തിരുവുള്ളം മനക്കാമ്പിൽ
സദയം തോന്നിടാനായി കൃപതൂകിടൂ!
കലികാലേ ജനിച്ചുള്ളോരഗതിയാം അടിയനെ
കരുണയാൽ തഴുകീടൂ ശബരീനാഥാ!

സ്വാമിയേ ശരണം അയ്യപ്പാ!

ഒരുനേരം പോലും മഹാ പ്രഭോ! ഭവത് മഹാമന്ത്രം
പിരിയാതെ മനമേറി വിലസ്സീടണേ!
ജയശംഭോ ശബരീശാ! ജയ ശംഭോ ജഗദീശാ!
ജയ ജയ ത്രിലോകേശാ! പരദൈവമേ!
ഭവവിത്തം ധനമായിട്ടഖിലരും കലികാലം
ഉലകത്തിൽ ഭയമെന്യേ മദിച്ചീടുമ്പോൾ.
മമവിത്തം ശബരീശാ! ഭഗവാൻ സന്തതം ഹരേ!
അഖിലർക്കും ദാസനാവാൻ കൊതിച്ചീടുന്നേൻ.
തിരുമന്ത്രം സദാ നാവിൽ ജപിപ്പോർ തൻ ദാസാ! നാഥാ!
തിരുപാദം പണിയുവാൻ കൃപയേകേണേ!

## വിശ്വരൂപ ദർശനം

നാനാലോകങ്ങൾക്കും നാഥൻ ദീനബന്ധു ഭൂതനാഥൻ
ദീനനായ വിജയനെ കടാക്ഷിച്ചപ്പോൾ,
ഭാഗ്യാർണ്ണവ തോയത്തിലങ്ങാർത്തിരമ്പും വിജയനും
ഭാഗ്യദാതാ ഭഗവാനോടപേക്ഷിച്ചപ്പോൾ.
ഭാഗ്യവാരിധേ! ഭഗവൻ! പതിന്നാല് ഭൂവിൻ നാഥാ!
ഭാഗ്യമേറീടുവാൻ തിരു വിശ്വരൂപം കാട്ടീടണേ!
ഭാഗ്യമായതെല്ലാററിനും ശ്വാസമേകും ഭഗവാനേ!
ഭാഗ്യമായ് ഞാൻ കണ്ടീടുന്നേൻ തിരുപാദപത്മം സദാ!
ശുഭപ്രദാ! വരപ്രദാ! സമസ്തഭൂതത്തിൻ നാഥാ!
കൃപാംബുധേ! വിശ്വരൂപമടിയനെ കാട്ടീടണേ!
വിശ്വരൂപം ദർശിക്കുവാൻ മനമാകെ കൊതിക്കും ഞാൻ
വിശ്വനാഥാ! ഭഗവാനേ! കൃപയേകണേ!
വരപ്രദൻ ഭഗവാനും വിജയേരിതം ശ്രവിച്ച്
കൃപതൂകി വിജയനോടേവമുരച്ചാൻ;
''മതി തന്നിൽ മമ ഭക്തി ഏറീടുന്ന നിനക്കിപ്പോൾ
അതിധന്യം വിശ്വരൂപം കാട്ടീടാമെൻ മഹാഭക്താ!
സഹസ്രങ്ങളായബ്ദങ്ങൾ തപസ്സ് ചെയ്തുവെന്നാലും
മഹർഷിമാർക്കുമേകിടാ മമ രൂപം മമ ഭക്താ!
മമ മഹാഭക്താ! നിന്നിൽ കൃപാരസമേറും ഞാനും
അതിദിവ്യാക്ഷികൾ നൽകിക്കനിഞ്ഞീടുന്നേൻ.
അതി ധന്യമാകും മമ വിശ്വരൂപം കണ്ടുകൊൾവാൻ
മതിയാകും ദിവ്യ ചക്ഷുസ്സറിഞ്ഞു കൊൾവൂ.
മതിമാനാം വിജയനും ഉടനോതി നവാക്ഷരി
അതിഗംഭീരമാം വിശ്വരൂപമപ്പോൾ ദർശിച്ചുതേ!

സ്വാമിയേ ശരണം അയ്യപ്പാ!

പത്തു് ശതമുത്തമാംഗം ഒത്തുചേരും തിരുവുടൽ
നിർത്തീടുന്ന വിസ്തൃതമാം പാദങ്ങളിൽ ശിവ! ശിവ!
ശീർഷങ്ങളിൽ നാനാരസം വഴിഞ്ഞീടും നേത്രങ്ങളും
ഗാത്രത്തിനുയരം മഹർലോകം വരേയ്ക്കും!
അതലത്തിൽ പാദയുഗ്മം വിതലത്തിൽ ജാനുക്കളും
രസാതലം തന്നിൽക്കാണാം കടിദേശങ്ങൾ!
ഭഗവാന്റെ തിരുവയർ ഭൂലോകവും, ഹൃദയമോ
ഭുവർല്ലോകം തന്നെയെന്നു് ചൊല്ലിക്കൊള്ളുന്നേൻ.
തിരുമുഖം സ്വർല്ലോകവും തൃക്കണ്ണുകളാദിത്യനും
സുശീതളവാനാം സോമൻ വഹ്നി ദേവനും.
വിരാട് രൂപിയുടെ തിരുമുടിയല്ലോ നഭസ്ഥലം
ഉഡുഗണം മുടിചൂടും കുസുമഹാരം.
പരിമളം പരത്തീടും കേശഭാരം ചുമക്കുന്ന
കുസുമങ്ങൾ കാൺകിലാർക്കും കൊതി തോന്നിടും.
ഉലകിതിൽ ഹരിതാഭ വിരിച്ചീടും തരു നിര
ഉടലിനെ ദീപ്തമാക്കും രോമരാജിയത്രേ നൂനം.
ത്രിലോകത്തിൻ ദാഹം തീർപ്പാൻ ജഗദീശൻ ചമച്ചതാം
നലമേറും കൂപജാലം രോമകൂപമറിയേണം.
ഗിരികളോർക്കുകിൽ ദേവകരപത്മങ്ങളും പിന്നെ
അധർമ്മമാകവേയാട്ടും വിശിഖങ്ങൾ 'കർമ്മ—ധർമ്മം'
പവനനും ഭഗവാന്റെ പവിത്രമാം ശ്വാസദ്വയം
ജ്വലനനോ ഭഗവാന്റെ കോപമായും ചൊല്ലീടുന്നേൻ.
വദിച്ചീടും വാണി ദിവ്യശ്രുതികളും, വേദങ്ങളോ
ജപിച്ചീടും ദിവ്യമന്ത്രം വേദാന്തസാരാർത്ഥം തന്നെ!
ശ്രോത്രേന്ദ്രിയങ്ങൾ സത്യാസത്യം, ധ്രുവയുഗ്മം ഗുണദോഷം
കാലങ്ങളും ത്രിവിധത്തിൽ കാണാമുടലിൽ.
കഴിഞ്ഞതും നടപ്പതും നടക്കാനുള്ളതുമെല്ലാം
മൂർത്തിമൂന്നുംപോലും കാണാം തിരുവുടലിൽ.
വാണീദേവി ധനലക്ഷ്മി ശിവകാമിനിയാം ഉമ
വാണീടുന്ന പ്രിയന്മാരുമായിട്ടുടലിൽ.
ഏകദന്തൻ സുബ്രഹ്മണ്യൻ ദുർഗാമാതും ചണ്ഡികയും
ദേവൻ ദേഹത്തിങ്കൽ കണ്ടാൻ വിജയൻ തത്ര.
അസുരസുരവൃന്ദങ്ങൾ യക്ഷരക്ഷോ സമൂഹങ്ങൾ
കിംപുരുഷർ സിദ്ധന്മാരും ഗന്ധർവ്വവ്യൂഹം,
യക്ഷീഗണ പക്ഷീഗണം ഫണീഗണം മൃഗവൃന്ദം
തപസ്സിങ്കൽ രമിച്ചീടും മഹർഷീഗണം;
ഗോവ്യൂഹങ്ങൾ കിടാങ്ങളുമായി മേഞ്ഞു് നടപ്പതും
ഗോപാലവൃന്ദങ്ങൾ ചെമ്മേ വാണീടുന്നതും;

എണ്ണിയാലീ ലോകം തോറും വസിക്കുന്ന ഭൂതഗണം
എൺപത്തിരണ്ട് ലക്ഷങ്ങൾ കണ്ടാനുടലിൽ!
കാല ചംക്രമണങ്ങളും യുഗ ചംക്രമണങ്ങളും
ദശാവതാരങ്ങൾ സൃഷ്ടി മഹാപ്രളയം;
മഹത്‌യുദ്ധങ്ങളും മഹാ ഭൂകമ്പങ്ങൾ കൊടുങ്കാററും
വിജയനും കണ്ടാൻ ദേവൻ തിരുവുടലിൽ.
ബഹുവിധം ചരാചരരടങ്ങീടും ഭഗവാൻെറ
തിരുവുടൽ വിധിച്ചീടാം ത്രിലോകമായി!
നലമോട് ഭഗവാനും വിജയനായ് തിരുരൂപം
തരമായി കട്ടീടിനാൻ പരമഭാഗ്യം!
ത്രിഭുവന പതിയുടെ തിരുവുടൽ ദേശങ്ങളെ
തരമായിക്കണ്ടീടുമ്പോൾ മനമേറിടും.

ശിരസ്സല്ലോ ബ്രഹ്മലോകം വിധുലോകം ഗളസ്ഥലം
മഹത്ത്വമേറീടും മാറ് കൈലാസലോകം!
ഉമദേവി സ്മിതമാവും സരസ്വതി തിരുനാക്കും,
പാലാഴി മങ്കയാം ദേവി തിരുനാസിക!
ചുരുക്കിയോതിടാം ധർമ്മശാസ്താവിൻെറ ഗാത്രത്തിങ്കൽ
ത്രിലോകത്തിൽ സമസ്തവും കണ്ടാൻ വിജയൻ!
ഒരിക്കലുമൊരിടത്തും നിരക്കാത്തതൊന്നുപോലും
ഒരിക്കലും കാണാനില്ലാ തിരുവുടലിൽ.
ഏഴ് രണ്ട് ലോകങ്ങളും അതിലുള്ളോരഖിലവും
ഏഴ് രണ്ടുലക്വാഴിയിങ്കൽ കാണായി!
തിരു ദംഷ്ട്രകളിൽ നിന്നും ഖരഖഗ രവം കേൾക്കായ്
നേത്രാംബുവാലുദധികളേഴും കാണാറായ്!
ത്ധല ത്ധല നിനദങ്ങൾ നയനജലങ്ങൾ കൂട്ടി–
ട്ടധിക ഭയാനകമാം രവം കേൾക്കായി!
മുരഹരി നരസിംഹത്തിരുവുടൽ ധരിച്ചഹോ
തെരുതെരെ ഹിരണ്യനെപ്പിളർന്നീടുന്നു.
ഭക്തോത്തമനാകും ദൈത്യൻ പ്രഹ്ളാദനാം കുമാരനാൽ
ഭക്ത്യാസ്തുതി ചെയ്‌വതുമങ്ങവിടെക്കാണായ്!
രമണിമാർ ശാപം പേറിക്കുലം കൂടി മുടിച്ചോരു
ദശഗ്രീവ വധവുമങ്ങവിടെ കാണായ്.
വെറിയനാം ദശാസ്യനെ വധം ചെയ്ത ഭഗവാൻെറ
പരമ ഭക്തനാം ഹനുമാനെയും കാണായ്.
മദം മൂത്ത് ത്രിലോകങ്ങൾ അടക്കി വാഴവാനിച്ഛ
കൊതിപൂണ്ട ത്രിപുരന്മാർ ദഹനവും കാണാറായി
ഭഗവാൻ കൈലാസവാസൻ വൃഷഭത്തിൻ ചുമലേറി
പരിചോടെ നടക്കുന്നതവിടെക്കാണായ്!

സ്വാമിയേ ശരണം അയ്യപ്പാ!

മഹാമേരു മഹാവില്ലും ഫണീന്ദ്രൻ വാസുകിഞാണും
രമാകാന്തനമ്പുമായി ഭഗവാനിൽക്കാണാറായ്.
രവീന്ദുക്കൾ ഉരുളകളുട്ടും ഭൂമിയാം തേരിൽ
ചതുർവ്വേദം ഹയങ്ങളായ് അവിടെക്കാണായ്,
ഫണിഗിളൻ ഇതി ദൈത്യ ത്രിപുര സംഹാരം ചെയ്യും
തിരുമേനി ഉമപുൽകി രമിപ്പതും കാണാറായ്.
മധുകൈടഭന്മാർ വധം മഹിഷാസുരൻെറ വധം
മഹിഷി മർദ്ദനങ്ങളുമവിടെക്കാണായ്!!
പുളച്ച ദൈത്യയാം മഹിഷി ഭഗവാനെ ചെറുത്തപ്പോൾ
തിടുക്കത്തിൽ കോരി ദൈത്യേ എറിവതും കാണാറായി!
അലസാ നദി തൻ തീരം പതിച്ച ദൈത്യഗാത്രത്തിൽ
പെരുത്ത കോപേന ദേവൻ നടിപ്പതും കാണാറായ്!
മദമററ മഹിഷിയെ പരാശക്തി സ്വരൂപമായ്
മണികണ്ഠൻ വാഴിപ്പതും വിജയനു് കാണാറായ്!
ഉലകിലെ കലിമലം കളവാനായ് ഗിരിമേലിൽ
ഭഗവത് ക്ഷേത്രവും നന്നായ് പണിവതും കാണാറായി.
മകരസംക്രമമേറും ഉത്തരായനാരംഭത്തിൽ
തിരുവുത്രം തിരുനാളിൽ (ഭഗവത്) പ്രതിഷ്ഠചെമ്മേ,
ജാമദഗ്ന്യൻ ഭക്ത്യാചെയ്യുമതി ധന്യം കാഴ്ചകളും
ജാദമോദം വിജയനും ഭഗവാനിൽക്കാണാറായ്!
ഇതുപോലെ യുഗന്തോറും ഉലകിടങ്ങളിൽ നാഥൻ
പെരുതായാടീടും ലീലയഖിലവും കാണാറായി.
ചരാചാരാചാര്യൻ തന്നിൽ ചരാചരങ്ങളെക്കണ്ടു്
ഭയമേറി വിറച്ചുടൻ വിജയനും ഭൂമൗ ചേർന്നാൻ.
പരിചോടെ ഭഗവാൻെറ പാദദ്വയം പുണർന്നുടൻ
ഉഴറീടുമുയിരോടെ വിജയനും ചൊന്നാനപ്പോൾ,
''മതി മതി ജഗദീശാ! തവ രൂപം കണ്ടു് ഞാനും
മതികെട്ടു് വലയുന്നേൻ, ശരണമേകുവെൻ നാഥാ!
ഭവമായക്കരുതാത്തതൊരു വസ്തുവില്ലേ നാഥാ!
അഹമായ ഹനിച്ചീടൂ പരമേശാ! ഭഗവാനേ!
ജയ ശംഭോ! വിശ്വംഭരാ! ദുരിതവാരണാ! നാഥാ!
ഭഗവാനേ! അടിയനിൽ തുണയേകീടൂ!
കരുണാവാരിധേ! തവ കമനീയമാകും ബാല—
ച്ചെറുരൂപം കാട്ടിയെന്നെ കടാക്ഷിക്കണേ!
ഒരുവനു് താതനെന്നാൽ അപരനു് മാതുലനും
മതിമാനാം മൂന്നാമനു്, പുത്രനുമായും
ഒരുവനെ ചൊല്ലീടുമ്പോൾ പലതാമോ രൂപങ്ങളും
അതുപോലെ ചൊല്ലും നിന്നെ വിവിധമായി.

സ്വാമിയേ ശരണം അയ്യപ്പാ!

പല നാസാരന്ധ്രം തോറും പവനനേറിടുകിലും
പവന മൂല്യങ്ങളുണ്ടോ കുറഞ്ഞീടുന്നു?
പലർ നിന്നെ ഭജിക്കിലും ചിലർ തെററിദ്ധരിക്കിലും
പവന തുല്യനായ് നീയും രമിച്ചീടുന്നു.
ശശിധര സൂനോ! ദേവ! തവ ദാസനഹമിപ്പോൾ
തിരുപാദ സുമങ്ങളെ വണങ്ങീടുന്നേൻ.
തിരുവുള്ളം കനിഞ്ഞഹോ മന ഭീതികളഞ്ഞെന്നെ
ഭഗവാനേ! കൃപയേകി അനുഗ്രഹിക്കൂ!''
പദതാരിൽ പതിച്ചേവം ഭജിക്കുന്ന വിജയനെ
ഭഗവാനും അതിമോദാലെഴുന്നേൽപ്പിച്ചു.
കരംകൂട്ടി മാർവ്വിൽ ചേർത്ത് കരുണക്കാതലാം ദൈവം
തെരുതെരെ മൂർദ്ധാവിങ്കലനുഗ്രഹിച്ചാൻ!
ഭഗവാന്റെ കരതാരിൽ രമിക്കും ബ്രാഹ്മണനപ്പോൾ
ചെറു ബാലശാസ്താവിനെ നികടേ കണ്ടാൻ!
ഒരു ചൂരൽക്കോലും നല്ലവിശിഖങ്ങൾ വില്ലും ചേർന്ന്
പരിചോട് ശാസ്താവിനെ വിജയൻ കണ്ടാൻ.
കുളിരിന്ദു നിലാവുപോൽ സ്മിതമൂറി ഭഗവാനും
നിജ ഭക്താഗ്രണി വിജയനോടോതിനാൻ.
''വിജയാ നിർമ്മലാ! മമ വിശ്വരൂപം നേരിൽക്കാണ്മാൻ
പരമ ഭക്തന്മാർക്കെന്യേ കഴിയാ നൂനം!
പരമ ഭക്തന്മാർക്കെന്നും സകലതുമേകീടുവാൻ
മരുവും ഞാനെന്നും ഭവാൻ ധരിച്ചുകൊൾക!
മതിയിൽ ഭക്തിയോടെന്നെ ഒരുനേരം വിചാരിക്കിൽ
അരികിലെത്തിടും ഞാനും ധരിച്ചുകൊൾക!
ഒരു നാരി എന്നെ ഭക്ത്യാ അകമേ ചിന്ത ചെയ്യുകിൽ
വരുമേ ഞാൻ അവൾക്കുടൻ നന്ദനനായി!
ബാലർക്കുടൻ എന്നെക്കൂട്ടി ക്രീഡിക്കുവാൻ കഴിഞ്ഞീടും
കാലക്കേടുകളൊന്നുമേ തീണ്ടിടുകില്ല,
ലോകങ്ങൾക്കെല്ലാത്തിനും ഗുരുവായ് വിളങ്ങീടും ഞാനും
ശോകജാലങ്ങൾ എല്ലാമേ ഹനിച്ച് വാഴും.
തവ ഭക്തി പരമമായ് ഭവിക്കയാലിപ്പോൾ നിന്നെ
പരമമാം മമ വിശ്വരൂപവും കാട്ടി.
ഭവതു തേ! അഖിലമാം പരമ മംഗള സൗഖ്യം
ഭവതു തേ! തനയന്മാർ ധനനിചയം!
വരും ജന്മം തവ സുതപദമലങ്കരിച്ച് ഞാൻ
വരുമപ്പോൾ തവ ജന്മ സായൂജ്യങ്ങളും!!
ക്ഷിതിപതിന്നാലിൻ പതി ഇതി വിജയനോടോതി
വിരവോടന്തർദ്ധാനം നിനച്ചു ചെമ്മേ!

സ്വാമിയേ ശരണം അയ്യപ്പാ!

ഭഗവത് പാദരേണുക്കൾ തലയിൽ വാരിയിട്ടുടൻ
വിജയനും നൃത്തം ചെയ്താനധികം നേരം.
ഭഗവതനുഗ്രഹത്താൽ മദോന്മത്തനായി വിപ്രൻ
ഭഗവത് ചിദ്രൂപം നന്നായ് മനസ്സിലോർത്താൻ!
ഭഗവാനിൽ മനം ചേർക്കു മഹീപതേ! മഹാഭക്താ!
ഭഗവതനുഗ്രഹങ്ങൾ ഭവിച്ചിടട്ടേ.
പരമ ഭാഗ്യവാരിധി വിജയ ബ്രഹ്മണനല്ലോ
പരമ ഭാഗ്യതിലകം ഭവാനറിക.
മഹീപതിയായ ഭവാനതുമൂലം ഭഗവാനും
തനയ ഭാവത്തിൽ വന്നാൻ കനിവിനോടെ!
മഹീപതേ! ഇതുമൂലം മണികണ്ഠ പ്രഭുവിങ്കൽ
അതുലമാം വാത്സല്യങ്ങൾ നിനക്കു് തോന്നി.

''ശബരിഗിരിയിൽ വാഴും മഹാദൈവം ഭജിപ്പോർക്കു്
ശമിച്ചീടുമഖിലവും മഹാതാപങ്ങൾ''!
ധരണികളെട്ടുമാറും തിരഞ്ഞുടൻ സത്തോയങ്ങൾ
സകലവും കൂട്ടി ഭൃഗുസുതനാൽ തീർത്തു്,
ഭഗവാനായ് അഭിഷേകം കഴിക്കുവാൻ ചമച്ചതാം
പവിത്രയാം നദി പമ്പ പരമ പുണ്യം!
മലമററ് മനുജർക്കു് പരമ ഭാഗ്യമാർന്നീടാൻ
നലമോടു് പമ്പാ തീർത്ഥം വരിച്ചിടേണം.
ആരണന്മാർ ചുമലേറി വേിച്ച ഗൗതമ ശാപം
വാരണമായ് മുനിചൊന്ന കാരിയങ്ങളും,
നേരേറീടും വിജയനു് വിശ്വരൂപം ഭഗവാനും
മോദമാർന്നു് കനിഞ്ഞതാം കാരിയങ്ങളും,
പരമ ഭക്തി പൂണ്ടാരും പഠിക്കുകിൽ, ശ്രവിക്കുകിൽ
കരഗതമായിത്തീരും പരമാനന്ദം!
വിജയന്റെ മഹാഭാഗ്യം വിജയദമാണേവർക്കും
പരമേശൻ ശബരീശൻ കനിഞ്ഞീടട്ടെ!
കരുണതൻ പയോധിയാം മമദൈവം മണികണ്ഠൻ
തിരുപമ്പാ സദൃശ്യമായ് കൃപയൊഴുക്കാൻ
ഭഗവദ് ഭക്തരായ് മേവും പരമധന്യർ തൻ പാദം
പരിചോടെ വണങ്ങുന്നേൻ വിബുധന്മാരേ!

ഇതി ശ്രീമദ് അയ്യപ്പഭാഗവതം

ദ്വാദശ കാണ്ഡം സമാപ്തം.



സ്വാമിയേ ശരണം അയ്യപ്പാ!

# ശ്രീമദ് അയ്യപ്പ ഭാഗവതം

## ത്രയോദശ കാണ്ഡം

## പമ്പാ മാഹാത്മ്യം

''ഓം സ്വാമിയേ ശരണം അയ്യപ്പാ''!

നൈമിശാരണ്യ നിവാസികളാം ദിവ്യ
മാമുനിമാരോട് പിന്നെയും ശ്രീസൂതൻ
സാമോദപൂർവ്വമരുൾ ചെയ്താനന്നേരം;
താപസ മൗലിയാം കുംഭജന്മാവുടൻ
പന്തള മന്നനോടോതിനാൻ ധന്യയാം
പമ്പാ നദി തന്റെ മാഹാത്മ്യമൊക്കെയും.
ഖണ്ഡപരശുവെ ഭക്ത്യാ തപംചെയ്ത്
സമ്പ്രതി ഭാഗ്യവനാജ്ഞയും കൈക്കൊണ്ട്
ദണ്ഡവിഹീനനായ് മൂന്നുലോകം കേറി
പുണ്യതീർത്ഥംശങ്ങളെല്ലാം സ്വരൂപിച്ച്,
മണ്ണിങ്കൽ അയ്യപ്പാഭിഷേകാർത്ഥ തീർത്ഥമായ്
പുണ്യശ്ലോകൻ ചമച്ചുള്ളതാം തോയത്തെ
പുണ്യയാം പമ്പയെന്നോതും വിബുധന്മാർ
പുണ്യയായ് വാഴ്ത്തുന്ന മൂലോകവാസികൾ.
മണ്ണിലെ പേരാർന്ന കേരളമണ്ണിങ്കൽ
ധന്യമായ് കല്പതരുക്കളാം കേരങ്ങൾ
ധന്യതയൂഴിക്കരുളുവാൻ ആയഹോ
നന്നായ് ലസിക്കുമീ പമ്പതൻ ഹേതുവാൽ!
കേരങ്ങൾ കേരളം തന്നിൽവളരുവാൻ
കാരിയമോതുകിൽ താരക ബ്രഹ്മത്തിൻ
കേരളാവാസമാണെന്നുടൻ കണ്ടിടാം
താരകാനുഗ്രഹം സൗഭാഗ്യദായകം!
കേരക്കായ് ഉള്ളം ഘൃതമേററി ഏകുകിൽ
പാരാതെ അയ്യനമുള്ളം തെളിഞ്ഞിടും.
കേരനീരിൽക്കുളി ചെയ്യുവാൻ ഈശന്
പാരമായ് മോദമാണെന്നതും കണ്ടിടാം.
ഇളനീരഭിഷേകം അയ്യനൊന്നേകുകിൽ
തെളിവാർന്നു സർവ്വം തരുന്നു പരംപൊരുൾ!

സ്വാമിയേ ശരണം അയ്യപ്പാ!

പമ്പയാം പേരിനുള്ളർത്ഥമിന്നോതിടാം
സന്തോഷമോട് നീ കേട്ടുകൊള്ളേണമേ.
ചൊല്ലുകിൽ 'പ' യെന്ന ധാതുവാൽ വന്നിതു്
ചെല്ലാർന്ന നാമമാം 'പമ്പ' മഹീപതേ
പാലനത്തിങ്കലും പാവനത്തിങ്കലും
പാതനത്തിങ്കലും പാ—തുടങ്ങീടുന്ന
പ—കാരമായവ പാപ നാശാർത്ഥമായ്
ബോധികരം മൂന്നം വദിച്ചുകൊണ്ടീടുന്നു.
പാപികളെ പാപ പാതനം ചെയ്തുടൻ
തീർത്ഥപാദൻ മുദാ പാലിച്ചു് കൊള്ളുവാൻ
ചൊല്ലിടുന്നേനഹം പമ്പയിൽ മജ്ജനം
നല്ലപോലേവരും ചെയ്തുവണങ്ങുവാൻ
തത്വാർത്ഥ ബോധമുണർന്നു വന്നീടുമേ,
പൃഥ്വിയിൽ ധാർമ്മികരായി വന്നീടുമേ,
മർത്ത്യരിൽ ഭ്രാതൃത്വ ഭാവമുണ്ടാകുമേ,
സത്യശീലർ പമ്പ തന്നിൽ കുളിക്കുകിൽ,
മന്നവാ! ശങ്കരൻ ശങ്കാവിഹീനനായ്
ശങ്കരീദേവിയോടൊത്തു് ക്രീഡിക്കുന്ന—
തന്നുടെ മൗലിയിൽ ചൂടുന്ന ഗംഗപോൽ
ശങ്കാവിഹീനമായ് പമ്പയെ ചൊല്ലുന്നേൻ!
തിങ്കരം മൗലിക്കുടൻ ആനന്ദമേകുന്നോരം
ഗംഗയെന്നും മുദാ പമ്പയെ ചൊല്ലിടാം.
പമ്പയിൽ പങ്കങ്ങളുണ്ടായിടും കാലം
സങ്കടം മേല്ക്കുമേലേറിവന്നീടുമേ
സങ്കട വാരണാർത്ഥേന ഈ പമ്പയെ
പങ്കരഹിതയായ് പാലിക്കണം സദാ.

നാനാദിഗന്തരം തോറും വസിപ്പവർ
ഊനമെന്യേ പുണ്യതീർത്ഥമാടീടുവാൻ
വന്നിടും പമ്പയിൽ ധന്യമുഹൂർത്തമാം
പുണ്യോത്തരായനാരംഭ മുഹൂർത്തത്തിൽ.
ബ്രഹ്മർഷിവൃന്ദവും ദേവർഷിവൃന്ദവും
സമ്മാനപൂർവ്വമായ് സ്നാനം കഴിക്കയും
സമ്മോഹനാകാര രൂപിയാം അയ്യപ്പ—
ബ്രഹ്മത്തെയൻപോടു് ധ്യാനിച്ചിരിപ്പതും,
ഇമ്മഹാ പമ്പതൻ തീരത്ത് നിത്യേന
കന്മഷ ഹീനർക്കു് കാണ്മാൻ കഴിഞ്ഞിടും!
ത്രേതായുഗേ ബ്രഹ്മം രാഘവനായുടൻ
ഭ്രാതാസമേതനായ് സീതയെക്കാണുവാൻ

കാനനജാലങ്ങളേറിയിറങ്ങുമ്പോൾ
മാനനീയർ പമ്പ തന്നിൽ കുളിച്ചുതേ!
പമ്പാജലത്താൽ പവിത്രമായ് മേൽക്കുമേൽ
രാഘവദാസരാം മാരുതി വീരന്മാർ.
രാമനാമത്തെ മുഴക്കുവാനും മുദാ
സാഗരം ചാടിക്കടക്കുവാനും വഴി
മാരുതിക്കമ്പോട്ട് മീളുവാൻ സംഗതി
പാരാതെ വന്നതിൻ ഹേതുവീപമ്പയാം!
ഋശ്യമൂകാചലവാസികളായവർ
സുഗ്രീവനാദിയാം വാനരപ്രൗഢന്മാർ
മാരുതീചൊല്ലുകൾ കേട്ട് ദിനംപ്രതി
മൂന്നുരുപമ്പയിൽ സ്നാനം നിനച്ചുതേ!
ആകയാലയ്യപ്പ താരകബ്രഹ്മവും
വാനരവീരർക്ക് ശക്തിപകർന്നതേ!
താരകാനുഗ്രഹമൊന്നിനാലാണെടോ
രാവണവംശ വിച്ഛേദവും വന്നതും!
രാക്ഷസരാജൻ വിഭീഷണന് ലങ്ക
ഈശ്വരൻ നൽകി മടങ്ങിവരുംവഴി
മാനിനിയാകിയ മൈഥിലീദേവിക്ക്
രാഘവൻ ഓതിപോൽ പമ്പാമഹത്വങ്ങൾ.
ഇങ്ങിനെ നോക്കുകിൽ പമ്പതൻ മാഹാത്മ്യം
അൻപോടുണർത്തിപ്പതിനും പണിയെടോ.
ഇന്നിനി മന്നവാ! നിന്നോട് ഞാൻ മുദാ
ഭൂതേശ പൂജാവിധാനങ്ങളോതിടാം.

## ഭഗവത് പൂജാവിധാനങ്ങൾ

ധന്യനാം ഭൂപതേ, പന്തളമന്നവാ!
വന്ദ്യനാം നാഥന്റെ പൂജാപ്രകാരങ്ങൾ
നന്മവന്നിടാനേററം ചുരുക്കമായ്
സന്മതേ! ചൊല്ലിടാം കേട്ടുകൊള്ളേണമേ.
വാനവർക്കൻപോട് നാകം ലഭിച്ചതും
ഹേഹയ ഭൂപന് മോദം ലഭിച്ചതും
ആരുടെ പൂജയാലാണന്നു ചൊല്ലുവാൻ
ആയതാക്ഷൻ പദം കുമ്പിടുന്നേനഹം.
മാഹിഷ്മതി പതി നീതിയോടൂഴിയെ
പതിനെണ്ണായിരം വർഷം ഭരിച്ചുടൻ
തന്നുടെ ദേശികനായുള്ള ദത്തനെ

സ്വാമിയേ ശരണം അയ്യപ്പാ!

ചെന്നു് വണങ്ങിയാരാഞ്ഞു മോദാനവിതം;
''മത്ഗുരോ! ചിത്രമായ് ചൊൽക ഭവാനുടൻ
മത്ചിത്ത ശുദ്ധിക്കു് ഹേതുവായ് ഞാൻ മുദാ
ഏതൊരു ദേവനെ പൂജിക്കവേണ്ടതും;
പ്രീതനായീടുവാൻ പൂജാക്രമങ്ങളും
നീതിമാനാകും ഭവാനതിമോദേന
പ്രീതികൈക്കൊണ്ടെങ്ങടുചെയ്കയുംവേണമേ.''
ദത്തനും കേട്ടതിനുത്തരം ചൊല്ലിനാൻ
ചിത്തശുദ്ധിക്കായ് കൊതിക്കുന്ന ഭൂമിപാ!
ഇന്നിതിൻ മീതെയില്ലൊരു കൃതാർത്ഥത
വന്നീടുവാൻ മനുജർക്കു് മഹീപതേ!
ആകയാൽ നീയും മഹാഭാഗ്യശാലിയായ്
ആയവ കേൾക്കെടോ, കാർത്തവീര്യാ! വിഭോ!
''ഒന്നായ ബ്രഹ്മത്തിൽ നിന്നുടൻ മായയാൽ
ഭിന്നമാം ദേവതാ രൂപങ്ങൾ വന്നുടൻ
തന്നുടെ വാസനക്കൊത്ത ഫലങ്ങളെ
നന്നായുടനേകി അനുഗ്രഹം ചെയ്യുന്നു.
ഇങ്ങിനെ ഭൂതമാം ദേവതാ വ്യൂഹത്തിൽ
ഒന്നു് ഗുണമെന്നോ ദോഷമെന്നോ ഭുവി
നിർണ്ണയിച്ചീടുവാനാകാ ഒരുവർക്കും,
നിർണ്ണയം വെവ്വേറെ പൂജകർക്കായഹോ
വന്നിടുമപ്രാപ്തി എന്നുമിന്നോതുന്നേൻ.
ഓരോവിധങ്ങളിൽ ദേവസങ്കല്പങ്ങൾ
ഓരോതരം നിനച്ചുള്ളവ ഒക്കവേ
ഒന്നായ താരകബ്രഹ്മത്തിൽ നിന്നുടൻ
വന്നീടുമെന്നു് ധരിച്ചിടു മന്നവാ.
ഭിന്നമാം ദേവതാ ദേവീസ്വരൂപങ്ങൾ
വന്നുചേർന്നീടുന്നു താരകത്തിൽനിന്നും,
താരകമായതോ സച്ചിത്പരബ്രഹ്മം
ഏകമാം വേദാന്തക്കാതൽ മഹീപതേ!
മായയാ വേറെയായ് ഏറെയാം രൂപങ്ങൾ
മായാമയൻ നിജ ലീലാവിലാസങ്ങൾ!
അണ്ഡകടാകങ്ങളൾക്കൊണ്ടു് ബ്രഹ്മാണ്ഡ
ദണ്ഡനീതി തുടർന്നീടുന്ന ബ്രഹ്മത്തെ
ചൊല്ലുന്നു താരകബ്രഹ്മമെന്നും ബുധർ;
ചൊല്ലിടുമന്യഥാ ധർമ്മശാസ്ത്രാവെന്നും!
''താരകം'' ആവിർഭവിച്ചതു് ത—യെന്ന
ധാതുവിൽ നിന്നെന്നുമോതും മഹത്തുക്കൾ.

സ്വാമിയേ ശരണം അയ്യപ്പാ!

സർവ്വദാ സത്തിലേക്കേററുന്ന ഭാവത്തെ
നന്നായ് തരിപ്പിക്കുമെന്നതാം ഭാവത്തെ,
കൈപിടിച്ചൻപോട് രക്ഷിച്ചുകൊള്ളുന്ന
ദൈവീകമാവും ''തരണ''ത്തിൻ മൂല്യവും!
തന്നുടെ ഭക്തർക്കു ദാസനായ് വാഴുന്ന
ധർമ്മശാസ്താവ് ദുഃഖാർണ്ണവം കേററുവാൻ
കൈപിടിച്ചൻപിനാൽ സംസാരസാഗരം
മെല്ലക്കരേററിവിട്ടീടും ''കരണ''ത്തിൽ
ക–പ്രത്യയം ചേർന്നു് ''താരക''സംജ്ഞയും
ജാതമായ്, ലോകർതൻ ഭാഗ്യാധിരേകത്താൽ!
ഇങ്ങിനെ ജാതമാം താരകബ്രഹ്മത്തെ
ഹേഹയാ! സേവിക്കിൽ ഒരുപോതമായ് താരകം
ഘോര ഭവാർണ്ണവം പാരാതെ കേറുവാൻ
ധീരമായ് വന്നിടുമെന്നു് ഞാൻ ഓതുന്നേൻ.
ശക്തനാം നീയും ഭൃഗുസുതൻ കൈകളാൽ
യുദ്ധേ മരിക്കുമെന്നല്ലയോ ചൊന്നതും,
ഇന്നിനിക്കാലം അടുത്തു കൃതവീര്യാ!
നന്നായ് ഭുജിച്ചിടൂ താരകബ്രഹ്മത്തെ''
തന്നുടെ ദേശികൻ ചൊല്ലുകരം കേട്ടടൻ
മന്നവൻ ഹേഹയൻ ശാസ്തൃപാദങ്ങളെ
മുന്നം മനക്കാമ്പിൽ ചേർത്തു് മരുവിനാൻ
ഭിന്നമായ് വന്നിതു് മൃത്യുഭയങ്ങളും!
താരകബ്രഹ്മത്തെ ഉള്ളം നിറച്ചോരു
മാഹിഷ്മതി പതിതന്നോടു് ദത്തനും,
പാരാതെ ശങ്കരൻ ശിഷ്യഗണങ്ങൾക്കു്
താരക ബ്രഹ്മോപദേശങ്ങൾ ചെയ്യവ
ഏറെയായ് ചൊൽകയും, താരകസേവക്കു്
പാരമാവശ്യമാം പൂജാക്രമങ്ങളും
പാരാതെയാനന്ദചിത്തനായ് ദത്തനും
സാദരം ഹേഹയ ഭൂപനോടോതിനാൻ.

മന്നവാ! പൂജാക്രമങ്ങളിന്നോതുകിൽ
വന്നിടും നിർമ്മമേതി മമേതി–രണ്ടായി
ഭിന്നമാർഗങ്ങളിൽ ദേവതാപൂജക്കു്
സന്മതേ! പൂജാക്രമങ്ങളും ഭൂമിയിൽ.
വേദങ്ങൾ ഓതുന്ന നിർമ്മമേതിതവും
ഭൂപതേ! മാനസ്സസേവയെന്നും ചൊല്ലാം.
സംസാരവൈരാഗ്യമാർന്നൊരു സത്പുമാൻ

ബ്രഹ്മത്തെ ചിത്തത്തിൽ കണ്ടുകൊണ്ടെപ്പൊഴും
താനും പരനുമൊന്നെന്നുള്ള ചിന്തയാൽ
ആനന്ദമാളുന്ന നിർമ്മമഭേദിത്വം കൊണ്ടു്.
മാത്സര്യമൊക്കെ വെടിഞ്ഞു് ഭഗവാന്റെ
തൃപ്പാദ ദാസ്യത്വമാർന്നുടൻ ദേവനെ
ത്രുപ്തിയായ് ബാഹ്യമായ് ചെയ്യുന്ന പൂജകൾ
മമഭേദിത്വമെന്നും പറയുന്നു മന്നവാ!
കാംക്ഷാരഹിതനായ് നിഷ്ച്ചിന്തനായ് മുദാ
ഈശ്വരദാസനുമായും വിചാരിച്ചു്
ചെയ്യുകിൽ വന്നുചേരും മമഭേദിത്വങ്ങൾ
കൈതവിഹീനമായ് നിർമ്മമഭേദിത്വത്തിൽ.
ഭൗതികലാഭാദി സൗഖ്യം മമഭേദിതേ്വന
കൈവരുമെങ്കിൽ, അലൗകികാനന്ദങ്ങൾ
നിർമ്മമഭേദിത്വം വഴിയായി ശാസ്താവു്
സമ്മോദപൂർവ്വം കനിഞ്ഞുവന്നീടുന്നു.

ഏതുവർണ്ണത്തിൽ പിറന്നവരെങ്കിലും
ചാലവേ ശാസ്താവിൻ പൂജകൾ ചെയ്തിടാം.
എങ്കിലുമോരോരോ വർണ്ണവും പൂജകൾ
ശങ്കയെന്യേ ചെയ്തപോരേണ്ട രീതികൾ
പങ്കവിഹീനരാം ധർമ്മജ്ഞർ ചൊല്ലുന്ന—
തൻപോട് ചൊല്ലിടാം ഹേഹയ ഭൂപതേ.
ആരണർക്കായിടാം വൈദിക മന്ത്രേണ
വിപ്രാജ്ഞയാ ക്ഷിതിപാലർക്കുമായിടാം.
തന്ത്രങ്ങൾ ചേർന്നുള്ള മന്ത്രങ്ങളെക്കൊണ്ടു്
ശാന്തരാം വൈശ്യരും പൂജകൾ ചെയ്യണം.
മന്ത്രങ്ങളെന്യേ തന്ത്രങ്ങൾ കൊണ്ടഹോ
മററുവർണ്ണങ്ങളും പൂജകൾ ചെയ്യണം.
കെല്പുള്ളരീതിയിൽ സത്യമാർഗ്ഗേണയിൽ
സച്ചിദാനന്ദപ്പൊരുളിനായ് ചെയ്യുന്ന
യാതൊരു പൂജാക്രമങ്ങളും അയ്യപ്പൻ
ജാതമോദേന കൈക്കൊണ്ടു് കനിഞ്ഞിടും.
നാലു്വർണ്ണങ്ങളും ഏകമാം തന്ത്രേണ
ഭിന്നമാം മന്ത്രങ്ങളാലുടൻ ചെയ്യുന്ന
ഭൂതേശപൂജകളും നാഥനേററവും
പ്രീതനായ് ഉള്ളത്തിലേറികനിയുന്നു.
വേദാധികാരിയായീടണമെങ്കിലോ
ഉപനയനാദി കഴിക്കണം ഭൂസുരൻ.
യാതൊരുമർത്ത്യൻ ഉപനയനാദികൾ

സ്വാമിയേ ശരണം അയ്യപ്പാ!

പ്രീതനാമാചാര്യനിൽ നിന്നു് വാങ്ങുന്നു;
ഉണ്ടാമവനുടൻ വേദാധികാരങ്ങൾ
പുണ്ഡരീകാക്ഷാനുഗ്രഹം കാരണം.
ഭക്തിയൊന്നുണ്ടാകിൽ താന്ത്രിക പൂജയാൽ
ഭക്തപ്രിയൻ പ്രസാദിച്ചീടും സന്തതം.
ഭക്തിവിഹീനർ തൻ മന്ത്രതന്ത്രങ്ങളാൽ
ഭക്തപ്രിയനഹോ കോപമുണ്ടായ്‌വരും
ഭക്തിയാണുത്തമ പൂജകളെന്നഹോ
ഭക്തപാരായണൻ ചൊല്ലുന്നതോർക്കമ്പോൾ
ഭക്തിക്കസാധ്യമാം പൂജകളൊന്നുമേ
ചെററില്ല; എന്നതും നിർണ്ണയം മന്നവാ.

ആചാര്യനിൽ നിന്നുമാകണം പൂജാ—
പ്രകാരങ്ങൾ എല്ലാം പഠിച്ചുകൊള്ളേണ്ടതും.
ഭാനുവുദിക്കുവാൻ രണ്ടരനാഴിക
നേരമുള്ളപ്പോളുണരണം പൂജകൻ.
പിന്നീട് മൂർദ്ധാവിലെ സരോജം തന്നിൽ
തന്നുടെയാചാര്യനെ സ്മരിച്ചീടണം.
ആചാര്യചിന്തനം, പിന്നീട് പൂജകൻ
ഈശ്വരചിന്തനം ചെയ്യട്ടിന കർമ്മ
ജാലങ്ങൾ മംഗളമാകുവാൻ പ്രാർത്ഥിച്ചു്
ശൗചക്രിയാദികൾ ചെയ്തതി ശുദ്ധനായ്
ഗാർഹിക കൃത്യങ്ങളെല്ലാം നടത്തുവാൻ
പ്രാപ്തരാം സേവകന്മാരെ നിയോഗിച്ചു്
ലൗകിക കർമ്മവിമുക്തനായീടണം.
അല്ലെങ്കിൽ പൂജകൻറന്തരംഗത്തിങ്കൽ
ഗാർഹിക ചിന്തകൾ വേറാതെ വന്നുപോം.
ശ്രദ്ധാവിഹീനത്വമേറുകിൽ സത്വരം
പൂജകൾ ശുദ്ധിവിഹീനമായീടുമേ.
അരുണോദയം മുതല്ക്കേഴര നാഴിക
തെളിവാർന്ന ശുദ്ധമാം സാത്വിക കാലവും.
പിന്നീട് മദ്ധ്യാഹ്നം വരേയ്ക്കുടൻ കാലങ്ങൾ
മന്നവാ! രജോഗുണപ്രദമെന്നറിയണം.
പിന്നെ പ്രദോഷം വരേയ്ക്കു് തമോഗുണം
നന്നായി പകുത്തിടാം രാത്രിയുമീവിധം.
പൂജകൻ തന്നുടെ സ്നാന പ്രകാരങ്ങൾ
പാരാതെ ചൊല്ലിടാം ക്ഷത്ത്രിയപുംഗവാ;
''സ്നാനം പഞ്ചവിധ പ്രോക്ത''മെന്നാണല്ലോ

സ്വാമിയേ ശരണം അയ്യപ്പാ!

വേദികന്മാർ മുദാ ചൊല്ലുന്നു മന്നവാ.
ഒന്നാമതഭ്യുംഗമാവുന്നതു് ഉത്തമം
രണ്ടാമതായതു് മുങ്ങിക്കുളിയതും.
അല്ലെങ്കിൽ ചൂടുള്ള തോയസ്നാനങ്ങളും,
ഇല്ലായതെങ്കിലോ കോരിക്കുളികളും,
അഞ്ചാമതായ് കണ്ഠസ്നാനങ്ങൾ ചെയ്തിടാം,
തഞ്ചത്തിലെന്നതും സ്നാനപ്രകാരങ്ങൾ.
കണ്ഠത നീങ്ങുവാൻ കൈകാൽ മുഖങ്ങളും
സന്ധികളും ജലംകൊണ്ടു് നനയ്ക്കുന്ന
ദണ്ഡവിഹീനമാം സ്നാനത്തെ ചൊല്ലുന്നു
കണ്ഠസ്നാനങ്ങളെന്നായും മഹാത്മുക്കൾ.
ഇങ്ങിനെ അഞ്ചു് പ്രകാരമായ് സ്നാനങ്ങൾ
ഉണ്ടെങ്കിലും അതിലേററം പ്രധാനമായ്
ശുദ്ധതൈലം തേച്ചു് മുങ്ങിക്കുളിക്കുന്ന–
തത്യുത്തമമെന്നു് നിർണ്ണയം മന്നവാ!
പൂജകൻ വെള്ളത്തിൽ മജ്ജനം ചെയ്തുടൻ
''ആവോഹിഷ്ട'' മന്ത്രേണ പ്രോക്ഷിക്കണം ഭക്ത്യാ.
പിന്നെയും താരക ബ്രഹ്മം വിചാരിച്ചു്
നന്നായ് പതിനെട്ടു് മുങ്ങി തുവർത്തണം.
സ്നാന ശേഷം ഭസ്മധാരണം ചെയ്യണം,
നൂനമാഗ്നേയാഭിഷേക പ്രധാനമാം.
പ്രാതഃകാലേ രവി കണ്ണുതുറക്കുമ്പോൾ
ഭൂതി തോയം കൂട്ടിവേണമതുപോലെ
പ്രദോഷകാലേ രവി പോയിടുന്നേരത്തു്
തോയം വിനാ ഭൂതി പൂജകൻ ചാർത്തണം.
വാമഹസ്തം തന്നിൽ ഭസ്മം ജലം ചേർത്തു്
താമസമെന്യേ ഭംഗ്യാ കുഴച്ചിട്ടു്
ഉള്ളംകൈ രണ്ടിലുമാക്കി വലങ്കയ്യാൽ
മെല്ലവേ മൂർദ്ധനി, നെററിമേൽ മാർവിലും,
വാമഭുജത്തിലും മുട്ടിൻ മുകളിലും
മുട്ടിലും കൈത്തണ്ടിലും പുറങ്കയ്യിലും;
അങ്ങിനെ വാമഹസ്തത്താൽ വലങ്കയ്യിലും
പിന്നിൽ പാർശ്വയുഗ്മങ്ങൾ തന്നിലും,
കാൽതുട മുട്ടു് കണങ്കാലു് പാദങ്ങൾ,
ചേവടി ചിന്തിച്ചു് ഭസ്മത്തെ ചാർത്തണം.
ഏററം ഒടുവിലായ് കണ്ഠത്തിൽ തൊട്ടുടൻ
ഏററ് കരശുദ്ധിചെയ്താചമിക്കണം.
ഭസ്മക്കുളിയെന്നു് ചൊല്ലും ഇക്കർമ്മത്താൽ

ഗാത്രശുദ്ധിക്കുമാം ആത്മശുദ്ധിക്കുമാം;
എങ്ങിനെയായി വിചാരിച്ച്കൊൾകിലും
സത്ഭാവമാളുവാൻ ഏററം ഫലപ്രദം.
ഭസ്മം ധരിക്കാതിരിപ്പവർക്കെന്നുമേ
ഉൾപ്പൂവിലന്ധകാരങ്ങൾ നിറഞ്ഞുപോം.
ചന്ദനം കൊണ്ടും കുറിതൊട്ട് പൂജകൻ
ധന്യാത്മനാ കുലദേവനെ ചിന്തിച്ച്
ചെല്ലണം പൂജാഗൃഹദ്വാര സീമ്നി
ദ്വാരദാസർക്കുമായ് പൂജകൾ ചെയ്യണം.
പൂജാഗൃഹാന്തരേ പൂകീട്ടുടൻ ഭക്ത്യാ
ആസനം തൊട്ടഭിവാദ്യങ്ങൾ ചെയ്യണം.
ആസനം ചെയ്തുടൻ താരക ചിന്തയാൽ
നൂറെററട്ടുരു നവമക്ഷരി ഓതണം,
ആസനം ആവണിപ്പലകമേലോ മൃദാ
ചർമ്മത്തിലോ ദർഭപ്പുല്ലിലോ ആയിടാം
കൂർമ്മാകൃതി ചേർന്ന ആവണിപ്പലകമേൽ
ആസനം ചെയ്‌വതാണുത്തമം ഭൂപതേ.
മത്സ്യാകൃതിയിലോ വൃത്താകൃതിയിലോ
വാലോടുകൂടുന്ന പലകയുമായിടാം.
പാകത്തിൽ മൂത്തുള്ള ആൺപിലാവിൻതടി
ആണെടോ ആസനം തീർക്കുവാനുത്തമം.

താതാദി തന്നുടെ രക്ഷകർത്താക്കളെ
വേഗേന മാനസം തന്നിലോർത്തീടണം.
വിപ്രനും ശൂദ്രജന്മാർക്കുമോർത്തീടുകിൽ
പത്മാസനം ചേർന്നിരിപ്പതു് നല്ലതാം.
ബാഹുജന്മാർക്കുമങ്ങൂരുജന്മാർക്കുമായ്
ചേരുന്നു വീരാസനമെന്നു് ചൊല്ലുകൾ.
നൈവേദ്യാദിയാം പൂജാ പദാർത്ഥങ്ങൾ
ആവതും ശുദ്ധ്യാ സ്വരൂപിച്ച് കൊള്ളണം.
നല്ല കുസുമങ്ങൾ എല്ലാമതാവോളം
നല്ലപോൽ സംഭരിച്ചീടണം പൂജകൻ:
അക്ഷതം ഗന്ധവും ധൂപദീപങ്ങളും
ശുദ്ധമായ് അപ്പം വെളുത്ത കർപ്പൂരവും
സൗരഭ്യമേറുന്ന സാമ്പ്രാണിയെന്നിവ
സൗമുഖ്യമോടുടൻ ശേഖരിച്ചീടണം.
താംബൂല പൂഗങ്ങളുണ്ടായിരിക്കണം
ശക്തിപോൽ ശുദ്ധമായ് ഘൃതവുമുണ്ടാവണം.

സ്വാമിയേ ശരണം അയ്യപ്പാ!

കാപാലസൂനങ്ങൾ ചൂത സുമങ്ങളും
കുടജവും കേതകീ കിംശുക പൂക്കളും
ആരുമേ നാഥൻെറ പൂജയ്ക്കൊരിക്കലും
പാരാതെടുത്തിടാ എന്ന് ഞാനോതുന്നേൻ.
വില്വപത്രങ്ങൾ തുളസീ ദളങ്ങളും
മുല്ലയും ചെത്തിയും ചെമ്പകം പിച്ചകം
ചേമന്തിപ്പൂക്കളും പാരിജാതങ്ങളും
തുമ്പയും കപ്പൂരമഞ്ജരിപ്പൂക്കളും
പനിനീർ സുമങ്ങളും പങ്കജപ്പൂക്കളും
തെളിവാർന്ന് ചൊല്ലിടാമുത്തമപ്പൂക്കളായ്.
ശ്രേഷ്ട സൂനങ്ങൾ ആവോളവും മുദാ
ദേവപൂജയ്ക്കായ് സ്വരൂപിച്ച് കൊള്ളണം.
മൂന്ന് പാരിങ്കലും അയ്യപ്പപൂജയ്ക്ക്
ഭാരിച്ചമോദേന ശ്യാമ തുളസിയും
രാമതുളസിയും താമരപ്പൂക്കളും
ചെത്തിപ്പൂ കുവളപത്രങ്ങളെന്നിവ
സത്ക്കാര്യ ശീലർ സ്വരൂപിച്ച് കൊള്ളുന്നു.
സാത്വികമാം തുളസീദളം രാജസ—
ഭാവം നിനയ്ക്കുന്ന ചെത്തി സരോജങ്ങൾ
താമസമാർന്നുള്ള വില്വ പത്രങ്ങളും
പ്രേമമോടെ ത്രിലോകേശനേററീടുമേ.
 വത്സരം പൂർണ്ണമായ് ശുദ്ധം തുളസികൾ
വാസരമേഴിലായ് ചെത്തി കമലങ്ങൾ
വത്സരാർദ്ധംവരെ വില്വപത്രങ്ങളും
ഏകദിനേ ശുദ്ധം അന്യപുഷ്പങ്ങളും
ഇങ്ങിനെ ശുദ്ധ്യാ യഥേഷ്ടമായ് പൂക്കളും
പൂജാലയത്തിലങ്ങുണ്ടായിരിക്കണം.
ധൂമപൂജയ്ക്കുടനഷ്ടഗന്ധപ്പൊടി
ധാരണയോടഹോ സംഭരിച്ചീടണം.
കാരകിൽ കച്ചൂരം കൊട്ടരാമച്ചങ്ങൾ
ചന്ദനം കേസരം കണ്ടിവെണ്ണയിവ
ഇരുവേലിയും ചേർത്ത് ഭംഗ്യാ പൊടിക്കുന്ന
സൗരഭ്യ ധൂളിയാം അഷ്ടഗന്ധപ്പൊടി.
ശുദ്ധമായ് അംബരമേതെങ്കിലും പുമാൻ
വൃത്തിയായ് തററുടുത്തീടാമതെങ്കിലും
താരകപൂജയ്ക്ക് നീലനൽച്ചേലകൾ
ആകണം പൂജകൻ തററ് ധരിക്കുവാൻ.
രുദ്രാക്ഷമാലകൾ തുളസി മാല്യങ്ങളും

ചന്ദനമാലകൾ നന്നായ് ധരിക്കണം.
കുങ്കുമപ്പൊട്ടും ധരിക്കിൽ ഭഗവാന്റെ
സംപ്രീതി കൈവരിച്ചീടുമസംശയം.
ദേവന്റെ പാദാരവിന്ദത്തിൽ ദാസ്യത്വ
ഭാവം വിചാരിച്ച് വേണമിരിക്കുവാൻ!
ഇഷ്ടദേവപ്രീതി അൻപോട് വന്നിടാൻ
തുഷ്ട്യായഭിവാദ്യം ചെയ്തിട്ട് പൂജകൻ
''ഗംഗേച''യാദിയാം മന്ത്രം ജപിച്ചുടൻ
ഗംഗയെ ദീപത്തിൽനിന്നുമാവാഹിച്ച്
ദക്ഷിണ പാർശ്വസ്ഥമാകും കലശത്തിൽ
ദക്ഷാരിപുത്രനെ ധ്യാനിച്ചിറക്കണം.
പിന്നെ ''അംബേ! മഹാ മംഗലമാതാവേ!
ധന്യശീലേ മമ കൈതവം പോക്കിടൂ!
ധന്യനായ് താരകപൂജകൾ ചെയ്യുവാൻ
മംഗളാംബേ! ഇഹ സന്നിധിയേകിടൂ.''
എന്ന് ജപിച്ചിട്ടൻ ഗംഗതൻ ശാപങ്ങൾ
മങ്ങാതെ മാററിയനുഗ്രഹമാളണം.
ധേനുമുദ്ര ജലേകാട്ടി അമൃതവും
ധ്യാനിച്ച് മന്ത്രേണ ദ്വാദശതർപ്പണം
പൂജകൻ ചെയ്തു് ഗന്ധാക്ഷതപൂക്കളെ
പ്രീതനായി കലശത്തിലർപ്പിക്കണം.
''സാഗരോല്പന്നേദി'' മന്ത്രം ജപിച്ചുടൻ
പൂജകൻ ശംഖവും പൂജിച്ച് കൊള്ളണം.
പിന്നീട് ആത്മപൂജകൾ ചെയ്തുടൻ
ധന്യനായിട്ട് ഉപന്യസിച്ച് കൊള്ളണം.
ശംഖതീർത്ഥം തന്നാൽ പൂജാസംഭാരങ്ങൾ
സമ്പന്നമായുടൻ പ്രോക്ഷിച്ച് കൊള്ളണം.
തന്നുടെ വാമ—ദക്ഷിണ പാർശ്വങ്ങളിൽ
തന്നുടാചാര്യനും വിഘ്നേശനുമായി
നിർമ്മല ചേതസ്സാ പൂജകളേകുമ്പോൾ
നിർമ്മലാനന്ദങ്ങളേറി വരും ദൃഢം.
ഏറിയ ഭക്തിയോടീവക പൂജകൾ
പാരാതെ പൂജകൻ ചെയ്തു് കൈ കൂപ്പുമ്പോൾ
പാരു്പത്തും നാലുമുള്ളത്തിലേററുന്ന
ഭൂതനാഥൻ കനിഞ്ഞെത്തുമവിടഹോ!
ദീപനാളങ്ങളിൽ ഭൂതേശനെ കാണ്മാൻ
പൂജകനും മുദാ ഭാഗ്യമാമപ്പൊഴേ!

സ്വാമിയേ ശരണം അയ്യപ്പാ!

പൂർണ്ണേന്ദുവാനനൻ താരകബ്രഹ്മത്തിൻ
പൂജകൾ ചെയ്യുവാനേറിടും കൌതുകം!

താരക ബ്രഹ്മമാം അയ്യപ്പദൈവത്തെ
ചാരുബിംബത്തിലോ ഭസ്മകുംഭത്തിലോ
നല്ലസാളഗ്രാമക്കല്ലിലോ, അല്ലെങ്കിൽ
പീഠേ വിരിച്ചുള്ള നീലനൽപട്ടതിൽ
ചാലവേയക്ഷതമേററി ഒരുനല്ല
നാളികേരം പ്രതിഷ്ഠിച്ചതു് തന്നിലോ
മോദേന പൂജകളർപ്പിച്ചുകൊള്ളുവാൻ
വേദശാസ്ത്രാദികൾ ചൊല്ലുന്നു മന്നവാ.
പഞ്ചാർച്ചനം ചെയ്തു് ആചാര്യവാണിപോൽ
നെഞ്ചകത്തിൽ ഭഗവാനെയും ധ്യാനിച്ചു്
ഗന്ധപുഷ്പാക്ഷതതോയ സമന്വിതം
വാമനാസാദ്വാരേ ആവാഹനം ചെയ്തു്
സാമോദമോടു് പ്രതിഷ്ഠയിൽ ചേർക്കണം.
''ആഗച്ഛമന്ത്രവും'' അൻപോടു് ചൊല്ലണം
''മാം പാഹിതോ ഭവേ''യാദിയും ചൊല്ലണം.
ആവാഹന മുദ്രകാണിച്ചു് പാദ്യാർഘ്യ—
മാചമനാദികളും സമർപ്പിക്കണം.

താരകശക്തിയാം ചിത്ശക്തിതന്നെയും
ഏവമായ് അൻപോടു് പൂജിച്ചുകൊള്ളണം.
ദേവിതൻ ശക്തിയാം മായകൾ കൊണ്ടുടൻ
ലോകങ്ങളെല്ലാം വിളങ്ങി മേവീടുന്നു.
മഞ്ജമാതാവാഖ്യ ആകും ഭഗവതി
മഞ്ജുളംപ്രിയ മുദാ മത്തേഭഗാമിനി
ചാരുകുംഭസ്തനി ലീലയാം സുന്ദരി
ചിത്സ്വയം ജ്യോതിയാം ത്വത്ശക്തികൊണ്ടഹോ
സർവ്വലോകങ്ങളും തേജസ്സിൽ മേവുന്നു;
വാനവർ ദർപ്പവും ദാനവനിന്ദയും
ഊനമെന്യേ തവ മായയാ മായുന്നു;
ഭുവിലെ ഹീനമാം ധർമ്മച്ച്യുതികളെ
മൂലോകാംബിക ദൂരവേയാക്കുന്നു;
ധർമ്മസംരക്ഷണം ചെയ്വാൻ പരബ്രഹ്മ
നിർഗുണത്തിന്നെ സഗുണമാക്കീടുന്നു.
ഭാർഗ്ഗവൻ രാഘവൻ കരിധാരിരാമനും
കാന്തമാർ കാന്തനാം ദ്വാരകാനാഥനും

സ്വാമിയേ ശരണം അയ്യപ്പാ!

സർവ്വലോകേശനാം ആര്യതാതാഖ്യനം
രേണുക താടക രേവതി പൂതന
ഭൂമിപാ! ഘോരമഹിഷിയെന്നിങ്ങനെ
മായയാ വന്നുളവായവരെ ജയിച്ച്
ആവിർമുദാ തന്റെ മായയെ താൻ ജയി—
ച്ചീടുമെന്നുള്ളോരു തത്വസാരങ്ങളെ
അന്നന്ന് ഭക്തർക്ക് ബോധ്യമാക്കീടുവാൻ
തങ്ങൾ തൻശക്തിക്ക് താമസഭാവങ്ങൾ
വന്നവ നീക്കി പ്രകാശമേകീടുന്നു.
എന്നുമിക്കാര്യങ്ങളിങ്ങനെ എങ്കിലും
മന്നവാ! ചൊല്ലിടാം പൂജാപ്രകാരങ്ങൾ.

അർഘ്യവും പാദ്യവും ചെയ്തശേഷം പുമാൻ
ഭക്ത്യാ ദളത്രയം ദിഗ്ബന്ധനങ്ങളും
ഭംഗ്യാ പ്രാണായാമവുമൃഷിഛന്ദസ്സും
ചെയ്ത് കരംകൊണ്ട് വ്യാപകം മൂന്നുടൻ
ചെയ്ക ഭൂമീപതേ, മന്ത്രന്യാസവും മുദാ.
ഭൂതേശ ഗായത്രി നൂററിയെട്ടോതണം
പിന്നെ 'ആപോഹിഷ്ഠാ' മാദി മന്ത്രംകൊണ്ട്
നന്നായഭിഷേകവും ചെയ്തുകൊള്ളണം.
വസ്ത്രോപവീതമദ്യാലങ്കാരങ്ങളും
ഭക്ത്യാ സമർപ്പിച്ച് പഞ്ചാർച്ചനം ചെയ്ത്
ഭൂതേശമന്ത്രവും ഘണ്ടാരവങ്ങളും
മൂലമന്ത്രം ചൊല്ലി പഞ്ചാർച്ചനങ്ങളും
ചാലവേ പതിന്നെട്ടുരു ചെയ്തുമേവണം,
പ്രീതിയോടെ മണിയും കിലുക്കീടണം.
മീനാദിയാം പഞ്ചമുദ്രയും കാണിച്ച്
മാനമോടെ ഭഗവാന് നിവേദ്യങ്ങൾ
താനും പരനുമൊന്നെന്നുള്ള ചിന്തയിൽ
നീതിമാനാകുന്ന പൂജകൻ ചെയ്യുമ്പോൾ;
ദീനാനുകമ്പിയാം നാഥൻ പ്രസാദിച്ച്
മാനമോടെല്ലാം കനിഞ്ഞുതന്നീടുമ്പോൾ
മററൊന്നിൽ ചിന്തയുണ്ടാകണോ ഭൂപതേ?
കുററമകററിടാൻ പാദങ്ങൾ കുമ്പിടാം.
നാളികേരപ്പൂള് പായസ്സം അപ്പവും
പാൽഗുളം പാനകം പഞ്ചാമൃതങ്ങളും
പഞ്ചസാരപ്പൊടി കദളിപ്പഴങ്ങളും

നെൻമലരവിലും ത്രിമധുരങ്ങളും
നന്മയാർന്നീടുവാൻ ഭൂതേശ പൂജയ്ക്ക്
സമ്മതേ, ഏററം പ്രസിദ്ധമെന്നോതിടാം.
ഇല്ലിവ ഒന്നുമെന്നാലും ഭഗവാന്
തെല്ലുമില്ല കോപം തന്നുടെ ഭക്തരിൽ.
ഭക്തിയോടെ നിവേദിക്കുമൊരു നല്ല
ശുദ്ധകദളിപ്പഴം ധാരാളമായിടും!
ശക്തിക്കു തക്കതായ് എന്തുകൊടുക്കിലും
ഭക്തരെപ്പാലിച്ച് കൊള്ളുന്ന തമ്പുരാൻ
തന്നെയുമേററം കൊടുക്കുന്ന കാഴ്ചകൾ
എന്നും മനുജർക്കു് കാഴ്ചകളാണെടോ.
പൂജകൻ ഭോജ്യമാക്കീടും പദാർത്ഥങ്ങൾ
ഏതെങ്കിലുമൊന്ന് ശുദ്ധമായ് നൽകിയാൽ
ദേവദേവൻ പ്രസാദിച്ച് അതു് വേഗേന
സേവിച്ചനുഗ്രഹമൻപോടു് നൽകിടും!
ശുദ്ധമാം നൈവേദ്യ ദ്രവ്യത്തിൽ ഭക്തി–
യോടുത്തമമായ് ഉപസ്തരിച്ചാദരാൽ
ഭക്തിയോടെ തുളസീദളം വീഴ്ത്തുമ്പോൾ
ശുദ്ധമായീടുന്നു നൈവേദ്യവസ്തുക്കൾ.
ഇങ്ങോട്ടുമങ്ങോട്ടുമാവാഹനം ചെയ്ത്
പഞ്ചപ്രാണാഹുതി ഭക്ത്യാ നടത്തണം.
മുമ്മൂന്നു വീതമായ് ഇങ്ങിനെ ചെയ്തുടൻ
ബ്രഹ്മാർപ്പണം ചെയ്തുകൊള്ളണം പൂജകൻ.
അംഗുലീയങ്ങളാൽ പഞ്ചാർച്ചനം ചെയ്ത്
ഉത്തരാപോശനം ചെയ്തിട്ടു് പൂജകൻ
ദക്ഷിണ ഹസ്തേന നൈവേദ്യം മാററണം
ശുദ്ധം വരുത്താൻ കരങ്ങൾ നനയ്ക്കണം.
ഗണ്ഡൂഷവും ചെയ്തു പിന്നെ കളാചിയും
ദണ്ഡമെന്യേ ദേവപാദത്തിൽ വച്ചുടൻ
താംബൂല നേദ്യവും ചെയ്തുകഴിഞ്ഞെന്നാൽ
സാമ്പ്രതം പരിവാരപൂജകൾ ചെയ്യണം.
ഭൂതേശ ഭൃത്യരാം ഭൂതഗണങ്ങൾക്കു്
പ്രീതിയാർന്നീടുവാനാകുമീ പൂജകൾ.
ഹോമം ഹവിസ്സിനാൽ ചെയ്യണം ഭൂപതേ.
കാമരഹിതമാർന്നീടണം പൂജകൻ (മാനസം).
പഞ്ചാർച്ചനം പുനഃചെയ്തു് മണിരവം
തഞ്ചമായ് ഘോഷിച്ച് കർപ്പൂര ആരതി
മന്ത്രണേ ചെയ്യണം തന്ത്രിയാം പൂജകൻ,

നെഞ്ചകം തന്നിലാക്കീടണം നാഥനെ
നീരാജനം ചെയ്തു് തീർത്ഥവും പ്രോക്ഷിച്ച്
ശംഖം കമഴ്ത്തി കുസുമങ്ങൾ വെക്കണം.
പ്രസാദവും മുദാ സേവിച്ച് ശുദ്ധിയായ്
തോരാതെ ദേവൻെറ മന്ത്രം ജപിക്കണം.
പാരാതെ മന്ത്രങ്ങൾ ആയിരത്തെട്ടടൻ
ഘോഷിച്ച് പുഷ്പാഞ്ജലികളും ചെയ്യണം.
അയ്യപ്പദേവ സഹസ്രനാമങ്ങളാൽ
പൂജകൻ ചെയ്യുന്ന പുഷ്പാർച്ചന മൂലം
ശ്രീ മഹാതാരകം സംപ്രീതനായിടും
പ്രീതിയോടൈശ്വര്യമെല്ലാം ചൊരിഞ്ഞിടും!
പൂജകൻ സ്തോത്രവും മൂലമന്ത്രങ്ങളും
പേർത്തുടൻ ചൊല്ലി നമസ്കരിച്ചീടണം.
ആയിരത്തെട്ടാകമർച്ചനം ചെയ്തുടൻ
ആരതിചെയ്തു് നമിക്കണം ദേവനെ.
ഭൂതേശ പൂജകളീവിധം ചെയ്യുന്ന
പൂജാരി ഭക്തിപ്രഹർഷേണ മത്തനായ്
പാരാതെ നൃത്തവും ചെയ്തുപോം മന്നവാ!
താരകാനുഗ്രഹമാളുവാൻ കൈതൊഴാം.
ചുററും നിറഞ്ഞോരു ഭക്തൗഘമന്നേരം
മത്തരായ് മന്ത്രം നവാക്ഷരി ചൊല്ലണം.
ശാന്തി സ്തവങ്ങളും ചൊല്ലി ഭഗവാൻെറ
ശാന്തമാം മൂർത്തി വലംവെച്ച് പൂജകൻ
ഭക്ത്യാ പ്രദിക്ഷിണം ചെയ്തു് സാഷ്ടാംഗമായ്
താരക പാദയുഗ്മങ്ങൾ നമിക്കണം.
സർവ്വകർമ്മങ്ങളും അൻപോട് ദേവൻെറ
പാദങ്ങളിൽ ചേർത്ത് മന്ത്രം മുഴക്കണം.
താനും പരബ്രഹ്മവും ഗുരുനാഥനും
ഏകമായ് ചിന്തിച്ചുകൊണ്ടുടൻ പൂജകൻ
ദേവനെ മോദമോടുദ്വാസനം ചെയ്ക,
ആചാര്യനേയും സ്മരിച്ചുകൊള്ളേണമേ.

ക്ഷോണിപാലന്മാർക്കുമാരണശ്രേഷ്ഠർക്കും
വേണം ഭഗവാൻെറ പൂജ അഹസ്സിങ്കൽ.
മററുള്ള ഗോത്രാംശജർ നിനച്ചീടുകിൽ
മുററുമേ പൂജകൾ ചെയ്തിടാം രാത്രിയിൽ.
രാത്രിയിൽ പൂജകൾ ചെയ്വതുമുത്തമം
കീർത്തിമതേ! മദ്ധ്യരാത്രിക്കു് മുമ്പിലായ്

സ്വാമിയേ ശരണം അയ്യപ്പാ!

ഉദ്വസനം ചെയ്തുകൊള്ളായ്കിൽ പൂജകരും
അർദ്ധമായ് രണ്ടു് ദിനങ്ങളിലായ്വരും.
ഭക്തപ്രിയൻ! കരുണാനിധി! ശാശ്വതൻ!
ഉത്തമൻ തൃക്കണ്ണു് പാർത്തുവെന്നാകിലോ
ഭുക്തിയും മുക്തിയും കൈവരും നിർണ്ണയം
ഭക്തിക്കു് മേലേടമില്ല മറ്റൊന്നുമേ!
ഭക്തികൈക്കൊണ്ടുള്ള പൂജകളല്ലാതെ
ഭക്തപരായണനിഷ്ടമല്ലായൊന്നും!
നിത്യൻ! നിരാമയൻ! ഭുക്തി മുക്തിപ്രദൻ!
സത്യശീലൻ! ഭജനീയൻ! വരപ്രദൻ!
ഭക്തർക്കു് ദാസനായ് വാഴും ഭഗവാന്റെ
ഭക്തരിൽ മുമ്പനായീടണം പൂജകൻ.
സത്യവും ധർമ്മവും പ്രാണോപമാനമായ്
ഭക്തനാം പൂജകൻ ശീലിച്ചുകൊള്ളണം.
ഇങ്ങിനെ സൽപ്പുമാനായിട്ടും പൂജകൻ
തന്നുടെ കർമ്മങ്ങളും ദേവനതി പ്രിയം.
ചുററും നിറഞ്ഞുള്ള ഭക്തവൃന്ദത്തിന്റെ
ഭക്തനാം ദാസനഹമെന്നു് കല്പിച്ചു്
ഡംഭവും ഞാനെന്ന ഭാവവുമേശാതെ
കമ്പമെന്യേ വസിക്കുന്നവൻ പൂജകൻ.
ലാളിത്യ ഭാവങ്ങളും ചാരുശീലവും
ചേതസ്സു് ഭക്തിയിൽ മഗ്നമായും മുദാ
ലോകോപകാരാർത്ഥമായി ഭഗവാന്റെ
സേവാനിരതനാകുന്നവൻ പൂജകൻ.
വിത്തചിത്തം വെടിഞ്ഞെത്രയും മുക്തനായ്
ഭക്ത്യാ തപംചെയ്യുന്നവൻ പൂജകൻ.
താനും നിജപത്നി താനുമൊന്നെന്നായ
മാനഭാവങ്ങളും ഉള്ളത്തിലേറണം.
മായാസ്വരൂപിണിയാകും ജഗദംബ
ആകുന്നു തന്നുടെ ധർമ്മദാരമെന്നു്
മായാവിഹീനമാം ഭാവങ്ങളാളുന്ന
നീതിമാനായവൻ ഉത്തമപൂജകൻ.
ഉണ്മയിൽ ഗാർഹസ്ഥ്യ വാസം നയിക്കുന്ന
സന്മതിതന്നെയാണുത്തമ പൂജകൻ.
ഭക്ത്യാ ഭഗവാനെ സേവിച്ചു് മേവുന്ന
ഉത്തമന്മാർക്കു് ഭവിക്കുന്നു ജ്ഞാനങ്ങളും.
ഭക്തിയിൽ തന്നെയും കൂടിലയിപ്പിക്കു-
മുത്തമനാം മമ ദൈവമാമയ്യപ്പൻ!

സ്വാമിയേ ശരണം അയ്യപ്പാ!

സിദ്ധികരം മുക്തികരം ഭുക്തികരം സർവ്വവും
ചിത്തംകനിഞ്ഞൊഴുക്കീടുന്ന പമ്പപോൽ!

രക്താദി മാംസാസ്ഥി മൂത്രമലത്തിന്റെ
വ്യക്തമാം സങ്കേതമാവുന്ന ഗാത്രങ്ങൾ
ശക്തിയായ് സ്ഥായിയെന്നോർത്ത് വസിക്കുന്ന
മർത്ത്യരാൽ ചെയ്യുമധർമ്മമാം കർമ്മങ്ങൾ
ശക്തിയേകീടും അധർമ്മി കലിക്കെന്ന്
തത്വബോധം ഗ്രഹിച്ചീടുന്ന മാത്രയിൽ,
ഉത്തമർ ദേഹമോഹങ്ങൾ വെടിഞ്ഞുപോം
ഉത്തമൻ ദേവനുമേററം തെളിഞ്ഞിടും.
ദേഹമുണ്ടാവിലേ ബോധം വിചാരിപ്പാൻ
ഏവനും മാനസ്സുമുണ്ടായി വന്നിടൂ.
മാനസ്സും വേണമീതത്വം ഗ്രഹിക്കുവാൻ
മാനമോടെ ഭവാനുള്ളം ഗ്രഹിക്കെടോ.
ബോധസാരങ്ങൾ ഗ്രഹിക്കുന്ന നേരത്ത്
ദേഹങ്ങൾ മിഥ്യയായ് തോന്നിടും ഭൂപതേ.
ആകയാൽ ഹേഹയ ഭൂപതേ! നീ ഇന്ന്
ബോധസാരങ്ങൾ ഗ്രഹിച്ചത് കാരണം
ചാകുമെന്നുള്ള ഭയങ്ങൾ വെടിഞ്ഞിനി
ആകുലഹീനനായ് നീ വസിച്ചീടെടോ.
മിഥ്യയായ് വ്യർത്ഥമായ് ചീഞ്ഞുപോം ദേഹത്തെ
നഷ്ടമാക്കീടുമിന്ന് ഉത്തമനാം ദേവൻ.
താരകബ്രഹ്മപ്രകാശ സ്വയം ജ്യോതി–
ത്തേജസ്സിലമ്പോട് നീ ലയിച്ചീടുമേ.
ദിവ്യർഷിമാർക്കും ലഭിക്കുവാനാവാത്ത
കൈവല്യ പ്രാപ്തിയും കൈവരും മന്നവാ!

വേദസാരജ്ഞനാം ദത്തമഹാജ്ഞാനി
തന്നുടെ വത്സല ശിഷ്യനാം ഭൂപന്
താരകബ്രഹ്മത്തിൻ ജ്ഞാനവും പൂജയും
പാരാതെ കേൾപ്പിച്ച നേരത്ത് ഹേഹയൻ.
തീരാത്ത സംസാരദുഃഖങ്ങൾ തീർത്തഹോ
സാരനായ് ഉള്ളത്തിൽ ജ്യോതിർമ്മുഖനുമായ്!
താരകരൂപിയാം ഭാർഗ്ഗവ രാമനാൽ
ദേഹം ത്യജിക്കുവാൻ കാംക്ഷിച്ച ധന്യനായ്!
ഉള്ളംതെളിഞ്ഞവൻ അംഭസ്സിൻ വ്യാപ്തിപൂണ്ട്
അയ്യപ്പ തൃപ്പാദപത്മം നമിച്ചുതേ!

സ്വാമിയേ ശരണം അയ്യപ്പാ!

അയ്യപ്പദേവൻെറ ഭക്തരായ് മേവുകിൽ
സംസാരമാകവേ ദൂരെയണഞ്ഞുപോം.
സംസ്സാരമെല്ലാം ഹനിച്ച് സമ്മോദങ്ങൾ
സന്തോഷമായരുളീടുന്ന തമ്പുരാൻ
എൻപോററി തന്നുടെ ഗീതികളിങ്ങനെ
ശ്രീസൂതൻ ശൗനകന്മാരോടരുൾ ചെയ്താൻ.
പ്രീതരായീടിനാർ ശൗനക മുഖ്യന്മാർ;
ചേതസ്സിൽ ദേവനെയോർത്തു് മേവീടിനാർ.
ശങ്കരനന്ദനാ! അയ്യപ്പാ! ദൈവമേ!
സന്തതമുള്ളത്തിൽ വാഴൂ ദയാമയാ!
ചിന്താനിവാരണാ! സർവ്വജഗത്ഗുരോ!
സന്തോഷമേകിടൂ തമ്പുരാനേ! ഹരേ!
താരകബ്രഹ്മമേ! ദേവാ ദയാനിധേ!
സാദരമോട് ഞാൻ ചൊന്നൊരീ ഗീതികൾ
സാദരമങ്ങ് സംപ്രീതനായ് നൈവേദ്യ
രൂപത്തിലമ്പോട് സ്വീകരിക്കേണമേ.
തമ്പുരാനേ! തിരു പാദാരവിന്ദങ്ങൾ
അൻപിനോടേ മമ ശീർഷമങ്ങേററുവാൻ
അൻപോടനുഗ്രഹമിന്നു് തന്നീടണേ
അമ്പോററീ! അയ്യപ്പാ! കൈതൊഴാം! കൈതൊഴാം!

എൻപുരാൻ തമ്പുരാൻ അയ്യപ്പദേവൻെറ
കമ്പമകററും കഥകൾ ചേർത്തുള്ളോരു
ദേവചരിതമാം ഭാഗവതത്തിലെ,
പമ്പാമാഹാത്മ്യവും പൂജാക്രമങ്ങളും
കീർത്തിമാനാകുന്ന ദത്തമഹാജ്ഞാനി
ആർത്തനാം കാർത്തവീരാർജ്ജുനനേകിയ
സാരോപദേശവും ഭവവാരണങ്ങളും
പ്രാർത്ഥിച്ച് തൃപ്പാദപത്മങ്ങളിൽ പ്രഭോ
ത്രയോദശകാണ്ഡമായയർപ്പിച്ചുകൊള്ളുന്നേൻ.
ആർത്തിവിനാശനാ! ആശ്രിത രക്ഷകാ!
ആർത്തനാം ഞാൻ തിരുമന്ത്രം നവാക്ഷരി
ഓർത്തോർത്തുചൊല്ലുന്നേൻ, ഉള്ളം കനിഞ്ഞിടൂ!
ലോകർക്കനുഗ്രഹമേകിടൂ അയ്യപ്പാ!
ആർത്തിനിവാരണ ചിത്തനായ് മാമല
ക്ഷേത്രത്തിൽ ശാന്തനായ് നിത്യം തപസ്വിയായ്

സ്വാമിയേ ശരണം അയ്യപ്പാ!

പാർത്തലം രക്ഷിച്ച് പോരുന്ന ദൈവമേ!
ആർത്തിത്രയങ്ങൾ ഹനിക്കു കൃപാംബുധേ!

ഇതി ശ്രീമദ് അയ്യപ്പഭാഗവതം

ത്രയോദശകാണ്ഡം സമാപ്തം.



# ശ്രീമദ് അയ്യപ്പ ഭാഗവതം

## ചതുർദ്ദശ കാണ്ഡം

''ഓം സ്വാമിയേ ശരണം അയ്യപ്പാ''

ഹരിഹര തനയൻ കരുണാജലധി
തിരുവടി ചരണം ശരണമിഹ;
ചരണ സരോജപ്പൊടികളെയനിശം
അടിയനിലേററൂ മമ നാഥാ!
ഉലകിടമാകെ പരിപാലിക്കും
ഭഗവാനേ തിരു ചരണസുമം
മമ ശീർഷത്തിൽ നടനം ചെയ്‌വാൻ
ഇനിയുമതെന്തേ മടിയാണോ?
ഭഗവാനേ! മമ ശബരീനാഥാ!
കലിയുഗവരദാ! കൃപയെന്നിൽ
കനിയൂ കനിയൂ ജഗദീശാ! മമ
മനതാരിൽ നീ വിളയാടൂ.
ഭവരോഗത്താലുലകിടമാകെ
പെരുതായ് ക്ലേശിച്ചീടുമ്പോൾ
ഭഗവാനേ! തവ ചരിതമിതന്യേ
ഒരുവർക്കും ഗതി ഇല്ലയ്യോ!
മനമാകെ തിരുമന്ത്രമതാകും
നവവർണ്ണങ്ങൾ സന്തതമായ്
വിടരട്ടെ ഭവ വാരണനാഥാ!
ഭഗവാനേ! തിരു അയ്യപ്പാ!

സാരം ഗ്രഹിപ്പതിനുള്ളം കൊതിപൂണ്ട

സ്വാമിയേ ശരണം അയ്യപ്പാ!

സാധുശീലർ മുനി ശൗകന്മാരോട്
സാരജ്ഞനാകും ഗുരു മഹാസൂതനും
സാദരം ശേഷം ചരിതങ്ങളോതിനാൻ.
''സാരത്തിൽ സാരമായ് ലോകോപകാരാർത്ഥം
കാലം കലിയുഗം പാലിച്ചുകൊള്ളുന്ന
സാരസലോചനനാകും എൻ അയ്യപ്പ–
ദേവൻറവതാര സാരമഗസ്ത്യനും
സാദരം പാണ്ഡ്യാംശ ജാതനാം പന്തള
ഭൂപതി തന്നോട് ചൊല്ലിനാൻ പിന്നെയും.
ദത്തോക്തികൾ മമ നാഥൻെറ പൂജക്കി–
തെത്രയും സാരമായീടും മഹീപതേ.
നാമസഹസ്രവും നാമാവലികളും
സാരമായുള്ള ലഘു പൂജാക്രമങ്ങളും
സാദരം നല്ലോരവസരം പോലിനി
പ്രീതിയോടെ അരുൾ ചെയ്തിടാം മന്നവാ.
ശാസ്താവായ് താരകബ്രഹ്മമാം അയ്യപ്പ–
ദേവ പ്രതിഷ്ഠയ്ക്ക് വേഗേന നീയിനി
സാരമായ് ചാരുവാം ക്ഷേത്രം ചമയ്ക്കണം
നേരം വൃഥായിനി ഇല്ലെന്നുമോർക്കണം.
സാല പുരാധിപനായുള്ള നിൻഗുരു
പോരുമേ താരക ദേവ പ്രതിഷ്ഠക്ക്.
പ്രീതനാകും ഭഗവാനുമതിനാലെ;
ചേരുമേ സൗഭാഗ്യമെല്ലാമുലകിതിൽ!
അംബുജലോചനൻ തന്നുടെ പ്രീതനായ്
വന്നീടുമപ്പോൾ ഒരു പുമാനെങ്കിലോ,
ധന്യനായീടുന്നവൻ തന്നെയായ് വരും
താരകത്തെ പ്രതിഷ്ഠിക്കുന്ന സത്പുമാൻ.

ശക്തി സ്വയംജ്യോതി അവ്യയ ശാലിനി
ആദിപരാശക്തിയാകും ഭഗവതി
മുക്തിപ്രദായിനി മഞ്ജാമ്പികക്കുമായ്
ക്ഷിപ്രം പണിയണം ആലയമൊന്നതും.
ഭൂതനാഥ പ്രഭു തന്നുടെ ശിഷ്യനാം
വാപരസ്വാമിക്കുമായിട്ടൊരു നല്ല
ആലയമാരണ്യമങ്ങതിൽ തീർക്കണം
ആയതിൻ സ്ഥാനം മഹിഷീമാരികാരണ്യം.
ശില്പികളോടുമായ് ക്ഷിപ്രം ഗമിക്കതേ

ഇപ്പോഠം തവ സാധ്യമെല്ലാം മഹീപതേ!
ഏവമഗസ്ത്യനും ചൊല്ലീട്ടടൻ മുദാ
ദേവൻെറ സംപ്രീതിയാർന്നിടാനായുള്ള
കേവലമാം ലഘു പൂജാ വിധാനങ്ങഠം
രാജാവിനേയും ധരിപ്പിച്ച് വേഗേന,
''സ്ത്വരം വന്നിടാം ഉത്തമ ദേവനെ
ഭക്ത്യാ പ്രതിഷ്ഠ ചെയ്തീടും മുഹൂർത്തത്തിൽ''
എന്നരുഠം ചെയ്തു മറഞ്ഞു മുനിവരൻ,
ധന്യരായീടിനാർ രാജനും കൂട്ടരും.
ഭാഗവതോത്തമനാകുന്ന പാണ്ഡ്യനോ–
ടപ്പോഠം അഗസ്ത്യൻ അരുഠം ചെയ്തതാം ലഘു
പൂജാവിധാനങ്ങഠം ചൊല്ലിടുന്നേനഹം,
പാരാതെ അയ്യനും പാലിച്ചുകൊള്ളണേ!
വല്ലായ്മയെല്ലാമകററി കനിവോട്ട്
അയ്യപ്പദേവൻ തുണയ്ക്കു മാം സന്തതം.

ബ്രാഹ്മണർ പാലുകൊണ്ടും തദാക്ഷത്രിയർ
ആജ്യമാലും ഭഗവാനെ പൂജിക്കണം.
തേനുകൊണ്ടായിടാം വൈശ്യർക്ക് പൂജകഠം,
സത്വപ്രധാനമാം ഭോജ്യ വസ്തുക്കളാൽ
മററുള്ളവർക്കുമാം ഭൂതേശ പൂജകഠം.
കലിയുഗക്കാതലാം താരക ബ്രഹ്മത്തെ
പരിചിൽ ഭുജിപ്പതാം സാത്വിക ദ്രവ്യത്താൽ
പരിചോട് മാനവർ പൂജിച്ച് കൊള്ളുമ്പോഠം
ഭഗവാൻ പ്രസാദിച്ച് നൽകും വരങ്ങളും!
നിർദ്ധനനെങ്കിലും ഉത്തമ ഭക്തി പൂണ്ട്
പത്രതോയങ്ങളാൽ പൂജകഠം ചെയ്കിലും,
ഭക്തപരായണൻ അയ്യപ്പസ്വാമിയും
ഭുക്തി മുക്ത്യാദി കനിഞ്ഞിടും സന്തതം!
നിഷ്കിഞ്ചനൻ മഹാ ഭുക്തിമുക്തി പ്രദൻ
നിത്യനാം സർവ്വജീവാന്തർഗദൻ പരൻ
ഭക്തർക്ക് തന്നെയും നൽകും മമ ദൈവം
ഭക്തിവിഹീനർക്ക് കാലനായ് മേവുന്നു!
ഭക്തിയെന്യേ കളഭങ്ങളെ നൽകിലും
ഭക്തദാസ്സുന്നത് സ്വീകരിക്കില്ലെടോ!
ഭക്തിയാണെന്നുടെ ഭക്തൻെറ യോഗ്യത
എന്നുത്തമൻ ചൊല്ലുന്നുവോരോ നിമിഷവും
ഭക്തിയിൽ കേമമായിട്ടില്ല മററൊന്നും

സ്വാമിയേ ശരണം അയ്യപ്പാ!

മുക്തിക്ക് ഹേതുവും ഭക്തിയസ്സംശയം!
ഭക്തർക്ക് ദാസനായ് ശാസ്താവ് വാഴുമ്പോൾ
മററുള്ള വിത്തങ്ങൾ വേണമോ മന്നവാ?
തന്ത്രി ഞാനെന്നുള്ള ഡംഭേന പൂജകൻ
മന്ത്രിച്ച് തന്ത്രങ്ങളെന്തു് കാണിക്കിലും
അന്തകവൈരിക്കതു് മഹാ വിപ്രിയം,
പന്തളേശാ! വിനയം ഭഗവത് പ്രിയം!
ചന്തമായ് തന്ത്രങ്ങൾ വിത്താശയോടുടൻ
ഹന്ത! കലിദിനമേറി വന്നീടുമ്പോൾ,
മന്ത്രവിഹീനരായ് സത്വാദിയെന്നിയേ,
ശങ്കരസ്സൂനു തന്നാലയ സീമയിൽ,
കാലപ്രയാണത്തിനാലണഞ്ഞെത്തുന്ന,
സാരജ്ഞഹീനർ കുതന്ത്രരാം പൂജകർ
നിന്ദിച്ച് ചെയ്യുന്ന പൂജാക്രമങ്ങളാൽ
താരക ബ്രഹ്മത്തിൻ കോപങ്ങളേറിടും,
പാരാതെ സങ്കടം പാരിൽ പെരുകിടും.
ശ്രീലകം കൂടിയശുദ്ധമായീടുമേ
വേദവിഹീനന്മാർ ഏററിവന്നീടുമ്പോൾ;
കാലാധിനാഥന്റെ പ്രീതിയില്ലായ്കയാൽ
കാലക്രമേണ ഭവിച്ചിടും മാലുകൾ.
അന്നന്നു് ശ്രീലകം തന്നിൽ വന്നീടുന്ന
ദുർന്നയക്കാരായ പൂജകന്മാരുടെ
ദുർന്നയങ്ങൾ മഹാ ദേവകോപങ്ങൾക്ക്
നിർണ്ണയം കാരണമായി ഭവിച്ചുപോം.
ശുദ്ധരാം മർത്ത്യർ തൻ ഭക്തിവിശ്വാസങ്ങൾ
നിത്യവും മാനിച്ച് മേവുന്ന പൂജകർ
സത്യം ദമം ശമം ധാർമ്മികഭാവങ്ങൾ
സത്ശീലവും വിനയാദി ഭാവങ്ങളും
സന്തതം പാലിച്ച് ദേവനെ സേവിക്കിൽ
സന്തതം സങ്കടജാലങ്ങൾ കുറഞ്ഞുപോം.
ബന്ധുവാം അയ്യപ്പനല്ലാതെ ഈയുഗ
ബന്ധവിമുക്തി വരുത്തുകില്ലാരുമേ!
ബന്ധം ഭഗവാനുമായി വന്നീടുമ്പോൾ
അന്തകബന്ധങ്ങൾ അററുപോയീടുമേ!
ബന്ധുരഗാത്രനിൽ ബന്ധങ്ങൾ വേണങ്കിൽ
സന്തതം സത്യവും ഭക്തിയും വൃത്തിയും
ശുദ്ധിയും രാഗാദി വൈവിധ്യമാർന്നുള്ള

സ്വാമിയേ ശരണം അയ്യപ്പാ!

നശ്വരവൃദ്ധികളിൽ അനാസക്തിയും,
സർവ്വവും അയ്യപ്പ ചിന്മയനെന്നുള്ള
വൈഭവ ചിത്തവും ആർക്കുമുണ്ടാകണം.
ബന്ധവിമുക്തരായ് ഭക്തിനിബദ്ധരായ്
തമ്പുരാനെ മനഃപത്മേ പ്രതിഷ്ഠിച്ച്
എന്തു് സംഭാരങ്ങൾ നൽകിലും നമ്മുടെ
തമ്പുരാൻ അയ്യപ്പൻ എല്ലാമതേററിടും!
തമ്പുരാനേ! മഹാ അൻപാർന്ന ദൈവമേ!
നിൻപാദാംഭോരുഹം ഉള്ളംനിറയ്ക്കുവാൻ
വൻപാർന്നനുഗ്രഹമേകണേയൻപിനാൽ
ശംഭോ! മഹാകുംഭി സോദരാ! കൈതൊഴാം!
ദുർമ്മദനായ് അഹോ! പാപകർമ്മങ്ങളാൽ
നിർമ്മരിയാദം മദിക്കും ഖലൻ കലി
സമ്മാനമാക്കും അധർമ്മ കർമ്മങ്ങളിൽ
മുങ്ങാതടിയനെ പാലിക്ക ദൈവമേ!
മാമല വാസിയായ് വൻതപം ചെയ്യുന്ന
മാനസ്സ വാസ്സനാം അയ്യപ്പ ഭഗവാനേ!
മാനവർ മായയിൽ മുങ്ങിയുഴലുന്ന
മാല്യകൾ കാണുന്നനേരമടിയനിൽ
പാരമായ് ഏററുന്ന വ്യാധികൾ നീക്കണേ
പാപാരി! കന്മഷനാശനാ! ദൈവമേ!
പാരുകൾ പതിനാലു തന്നിലും വാഴുന്ന
ജീവജാലങ്ങൾക്കു് ജീവനായ് ശാസ്താവായ്
കാനനക്കോവിലിൽ മോദേന വാഴുന്ന
ദേവദേവേശാ! നമസ്തേ! നമസ്തുതേ!

## മാമലക്ഷേത്രനിർമ്മാണ സംരംഭങ്ങൾ

ചിക്കനെ ഭക്തനാം പന്തളഭൂമിപൻ.
സൽപുമാൻ, ചെയ്തോരു കാര്യങ്ങളോതിടാം.
സമ്പൂർണ്ണചിത്തനായ് താരകാനുഗ്രഹം
സമ്പ്രതിയേററുടൻ രാജാവുമൻപൊടു്
കുംഭജന്മാവിൻെറ വാണികൾക്കൊപ്പമായ്
അന്തണന്മാരൊടും ബന്ധുവർഗത്തൊടും
ചിന്തയെന്യേ മഹാതാരകം പൂജിച്ചാൻ.
അന്തണന്മാർക്കുടൻ കാൽകഴകിച്ചൂട്ടും
അന്നവസ്ത്രങ്ങളും സ്വർണ്ണവും ഗോക്കളും
അന്തമില്ലാതങ്ങു് ദാനങ്ങളും നൽകി,

തന്നുടെ ദേശികനാകുന്ന ഭക്തനാം
ധന്യനേയും മുദാ പൂജിച്ച്, തന്നുടെ
സേനയോടും മഹാവിപ്രവൃന്ദത്തൊടും,
ശില്പിവൃന്ദത്തൊടും സേവകന്മാരൊടും.
ഒപ്പമായ് പൊക്കണമേവരും ഏന്തി
ചിത്സ്വരൂപൻ തന്നെ ഉള്ളംനിറച്ചുടൻ
വെക്കമായ് കാനനയാത്ര തിരിച്ചപ്പോൾ,
ദിക്കുകൾ പത്തുംവിളങ്ങി ലോകങ്ങളും!
പണ്ട് മണികണ്ഠൻ കാനനേ പോയപോൽ
ഗംഭീരമാം വനയാത്രയെ കണ്ടുടൻ
കൊണ്ടാടി വാഴ്ത്തിനാർ ദേവവൃന്ദങ്ങളും
കണ്ടു തുടങ്ങിനാർ നല്ലശകുനങ്ങൾ!

മെല്ലവേ രാജനും വൃന്ദവും ചേർന്നുടൻ
നല്ലോരളസാ നദിയെയും പ്രാപിച്ച്
മഹിഷീ നിധനം നടത്തിയ കാന്താര
ഭുവിയിൽ പ്രവേശിച്ച് വാസവും ചെയ്തുടൻ,
ഗോഷ്ഠവും തീർത്തതിൻ മദ്ധ്യത്തിലായ്
ഒരുക്ഷേത്രവും തീർത്ത് ഭഗവാന്റെ ഭൃത്യനാം
വാപരശ്രേഷ്ഠനെ ആചാര്യനാൽ മുദാ
രാജൻ പ്രതിഷ്ഠിച്ച് വീണുവണങ്ങിനാൻ.
വില്ലും വിശിഖവും കത്തിനിന്നീടുന്ന
മുല്ലായുധാരി സുതപാദ ദാസനാം
നല്ലനാം വാപരശ്രേഷ്ഠനെ വന്ദിച്ച്
മെല്ലവേ മാമല കേറണം ഭക്തൗഘം.
ഘോരമൃഗങ്ങളും കാനനഭീതിയും
ഏതുമേ ഏശാതെ ഭക്തരെ വാപരൻ
ചേലോട് രക്ഷിച്ച് ദേവന്റെ ദർശനം
ചാലവേ ചെയ്യിച്ചയച്ചിടും നിർണ്ണയം.
വാപരപൂജയ്ക്ക് പൂജകന്മാരെയും
ഭൂമിപൻ കല്പിച്ചളസമേടും താണ്ടി
ഇമ്പമോടെ മഹാവൻമല കൂട്ടങ്ങൾ
കമ്പഹീനം കടന്നിട്ടുടൻ പമ്പയിൽ
ചെന്നുടൻ തമ്പടിച്ചൻപാർന്ന ദേവനെ
തൻമനം പേറി വസിച്ചാനൊരു ദിനം.
പിന്നെ പുലർകാലേ നീലമലയേയും
നന്നായ് ചവുട്ടിയതി ധന്യമാം ഭൂമിയിൽ,
പുണ്യവതി മഹാധന്യാംഗി യോഗിനി
ധന്യയായ് ദേവപാദങ്ങളിൽ ചേർന്നതാം

സ്വാമിയേ ശരണം അയ്യപ്പാ!

ധന്യമാം ഭൂമിയിൽ, ശബരി സ്മരണയാൽ
ധന്യനാം ഭൂപതി വന്നണഞ്ഞീടിനാൻ.

ത്രേതായുഗേ രഘുരാമനായ് ശബരിക്ക്
പ്രീതനായ് മോക്ഷം കനിഞ്ഞ പരന്തപൻ
ജാതമോദേന അവൾക്ക് സായൂജ്യത്തെ
താരകരൂപിയായ് കലിയിൽ കനിഞ്ഞുതേ!
ശബര്യാശ്രമത്തിൽ അരചനും കൂട്ടരും
പരിചോടണഞ്ഞ നേരത്ത് ദിനകരൻ
തെളിവോടുദധിയിൽ സ്നാനവുമാർന്നുടൻ
തെളിവാർന്ന് താരകം ധ്യാനിച്ച് മേവിനാൻ.
രവി പോയ്മറഞ്ഞതും നോക്കി സുമുഖിയാം
തരുണിയും വന്നണഞ്ഞീടിനാൾ പാർശ്വത്തിൽ,
സന്ധ്യാഖ്യയാർന്നവൾ പാലൊളി സോമനെ
ചന്തമായ് ഫാലക്കുറിയാക്കി ലോലയായ്,
മെല്ലെക്കണങ്ങിയും കോകില ഗാനത്തി–
നൊപ്പം ഇടയിടെ പാടിയുമാടിയും
കൂടെത്തഴുകിനാൾ രാജനെയൻപോടു്
പ്രീതനായീടിനാൻ പന്തളമന്നനും.
സന്ധ്യയെ നന്ദിച്ച് രാജനും വൃന്ദവും
വന്ദനാദ്യാദികളെല്ലാം കഴിച്ചുടൻ
സന്ധ്യക്ക് ദാസരായിട്ടെന്നപോൽ മണ്ണിൽ
വന്ദിച്ച് വീണ് നമസ്കരിച്ചീടിനാർ.
നന്നായ് അവരെ പുണർന്നവൾ മോദേന
പിന്നെ വരാമെന്ന് വാക്കും കൊടുത്തുടൻ
നന്നായ് മറഞ്ഞളവന്നേരം എല്ലാരും
തങ്ങൾ തൻ പൊക്കണമൊക്കെ അഴിച്ചുടൻ
ഭക്ഷണം മെല്ലെക്കഴിച്ചവനീതലേ
ചികെന്ന് വീണുറക്കം തുടങ്ങീടിനാർ.
വൻപെഴും ശൃംഗോപരി വിളങ്ങീടുന്ന
തമ്പുരാൻ തന്നുടെ ദാസതൻറാശ്രമം
തന്നിൽ ശയിച്ചോരു പന്തളമന്നന്
വന്നീലുറക്കമെങ്ങൊട്ടും നിശയതിൽ.

## പൊന്നമ്പല ദർശനഭാഗ്യം

അഖില ലോകേശനെ മാനസ്സേ ചേർത്തുടൻ
അമിതാനന്ദാബ്ധിയിൽ നീന്തിക്കളിക്കുന്ന

സ്വാമിയേ ശരണം അയ്യപ്പാ!

അതുലപ്രഭാവനാം ശ്രീരാജശേഖരൻ
നിശിതൻെറ മദ്ധ്യമട്ടത്ത നേരത്തിങ്കൽ,
അതുലബല വിക്രമം പൂണ്ടു് വിളങ്ങുന്ന
നരവീര കേസരിയായുള്ള ധന്യനെ
കരതാരുകരം കൂപ്പി ഭക്തിയോടന്തികേ
മലയാളമന്നനും കണ്ടാൻ സവിസ്മയം.
സന്തോഷമാവില്ലം ചിന്തകൊണ്ടാകില്ലം
അന്ധകാരത്തിലക്കാന്താര മദ്ധ്യത്തിൽ
മുൻപിൽ നിന്നീടുന്ന പൂരുഷനെ കണ്ടു്
കമ്പവിഹീനം നവാക്ഷരി ഓതിനാൻ.
''മന്നവമൗലേ! മഹാപുണ്യഭൂമിപാ!
ധന്യനാകും ഭവാൻ എന്നോടു് കൂടവേ
വന്നീടവേണമിപ്പോരം ദേവ സന്നിധൗ
സ്വർണ്ണാലയത്തിലമരുന്ന ദൈവവും.
ധന്യനാകും ത്രിലോകേശൻെറ ദാസനാ–
മെന്നുടെ നാമമോ വാപരനായിട്ടം.
പൊന്നാലയത്തിലേയ്ക്കു് അൻപോടു് ചെല്ലവാൻ
സ്വർണ്ണാലയേശൻ അരുരം ചെയ്തു മന്നവാ.
നിന്നെയും കൂട്ടി വന്നീടുവാനായഹോ
എന്നെയും തമ്പുരാനിങ്ങോട്ടയച്ചിപ്പോരം.
പോയിടാമിപ്പോരം അവിടേയ്ക്കു് ദേവൻെറ
പാദങ്ങരം കൂപ്പിടാം കൈവല്യമാർന്നിടാം.
മററുള്ളവർ ഉണർന്നീടുന്നതിൻ മുന്നേ
ചെററുമെത്തീടാമിവിടത്തിൽ ഭൂപതേ.
ശ്രീഭൂതനാഥൻെറ സായക രക്ഷയാൽ
ഈ വനഭൂമിയിൽ സർവ്വസുരക്ഷയും
ഈ ജനവൃന്ദത്തിനേററം ഭവിച്ചിട്ടം
ഭൂതല നായകാ! പാരാതെ പോയിടാം.''
എന്നുരചെയ്തുടൻ വാപരൻ രാജനെ
സ്വർണ്ണാലയത്തിലെത്തിച്ചാൻ മനോവേഗം.
ഭൂപതി പാണ്ഡ്യനും ഹേമാലയത്തിലെ
ഗോപുരപ്പടിയെത്തി നോക്കും ദശാന്തരേ;
തത്ര നവരത്ന നിർമ്മിതമാം കോട്ട–
മദ്ധ്യേ പ്രശോഭിക്കും സ്വർണ്ണാലയം കണ്ടാൻ.

കോടി സൂര്യപ്രഭം തുംഗസാലാവൃതം
ദേവാദി താപസ സേവിതം മോഹനം,
താപത്രയാഹീനമായുള്ള ക്ഷേത്രത്തിൽ
ലോകത്രയങ്ങളിൽ കാണ്മാൻ കഴിയാത്ത–

ശോണാഭയാർന്നതി സുന്ദരമായുള്ള
ശോഭകൾ ഭക്തനാം ഭൂപനും കണ്ടതേ!
മലകളുടെ മുകളിലതി സുഭഗമിയലുന്നൊരു
ദിവ്യദീപ്താപ്രവ്രതമായുള്ള മന്ദിരം
അതിന്നുടയ ഗുണമഹിമ ഓതുകിൽ കമ്പിടും
മററ്ലോകങ്ങളും നാകവും നിർണ്ണയം!
നാലു്വേദങ്ങളുമാറ് ശാസ്ത്രങ്ങളും
ചേലാർന്നു് മൂർത്തികളായി മരുവുന്നു.
ബ്രഹ്മചര്യാവ്രതം പൂണ്ടു് അനേകായിരം
കന്മഷഹീനർ ഭജിച്ചു് മേവീടുന്നു.
സത്യവും ധർമ്മവും ഗോരൂപം പൂണ്ടഹോ
നിത്യവും ദാസരായ് ദ്വാരേ വസിക്കുന്നു.
അവരുടയ കല്പനകളെന്യേയാർക്കുമേ
ദേവപാദാന്തികം കാണ്മാനസ്സാധ്യമാം!
ക്ഷേത്രപ്രദിക്ഷിണ മാർഗ്ഗരൂപം പൂണ്ടു്
കോട്ടകൾ ഒൻപതു് കാണാമവിടത്തിൽ.
രത്നങ്ങളൊൻപതു് കൊണ്ടുയർത്തീട്ടുള്ള
തത് ഗോഷ്ഠവ്യൂഹത്തിൻ പൂർവ്വദ്വാരത്തിങ്കൽ
സമ്മോഹനാകാര രൂപമായ് ഗംഭീര—
തുംഗ കവാടങ്ങൾ താണ്ടിയണയുമ്പോൾ,
വൻമോഹ പാശക്കുരുക്കഴിച്ചീടുന്ന
നിർമ്മല ബ്രഹ്മവും കണ്ടു് രമിച്ചിടാം!
കോട്ടകളൊൻപതിൻ ഗോപുരദ്വാരങ്ങൾ
കാത്തു് മേവീടുന്ന മൂർത്തിമാരോർക്കിലോ,
സത്യവും അഷ്ടധർമ്മങ്ങളും ആകുന്നു
വിഷ്ണുപേശൻ തന്റെ കാവൽക്കു് സന്തതം!
ദിവ്യമാം അക്ഷരം ഒൻപതും കേട്ടിടാം
നവ്യമാം ഗോപുരദ്വാരം നവങ്ങളിൽ!
ആരുപോൽ നാഥനെ മാനസ്സം—തന്നിലായ്
പേറിടാനായി തുടങ്ങുമെന്നാകിലോ
നീതിയോടൊൻപതു് ദ്വാരപാലന്മാരെ
പ്രീതരാക്കീടണം താണു് വണങ്ങണം.
അല്ലായ്കിൽ കസുമ ബാണാരിതൻ പുത്രനെ
കില്ലുപോലും കണ്ടു് കിട്ടിടാ നിർണ്ണയം!
ചൊല്ലിടാമീയെട്ടുമൊന്നതും ചേരുന്ന
നല്ലരാം ഗോപുര പാലകന്മാരെയും,
സത്യവും അഷ്ടധർമ്മങ്ങളും ആണഹോ
നിത്യനാം ദേവന്റെ പ്രീതരാം സേവകർ.

സ്വാമിയേ ശരണം അയ്യപ്പാ!

ദീനാനുകമ്പയും ഭക്തിയും ശ്രദ്ധയും
സന്തോഷഭാവവും ആസ്തിക്യബോധവും
ഇന്ദ്രിയ നിഗ്രഹ ശക്തി ശമങ്ങളും
മാനസ്സ ചഞ്ചലരാഹിത്യ ഭാവവും
മാനമോടോതുന്ന അഷ്ടധർമ്മങ്ങളായ്.

ആസ്തിക്യ ഭക്ത്യാദി ഭാവങ്ങളിൽ മുദാ
ജ്ഞാനവൈരാഗ്യാദി ഉണ്ടെന്നു് നിർണ്ണയം.
അങ്ങിനെ താരകബ്രഹ്മം—നവാക്ഷരി
തന്നുടെ ദേവന്റെ മന്ദിര സീമ്നി
കൊണ്ടുവന്നൻപോട് കയ്യും പിടിച്ചുടൻ
ഇണ്ടലകററുവാൻ പാണ്ഡ്യനെ വാപരൻ.
ജ്വാജ്ജ്വല്യമായുള്ളൊരമ്മഹാ മന്ദിരം
പ്രോജ്ജ്വലമാക്കിടും മാണിക്യ പീഠത്തിൽ
ചക്രവർത്തിത്വം വഹിച്ചു് വിളങ്ങുന്ന
ശക്തിസ്വരൂപനെ കണ്ടു ഭൂപാലനും!
താരകബ്രഹ്മം വിളങ്ങുന്ന പീഠത്തിലേ—
ക്കുടൻ കണ്ടിടാം പതിനെട്ടു് സോപാനം.
തത്വങ്ങളാമിവ മൂർത്തിസ്വരൂപരായ്
നില്ക്കുന്നു ദാസരായ് ഓരോപടിയിലും!
ഭൂതേശൻ മുന്നമുരച്ച തത്വങ്ങളാൽ
ഭൂതാമാം പതിനെട്ടു് പടികളും നിനയ്ക്കുകിൽ
ഭൂതികളെല്ലാമുടൻ വണങ്ങീടുമേ
ഭൂതനാഥാ! ഹരേ! പാഹിമാം സന്തതം.
ചാരുമാണിക്യ സിംഹാസന പാർശ്വത്തിൽ
ജാതമോദം നാകർ ചാമരം വീശുന്നു.
രത്നാഭ ചൂഴുന്നൊരാലവട്ടങ്ങളാൽ
സപ്തർഷിവൃന്ദവും സന്തോഷമാളുന്നു.
ശ്വേതാത പത്രം ഉപരി വിളങ്ങുന്നു
പ്രീതരായ് വന്ദികൾ പാടിസ്തുതിക്കുന്നു:
നാരദർ വീണയിൽ ഈണമാക്കീടുന്നു
നാഥന്റെ ദീപ്തമാം മന്ത്രം നവാക്ഷരി.
തത്ര രത്നാസ്സനേ തന്നിൽ വിളങ്ങുന്നൊ—
രുത്തമ പൂരുഷൻ തന്നെയും കണ്ടുടൻ
വിസ്തൃതമാശ്ചര്യ ഭക്തിരസങ്ങളാൽ
ഭക്തനാം മന്നവൻ വീണു വണങ്ങിനാൻ.
ഭക്തി പരവശ യുക്തനായ് ദേവന്റെ
മൂലമന്ത്രങ്ങളും സത്വരമോതിനാൻ.

സ്വാമിയേ ശരണം അയ്യപ്പാ!

ഭക്തശിരോമണി ശ്രീരാജശേഖരൻ
എത്രയും ഭക്ത്യായെഴുന്നേററ് സാദരം,
പൂർണ്ണ കാന്ത്യാ മഹാതേജസ്വിയായ് മുദാ
നൂറ് കോടി സൂര്യദീപ്ത്യാ പ്രശോഭിച്ച്
ചാരുവാം മാണിക്യപ്പീഠേ വിളങ്ങുന്ന
നീലകണ്ഠാത്മജൻ പത്മവിലോചനൻ
ശ്യാമാഭിരാമനാം കാരുണ്യവാരിധി
ഓമൽ തിരുമുഖം കണ്ടു് നേത്രാംബുക്കാം
നീലോൽപ്പല ദള കാന്തി സ്വരൂപന്റെ
പാദാരവിന്ദത്തിൽ അൻപോടു് വീഴ്ത്തിയും.
രത്നകിരീടത്തിലത്തലെന്യേ നിഴൽ
തിക്കിയിളകുന്നൊരളകാഭയും കണ്ടു്,
അതിയായ ഭക്തിയും ആശ്ചര്യഭാവവും
അകമേറി മന്നവൻ വാഴ്ത്തി തുടങ്ങിനാൻ:
''വന്ദേ! മഹാ പത്മ പാദ പ്രശോഭിതാ!
വന്ദേ! മുരാരേ! പുരത്രയ പാലകാ!
വന്ദേ! ഭവത് പാദദ്വന്ദങ്ങൾ സന്തതം
ചിന്തിതാനന്ദനേ! വന്ദേ! ഹരേ! ഹരേ!
ജ്യോതിർമയാ ഹരേ! മായാ നിവാരണാ!
ചേതസ്സിലെന്നും വിളങ്ങണേ ദൈവമേ!
ആധിനിവാരണാ! വ്യാധിഹരാ ദേവാ!
ഭൂതികളേകുവെൻ ഭൂതനാഥാ ഹരേ!
ഭൂലോകനായകാ! മൂലോകദൈവമേ!
ഭൂതാദി വൃന്ദ സമ്മോഹനാകാരനേ!
ചേതോവിമോഹനാനന്ദാത്മനേ ഹരേ!
ഭൂതാദി നായകാ! പാഹിമാം! പാഹിമാം!
ലോകങ്ങൾ മൂന്നിലും കാണ്മതും കേൾപ്പതും
ലീലാദിസേവിതാ! താവക മായകൾ!
കോടാനുകോടി ചരാചര ഭൂതങ്ങൾ
ചൂടോടെ ലോകങ്ങളിൽ വസിക്കുന്നതും
മാണിക്യപ്പീഠേ വിളങ്ങും ഭഗവാന്റെ
ലീലകളായി ഞാൻ കാണുന്നു ദൈവമേ!
നാദമായ് ദീപമായ് രേണുക്കൾ പോലുമായ്
ചേലോടു് ലോകമീരേഴിലും വാഴ്ത്തുന്ന
നാരദാദി മുനിവൃന്ദ നിഷേവിതാ!
നീയെന്യേയില്ലെനിക്കാലംബനം വിഭോ!
കാമാദി ആറായ വൈരികളിൽ പെട്ടു്
രാഗരോഗാതുരരായുള്ള മാനവർ

സ്വാമിയേ ശരണം അയ്യപ്പാ!

കാമാരി നന്ദനാ! നിൻ തിരുനാമത്താൽ
ക്രോധം വെടിഞ്ഞഹോ വിബുധരായീടുന്നു!
ഷഡ്വൈരികൾക്കിരയായി ഭവിക്കയും
ക്ഷിപ്രമായ് അപ്രിയങ്ങൾതന്നെ ചെയ്കയും
ഇപ്രപഞ്ചത്തിൽ കലിതൻ ദിനങ്ങളിൽ;
കൃത്യമായ് കണ്ടിട്ടും ത്വൽക്കോപകൃത്യങ്ങൾ
ത്വൽപ്രിയ ഹീനരാം മാനവന്മാരുടെ
കുത്സിത കർമ്മജാലങ്ങൾ ക്ഷണാർത്ഥമായ്,
ഭസ്മീകരിക്കുന്ന ഫാലവിലോചനാ!
ത്വൽപ്പാദ പങ്കജം നിത്യം നമിക്കുന്നേൻ!
ത്വൽപ്രിയമില്ലാതെ ഏതുമൊരുവനും
ഉല്ലലാക്ഷാ! രക്ഷ ഉണ്ടാകയില്ലഹോ!
ഷഡ്വൈരി പീഡനമെന്നിലേശീടാതെ
ക്ഷിപ്രപ്രസാദി പ്രഭോ! പരിപാഹിമാം!
മാതാവ് മോദേന നൽകുവതില്ലെങ്കിൽ
ബാലകർ സ്തന്യം നുകരുവതെങ്ങിനെ?
ലീലാവിലോലനാം ത്വന്മഹാമായകൾ
മൂലോകമേശാതെ ചേതനയാളുമോ?
ഇന്ധനമേകാതെ താപം ലഭിക്കുവാൻ
അന്തകനും എളുതാവതാമോ നാഥാ?
ബന്ധുരാംഗാ! തവ ബന്ധമില്ലെങ്കിലോ
ബന്ധനം തന്നെയീ മൂന്നു് ലോകത്തിലും!
ചേതനയററുപോം ഊമയായ് തീർന്നുപോം
ചേതനേശാ! ഹരേ! നിൻദയ ഇല്ലായ്കിൽ!
നിൻതിരു കാരുണ്യമൊന്നു വന്നീടുമ്പോൾ
അണ്ഡഹടാകം തിരിഞ്ഞുകൊള്ളും പ്രഭോ!
ആരണ്യ നാരിയാം ശബരിക്കു് നീയല്ലോ
കാരുണ്യമോടെ സായൂജ്യം കൊടുത്തതും.
എണ്ണമററുള്ളോരവതാര കർമ്മത്താൽ
ദണ്ഡനീതി പ്രകാരങ്ങൾ നടത്തുന്ന
ദണ്ഡനാരേ! മഹാ കാരുണ്യവാരിധേ!
ദണ്ഡവിമുക്തിയരുളും അടിയന്!
നാഥാ! ഹരേ! മഹാസ്വർണ്ണാലയസ്ഥിതാ!
ആധാരമേകിടൂ അയ്യപ്പാ! ദൈവമേ!
പാഥോജലോചനാ! പത്മപ്രിയാ! മമ
പ്രാരാബ്ധ ദുഖങ്ങളൊക്കെ ഹനിച്ചിടൂ!
ഓം ഹരേ! താരക ബ്രഹ്മസ്വരൂപമേ!
ഓം ഹരേ! ഘോരമഹിഷീ നിവാരണാ!

സ്വാമിയേ ശരണം അയ്യപ്പാ!

ഓം ഹരേ! പങ്കജബാന്ധ സുപൂജിതാ!
ഓം ഹരേ! ദേവാ! ദയാനിധേ! പാഹിമാം!
മത് താതമാതാക്കളും പരദൈവവും
ചിത്സ്വരൂപാനന്ദാ! നീയല്ലയോ ഹരേ?
വാത്സല്യമേകിലും വാക്ശരമേകിലും
വാസ്തവമോർക്കിൽ "മാതാ സുതബന്ധം"
നീക്കിടാനാകമൊർക്കാനുമാമോ ഹരേ!
ഓർക്കിൽ ഭവാനെനിക്കങ്ങിനെയല്ലയോ?
ശിക്ഷയേകീടിലും സൗഖ്യമേകീടിലും
അച്ഛ്യുതാത്മാനം ഭവൽ ദാസനേഷ ഞാൻ!
ത്വൽപ്പാദ പങ്കജ ലാളനമെന്യേ
മറ്റൊന്നുമാധാരമില്ലെൻ ഭഗവാനേ!
ത്വത് ഭൃത്യഭൃത്യനാക്കീടുമെന്നെ പ്രഭോ!
ഭുക്തി മുക്തിപ്രദാ! പാഹിമാം പാഹിമാം!
ആധാരമററവർക്കാധാരമായിടും
മൂലാധാര വാസിനേ! പാഹിമാം പാഹിമാം!
അക്ഷികൾക്കാനന്ദമല്ലയോ താവക
ക്ഷിപ്രപ്രസാദി സ്വരൂപമാം മൂർത്തിയും!
ശ്രോത്രാമൃതം തവ മൂർത്തമാം മന്ത്രങ്ങൾ
കോട്ടമറേറാതുവാനെന്നിൽ കനിയണേ!
ബ്രഹ്മനും വിഷ്ണുവും ശങ്കരവന്ദ്യനും
സന്മതിമാരായ ദേവീസമൂഹവും
കന്മഷനാശനാ! നീതന്നെ ചിന്മയാ!
നന്മകളേകണേ! വൈഭവാ! കൈതൊഴാം!
ആനന്ദദായകാ! ആർത്തിവിനാശനാ!
ആർത്തനാമെന്നെപ്പദങ്ങളിൽ ചേർത്തിടൂ!
ശംഭോ ഹരേ! മഹാ സങ്കടനാശനാ!"
നിൻപദാം ഭോരുഹം കമ്പിടുന്നേനഹം!
ഇത്ഥം സ്തുതിച്ച് അതിഭക്ത്യാ നമിച്ചോരു
പൃഥ്വീശനെ എടുത്താലിംഗനം ചെയ്തു്
മന്ദസ്മിതാന്വിതം ഇന്ദുചൂഡ പ്രിയൻ
പന്തളഭൂപനോടോതിനാൻ മെല്ലവേ:
മുന്നം തവാലയേ ദേവകാര്യാർത്ഥമായ്
വന്നു് വസിച്ചോരുകാലം മമ ഗുരു
"ചക്രവർത്തിത്വം ഭവിക്ക നിനക്കെന്നു്"
ഉൾക്കനിവാർന്നുടൻ ചൊല്ലിയ വാണിയെ
സത്യമാക്കീടുവാനീമഹാ പീഠത്തിൽ
ചക്രവർത്തിത്വം ധരിക്കുന്നതേഷ ഞാൻ.

സ്വാമിയേ ശരണം അയ്യപ്പാ!

കന്മഷൗഘങ്ങളും ധർമ്മഹീനത്വവും
ചക്രവർത്തിത്വേന ശാസനചെയ്തു് ഞാൻ
ഇത്രിലോകങ്ങളിൽ ധർമ്മ ദാസന്മാരെ
ചെമ്മേ സുഖിപ്പിച്ചു് സൗഭാഗ്യമേകിടും!

എങ്കിലുമെന്നുടെ മൂർത്തിയെ ഭക്തൗഘം
പങ്കങ്ങളററിടാൻ ചിന്മുദ്രയോടുമായ്,
പട്ടഭദ്രസ്ഥനായ് ഊർദ്ധ്വപത്മാസനം
വിദ്രുതം പൂണ്ടൊരു ധ്യാനസ്വരൂപനായ്,
ഉള്ളം നിനപ്പതും അങ്ങിനെ കാണ്മതും
സന്മതേ! മത്കൃപയേറുവാൻ ഹേതുവാം!
നിന്നുടെ ശ്രീയാദിഭാഗ്യങ്ങളൊക്കവേ
നന്നായ് കനിഞ്ഞിടാം ഇന്നു് മഹാമതേ.
സന്മതി ശ്രേഷ്ഠനാം നിന്നുടെ ജീവിതം
ധന്യതയാർന്നെടോ മാമകാനുഗ്രഹാൽ!
സത്യധർമ്മാദികൾക്കായ് മുദാ വാഴ്കെടോ
ഉത്തമപൂരുഷാ! ഭക്തശിരോമണേ!
ആസ്തിക്യ ബോധേന ധർമ്മം ചരിക്കുന്ന
ആളുകളാകും എന്നാലയമെങ്കിലും,
അഞ്ജന ശാസ്ത്രജ്ഞനാകും ഒരുപുമാൻ
കഞ്ജവിലോചനനാം മമ മൂർത്തിയെ
ചൊല്ലുന്ന പോലുള്ള വിഗ്രഹം തീർപ്പിച്ചു്
പാർത്ഥലേശാ! പ്രതിഷ്ഠിക്കണം മോദമായ്.
വന്നീടുമെന്നുടെ സമ്പൂർണ്ണ സാന്നിധ്യം
അന്നുടൻ മൂർത്തിയിൽ എന്നു് ചൊല്ലീടുന്നേൻ.
സർവ്വത്ര സർവ്വഗനാകുന്നൊരെന്നുടെ
സർവ്വസാന്നിധ്യങ്ങളല്ലാതെ മറെറാന്നും
സർവ്വകാലത്തിലും കാണ്മതില്ലെങ്കിലും
ലൗകിക ഭാവേന ചൊല്ലുന്നു ഭൂപതേ.
പ്രാരബ്ധമേറുന്ന കാലം കലിതന്നിൽ
മാനവർക്കാനന്ദമേറെ ലഭിക്കുവാൻ
ക്ഷേത്രങ്ങളും മമ ബിംബങ്ങളും പല
ദേശങ്ങൾ തോറും ഭവിച്ചിടും നിർണ്ണയം!
തത്വമസ്യാദി വിചാരിച്ചു് മേവുന്നൊ—
രുത്തമർ മാനസ്സമാവുമെന്നാലയം.
ഗാത്രങ്ങൾ ക്ഷേത്രവും മൂർത്തികളായിട്ടു്
ക്ഷേത്രജ്ഞനാമെന്നെയും കണ്ടുകൊൾകെടോ.
ലൗകികന്മാർക്കുടൻ ബോധം വരുത്തുവാൻ

ഭൂതലേ ക്ഷേത്രങ്ങളും അൻപോടുയർന്നിടും.
ക്ഷേത്രത്തിലെത്തും പ്രണിത മനസ്കന്മാർ
ഓർത്തുകൊള്ളേണമീ സിദ്ധാന്ത സാരങ്ങളും.
ആകയാൽ ഭൂപതേ വേഗം ഭവാൻ അതി–
മോദേന പോകുവെൻ ക്ഷേത്രമുയർത്തുവാൻ.
ലോകോപകാരം ഭവിക്കുന്ന ക്ഷേത്രത്തെ
ഭൂലോകരാലംബമാക്കും കലിയിങ്കൽ.
സമ്മാനമായി ഞാൻ തന്നിടുന്നേനെന്റെ
സമ്മോഹനായുധമാകും ച്ഛുരികയെ.
വന്നിടും മംഗളമൊന്നിതു മൂലമായ്
പിന്നീടിതാരും ഗ്രഹിക്കാതവിടത്തിൽ
നിർണ്ണയിച്ചീടണം മംഗളാത്മനേ! ഭവാൻ
വന്നീടുമേ സർവ്വ മംഗളമൂഴിയിൽ.
മന്നോർകുലമണേ! ദേഹാർദ്ധമായെന്റെ
ഭക്തനാം വാപരനെ വിചാരിക്കണം.
മാളികമേൽ മുദാ വാഴും ഭഗവതി
മായാസ്വരൂപിണി മംഗളദായിനി
മത്ഭക്തിയായിട്ടുമോർത്തുകൊണ്ടീടുമ്പോൾ
മത്പ്രിയം ഏറെയായ് വന്നിടും ഭൂപതേ.
കടുരവൻ എന്നുടെ ദാസനും മറ്റുള്ള
ഗിരിവരർ പാർശ്വഗരായും നിനക്കണം.
തെല്ലുപോലും ഭേദമെന്യേ മത് ഭക്തർ
നല്ലപോലാദരിക്കേണം ഇവരെയും.
ഭൂതജാലം മമ ദാസരാം ഭക്തന്മാർ
പ്രീതിയേറുന്നു അവരിൽ എനിക്കെടോ!
ഭൂതിയേറീടുവാൻ ഭൂതഗണങ്ങളെ
സാദരം മാനസ്സേ കൽപ്പിച്ചുകൊള്ളണം.
എന്നരുൾ ചെയ്തുടൻ തന്നുടെ ഭക്തനെ
നന്നായ് കരം ഗ്രഹിച്ചീടിനാൻ ഈശ്വരൻ!
മന്നവൻ കൈകളിൽ ധന്യം ച്ഛുരികയെ
പുണ്യശ്ലോകൻ കൊടുത്തന്തർധാനം ചെയ്താൻ!
കണ്ണുടച്ചേററവും ഭക്ത്യാ ഭഗവാന്റെ
സമ്മാനം ഉത്തമാംഗേ ചേർത്ത രാജനും
കൺതുറന്നൻപോടു് നോക്കും ദശാന്തരേ;
വന്നണഞ്ഞീടിനാൻ ശബര്യാശ്രമത്തിങ്കൽ!

സ്വാമിയേ ശരണം അയ്യപ്പാ!

ഉള്ളം പുറങ്ങളിൽ വെള്ളം സമാനമായ്
തുള്ളിയലച്ചുയരുന്നോരു ഭക്തിയിൽ
അല്ലലെന്യേ നിന്നു് തുള്ളുന്ന മന്നനെ
നല്ലപോൽ വന്നു് പുണർന്നാൻ ആചാര്യനും.
സർവ്വേശഹസ്തം ഗ്രഹിച്ച ഗാത്രത്തിനെ
പുൽകിടാൻ ആചാര്യനും കൊതിച്ചീടുകിൽ
കില്ലപോലും വിസ്മയമില്ലെന്നു് ചൊല്ലിടാം
നല്ലതേ നല്ലവർക്കെന്നും പ്രിയം വരൂ!
രാജാവു് പോയതും നാഥൻെറ പാർശ്വത്തിൽ
ജാതമോദം നമിച്ചോററം സ്തുതിച്ചതും
ഭൂതേശ സമ്മാനമേവം ഗ്രഹിച്ചതും
ഭൂതനാഥപ്രഭു തന്നുടെ ആചാര്യൻ
താരകാനുഗ്രഹ ശക്തിയാൽ അപ്പപ്പോൾ
പ്രീതനായ് കണ്ടതും വൻമഹാ ഭാഗ്യമാം!
സേനാഗണങ്ങളും ശിൽപ്പി സമൂഹവും
ഭൂതലനായകനാം പാണ്ഡ്യമന്നനും
പ്രീതരായ് ഏററം പെരുത്തുള്ള ഭക്തിയാൽ
പ്രീതരായ് ഏററം വിളങ്ങി ഗിരിതന്നിൽ.
ഭൂതേശ ഭൃത്യനാം തിങ്കൾ പ്രഭയിങ്കൽ
ആരൃതാതാലയ നിർമ്മാണം കാണുവാൻ
പ്രീതരായ് ദിക്കുകൾ പത്തും മിഴിച്ചപ്പോൾ
ഭൂപതി വീരനും ഭക്ത്യാ നമിച്ചുടൻ.
അയ്യപ്പ പൂജയും അന്നദാനാദിയും
വൈകാതെ ശാസ്താ പ്രിയനായ ഭൂമിപൻ
വൈകാതനുഷ്ഠിച്ചു് ശിൽപ്പിവൃന്ദത്തോടു്
ചാതുര്യമോടുടൻ ചൊന്നാൻ സരഭസം.
''നാളെ പ്രഭാതത്തിലായിടും ലോകൈക
നാഥനുള്ളാലയാരംഭ മുഹൂർത്തവും.
നാളീകലോചനക്ഷേത്ര നിർമ്മാണാർത്ഥം
നീളവേ പാഷാണ കാഷ്ഠങ്ങൾ കൂട്ടണം,
തെല്ലുമേ ആലസ്യമേശാതെ ഏവരും
നല്ലപോൽ ഈശ്വരഗേഹം ചമയ്ക്കുവാൻ
അല്ലലെന്യേ കർമ്മമൻപോടു് ചെയ്യുമ്പോൾ
അയ്യപ്പ ദൈവം കനിഞ്ഞിടും നമ്മളിൽ''!

സ്വാമിയേ ശരണം അയ്യപ്പാ!

## സമ്മൂഢൻെറ ദുർഗ്ഗതി

പന്തള മന്നൻെറ കൽപ്പന പോലവർ
പന്തിയാക്കി ക്ഷേത്ര നിർമ്മാണ കർമ്മങ്ങൾ.
അന്തിക്കതിരവൻ പന്തിയോടാഴിയിൽ
ചെങ്കിരണങ്ങൾ കഴുകിത്തുടങ്ങവേ.
പന്തളമന്നനും അന്തണ വൃന്ദവും
പന്തിയായ് സന്ധ്യാ ജപങ്ങൾ കഴിച്ചിട്ട്
ചന്തമായ് ആരണ്യമേടയിൽ അത്താഴ—
ബന്ധവുമേററി നിദ്രയെ കാംക്ഷിച്ചാർ.
ചിത്താംബുജങ്ങളിൽ ചിൽസ്വരൂപൻ തന്നെ
ഭദ്രമായ് ചിന്തിച്ച് ഉറങ്ങാൻ കിടന്നോരു
ഭൃത്യരും മററുള്ള ബന്ധുവർഗ്ഗങ്ങളും
ഭദ്രമായ് നിദ്രയെ പുൽകിയെന്നാകിലും,
അന്തരംഗത്തിങ്കൽ ചിന്തയുണ്ടായിട്ടോ
പന്തളേശൻ തന്നിൽ ശങ്കയുണ്ടായിട്ടോ
എന്തുകൊണ്ടാകിലും നിദ്രമനോജ്ഞയാൾ
പന്തള ഭൂപനെ പുൽകിയതേയില്ല!
ചിന്തയിൽ വൻപുമാൻ വന്നു പുണരുമ്പോൾ
ബന്ധമുണ്ടാമോ അപരസ്ത്രീ പുൽകുവാൻ?
അന്നേരമങ്ങൊരു ലോകത്തൊരുവനും
നിദ്രയാം പെൺമണി താനുമായ് സങ്കരം
വിദ്രുതമേറി വരുന്നതോർത്തീടുകിൽ
ചരിത്രമെന്നേ മനതാരിൽ വരൂ നൂനം.
ചാലവേ നിർലജ്ജനായവൻ സമ്മിശ്രൻ
ലോലമനസ്ക്കയാമാശ്രമനാരിയെ
പാരാതെ ചാരത്തടുത്ത് വിവശനായ്
നാരിമാനങ്ങൾ കവർന്നവൻ വേഗേന
സംതൃപ്തിയുമായിട്ട് സങ്കരമേറിയും,
തക്കത്തിലുള്ളത്തിൽ മൂഢവിചാരങ്ങൾ
ഒക്കവേയോർത്ത് കുതന്ത്രങ്ങളോർത്തതും
ഒക്കവേ നമ്മൾ തൻ ഭാഗ്യമെന്നോതിടാം.
ലജ്ജാവിഹീനനായ് വാസവൻ മാനസ്സേ
സ്വച്ഛനാം ഭൂപനെ ഏറെ വലയ്ക്കുവാൻ
സ്വച്ഛമായ് ഓർത്ത് വിചാരങ്ങളേറിനാൻ,
''എന്തുകൊണ്ടീ മന്നൻ സ്വർഗ്ഗമടക്കുവാൻ
ചിന്തയേറാതെയിരിപ്പതുണ്ടാവുമോ?
ബന്ധുവായ് താരകബ്രഹ്മമുണ്ടാവുമ്പോൾ

സ്വാമിയേ ശരണം അയ്യപ്പാ!

പന്തളമന്നനും വൻകൊതിയാർന്നുപോം.''
ചിന്തകളിങ്ങനെ ഇന്ദ്രന്റെ മാനസ്സേ
ചെങ്കനൽച്ചൂളയെരിച്ച് മേവീടുമ്പോൾ,
ഇന്ദ്രനും ഭൂപനെ യുദ്ധേവധിക്കുവാൻ
ദുർന്നയമേറിക്കുതറി പുറപ്പെട്ടാൻ.

വൻ കിരാതാകാര രൂപം ധരിച്ചവൻ
തൻ കരേ വജ്റവും ഏന്തിയാരണ്യത്തിൽ
വൻപിനോടെത്തി ഉഴറി വിളിച്ചുടൻ
അൻപാർന്ന രാജനെ പോർക്കു വിളിച്ചവൻ.
''ദുർമ്മതേ. ആരെടാ! അക്രമം ഈ വന്യ—
മണ്ണിങ്കൽ ചെയ്യ് വനം മുടിക്കുന്നതും?
സമ്മതമെന്നോട് വാങ്ങാതെ മാമരം
നിർമ്മരിയാദം മുറിച്ച് കളകയോ?
കാടകമെന്നുടെ ക്രീഡാരംഗം എന്ന്
പാടവം കൂട്ടുന്ന നിന്നുടെ വൻമദം
കാടകരാജനാം എന്നുടെ അമ്പിനാൽ
തീരുമിപ്പോൾ എന്നതോർക്കെടാ ദുർബുദ്ധേ!
കോടി ഭുജബലമുള്ളവരാകിലും
കേട്ടുകളിങ്ങനെ ഏറെ തുടങ്ങിയാൽ
കേടായ്‌വരുമവർക്കെന്നതും കശ്മലാ!
കേൾക്കാതെയാരുണ്ട് ഇത്രിലോകങ്ങളിൽ?
സഹ്യാദ്രി തന്നിലെ കാനനരാജനെ
അസഹ്യനാക്കീടുവാൻ വന്നോരു നിന്നെ
ഞാൻ ജീവനോടേ വിടത്തില്ലന്നതിപ്പോൾ
ചാവുവാൻ വന്ന നീ നന്നായ് അറിഞ്ഞിടും.''
നിഷ്ഠൂര വാക്യങ്ങൾ ഇത്തരം കേട്ടുടൻ
സത്ക്കാര്യശീലനാം പാണ്ഡ്യനുമോതിനാൻ:
''മദ്യം കുടിച്ച് മദിച്ചവൻ എങ്കിലോ
ഇക്ഷണം നൽകാം അഭയങ്ങൾ ദുർമ്മതേ!
ദുഷ്ക്കൃതമാളുവാൻ വന്നവനെങ്കിൽ നീ
ഇക്കാലമെങ്ങുമേ പോകയില്ലാ ഖലാ''!
മൂലോക നാഥന്റെ പാദങ്ങൾ സേവിക്കും
ഭൂലോകപാലനാം ഭൂപന്റെ ചൊല്ലുകൾ.
മേലെയായ് കോപം വരുത്തി കിരാതന്;
വേഗമോടേയവൻ താഡനം രാജനിൽ
കൂട്ടിത്തുടങ്ങുന്ന നേരത്ത് പാണ്ഡ്യനും
അസ്ത്രപ്രയോഗേന ഘോരനെയാട്ടുവാൻ

ശസ്ത്രജാലങ്ങൾ പൊഴിച്ചു തുടങ്ങിനാൻ.
വങ്കനാം കാട്ടാളനായുള്ളൊരിന്ദ്രനും
അമ്പ് തടുക്കുവാൻ വജ്റവുമോങ്ങിനാൻ!
വജ്റം തടുക്കുവാൻ വൈഭവത്തോടുടൻ
വിശ്വനാഥൻ തൻെറ പാദം നിരൂപിച്ച്
വിദ്രുതമായ് ഭഗവത് ച്ഛുരികയെ
പ്രത്യക്ഷമായങ്ങയച്ചാൻ അരചനും.
അഗ്നിസ്പുലിംഗം പരത്തി എരിഞ്ഞുടൻ
ചിക്കനെ പാഞ്ഞടുത്തീടും ച്ഛുരികയെ
കാൽക്ഷണം കൂടി തടുക്കുവാനാകാതെ
വാസവൻ ജീവനുംകൊണ്ടു് മണ്ടീടിനാൻ.
ശബര്യാചലത്തിൻ മറുകര പുക്കവൻ
ചെറുതായ് മിഴികളെ പിന്നോട്ടയച്ചപ്പോൾ,
വലുതായ് ജ്വലിച്ചടുത്തെത്തും ച്ഛുരികയെ
പരിതാപമോടവൻ കണ്ടു് മണ്ടീടിനാൻ.
വേപഥുപ്പെട്ടു് പുരന്ദരൻ ഭൂലോക—
മാകവേ ഓടി വശംകെട്ടു് പാതാളം
ആദിയാം മററ് ലോകങ്ങളും പാരാതെ—
യോടി വശംകെട്ടു് സാഗര തോയത്തിൽ
താണുകിടക്കയും വേഗമായ് പൊങ്ങിയും
ഭീതിയോടക്ഷികൾ ചുററുമയയ്ക്കുമ്പോൾ,
മേലെയായ് ജ്വാലയുതിർക്കും ച്ഛുരികയെ
വേഗേന കണ്ടവനാഴി കരയേറി—
ച്ചാടിയോടി ബ്രഹ്മലോകത്തിലെത്തുമ്പോൾ;
ധാതാവ് കൈ ഒഴിഞ്ഞീടിനാൻ അന്നേരം,
വേഗേന ഇന്ദ്രനും കൈലാസ ദേവൻെറ
പാദാരവിന്ദം നമിച്ചു് കരഞ്ഞപ്പോൾ
കാമാരിദേവനും പാരാതെ ഇന്ദ്രനെ
ദൂരെയാട്ടിപ്പുറത്താക്കിനാൻ അന്നേരം!
വങ്കനാം ഇന്ദ്രനും പാലാഴി പ്രാപിച്ചു്
സങ്കടങ്ങൾ ചൊല്ലിവീഴും ദശാന്തരേ;
പങ്കജാക്ഷൻ മുദാ ഇന്ദ്രനെ വേഗേന
സങ്കടം തീർക്കാൻ സുവർണ്ണക്ഷേത്രം തന്നിൽ
ചെന്നിരന്നീടാൻ പറഞ്ഞയച്ചീടിനാൻ
പൊന്നിൻ കിരീടം ധരിക്കും മഹാപ്രഭു.

ശക്രനും വിക്രമമെന്യേ വിവശനായ്
വെക്കമോടെത്തി സുവർണ്ണ ക്ഷേത്രം തന്നിൽ.

സ്വാമിയേ ശരണം അയ്യപ്പാ!

പങ്കം ഹനിച്ച് സൗഭാഗ്യം ലഭിക്കുവാൻ
സങ്കടപ്പെട്ട് സ്തുതികൾ തുടങ്ങിനാൻ:
''തങ്കാഭയാളമെൻ തമ്പുരാനേ! ഹരേ!
തിങ്കൾക്കലാധര നന്ദനാ ചിന്മയാ!
സങ്കടമെന്നിൽ പിണഞ്ഞവ സർവ്വവും
തമ്പുരാനേ! ഹരേ! നീക്കിത്തുണക്കു മാം.
തമ്പുരാനേ! മഹാ പാപിയാമെന്നുള്ളിൽ
അൻപ്ഹീനം അഹമേറിത്തിളക്കയാൽ
നിൻതിരു പാദപത്മങ്ങളെ സന്തതം
ചിന്തിച്ച് മേവുന്ന ഭക്തനെയാട്ടുവാൻ
ചിന്തയെന്യേ മുതിർന്നോരു സമ്മൂഢനെ
നിന്തിരുമേനി തുണച്ച് രക്ഷിക്കണേ.
ഭക്തർക്ക് ദാസനായ് നിത്യം രമിപ്പോനെ;
ഭക്തനാം രാജന്നധീനമായ് ഏകിയ
തൃച്ചര്ഉരിക തട്ടത്തെന്നെ രക്ഷിക്കുവാൻ
ഇക്കാലമൊട്ടും വിളംബമാക്കീടൊല്ലേ!
ദേവനിഷേവിതാ! താപസ പൂജിതാ!
ഭൂതനാഥാ ഹരേ! പാഹി മാം! പാഹിമാം!
ദൈവമേ! കന്മഷനാശനാ! ശാശ്വതാ!
വൈകാതെ ഏഴയാമെന്നെ തുണക്കണേ!
ഒന്നായ നിന്നിൽനിന്നുത്ഭവിച്ചീടുന്ന
മൂന്നായ മൂർത്തികൾ എന്ന തത്വങ്ങളെ
എന്നും മഹാഭക്ത പാലകനായ് വാഴം
സന്മതേ; ഞാൻ അറിഞ്ഞിന്ന് വണങ്ങുന്നേൻ.
മൂർത്തികൾ മൂവരും കീർത്തനം ചെയ്യുമൊ—
രാർത്തി വിനാശനാ! താരക ബ്രഹ്മമേ!
മൂന്ന് ലോകങ്ങൾക്കും ദുഖത്രയം പോക്കി
ദീനനാമെന്നെയും പാലിച്ച് കൊള്ളണേ.
ഭക്തദാസ്സൻ ഭവാൻ ദുഖിയാമെന്നുടെ
ദുഖമൊക്കെയൊഴിച്ചീടാൻ മടിയ്ക്കൊല്ലേ.
എന്നുമെന്നും ഭഗവാനേ; ഇവൻ വെറും
തിന്മകൾ ചെയ്യുവാനാസക്തനാകയാൽ
എന്നുമെന്നും നന്മതിന്മ നിനക്കുവാൻ
എന്മനം തന്നിലായ് തോന്നിക്കണേ വിഭോ!
ലോകത്തിലേതിലും സാധുക്കൾ അങ്ങയെ
വേഗത്തിലൊന്ന് ഭജിച്ച് തുടങ്ങിയാൽ
വേഗത്തിലെന്മനതാരിങ്കൽ സംഭ്രമം
ആഗമിച്ചെത്തുന്നതെല്ലാം ഒടുക്കണേ.

സ്വാമിയേ ശരണം അയ്യപ്പാ!

അച്ച്യുതേശാ! മഹാ ശക്തി സ്വരൂപനേ!
നിശ്ചയിച്ചെന്നിലെ സ്ത്രീജിത ഭാവങ്ങൾ
നിശ്ചയം നീക്കി വിരക്തി വൈരാഗ്യങ്ങൾ
സത്ഗുരുനാഥാ! കനിഞ്ഞരുളേണമേ.
താപസിയാകുമഹല്യയെ ദ്രോഹിച്ച
ഭാവങ്ങളൊന്നുമേ ഏശാതിനി മേലിൽ
ദേവദേവേശാ! ഭവത്പ്പാദരേണുവിൽ
മോദേനയെന്നെ ഉരുട്ടുവാൻ കാരുണ്യം
ലോകലോകേശനാം ദൈവമേ! അങ്ങിനി
പ്രീതിയോടേകി തുണച്ചുകൊള്ളേണമേ!
തെററുകൾ തോരാതെ ചെയ്തവനാകിലും
പുത്രനെ മാററി നിർത്തീടുമോ ജനകനും?
പൃഥ്വിയെ നിർദ്ദയമങ്ങുകുഴിക്കിലും
അപ്പിനെ നൽകാതിരിപ്പതോ ഭൂമാതൂ്?
വിപ്രിയമാകിലും നിശിഥിനിയില്ലായ്കിൽ
പൃഥ്വീതലേ വസിച്ചീടുവാൻ ആവതോ?
ആകയാൽ ദൈവമേ! നിന്നുടെ പുത്രനാ—
മീയുള്ളവൻ ചെയ്ത കൈതവങ്ങൾ പൊറു—
ത്തർണ്ണോജനേത്രാ! തലോടി കരപത്മം
ഒന്നു ചൂടിക്കുവാൻ വൈകൊലാ ദൈവമേ!
ഭൂതനാഥാ ഹരേ! ചേതന ദായകാ!
ജീവജാലങ്ങൾ തൻ ജീവനാം ശ്രീനിധേ!
ജീവജാലങ്ങളെ സൃഷ്ടിച്ചു് രക്ഷിച്ചു്
പ്രീതനായ് തന്നിൽ ലയിപ്പിക്കുമീശ്വരാ!
പ്രീതനായ് ത്വത്പാദപത്മം പണിയുവാൻ
പ്രീതിയാർന്നെന്നെ കടാക്ഷിച്ചുകൊള്ളണേ!
ദൈവമേ! മുപ്പാരിനേകനാം ഈശ്വരാ!
ദൈവമേ! തൃപ്പാദ ദാസനാക്കീടു മാം.
ദൈവമേ! പഞ്ചഭൂതങ്ങൾക്കു് നാഥനായ്
ദൈവമേ! പഞ്ചഭൂതങ്ങളാൽ രൂപങ്ങൾ
ദൈവമേ! ഊഴിയീരേഴിലും സൃഷ്ടിച്ചു്
ദൈവമേ! അഞ്ചിനും അപ്പനായ് അച്ഛനായ്
ദൈവമേ! സന്തതം സഞ്ചരിക്കും പ്രഭോ!
ദൈവമേ! നിന്നുടെ സൃഷ്ടിയാമെന്നെയും
കൈതവങ്ങൾ പോക്കി ഇന്നു് പാലിയ്ക്കണേ!'

ലോകലോകേശ്വരൻ ശാശ്വതൻ ശങ്കരൻ
ഭൂതാദിവന്ദിതൻ ഭൂതിപ്രദൻ വിഭു

സ്വാമിയേ ശരണം അയ്യപ്പാ!

കാലാരി ദൈവതം കാലകാലാത്മജൻ
ഹേമാലയത്തിൽ മരുവും പരന്തപൻ
ദേവരാജാവിനാൽ ഏവം സ്തുതിചെയ്ത്
പാപങ്ങൾ പോക്കുവാൻ കേണപേക്ഷിച്ചപ്പോൾ
ഓങ്കാരരൂപനാം മൂലോക നാഥനും
ദേവരാജാവോട് ചൊല്ലിനാൻ സസ്മിതം;
''നാകരാജാവേ! ധരിക്കടോ സന്തതം
മേലിലെങ്ങാൻ മമ ഭക്തരെ നിന്ദിച്ചാൽ
തീരുകില്ലെന്നുടെ കോപം, അതുമല്ല
തീരുമേ നിന്നുടെ ദേവാധിപത്യവും;
ഓർക്കെടോ വാസവാ; നാലായുഗത്തിങ്കൽ
ഭോഷ്ക്കൻ കലിചെയ്ത് കൂട്ടും നരകങ്ങൾ
ലോകമെല്ലാത്തിലും മാരണമേറുമ്പോൾ
വാരണത്തിന്നായിട്ടുള്ള മാർഗങ്ങളെ
ആണത്രേ മാമക ഭക്തൻ നിനപ്പത്.

പണ്ടെന്റെ ഭക്തനാം അംബരീഷാഖ്യനെ
കണ്ടിൽപ്പെടുത്താൻ ശ്രമിച്ച ദുർവ്വാസ്സാവ്
ഇണ്ടലായ് മണ്ടിത്തുടങ്ങി ലോകന്തോറും,
അതുകണ്ടവരാരുമേ സ്വാന്തനമോതുവാൻ
കണ്ടില്ല ലോകങ്ങളിലെന്ന് കണ്ടപ്പോൾ,
മണ്ടിയണഞ്ഞാൻ മുനി മമ ഭക്തന്റെ
അന്തികത്തിൽ, രണ്ട് കാലും പിടിച്ചപ്പോൾ,
ധന്യനാകും മമ ഭക്തൻ മുനിയെയും
ധന്യനാക്കീടിനാൻ ദേവലോകാധിപാ!
വൈഭവമല്ലെടോ, ഭക്തർക്ക് ദാസനായ്,
ദൈവമായ് സർവ്വദാ മേവുന്ന മൂലമായ്,
ദൈവ വിരോധം നിനപ്പവരെന്നുമേ
വൈകല്യമേറി തപിച്ചുകൊണ്ടീടുന്നു!
നിന്നുടെ ലോകം പിടിച്ചടക്കി സദ്യ
ദുർന്നയം കാണിച്ച ഘോരകരംഭിക
നിന്നെയും മററുള്ള വാനവൻമാരെയും
ഖിന്നരാക്കിക്കാട്ടിലാട്ടി കളഞ്ഞപ്പോൾ,
കണ്ണുനീർ വാർത്തുനീ എന്നെ ഭജിച്ചതും,
വിണ്ണിനെ വീണ്ട് ഞാൻ നിന്നെയേല്പിച്ചതും
നന്നായ് മറന്ന നീ ധർമ്മവിരുദ്ധനായ്,
എന്നുടെ ഭക്തനെ നിഗ്രഹിക്കാൻ ചെന്ന-
തെന്നുമേ നന്നല്ല എന്ന് ഞാനോതുന്നേൻ.

സ്വാമിയേ ശരണം അയ്യപ്പാ!

പാരാതെ നീ ചെന്നു് പന്തളേശൻ തന്റെ
പാദം പണിയുകിലഭയവും നിർണ്ണയം!
പോയാലും അല്ലെങ്കിൽ നിന്നെയും താഡിച്ച്
പോകും ഛുരികയറിക പുരന്ദരാ.
എന്നുടെ ഭക്തനാം പന്തളഭൂപന്
വിണ്ണും തൃണങ്ങളും തുല്യമാണോർക്കെടോ.
ഗംഗതൻ തീരം വസിപ്പവർക്കാർക്കുമേ
മംഗളത്തിനു് പുണ്യാഹം ചമയ്ക്കുണ്ട''!
ദേവനിത്രത്തോളം ഓതുന്ന നേരത്തു്
ദേവായുധം മറഞ്ഞംബരേ നില്ക്കയും,
വേഗേന വാസവൻ പിൻപേ ഗമിച്ചതു്;
വേപഥുഗാത്രനായ് ഓടിനാനിന്ദ്രനും.

ഉമ്പർകോൻ എത്തി സസംഭ്രമം പന്തള—
മന്നന്റെ പാദൗ നമിച്ച് വീണിട്ടടൻ
കണ്ണുനീർ വാർത്തു ചൊല്ലീടിനാൻ രാജനോ—
''ടെന്നെ ഭവാൻ പരിപാലിച്ച് കൊള്ളണേ!
താരകബ്രഹ്മമാം അയ്യപ്പൻ തമ്പുരാൻ
താവക പാദ സേവയ്ക്കായ് വസിപ്പതു്
ഏതുമേ ചെററ് അറിയാതെ ഞാൻ
ചെയ്തതാം, പാപകർമ്മങ്ങളം പൊറുത്തുകൊള്ളേണമേ!
ദോഷ്ക്കനഹം ചെയ്ത ദോഷങ്ങളെ ഭവാൻ
ഈ ക്ഷണം മാനസ്സേ ഓർത്തു് ക്ഷമിക്കണേ''!
അയ്യപ്പദേവന്റെ വൈഭവം പേറുന്ന
കൈതവഹീനനാം ശ്രീ രാജശേഖരൻ,
ദൈവത്തെ ഉള്ളം നിനച്ച് വസിച്ചുടൻ;
വൈഭവത്തോട് ഛുരികയും വേഗേന
ദൈവദാസ്സൻ കരതാരിൽ മറഞ്ഞുതേ!
ദൈവമാം അയ്യപ്പ വൈഭവം കൈതൊഴാം.
അയ്യപ്പാ ദൈവമേ! താരക ബ്രഹ്മമേ!
പാഹിമാം പാഹിമാം മൂന്നു് ലോകേശ്വരാ!
പാഹിമാം പാഹിമാം ഭക്തജന പ്രിയാ!
പാഹിമാം പാഹിമാം കലിരിപു ദൈവമേ!
പാഹിമാം ശാശ്വതാ! ചിത്സ്വരൂപ പ്രഭോ.
പാഹിമാം പ്രാരാബ്ധവാരണാ! ചിന്മയാ!
ക്ഷീണവും നാണവും ഭീതിയും പൂണ്ടോരു
ദേവരാജാവിന്റെ കയ്യിൽ പിടിച്ചുടൻ
വീരനാം പാണ്ഡ്യാംശ ഭൂപനും ചൊല്ലിനാൻ:

സ്വാമിയേ ശരണം അയ്യപ്പാ!

''വാസവാ! ഈശ്വര കാര്യം ഗ്രഹിക്കാതെ
വാസനാ ചിത്തനായ് ഞങ്ങളോടിങ്ങനെ
ദീനവിഹീനം നിനവുകൾ ചെയ്യുകിൽ,
മാനവരാം ഞങ്ങൾ എന്തു് ചെയ്യേണ്ടിപ്പോൾ?
മണ്ണിനും വിണ്ണിനും മററ് ലോകങ്ങൾക്കും
എന്നും നെടും തുണാമെന്നുടെ ദൈവതം
ധർമ്മശാസ്താവെ ഭജിച്ച് വസിക്കെടോ
നന്മകൾ തോരാതെ തന്നിടും അയ്യപ്പൻ!
അജ്ഞയാൽ ഞങ്ങൾക്ക് സംഭവിച്ചുള്ളോരു
വൻദുരിതത്തിനായ് മാപ്പ് നൽകീടുന്നേൻ.
എന്നോട് തോററുപോയ് എന്ന് ചിന്തിയ്ക്കാതെ
നന്നായ് നവാക്ഷരി ചൊല്ലി വസിക്കെടോ!
ഭക്തദാസൻ മഹാ രക്ഷകൻ തന്നോട്
ഭക്തിക്കുറവിനാൽ തോററതാം ചിന്തകൾ
ഭക്തിയേററീടുവാൻ ഹേതുവാണോർക്കെടോ;
ഉത്തമഭക്തിയാണുത്തമം വാസവാ!
സർവ്വേശ്വരനോട് തോറെറന്ന ചിന്തയാൽ
ഉർവ്വിവിട്ടോടുവാൻ ആർക്കെളുതായിടും?
അച്ഛൻെറ വാക്കുകൾ മക്കൾക്ക് ഭൂഷണം
ആക്കുകിൽ സൗഖ്യമാർന്നീടാം സുതർക്കെല്ലാം!
കാലഘട്ടത്തിൻ ഭ്രമണവേഗങ്ങൾക്ക്
മൂലമീക്കർമ്മങ്ങൾ എന്ന് ചൊല്ലീടുന്നേൻ!''

ലജ്ജയാൽ നിർജ്ജര നാഥനും രാജനോട-
ക്ഷണമോതിനാൻ ''മാനവോത്തംസമേ!
താരകബ്രഹ്മമാം അയ്യപ്പ ദേവൻെറ
ക്ഷേത്രനിർമ്മാണ സംഭാരങ്ങളൊക്കവേ
വേഗമോടേ നടത്തീടുവാൻ നമ്മുടെ
ദേവശില്പിവരൻ തന്നെ അയച്ചിടാം.
വിശ്വകർമ്മാവ് വന്നൊപ്പമായ് നാഥൻെറ
വിശ്വവിഖ്യാതമാം ക്ഷേത്ര സ്ഥാനങ്ങളും
നിശ്ചയിച്ചീടും, അവിടത്തിൽ മന്നവാ
വിശ്വനാഥ ക്ഷേത്രം അൻപോടുയർത്തിടാം.''
കാലാരിപുത്രനാം കാലാധിനാഥൻെറ
പാദഭക്തൻ മഹാശക്തനാം ഭൂപനോ-
ടീവിധം വാസവൻ ചൊല്ലി മറഞ്ഞപ്പോൾ,
വേഗേന ഭാനുവുദിച്ച് വിളങ്ങിനാൻ.
പ്രഭാത കൃത്യങ്ങൾ എല്ലാം കഴിച്ചുടൻ

രാജനും ആചാര്യനും ശില്പി വർഗ്ഗവും
വിസ്തരിച്ചോതിനാർ താരക മന്ത്രങ്ങൾ;
സത്വരം ഓതി മുഹൂർത്തമാചാര്യനും!
സത്വരമാചാരമായുള്ള ദാനങ്ങൾ
വിദ്രുതം രാജാവനുഷ്ഠിച്ചതി മുദാ
പ്രസ്തര സ്ഥാപനത്തിന്നായ് ഒരുങ്ങുമ്പോൾ
സദ്യഃ അവിടെത്തി ദേവശില്പി മുദാ.
വിശ്വങ്ങളെല്ലാം കുളിർ പൂണ്ടു് മേവിനാർ!
മററു് ലോകർ മുദാ തൂമലർ തൂകിനാർ!
വിശ്വാസി വൃന്ദങ്ങൾ തുഷ്ടിയേറീടിനാർ!
വിദ്രുതമോതിനാർ മന്ത്രം നവാക്ഷരി!
കണ്ണടച്ചൻപോടു് തൻമനക്കണ്ണിനാൽ
മണ്ണുകൾ നാഥനെ സേവിച്ചു് ശില്പിയും
അഷ്ടാദശമാത്ര ചൊല്ലി നവാക്ഷരി!
വിഷ്ടപേശാലയ സ്ഥാനം മുഹൂർത്താർദ്ധം
നിശ്ചയിച്ചീടിനാൻ വിശ്വകർമ്മാവുടൻ!
വിശ്വനാഥാ! മഹാദൈവമേ! പാഹിമാം!
നാഥൻ മുദാ പണ്ടു് അയച്ചൊരസ്ത്രം വന്നു്
റഥാനം പിടിച്ചു് നിന്നീട്ടസ്ഥാനത്തെ
ദേവശില്പി നിജ മാനസ്സക്കണ്ണിനാൽ
ഭൂപനെ കാണിച്ചു് പ്രസ്തരസ്ഥാനമായ്.
അമ്പിനങ്ങല്പമാം വാമഭാഗം ചേർത്തു്
പന്തളേശൻ ഭഗവാൻെറ ഛുരികയെ
ഇമ്പമായ് സ്ഥാപിച്ചതുകളിൻ മദ്ധ്യത്തിൽ
കമ്പംകളഞ്ഞു് ഭൂതേശമന്ത്രം ചൊല്ലി
തമ്പുരാൻ ഭക്തനാം മന്നവൻ പ്രസ്തരം
വൻപാർന്ന ഭക്ത്യാ പ്രതിഷ്ഠിച്ചു സാമ്പ്രതം!

ഭൂതേശമന്ത്രം നവാക്ഷരി, ദേവൻെറ
ഭൂതമാം മൂലമന്ത്രം, ഗായത്രിയും പിന്നെ,
ഈവിധ മന്ത്രധ്വനികളാൽ ആരണ്യ—
ശ്രീകോവിൽ സ്ഥാനവും മാറെറാലിക്കൊണ്ടതേ!
ആധാരക്കല്ലു് പ്രതിഷ്ഠിച്ച നേരത്തു്
രാജാവുമഗ്നികോണിൽ ദൃഷ്ടി ചേർത്തു്
സസ്മിതം കണ്ടു് ചൊല്ലീടിനാൻ ആചാര്യൻ,
അഗ്നി ബാധക്കിരയാകുമീക്ഷേത്രവും
ആയതുണ്ടാവാതിരിക്കുവാൻ ആയുള്ള
പ്രായശ്ചിത്തങ്ങളുമാരാഞ്ഞാൻ രാജാവ്.

സ്വാമിയേ ശരണം അയ്യപ്പാ!

അന്നേരം ആകാശവാണിയും കേട്ടതേ;
''മന്നവാ, ഘോരൻ കലി തൻ ദിനങ്ങളിൽ
ധർമ്മം മറഞ്ഞുപോമധർമ്മിക ക്കൂട്ടങ്ങൾ
ദുർമ്മദക്കർമ്മങ്ങൾ തന്നെ തുടർന്നിടും;
സത്യധർമ്മാദി വെടിഞ്ഞവർ ചിത്തത്തിൽ
വിത്താശയോടുമായ് മത്തരായ് തീർന്നിടും!
സത്യസന്ധന്മാർക്ക് സ്ഥാനങ്ങളേകാത്ത
വിത്തക്കൊതിയരായ് ധൂർത്ത് പെരുത്തവർ
എത്തിടും തക്കത്തിൽ നമ്മുടെ കോവിലിൽ;
എത്തിടും പാപജാലങ്ങളും മേൽക്കുമേൽ!
പാപം പെരുകുന്ന നേരമശുദ്ധിയാൽ
മാമക സ്ഥാനങ്ങൾ മങ്ങിവന്നീടുമ്പോൾ
സജ്ജനക്കൂട്ടങ്ങൾ ചിത്തം നുറുങ്ങീടും
അത്തലും മേല്ക്കുമേലേറെയായ് കണ്ടിടും.
വന്ദനം ചെയ്യുവാനെത്തുന്നവരെയും
നിന്ദിച്ച് ദുർന്നയങ്ങൾ നടത്തീടുമേ.
നന്നായിട്ടെന്നെയും മാനസ്സേ പേറുന്നോർ—
ക്കൊന്നായി ദുഃഖങ്ങൾ ഏറ്റും ചിലരഹോ.
സജ്ജനം ദുഃഖിച്ച് മേവുന്നത് കാണ്മാൻ
ഭക്തദാസ്സൻ അഹം അശക്തനായ് വന്നിടും!
ഭക്തർക്ക് ശാശ്വത ശ്രീകളെയേകുവാൻ,
ദുഷ്കൃതൗഘങ്ങളെ ഭസ്മമാക്കീടുവാൻ
താന്ത്രികകർമ്മവും അപ്രാപ്യമാവുമ്പോൾ,
പാവകാഭിഷേകമുണ്ടായി വന്നുപോം!
പാവകൻ വന്ന് ഭക്ഷിച്ചുകൊണ്ടീടുന്നു
പാപജാലങ്ങളും ലീലയാ മന്നവാ!
അങ്ങിനെ ആഗ്നേയാഭിഷേകമുണ്ടാവുകിൽ
മന്നവാ! സദ്ധർമ്മമേറെയുണ്ടായ്‌വരും.
പാപം ഹനിക്കുവാൻ പാവകനെന്യേ
ലൗകികർക്കാർക്കുമേ ശക്തിയില്ലോതിടാം.
കാലങ്ങളിൽവരും അഗ്നിബാധ മമ
ലീലകളായി നീ ഉള്ളം നിനയ്ക്കെടോ!
മന്നവാ! ചിത്ത വിമുഖനായീടൊലാ
നിർണ്ണയിച്ചീടണമെന്നുടെ ലീലകൾ!
ധർമ്മത്തെ മർമ്മമായി ശീലിപ്പവർക്കൊരു
പാവകബാധയും ഏൽക്കയില്ല വിഭോ!
ശേഷമെല്ലാം ഇനി ആചാര്യ കല്പിതം
കേട്ട് ഭവാൻ ക്ഷേത്രഗേഹം ചമക്കെടോ.

സ്വാമിയേ ശരണം അയ്യപ്പാ!

ദോഷഹീനൻ ഭവാൻ ലോകക്ഷേമാർത്ഥമായ്
ആശു നിർമ്മിക്കുമീ ക്ഷേത്രം ഉലകത്തിൽ
ഭോഷനാകും കലിയേററുന്ന ദോഷങ്ങൾ
ശാശ്വതമായി ഹനിച്ച് ലസിച്ചിടും.
പാരിലെ മാനവർ ദുഃഖിച്ച് സന്തതം
തീരാവ്യഥയേറി വ്യാധിപ്പെടുന്നേരം
ഭാഗ്യശ്രീ കോവിലായ് ഏകാശ്രയത്തിനായ്
ആശ്രയിച്ചെത്തും മനുജരീ കോവിലിൽ!''
ഏവം ശ്രവിച്ചതാം ആകാശവാണിയാൽ
ഏവരും ആശ്ചര്യചിത്തരായ് മേവിനാർ
പന്തളരാജനും ചിന്തയിൽ അയ്യപ്പ–
തമ്പുരാനെ സ്മരിച്ചുള്ളം നിറഞ്ഞഹോ
തഞ്ചമോടേ ക്ഷേത്രനിർമ്മാണകർമ്മങ്ങൾ
ചഞ്ചലമെന്യേ നടത്തിതുടങ്ങിനാൻ.

ഉത്തമമാകും ശുഭമുഹൂർത്തം നോക്കി
വൃശ്ചിക മാസത്തിലൊന്നാം സുദിനത്തിൽ
ദിക്കുകൾ പാലിച്ച് മേവും ഭഗവാൻെറ
ഉത്തമക്കോവിലിൻ ആധാരക്കല്ലിനെ
ഉത്തമഭക്തനാം പന്തളേശൻ മുദാ
ഭക്ത്യാ പ്രതിഷ്ഠിച്ചുവെന്ന് ചൊല്ലീടുന്നേൻ.
ഭക്ത്യാ വണങ്ങുകിൽ ശക്ത്യാ തുണചെയ്യും
ഭക്തപരായണാ! പാഹി; ദയാനിധേ!
പ്രസ്തരം കെട്ടിയുയർത്തി ചതുരത്തിൽ
വിസ്തീർണ്ണമായ് അതിൽ മണ്ണും നിറച്ചുടൻ,
സത്യമേറും പത്തുമെട്ടും പടികളെ
അത്തറ തൻ പൂർവ്വപാർശ്വ ചമച്ചങ്ങ്,
തത്വസോപാനങ്ങളാക്കി നിർത്തീടുന്നു
സത്വരം ഭക്തർക്ക് ശാന്തിക്ക് ഹേതുവായ്!
അമ്പും ഛുരികയും സമ്മേളനം ചെയ്യു–
മിമ്പമാം സ്ഥാനമാണമ്പലം ഭക്തരേ!
വൻപെഴും ഭക്തനാം പന്തളമന്നനും
വിശ്വനാഥക്ഷേത്രമേവം ചമച്ചതേ!
ഉത്തമക്കോവിലിൻറല്പമാം ദൂരത്ത്
വ്യക്തമായ് വാമഭാഗം ചേർത്ത് നല്ലതാം
മാളികയും പണിചെയ്യിച്ചു മന്നവൻ
പ്രീതിയോടേ ശക്തീദേവിക്ക് വാഴവാൻ.
സത്യസന്ധൻ മഹാഭക്തനാം രാജാവ്

ഭ്രുതേശ ദാസൻ കടുരവനായുടൻ
ഭ്രുതലേ നിർമ്മിച്ചൊരു ക്ഷേത്രവും തദാ.
പർവ്വതരാജനും ചന്തമാമാലയം
ഉർവ്വിയിൽ തീർത്തതിധന്യൻ ഉർവ്വീപതീ.
അന്തപ്പുരത്തിൽ നിന്നെത്തുന്ന ക്ഷത്രീയർ—
ക്കന്തരാ ദേവനെ സേവിച്ചു വാഴുവാൻ
ചന്തമേറും മണിമന്ദിരം നിർമ്മിച്ചാൻ
മഞ്ജാംബികാലയ സീമ്നി മന്നവൻ.

## ഭഗവത് വിഗ്രഹ നിർണ്ണയം

ക്ഷേത്രങ്ങളേവം ചമച്ചു് കഴിഞ്ഞപ്പോൾ
പാർത്ഥലേശൻ അതിഖിന്നത പൂണ്ടുതേ!
ക്ഷേത്രപ്രതിഷ്ഠകൾക്കായുള്ള വിഗ്രഹം
തീർത്തുകൊള്ളേണ്ടും വിധങ്ങൾ തോന്നീടാതെ
ആർത്തരായീടിനാർ ശില്പിവരന്മാരും
പാർത്ഥിവശ്രേഷ്ഠനും ആചാര്യപാദരും.
ഏതുപ്രകാരമെന്നേതുമേ കാണാതെ
ഏവരും ചിന്തയിൽ മുങ്ങിനിന്നീടിനാർ.
അന്നേരമെത്തി അവിടത്തിൽ വന്ദ്യനാം
അഞ്ജന ശാസ്ത്രജ്ഞനാകും ഒരു പുമാൻ.
കഞ്ജവിലോചനൻ അയ്യപ്പദേവൻെറ
മഞ്ജുളവിഗ്രഹം അഞ്ജനത്തിൽക്കൂടി
പങ്കവിഹീനനാം ഭൂമിപൻ കാണുവാൻ
അഞ്ജനാകാരനും ഓതിനാൻ മെല്ലവേ.
അഞ്ജനം കൂട്ടി അതിലേയ്ക്കു് നോക്കുവാൻ
അഞ്ജസാ കല്പിച്ചനേരത്തു് മന്നനും
കഞ്ജവിലോചനൻ തന്നെയുള്ളം ചേർത്തു്
അഞ്ജനക്കൂട്ടിലേക്കു് അക്ഷി അയച്ചപ്പോൾ,
അഞ്ജസാ കണ്ടുള്ള കാഴ്ചകളൊക്കവേ
ആശ്ചര്യചിത്തനായ് തീർത്തുവെന്നോതുന്നേൻ.
അക്ഷികൾക്കൻപോടു് വിസ്മയം നൽകിയ
അത്ഭുതഭാവങ്ങൾ ചൊല്ലിടുന്നേനഹം.
പട്ടബന്ധം ചേർത്തു് ചിൻമുദ്രയോടൊത്തു്
പുഷ്ടമോദം പൂണ്ടു് അയ്യപ്പസ്വാമിയും
ഊർദ്ധ്വപത്മാസനം തന്നിൽ രമിപ്പതു്
ആർത്തിയോടേ കണ്ടു പാർത്ഥല നായകൻ!
എണ്ണമററസ്സംഖ്യമായ് നഷ്ടരൂപം പൂണ്ടു്

ദണ്ഡവിഹീനൻെറ മൂർത്തികൾ കണ്ടതേ!
ശ്രീപരബ്രഹ്മൻെറ അസ്ത്രങ്ങൾ ദണ്ഡുകൾ
എണ്ണമില്ലാതെ അരചനും കണ്ടപ്പോൾ
കണ്ണുനീർ വാർത്തു് വിതുമ്പിനാൻ മന്നവൻ
തന്മനം തന്നിലെ ഭക്ത്യാദരങ്ങളാൽ.
തീപിടുത്തങ്ങളും ശിഷ്ടാവശിഷ്ടവും
ഭൂപനെ ആകവേ കോരിതരിപ്പിച്ചാൻ!
കൃത്യമായ് നോക്കമ്പോൾ ശാന്തഗാംഭീര്യാദി
വ്യക്തമാം ഭാവങ്ങളും മഹാമൂർത്തിയിൽ,
കാരുണ്യഭാവേന ഭക്തരെ നോക്കുന്ന
കാരുണ്യഭാവങ്ങളും കണ്ടു മന്നവൻ!
ഭക്തദാസ്സൻ സദാ മുക്തി പ്രദായകൻ
മുഗ്ധവിലോചനൻ തന്നെയും കത്തുന്ന
അഗ്നിമദ്ധ്യത്തിലായ് കണ്ടാനരചനും
അയ്യപ്പാ പാഹിമാം! എന്നു ജപിച്ചപോയ്!
പാവകവക്ത്രേ കടങ്ങന്ന ക്ഷേത്രങ്ങൾ
ദേവസ്വരൂപങ്ങൾ ഛുരികാവിശിഖങ്ങൾ
ഏവം അസ്സംഖ്യമായ് കണ്ടു സവിസ്മയം
ഭൂപനും അഞ്ജന ജ്ഞാനിയോടോതിനാൻ;
''ധന്യമതേ; മമ സന്ദേഹമൻപോടു്
വന്ദ്യനാകും ഭവാൻ നീക്കി തുണയ്ക്കണേ!
എന്തുപോൽ ഇത്രയാം ഭൂതേശ രൂപങ്ങൾ
ചന്തവിഹീനമായ് കാണ്മതിൻ ഹേതുക്കൾ?
എന്തിനായിട്ടിത്ര വിസ്മയ കാര്യങ്ങൾ
തമ്പുരാനേ! ഭവാൻ കാണിച്ചുകൊൾവതും?''
പന്തള രാജൻെറ വിസ്മയം കേട്ടടൻ
അഞ്ജന ശാസ്ത്രജ്ഞനും മുദാ ചൊന്നപ്പോൾ;
''ഭൂപതേ, നിന്നെക്കണക്കുള്ള മന്നവർ
എത്രപേർ പന്തളം വാണുവെന്നോതുവാൻ
ശക്തിയില്ലാതെ മരുവുമനന്തനും
ശക്തിസ്വരൂപൻെറ ലീലഹേതുക്കളാൽ!
മുന്നം കലിയുഗം തോറും ഓരോ ധന്യ
മന്നവർ പന്തളം വാണിരുന്നോരെല്ലാം
അന്നന്നു് താരക ബ്രഹ്മത്തിനായ് നല്ല
പുണ്യക്ഷേത്രങ്ങൾ പണിചെയ്തുപോന്നവ
കാല പ്രവാഹത്തിൽ അയ്യപ്പ വാണിപോൽ
ഓരോന്നുമായിഹ കാണ്മതു് മന്നവാ.
മേലിലുമെന്നുമിതുപോലെയാകുന്നു

സ്വാമിയേ ശരണം അയ്യപ്പാ!

താരകബ്രഹ്മത്തിൻ ലീലാ വിലാസങ്ങൾ!
എത്രകലിയുഗം പിന്നിട്ടിട്ടുണ്ടെന്നാൽ.
അത്രയും ക്ഷേത്രങ്ങളും ശിഷ്ടമങ്ങത്തും
ഭക്തിമാനാകും നിനക്കു് കാണ്മാൻ ഭാഗ്യം
സത്യനാഥൻ കനിഞ്ഞിന്നു് മഹാമതേ!
വർത്തുളമായ് കാലഘട്ടം ഭ്രമിക്കുവാൻ
ശക്തനാം മാമക ദൈവം കനിയുമ്പോൾ,
ഒന്നിനും അന്ത്യമില്ലാതെയും വന്നുപോം
ഒന്നുപോലും പുതുതായും ഭവിക്കില!
ഓർക്കുകിലെല്ലാം പരബ്രഹ്മ ലീലകൾ
ഓർക്കെടോ ഭൂപതേ അയ്യപ്പ വൈഭവം!
നാലു് യുഗങ്ങളും പിന്നെയും പിന്നെയും
ലീലയാ ശ്രീ ഭൂതനാഥൻ നടത്തുമ്പോൾ
ഭൂലോക രക്ഷയ്ക്കൊരേകമാം ആലയം
ആകുന്നു നാഥന്റെ ആലയം മന്നവാ!
തീരാത്ത ദുഖങ്ങൾ സന്തതം ഏറിടും
മാനവർ ആധിയാൽ ഏറെ തപിച്ചുപോം,
മാനവ മാനസ്സത്താപം കെടുത്തുവാൻ
മന്നവാ, ഭൂലോക ശ്രീലകമീക്കോവിൽ!
താരക ബ്രഹ്മത്തിൻ ശക്തിവിശേഷങ്ങൾ
തോരാതെ മാനസ്സം തന്നിൽ വിചാരിച്ചു്
പാരമതീവ ഭക്ത്യാദരമോദങ്ങൾ
ഭൂമിപൻറുള്ളവും ഏററി നിറഞ്ഞുതേ!
പാരാതെ പാണ്ഡ്യനും അഞ്ജന ജ്ഞാനിയോടു്
സാദരം ചോദിച്ചു ''വന്ദ്യൻ മഹാമതേ!
ശക്രനും ഞാനുമായുണ്ടായ സങ്കരം
തക്കത്തിൽ ഇപ്പോൾ അവിടുന്നറിയുവാൻ
തക്കതായുണ്ടായ മാർഗ്ഗങ്ങളും ഭവാൻ
അത്തലകററിടാനിന്നു് ചൊല്ലേണമേ!
ശ്രീഭൂതനാഥനാം സർവ്വേശനല്ലാതെ
ഭൂതലേ മററുള്ള മാനുഷരാരുമേ
ഇന്ദ്രനും ഞാനുമായുണ്ടായ സങ്കരം
ഇന്നിയോളം അറിഞ്ഞില്ലെന്നു ചൊല്ലുന്നേൻ!
അങ്ങിനെ എത്രയും ഗുഹ്യമാം സംഗതി
എങ്ങിനെ ധന്യാ! ഭവാൻ അറിഞ്ഞൂ വിഭോ?
വിത്രസ്തനാം മമ ഉത്സാഹ ഹീനത്വം
ഉത്തമനാം ഭവാൻ ആകെ കളഞ്ഞുടൻ
എത്രയും മോദാലനുഗ്രഹിച്ചീടണേ,

ഉരംപ്രമോദങ്ങരം കനിഞ്ഞു് നൽകീടണേ!
ഇത്രിലോകേശൻെറ മൂത്തി പ്രതിഷ്ഠയ്ക്കു്
എത്രയും മംഗളമെല്ലാം കനിയണേ!
ഇത്രിഭൂ നാഥൻെറ ദാസ്സനാമെന്നെയും.
എത്രയും പാരമനുഗ്രഹിച്ചീടണേ!
മംഗള രൂപനേ! ആനന്ദരൂപനേ!
നിൻപാദപങ്കജം സന്തതം കൈതൊഴാം''!
വീരനരാധിപൻ പ്രാർത്ഥിച്ചതു് കേട്ടു്
ജാതമോദം മഷികാരൻ കരങ്ങളെ
ഭൂപതിവീരൻെറ ഉത്തമാംഗം ചേർത്തു്
പ്രീതനായിച്ചൊന്നാൻ ഭൂപതിയോടുടൻ:
''കേളെടോ ഭൂപതേ; അയ്യപ്പ പാദങ്ങരം
സേവിച്ചു് വാഴും ഭൃഗുരാമനാമഹം
ഭാർഗ്ഗവിക്ഷേത്രം ചമച്ചു് വിപ്രന്മാർക്കു്
ഭാസുരമായ് ദാനമേകിയ ഭാർഗ്ഗവൻ.
ആക്കമോടെ മമ താരക ബ്രഹ്മത്തി–
ൻറാജ്ഞാനുവർത്തിയായ് കേരള മണ്ണിങ്കൽ
അഷ്ടാദശങ്ങളാം അയ്യപ്പക്ഷേത്രങ്ങരം
പുഷ്ടമോദേന ചമയ്ക്കുവാനായഹം
തുഷ്ട്യാ വ്രതംചെയ്തു്പോരും മഹാമതേ
വിഷ്ടപേശൻ വസിച്ചീടുമവകളിൽ'.

പതിനെട്ടു് ശാസ്തൃക്ഷേത്രങ്ങളിൽ ശ്രേഷ്ഠമോ
പതിനെട്ടു്സോപാനം ഉള്ളൊരീയാലയം.
പതിനെട്ടു് നൽപ്പടി കാണുകിൽ താണ്ടുകിൽ
പതിനെട്ടിൻപൊരുരം ഭംഗ്യാ കനിയുമേ!
അൻപോടു് ദേവ പ്രതിഷ്ഠ നടത്തുവാൻ
തമ്പുരാൻ മൂർത്തിയെ തീർപ്പിച്ചുകൊരംകെടോ.
ശാന്തസ്വരൂപനായ് സൗന്ദര്യദാമമായ്
ശാന്തമായ് ഗാംഭീര്യ ഭാവം തുളിക്കുന്ന
ശാന്തസ്വരൂപൻെറ ദക്ഷകരത്തിനാൽ
ചാരുവാം ചിൻമുദ്ര ഭക്തർക്കു് കാട്ടിയും;
മുട്ടിന്മേൽ വാമ കരം നീട്ടിവെച്ചുടൻ
തുഷ്ട്യാ തപസ്സിങ്കൽ വാഴും ഭഗവാനു്
ശ്രീമദാം ആര്യമായ് ശ്രീപട്ടഭദ്രയും
ചേലോടു് ഭൂഷണമാക്കിയും ചിട്ടയിൽ
ഊർദ്ധ്വപത്മാസനേ ധ്യാനിക്കും ചിന്മയൻ
ശാശ്വതബ്രഹ്മത്തെ മഷിയിൽ കണ്ടപോൽ;

സ്വാമിയേ ശരണം അയ്യപ്പാ!

ശാശ്വതാകാരന്റെ മൂർത്തി ചമഞ്ഞെടോ.
ശാശ്വതമായ്‌വരാൻ ശ്രീ ഉലകങ്ങളിൽ.
കാലകാലാത്മജനായി പിറന്നോരു
താരകബ്രഹ്‌മമാം അയ്യപ്പ ദൈവതം
ഘോരമാം ആരണ്യക്കോവിലിൽ സന്തതം
ധ്യാനത്തിൽ വാഴുമേ ഭക്തർക്കു ദാസ്സനായ്‌!
കാലം കലൗ നരർ രാഗമോഹങ്ങളിൽ
കാതലായ്‌ക്കേറി വശംകെട്ടു്‌ മേവുമ്പോൾ
ലോകനാഥൻ മമ താരക ദൈവതം
കാഠിന്യമായിത്തപസ്സിൽ വാണീടുമേ.
ലോകങ്ങൾ പാലിപ്പാൻ ലോകരെ പാലിപ്പാൻ
കാലപാശം ലേശമേശാതിരിക്കുവാൻ
ജീവികൾക്കെല്ലാം സുഖാനന്ദമേകുവാൻ
ലോകലോകേശൻ തപസ്സാ രമിപ്പതും;
കാലദോഷം വൃഥായേശാതിരിക്കുവാൻ
ജീവനാഥൻ ഇതി ധ്യാനങ്ങളാളുകിൽ
ലോകരേ; നമ്മൾക്കു്‌ ഭാഗ്യമിതിൽപ്പരം
ജീവിതാവധൗ ലഭിച്ചീടുവാൻ ആവതോ?
താരകബ്രഹ്‌മം ഭജിക്കും നരന്മാർക്കു്‌
മാരണൗഘങ്ങൾ വന്നേല്‌ക്കയും ഇല്ലെടോ.
ശ്രീമഹാഅയ്യപ്പദൈവത പ്രീതിക്കു്‌
ശ്രീകരമാക്കുവിൻ മാനവ കർമ്മങ്ങൾ
ശ്രീകരമാവാത്ത കർമ്മം നരർ ചെയ്‌കിൽ
ശ്രീഭൂതനാഥനും അപ്രിയമായ്‌ വരും.
ശ്രീപതിതന്നുടെ ദാസനാം ഭൂപതേ;
ശ്രീനിധിയാകും ഈ ദേവക്ഷേത്രത്തിങ്കൽ
ആരുപോൽ ദേവഹിതങ്ങൾ അനുഷ്‌ഠിക്കും
നേരിലവർത്തന്നെ അയ്യപ്പ ഭക്തന്മാർ.
മൂന്നു്‌ മൂർത്തിപ്പൊരുളായിടും അയ്യപ്പ—
ദേവന്റെ വിഗ്രഹ നിർണ്ണയം ഇങ്ങിനെ
ഭംഗ്യായരുൾ ചെയ്‌ത താപസ്വി രാമനെ
തിങ്ങിന ഭക്ത്യാ നമിച്ചു മഹാരാജൻ.
മംഗളരൂപന്റെ ചാരുരമ്യാകൃതി
ഭംഗ്യാ ശ്രവിച്ചുടൻ ഭക്തരായ്‌ മുക്‌തരായ്‌
മംഗളമാളുവാൻ മററുള്ളവർകളും
ഭാർഗവ രാമന്റെ പാദങ്ങളിൽ വീണാർ.
കാലമെല്ലാററിലും ലോകമെല്ലാററിലും
ചാലവേ ആനന്ദമേകും നവാക്ഷരി

സ്വാമിയേ ശരണം അയ്യപ്പാ!

ഊററഹീനം മഹാഭക്ത്യാ ജപിച്ചവർ;
ഏററവും പ്രീത്യാ മറഞ്ഞിതു ഭാർഗ്ഗവൻ.

# ദിവ്യ പ്രതിഷ്ഠ

മഴപാണി ചൊന്നപോൽ അരചനും വേഗേന
മതികലാ ധാരി സുതൻെറ വിഗ്രഹം
പരിചോട് ശില്പി വരന്മാരെക്കൊണ്ടടൻ
വിധിപോലെ തീർത്തതും ഭാഗ്യമെന്നോതുന്നേൻ.
പരിചോട് വിശ്വകർമ്മാവും അവിടെത്തി
ഹരിപുത്ര വിഗ്രഹം തിരു രൂപം കൊള്ളവാൻ
മതിയായ വേലകരം ചെയ്തതുമോർക്കുകിൽ
ഹരപുത്ര ദേവൻെറനുഗ്രഹം തന്നെയാം!
ശക്തിസ്വരൂപിണി ലീലാവിനോദിനി
ഉത്തമദേവി ശ്രീ മഞ്ജമാതാവിനും
മററുള്ള ശ്രീഭൂതദേവ ദാസന്മാർക്കും
ഭക്ത്യാസ്വരൂപങ്ങരം തീർപ്പിച്ചരചനും.
ചാരുവായ് ഈവിധം മൂർത്തിസ്വരൂപങ്ങരം
രാജാവ് തീർപ്പിച്ചതും ദൈവലീലകരം!
നല്ല മുഹൂർത്തത്തിൽ വിപ്രവര്യന്മാരാൽ
സുപ്രമോദം നവധാന്യംമുളപ്പിച്ച്
ക്ഷിപ്രപ്രസാദിയാം അയ്യപ്പദൈവത്തെ
ഉരംക്കരുന്നിങ്കൽ പ്രതിഷ്ഠിച്ച് താന്ത്രികർ
മുളപൂജയെല്ലാം അനുഷ്ഠിച്ച് ഭൂതേശ–
തിരുമന്ത്രസേവയും നന്നായ് അനുഷ്ഠിച്ച്,
താന്ത്രിക ക്രിയകളും മററു കർമ്മങ്ങളും
ശാന്തരാം തന്ത്രീന്ദ്ര്യവര്യർ അനുഷ്ഠിച്ചാർ.
താരകബ്രഹ്മപ്രതിഷ്ഠാ മുഹൂർത്തവും
ചാലവേ കാംക്ഷിച്ച് മററ് നാനാലോകർ
താരകബ്രഹ്മപ്രസാദം വരുത്തുവാൻ
ഭൂതേശ സേവകരം ചെയ്തു് മരുവുമ്പോരം;
ചാലവേ അംശുമാൻ മകര ലഗ്നം തന്നിൽ
ചേലുററ് സംക്രമിച്ചോരു ശനിദിനം,
കൃഷ്ണപഞ്ചമ്യാം തിഥിയതിൽ നക്ഷത്രം
ഉത്രം പിറന്നോരു ധന്യമുഹൂർത്തത്തിൽ,
കൃഷ്ണാദി സേവിതനാകും ഭഗവാനെ
തൃഷ്ണയാ ഭാർഗ്ഗവ രാമൻ പ്രതിഷ്ഠിച്ചാൻ!!!
സംപ്രതി ധന്യം പ്രതിഷ്ഠാ മുഹൂർത്തത്തിൽ,

തമ്പുരാൻ ദാസനാം കുംഭോത്ഭവൻ മുനി
സംപ്രീതനായി വന്നെത്തി അവിടത്തിൽ
സംപ്രീതനായി നിന്നീടിനാൻ ആചാര്യൻ.
കറുത്തപക്ഷം തന്നിൽ അഞ്ചാം ദിനം ചേർന്നു്
ഉരത്ത നക്ഷത്രമാം ഉത്രം പിറക്കയാൽ
ചെറുത്തു് വന്നെത്തും കലിയ്ക്കടി കിട്ടുവാൻ
കരുത്തു് നൽകീടും അവിടുന്നു് ഭക്തർക്കു്!
നാലു വേദങ്ങളും ആരണർ ഘോഷിച്ചാർ
കല്പപ്രസൂനങ്ങൾ വാനവർ തൂകിനാർ!
സേനാഗണങ്ങളും വാദ്യം മുഴക്കവേ
ആനന്ദ നേത്രാംബു തൂകി അരചന്മ!
മാഗധവന്ദികൾ ഗീതങ്ങളോതവേ
ലോകരീരേഴിലും ആനന്ദമേറിനാർ!
നാരദർ തുംബുരുമീട്ടി നിന്നാടവേ
നാകനാരീ ജനം നൃത്തമാടീടിനാർ!
ഗന്ധർവ്വിമാരും രമണരും ചേർന്നുടൻ
ചന്തത്തിൽ നൃത്തവുമാടിത്തുടങ്ങിനാർ!
നാഗങ്ങളാടിനാർ! കുയിലുകൾ പാടിനാർ!
ആരണ്യവാസി ജനങ്ങളും ആടിനാർ!
സപ്തർഷിവൃന്ദവും മററു് മുനീന്ദ്രരും
ഉല്പലാക്ഷൻ തന്നെ വാഴ്ത്തി മരുവിനാർ!
സിദ്ധസമൂഹവും കിന്നര ജാലവും
സിദ്ധിപ്രദൻ തന്നെ നന്നായ് സ്തുതിച്ചപ്പോൾ!
മൂർത്തികൾ മൂവരും തൻ പ്രിയമാരുമായ്
ആർത്തിയോടാലയ സീമയിലെത്തിനാർ!
വാണിയും ലക്ഷ്മിയും ഗംഗ ഉമമാരും
ഈണമായ് നന്ദന ഗീതങ്ങളോതിനാർ!
സർവ്വ തരുക്കളും തങ്ങൾ തൻ സൂനങ്ങൾ
ഉർവ്വിയിൽ വീഴ്ത്തി പുഷ്പാഭിഷേകം ചെയ്താർ!
ലോകം പതിന്നാലും ഒന്നുചേർന്നുള്ളോരു
ഭാവം ആ ക്ഷേത്രത്തിൽ ഏവരും കാൺകയാൽ
ഭൂപനും മററുള്ള വന്ദനീയന്മാരും
ആനന്ദസാഗരം തന്നിൽ നീന്തീടിനാർ!
അയ്യപ്പദേവ പ്രതിഷ്ഠ നടത്തിയ
ദിവ്യനാം ഭാർഗവ രാമനാൽ ദേവനു്
ബ്രഹ്മകുംഭാഭിഷേകം ചെയ്ത നേരത്തു്,
നിർമ്മലമാം ഒരു ജ്യോതി സ്ഫുലിംഗത്തെ
അമ്മഹാ ക്ഷേത്രത്തിൻ പൂർവ്വാംബരത്തിലായ്

സ്വാമിയേ ശരണം അയ്യപ്പാ!

ചിന്മയാനന്ദസ്വരൂപനും കാട്ടിനാൻ!
അമ്മഹാ ജ്യോതി തൻ ദീപ്തിയെ ചൊല്ലുവാൻ
ഇമ്മഹീ വാസികൾക്കാകാ ഒരിക്കലും!
സർവ്വതേജോമയാനന്ദ പ്രതീപമായ്
സർവ്വദാ ദർശിപ്പവർക്കു സായൂജ്യമായ്
നിർവ്വാണദ പ്രദനാകുമെൻ തമ്പുരാൻ
അവ്യാജമായ് ഒരു വാണിയുമേകിനാൻ!
''എന്നുടെ അംശം പരശുപാണി തന്നാൽ
ധന്യമായ് ലോകോപകാര പ്രദാനമായ്.
ഇന്നിവിടെ ചെയ്ത ധന്യമാം കർമ്മത്താൽ
ധന്യനായ് ഞാനും പ്രസാദിച്ചുകൊള്ളുന്നേൻ!
ധന്യമാമീ മഹാ പുണ്യമുഹൂർത്തത്തെ
ധന്യമാം ഉത്തരായന പുണ്യസുദിനമായ്
എന്നുമേ ലോകം പുകഴ്ത്തിവന്നീടുമേ;
വന്നുകൊള്ളും സർവ്വമംഗളമൂഴിയിൽ!
വത്സരന്തോറും അതി പുണ്യമാമീദ്ദിനം
മത്സരഹീനരാം മത് ഭക്തവൃന്ദത്താൽ
ഉത്സാഹമോടങ്ങ് വാഴ്ത്തി വന്നീടുമ്പോൾ
ഉത്സാഹമേറെയായ് മാനവർ വാണിടും.
സത്യവ്രതന്മാരായ് ഉത്തമരാം ഭക്തർ
ഭക്തിയോടെത്തി വണങ്ങി നിന്നീടുമ്പോൾ
നിശ്ചയമെന്നുടെ തേജസ്സ് കാണ്മതിനു്
എത്തിടും ഭാഗ്യമീ പുണ്യ മുഹൂർത്തത്തിൽ!
അല്പമതികളായ് അല്പായുസ്സുക്കളായ്
തപ്പിവലയും കലിയിൽ മനുജർക്കു്
തപ്പാതെയീശ്വര തേജസ്സ് കാണുവാൻ
എത്തിവന്നീടുന്നു ഭാഗ്യം മഹാമതേ!
മൽ ജ്യോതി ദർശിച്ച് കൈ വണങ്ങീടുമ്പോൾ
ഭസ്മമായ്ത്തീരുന്നു പാപ ജാലങ്ങളും!
ജീവിതസീമയിൽ മാനവരെന്നുടെ
ജ്യോതി ദർശിപ്പതിൻ ഭാഗ്യം ലഭിക്കുമ്പോൾ
നാകലോകം പുക്ക രീതിയിൽ മാനസ്സ—
താരിലായ് ഭാവങ്ങൾ വന്നിടും സന്തതം''!

ദേവേരിതം കേട്ട് ജ്യോതിസ് ദർശിച്ച—
യേവരും ദേവന്റെ ലീലകളോർത്തുടൻ
മോദേന വൃന്ദമായ് ധന്യം നവാക്ഷരി
തോരാതെ ചൊല്ലി സ്തുതിച്ച് മരുവിനാർ.

സ്വാമിയേ ശരണം അയ്യപ്പാ!

സർവ്വലോകേശനാം ഭൂതനാഥസ്വാമി
സർവ്വാനന്ദപ്രദമാം നിജ നാമങ്ങൾ
ആയിരത്തെട്ടായ് നിമിഷാർദ്ധമാത്രയിൽ
ഭാർഗ്ഗവ മാനസ്സം തന്നിൽ ജനിപ്പിച്ചാൻ.
ആര്യതാതൻ ദാസനാകും ഭൃഗുരാമൻ
ആയിരത്തെട്ട് നാമങ്ങളെയും ചൊല്ലി
ആയിരത്തെട്ടായ തീർത്ഥ കലശങ്ങൾ
ആര്യതാതന്നായ് അഭിഷേകവും ചെയ്താൻ.
നാമസഹസ്രങ്ങളും ഓതി ഭാർഗ്ഗവൻ
ആയതാക്ഷന്ന് പുഷ്പാർച്ചന ചെയ്തപ്പോൾ
അമ്മഹാക്ഷേത്രത്തിൻ ഭൂതികളും ചെമ്മേ
അമ്പരംപോലെ പരന്ന് വിളങ്ങിതേ.
ഭാർഗ്ഗവരാമനാൽ ജാതമാം നാമങ്ങൾ
താരകബ്രഹ്മസ്വരൂപിയാം നാഥന്റെ
സഹസ്രനാമസ്തോത്രമായിട്ട് കീർത്തിക്കും
വിബുധജനങ്ങളാൽ ലോകങ്ങൾതോറുമേ.
സഹസ്രനാമാവലി ചൊല്ലുന്ന മർത്ത്യർക്ക്
അഭയങ്ങളേകി കടാക്ഷിക്കും അയ്യപ്പൻ!

മഞ്ജമാതാവിനെ ആചാര്യനും മുദാ
മാളികക്ഷേത്രേ പ്രതിഷ്ഠിച്ചു ധന്യനായ്.
ഭാർഗ്ഗവനും മുനി കുംഭജനും ചേർന്ന്
പ്രീതിയോടെ പ്രതിക്കർമ്മങ്ങൾ ചെയ്തുതേ.
മംഗളമേറുന്നൊരുത്തരായണാരംഭേ
സമ്മോദപൂർവ്വം പ്രതിഷ്ഠാവിധാനങ്ങൾ
ഭംഗ്യായനുഷ്ഠിച്ച തുംഗനാം ഭാർഗ്ഗവൻ
മംഗളശീലനാം മന്നനോടോതിനാൻ.
''മംഗളാത്മാവേ! ഭഗവാനാം താരക—
ബ്രഹ്മത്തിനായിനി ഉത്സവം പാർക്കണം.
സപ്താഹമായുള്ള ഉത്സവവേളയിൽ
മത്സരഹീനരാം വൈദിക ശ്രേഷ്ഠരാൽ
ഉത്സാഹപൂർവ്വമായ് വേദജപങ്ങളും
ചിത്സ്വരൂപ പ്രസാദാർത്ഥമായ് ചെയ്യണം.
ഓരോദിനത്തിലും ശ്രീഭൂതബലികളും
പാരാതെ ഉത്സവ ബലികളും വേണെടോ.
മാസപൂജസ്ഥമായ് ഉള്ളപ്രകാരങ്ങൾ
ഈശ്വര പ്രീത്യർത്ഥമേർപ്പെടുത്തീടണം.
ശ്രീഭൂതനാഥന്റെ ഭൂതവൃന്ദങ്ങളിൽ

ഈരണ്ടു് പേർവീതമോരോ ദിനത്തിലും
ദേവഹിതാർത്ഥം വിളക്കു് വെച്ചീടുവാൻ
ഭൂതേശനും ആജ്ഞ ചെയ്തുപോൽ മന്നവാ!
അയ്യപ്പഭക്തർ അനുഷ്ഠിച്ചുകൊള്ളേണ്ട
നവ്യമാം കർമ്മവ്രതാചാര സംഗ്രഹം
ഭവ്യനാം നിന്നോടു് മുന്നം മഹാപ്രഭു
അവ്യാജമായിട്ടുരം ചെയ്തവകളെ
പാലിച്ചിവിടത്തിൽ വന്നുപോം ഭക്തർക്കു്
മേലിലെന്നും നന്മ മാത്രം ഭവിച്ചിടും.
നിന്നുടെ ആചാര്യനാകുന്ന വിപ്രനെ—
ത്തന്നെ ഞാനാക്കുന്നു കർമ്മാധികാരിയായ്;
വന്നിടും ആചാര്യഗോത്രാംശ ജാതന്മാർ
തന്ത്രിമാരായിട്ടു് ഭാവിയിൽ ഭൂപതേ·
ചിന്മയാനുഗ്രഹം ഒന്നിനാൽ അങ്ങേയ്ക്കു്
ജന്മങ്ങളുമററു് ബ്രഹ്മ പദം ലഭ്യം.
സന്മതേ! താവക നിർമ്മിതമാം ക്ഷേത്രം
വൻകലി ദുഃഖങ്ങൾ ഒക്കെ ഹനിച്ചിടും!
ഇമ്മഹാ കോവിലിൽ വാഴും പരനെന്യേ
ഇമ്മഹീ വാസികൾക്കില്ലായൊരാശ്രയം!
ലോകമീരേഴിലും നാഥനാം ദേവൻെറ
ലോകശ്രീദായകമാകും പ്രതിഷ്ഠതൻ
കാർമ്മികത്വം മുദാചെയ്തുകഴിഞ്ഞപ്പോൾ
ലോകമീരേഴിലും ഭൂതി നിറഞ്ഞുതേ!
കർമ്മാധികാരിയായ് തന്ത്രിയായ് രാമനും
നിർമ്മലമാനസ്സനായി ഭഗവാൻെറ
പാദാരവിന്ദങ്ങളെത്തഴുകിട്ടുടൻ
ഭൂമിയിൽ വീണു് നമസ്കരിച്ചീടിനാൻ.
അഭിഷേകതീർത്ഥങ്ങൾ ആചമിച്ചുരചനും
അനുബന്ധവർഗ്ഗവും വീണുനമിച്ചപ്പോൾ
അമൃതസ്വരൂപനാം ജമദഗ്നി നന്ദനൻ
പരിചോടനുഗ്രഹിച്ചന്തർധാനം പൂക്കാൻ!

മാമുനി പുംഗവൻ കുംഭസമുത്ഭവൻ
നാമസഹസ്രങ്ങളാൽ മുദാ ദേവനു്
പുഷ്പാഞ്ജലികളും ചെയ്തുസന്തുഷ്ടനായ്
ക്ഷിപ്രം പതിനെട്ടു് പ്രദിക്ഷണം ചെയ്തുടൻ,
താരകമന്ത്രവും ചൊല്ലി ഭഗവാൻെറ
ചേവടിദ്വന്ദങ്ങൾ മൗലിയിൽ ചേർക്കയും;

സ്വാമിയേ ശരണം അയ്യപ്പാ!

പ്രീതനായ് രാജാവിന്നുപദേശങ്ങളും നൽകി
പ്രീതനായ് അംബരേ പോയ്മറഞ്ഞീടിനാൻ!

## ഭഗവത് അശരീരി

പൃഥ്വീശനും മുദാ പരശുരാമോക്തികൾ
കേ്ത്യായനുസരിച്ച് എല്ലാം നടത്തിച്ച്
ദേവപാദത്തിൽ ലയിച്ച തപസ്വിനി,
യോഗിനി തന്നുടെ കായഭസ്മം ചേർന്ന
ഭസ്മക്കുളത്തിൽ കുളിച്ചുടൻ പോയിച്ചെന്നു്
കുംഭദളതീർത്ഥ സ്നാനവുമേറിനാൻ.
ഇമ്പമായ് മന്നനും പമ്പയിൽ നീരാടി
തൻപിതൃക്കൾക്കായ് ബലിതർപ്പണങ്ങളും
കമ്പംകളഞ്ഞതി തുഷ്ട്യാ അനുഷ്ഠിച്ച്
തമ്പുരാൻ പാദങ്ങൾ വന്നുവണങ്ങിനാൻ.
ഈരേഴുപാരിനും നാരായ വേരായ
നാരായണാർച്ചിതനാകും പരബ്രഹ്മം
ലോകങ്ങളെല്ലാം വിളങ്ങും പ്രകാശത്താൽ
ശ്രീലകം തന്നിൽ ലസിക്കും തിരുമേനി
നേരിലായ്ക്കണ്ടുടൻ പൂരിച്ചമോദത്താൽ
തോരാതെ സ്തോത്രങ്ങൾ ചൊല്ലിസ്തുതിച്ചപ്പോൾ;
''വേരായിരത്തിൽപ്പരമുള്ള പേരാലാം
മുക്കണ്ണനന്ദനാ! മൂലോകരക്ഷകാ!
പാരാതടിയൻെറ പാപജാലം പോക്കി
നേരെയപ്പാദാരവിന്ദേ ലയിപ്പിക്കൂ!
പാതാളലോകത്ത് പാദമൂലങ്ങളും
ഭൂതലത്തിൽ മഹാകാരം തടിയതും
മേലേ ലോകത്ത് സത്ശാഖാവലികളും
ഭൂതേശാ! കാണ്മൂ ഞാൻ ഇമ്മഹാവൃക്ഷത്തിൽ!
ആചന്ദ്രതാരക ശോഭിതമായ് തവ
ശാഖാ സുമങ്ങൾ വിലസുന്നു ശങ്കരാ!
ആമ്നായ സാരാംശമാകവേ കാണുന്നു
ശാഖാവല്ലികളിൽ പക്വഫലങ്ങളായ്!
ഇമ്മഹിക്ക് ഈഷലെന്യേ ദാഹശാന്തിക്ക്
സന്മധു തുകുന്നു നിന്നിലെ സൂനങ്ങൾ.
ജന്മമററീടുവാൻ കന്മഷഹീനരാം
ജന്മികൾ നിന്നുടെ ഛായയിൽ വാണുടൻ
ജന്മനാശൻ തൻെറ ധന്യമാം മന്ത്രങ്ങൾ

നിർമ്മലചിത്തരായ് ചൊല്ലിവണങ്ങുന്നു.
സത്യയുഗങ്ങളും ത്രേതായുഗങ്ങളും
സക്തിയേറീടുന്ന മൂന്നാംയുഗങ്ങളും
ദൈന്യവിഹീനനാം ഘോരാധമൻ കലി
താണ്ഡവമാടുന്ന നാലാംയുഗങ്ങളും
ക്രൂരനവൻതന്നെ ഖഡ്ഗിയായിക്കൊല്ലുന്ന
മൂലോകദൈവമാം നിന്നെയും അൻപോട്
ലോകമെല്ലാത്തിലും ഐശ്വര്യമേകുന്ന
താരകബ്രഹ്മത്തെയും; അഹോ! കാണ്മു ഞാൻ!
ആനന്ദ ദായകാ! ബ്രഹ്മാണ്ഡ രക്ഷകാ!
ആനന്ദമോട് ചതുർയുഗ ലീലകൾ
ആർത്തികെടുത്തുവാനായിട്ട് ചെയ്യുന്ന
കീർത്തനീയൻ! നിന്നെ കാണ്മു ഈ വൃക്ഷത്തിൽ!
ആനന്ദവാരിധേ! കാരുണ്യവാരിധേ!
പാഹി പാഹി പ്രഭോ! പാഹി ദയാനിധേ!
കോടി കോടിക്കണക്കായുള്ള ഭക്തൗഘം
''ആശ്രിതവത്സലാ! രക്ഷതുമാം'' ചൊല്ലി
ആശ്രയിച്ചെന്നുമീ കോവിലിൽ വാഴ്‌വത്
ഈശ്വരാ! കാണ്മുഞാൻ! താവകവൈഭം!!
നാന്മുഖൻ പാലാഴിവാസൻ ഫണിഗളൻ
വാക്ദേവി ലക്ഷ്മി ഉമമാരുമായുടൻ
പുത്രഭാവേനയും സത്ഭാവമോടുമായ്
അച്യുതാ! നിന്നെ പുകഴ്ത്തീടുന്നിവിടത്തിൽ!
ദിക്പാലവൃന്ദവും ഇന്ദ്രാദിവൃന്ദവും
ദിക്കുകൾ ദീപ്തമാക്കീടുന്നു മന്ത്രേണ!
മററ് ദിഗന്തരും മാമുനിവൃന്ദവും
കുററമററീടുവാൻ പാദങ്ങൾ ചൂടുന്നു!
മത്സ്യാദിയാം പത്തു നിൻമഹാരൂപങ്ങൾ
ഇപ്പോൾ ഞാൻ കാണുന്നു നിന്നിലായ് ദൈവമേ!
എന്തിനേറെപ്പറഞ്ഞീടുന്നു അയ്യപ്പാ!
നിൻ തിരു മൂർത്തി പ്രതിഷ്ഠയും എന്നെയും,
നിൻ തിരു മൂർത്തിയാം ഭാർഗ്ഗവൻ തന്നെയും
നിൻ തിരുമേനിയിൽ കാണ്മു ഞാൻ ശ്രീനിധേ!
സച്ചിദാനന്ദ സ്വരൂപനേ! അവ്യയാ!
നിത്യമാമാനന്ദമേകൂ! മഹാദേവാ!
നിത്യമാം ആനന്ദമേകുവാൻ നിന്നോളം
ഉൾക്കനിവാർന്നവർ ആരുണ്ട് ദൈവമേ?
കാൺമതും കേൾപ്പതും ചെയ്‌വതും ആകവേ

സ്വാമിയേ ശരണം അയ്യപ്പാ!

കാലസ്വരൂപനാം നിൻമഹാലീലകൾ!
ഇങ്ങിനെയാകവേ സന്തതം കാണുവാൻ
എൻമനം നന്നായ്കൊതിക്കുന്നു ദൈവമേ.
ശംഭോ! ഹരേ! ഹരേ! സങ്കടനാശനാ!
ശംഭോ! ഹരേ! സച്ചിന്മയാ! ശാശ്വതാ!
ശംഭോ! ഭവത് പാദപത്മം നമിക്കുവാൻ
സന്തതം എന്നെ അനുഗ്രഹിച്ചീടണേ!

ഏവം സ്തുതിച്ച് ശ്രീപാദങ്ങൾ കുമ്പിട്ട്
പ്രീതനായ് അഞ്ജലീബദ്ധനായ് നിൽക്കുന്ന
ഭൂമിപൻ പിന്നെയും തന്നാലാവും വിധം
ദേവനെ വർണ്ണിച്ചുനിൽക്കും ദശാന്തരേ;
മന്നവൻ കർണ്ണത്തിലമ്പോടു കേട്ടുതേ
ധന്യതയാർന്നുള്ളൊരാകാശ വാണിയും.

''മന്നവാ! ഉത്തമഭക്താ! മഹാഭാഗാ!
ഇന്നിനിമേലിൽ നിനക്കില്ല ജന്മങ്ങൾ!
നിന്നുടെ ജീവനും എന്നിൽ ലയിച്ചെന്നാൽ
ബ്രഹ്മസായൂജ്യങ്ങൾ വേറെയായ് വേണമോ?
പിന്നീട് നിന്നുടെ വംശേപിറക്കുന്ന
മന്നവന്മാരും മത്വംശജരായ്വരും.
നിർണ്ണയിക്കേണം അവരെയും ധന്യരായ്
നിർണ്ണയം വിദ്വത്ജനങ്ങൾ അവരെടോ!
വിദ്യാവിനയ വിവേകങ്ങൾ സർവ്വവും
ഒത്തുചേർന്നീടും അവരെ ഭജിക്കിലും
നിശ്ചയമെന്നുടെ ഭക്തർക്ക് തുല്യരായ്
നിശ്ചയം കൈവല്യമെല്ലാം ലഭിച്ചിടും!
ഏറെയായ് നാളുകൾ പിന്നിട്ടുപോവുമ്പോൾ
ആടലുണ്ടായ്വരും നിന്നുടെ വംശത്തിൽ,
ആയതിൻ മൂലങ്ങൾ പൂർവ്വികർ പോന്നതാം
മാർഗ്ഗം ഭ്രമിച്ചതുമായിടും നിർണ്ണയം!
വിത്തപ്രഭത്തിൽ ഉൾപ്പുക്ക് വസിക്കൊലാ
ഉത്തമാ! നിന്നുടെ പിൻമുറക്കാരവർ;
ചിത്തത്തിൽ വിത്തമായ് നിത്യനാം എന്നെയും
ഭക്തരായുള്ളവർ കണ്ടു് വസിക്കണം.
കാഞ്ചന രത്നാദി ഭൂഷണാദ്യങ്ങളാൽ
കാന്തിവരുത്തണം എന്നുടെ വിഗ്രഹം.
കാന്ത്യാ വസിപ്പതിന്നാഗ്രഹം ഒട്ടുമേ

ശാന്തനാം എന്നിലങ്ങില്ലന്നിരിക്കിലും;
പന്തളഭൂപതേ! ഇങ്ങിനെ ചൊന്നതിൻ
അന്തസ്സാരങ്ങളും ചൊൽവതു് കേളെടോ.

ആയുസ്സ് ന്യൂനമായ് ആശയും രാഗവും
മായയും ചേർന്നു് മഥിയ്ക്കും കലിതന്നിൽ
മാനവർ വേഗേന മാനസ്സ ക്ളേശങ്ങൾ
ന്യൂനമാക്കീടുവാൻ ഭൂഷണം വേണെടോ.
പട്ടാംബരങ്ങളും നൂപുരാദ്യങ്ങളും
ഇഷ്ടമേററിടുന്ന ഭൂഷണ ജാലവും
വെക്കമെയ് കാണകിൽ ക്ളേശിതന്മാർക്കഹോ
നഷ്ടമായ്ത്തീരുന്നു മാനസ്സക്ളേശങ്ങൾ.
കലിതൻ ദിനങ്ങളിൽ മൂർത്തിസൗന്ദര്യങ്ങൾ
വ്രണിതർക്കു് ശാന്തിനൽകീടുമസംശയം.
വ്രണിതരായ് ക്ഷേത്രം അണയുന്നവർക്കുടൻ
മതിയിൽ മുഴക്കണം സന്തോഷമാദ്യമായ്.
അതിനായിട്ടാണഹോ ക്ഷിതി നായകാ;
മമ തിരുവിഗ്രഹത്തിനായ് ഭൂഷണജാലങ്ങൾ.
തിരുവാഭരണത്തിൻെറ ദീപ്തിയിൽ മാനവർ
മതിയിൽ സുഖങ്ങളും ഏറെയായ് കണ്ടിടും.
മമ മൂർത്തിക്കെന്നപോൽ ലോകമാതാവിനും
നവമായ ഭൂഷണജാലങ്ങൾ ചാർത്തണം.
രത്നപ്രഭാവലി തന്നിൽ വിളങ്ങുന്ന
ലക്ഷ്മിയല്ലോ മമ ശക്തി മഞ്ജാംബിക.
എന്നോടു് തുല്യനായ്ത്തന്നെ നിനച്ചിടാം
ധന്യനാം നിന്നുടെ ആചാര്യനെയെടോ.
ഉണ്ടധികാരങ്ങൾ ആചാര്യശ്രേഷ്ഠനു്
പണ്ടു് തന്നെ ഞാൻ കനിഞ്ഞെടോ മന്നവാ!
സത്സംഗ ഭാവമാർന്നുത്സാഹമേറിടും
ഉത്തമാ! സർവ്വൈക മംഗളമസ്തുതേ!''

ഇത്തരമാകാശ വാണിയും കേട്ടുടൻ
ഭക്തപ്രവരനാം ശ്രീരാജശേഖരൻ
മത്തനായിട്ടഹോ നൃത്തമാടീടിനാൻ
ഭക്തപരായണാനുഗ്രഹമൊന്നിനാൽ!
ഭക്തി പ്രഹർഷേണ തൻഗുരുനാഥനോ–
ടക്ഷണമോതിനാൻ പന്തള രാജനും;
സത്ഗുരോ! അയ്യപ്പപാദ ഭക്തോത്തമാ!

സ്വാമിയേ ശരണം അയ്യപ്പാ!

വിപ്രിയമേതുമെന്നോട് തോന്നീടൊലാ;
ഇന്നിനി വേണ്ടുന്നതുള്ളം മൊഴികിൽ
വന്ദനീയാ! അഹം നന്നായ് നടത്തിടാം.''
ആചാര്യനും രാജഭാഷിതം കേട്ടടൻ
ഭൂതനാഥ സ്വാമി തന്നെയും പ്രാർത്ഥിച്ച്
''പാരാതെ നാമിനി ഗേഹങ്ങൾ പൂകുവാൻ
കാലം കളയൊലാ'' എന്ന് ചൊല്ലീടിനാൻ.
''കാലമങ്ങേറെയായ് കാനന വാസവും
ന്യൂനഹീനം ദേവസേവയും ചെയ്യോരു
രാജഭൃത്യന്മാർക്ക് തങ്ങൾ തന്നാലയം
പ്രാപിക്കുവാൻ ധൃതിയുണ്ടെന്നറികെടോ;
പുത്രകളത്രാദി ബന്ധം വിടർത്തുവാൻ
പൃഥ്വിയിൽ ആർക്ക് എളുതായിടും മന്നവാ?
ഭർത്താവ് നാരിക്ക് ദേവനെന്നല്ലയോ
ഉത്തമർ ചൊല്ലുന്ന സാരങ്ങൾ മന്നവാ?
അച്ഛനെ ഏറെയായ് കാണാതെയാവുകിൽ
കൊച്ചുങ്ങൾക്ക് ഉള്ളവും ഏറെ തപിച്ചുപോം.
ശ്രീഭൂതനാഥന്റെ രീതികളോർക്കുകിൽ
പ്രീതനായീടും ഭഗവാൻ ഗൃഹസ്ഥരിൽ.
കാര്യമില്ലാതെ സാധുക്കളെ തപിക്കുകിൽ
ആര്യതാതനുള്ളം ഏററവും കോപിക്കും.
ആകയാൽ നാമിനി പോകാനിവർക്കുടൻ
ആജ്ഞകളേകിടൂ ഭൂപതി രത്നമേ.
വന്നു നാം ഇദ്ദിശി അലസ കടന്നുടൻ
ഇന്ന് നാം പമ്പയിൽ കൂടി ഗമിക്കണം.
അല്ലായ്കിൽ ദൂരമേറെ ഗമിക്കേണ്ടതാം
നല്ലതാം പമ്പയിൽ സ്നാനവുമാർന്നിടാം.
ഭുക്തി മുക്തിപ്രദൻ തന്നുടെ സേവകർ
ഭക്ത്യാ കഴിച്ചോരു സേനാഗണങ്ങളും
ശില്പിഗണങ്ങളും വിപ്രസമൂഹവും
സത്വാഹിനിയിൽ കുളിക്കട്ടെ മന്നവാ.
സത്ഭാവമാളട്ടെ സജ്ജനജാലങ്ങൾ
സത്യനാഥൻ തുണചെയ്യട്ടെ സന്തതം.''

## പന്തളാഗമനം

ആചാര്യ കല്പിതം പോലുടൻ സർവ്വതും
രാജാവ് കല്പിച്ച് മാസ്സു പൂജയ്ക്കുടൻ

സ്വാമിയേ ശരണം അയ്യപ്പാ!

ആരണശ്രേഷ്ഠരെ ഏവം നിയോഗിച്ച്
ഭൂതനാഥ സ്സേവ പിന്നെയും ചെയ്തുടൻ,
അയ്യപ്പദേവന്റെ പാദസരോജങ്ങൾ
അയ്യപ്പദാസനും താണു നമിച്ചുടൻ,
മുപ്പുരാധീശന്റെ ത്രപവും വാണിയും
ശ്രീരാജശേഖരൻ ഉള്ളം നിറച്ചുടൻ,
ആചാര്യരോടുമായ് സേവകരോടുമായ്
വേഗേന പമ്പയിൽ സ്നാനവുമാർന്നുടൻ,
പാരിതിൽ ഖ്യാതിയേറീടുന്ന പന്തളം
പ്രാപിച്ച് വാസവും ചെയ്താർ യഥാസുഖം.
ലോകങ്ങൾ പാലിച്ച് മേവും ഭഗവാന്റെ
പാദങ്ങൾ സേവിച്ച് വാഴും ജനത്തിന്—
ശോകങ്ങളൊന്നുപോലും പിണഞ്ഞീടാതെ
ലോകനാഥൻ കാത്തുകൊള്ളുന്നു സന്തതം!
ലോകൈക നാഥന്റെ കോവിൽ ചമച്ചുടൻ
മേദിനി പാലകനെത്തുന്ന നേരത്ത്
രാജ്യമെല്ലാടവും വാദ്യഘോഷങ്ങളാൽ
രാജമൗലിക്കുടൻ സ്വാഗതം ചെയ്തുതേ!
ആലവട്ടങ്ങളും മുത്തുക്കുടകളും
ചേലോട് തോരണജാലങ്ങളും ചേർത്ത്
വാരണ വാജി രഥാദി വൃന്ദങ്ങളാൽ
പൗരജനങ്ങളും സ്വീകരിച്ചീടിനാർ.
നീരാജനം ചെയ്ത് രാജനാരീജനം
രാജാവ് തന്നെയും സ്വീകരിച്ചൻപോട്;
പൂർണ്ണകുംഭത്തോട് പണ്ഡിതപ്രൗഢരും
ഭൂപതി തന്നെയും സ്വീകരിച്ചീടിനാർ.
ആനന്ദപൂർണ്ണനായ് ആദിത്യകാന്തിയിൽ
ആതങ്കഹീനൻ അകം പൂക്കനേരത്ത്,
റാണിയും പുത്രനും പ്രാണസമനനാം
പ്രാണനാഥൻ തന്നെ നന്നായ് തഴുകിനാർ.
ആചാര്യ പാദവും ആചാരമോടുടൻ
റാണിയും പുത്രനും താണു വണങ്ങിനാർ.
ജയ രവം ചെയ്തും നവാക്ഷരി ചൊല്ലിയും
ജയഭേരിയേററും സമസ്ത ജനങ്ങളും
ജഗദഭിരാമനാം അയ്യപ്പദേവനെ
അകമേററി മത്തരായ് നൃത്തങ്ങളാടിനാർ!
കൈതവഹീനരാം പൗരജനങ്ങൾ തൻ
ഉല്ലാസയാനന്ദ ഭാവങ്ങൾ ചൊല്ലുവാൻ

സ്വാമിയേ ശരണം അയ്യപ്പാ!

ഉർവ്വിയിൽ ആർക്കെളുതാകുന്നു ദൈവമേ?
സർവ്വനാഥൻ തുണചെയ്യട്ടെ സന്തതം!
നവാക്ഷരി നാഥന്റെ പ്രീത്യർത്ഥമായിട്ട്
നവദിന സദ്യകളും നാട്ടിലാകവേ
നലമോട് ഭക്തനാം മന്നവൻ ചെയ്യിച്ച—
തകമേറിവന്നതേ അന്നദാതാവിനും!
അന്നദാന പ്രഭു അയ്യപ്പ സ്വാമിക്ക്
അന്നദാനത്തിൽ പ്രിയമേററമേറിടും.
വിപ്രജനങ്ങൾക്ക് വസ്ത്രദാനങ്ങളും
വിത്തദാനങ്ങളും ഗോക്കൾ ദാനങ്ങളും
ക്ഷിപ്രമായ് ഭൂപതി നന്നായനുഷ്ഠി—
ച്ചുതുല്പന്നമോദം ഗ്രഹിച്ചിതെല്ലാവരും.
ശില്പിവരന്മാർക്ക് സുപ്രമോദം രാജൻ
ഉത്തമ സമ്മാനജാലങ്ങൾ നൽകിനാൻ.
''രാജ്യമെല്ലാടവും സമ്പത് സമൃദ്ധിയാൽ
പൂജനീയൻ പരബ്രഹ്മം കനിഞ്ഞുതേ''!
നാനാ ജനങ്ങളും ആനന്ദ ചേതസ്സാ
ദീനാനുകമ്പിയാം മന്നനെ ശ്ലാഹിച്ച്,
ദീനനിവാരണൻ താരകബ്രഹ്മത്തെ
മാനസ്സംപേറി തത് വാസസ്ഥലങ്ങളിൽ
ആനന്ദമോടെ ഗമിച്ച് മരുവിനാർ
ആനന്ദമായിതു സർവർക്കുമുർവ്വിയിൽ!

# യുവരാജാഭിഷേകം

കാലം ആറബ്ദവുംകൂടി ഭഗവാന്റെ
ലീലയാ ശ്രീരാജശേഖരൻ ഭൂമിയെ
പാരാതെ പാലിച്ച് തന്റെ ഇളമയായ്
രാജരാജൻ തന്നെ വാഴിച്ചുകൊള്ളുവാൻ,
ഭാരിച്ചമോദേന കാംക്ഷയും കൈക്കൊണ്ട്
ഭാരിച്ച ഭക്തനാം തത് കുലാചാര്യന്റെ
പാദങ്ങൾ വന്ദിച്ച്ചൊന്നാൻ സഹർഷേണ
ഭൂപതിരത്നമാം ക്ഷത്രിയ പുംഗവൻ;
''കല്യനാം മത്ഗുരോ! എന്നുള്ളിലാഗ്രഹം
ഇല്ല ഭരിക്കുവാൻ എന്നു ചൊല്ലീടുന്നേൻ,
സർവ്വലോകേശനാം ഭൂതനാഥ പ്രഭു
നമ്മുടെ രാജ്യാധിവാസം നടത്തുമ്പോൾ

പിന്നൊരു ഭൂപാലനുണ്ടാകണോ ഗുരോ?
വന്ദനീയാ! ചൊല്ലുകെന്നോട് നല്ലതായ്.
അയ്യപ്പ ദൈവതമല്ലാതെ മററൊന്നും
ഉള്ളമേറാത്തുള്ള സത്ഗുരു നാഥനും
അയ്യപ്പദേവനെ തൻമനക്കണ്ണിനാൽ
നല്ലപോൽ കണ്ടരുൾചെയ്തവന്നേരത്തിൽ.
''മന്നോർ കുലമണേ! നിന്നുടെ പുത്രനെ
നന്നായ് ഇളമയായ് വാഴിക്കെടോ ഭവാൻ,
രാജരാജൻ യുവരാജനായ് വാഴവാൻ
ഭൂതനാഥൻ ചിത്തമേറുന്നു ചൊല്ലിടാം.''

ആചാര്യ കല്പിതം കേട്ട് ഭൂപൻ മുദാ
രാജാഭിഷേക സംഭാരങ്ങളൊക്കെയും
മന്ത്രിയുമായിട്ട് ചിന്തിച്ച് വേണ്ടവ
അന്തരമെന്യേ നടത്തിച്ചു വിക്രമൻ.
പുണ്യമാം ഉത്തരായനാരംഭ സുദിനത്തിൽ
പുത്രനായ് തന്നുടെ രജചിഹ്നം നൽകി
രാജസിംഹാസനം ഏററി പ്രതിഷ്ഠിച്ചാൻ
രാജീവലോചന ഭക്തനാം ഭൂപതി.
അന്നൊരു ധന്യമുഹൂർത്തത്തിൽ ദേവന്റെ
ദിവ്യപ്രതിഷ്ഠ നടത്തിയ നേരത്തിൽ
തന്നുടെ പുത്രനായ് രാജ്യാഭിഷേകവും
ധന്യനാം ഭൂപതി മുന്നം നടത്തിച്ചാൻ,
രാജരാജൻ തന്റെ രാജ്യാഭിഷേകത്തെ
ലോകരെല്ലാം അതിമോദേന വീക്ഷിച്ചാർ.
ഉണ്ണിതൻ ശ്രേയസ്സിനായുള്ള കർമ്മങ്ങൾ
ഒന്നൊഴിയാതെ നടത്തിച്ചു ഭൂപതി.
ഹോമവും പൂജയും ദാനകർമ്മങ്ങളും
ധീമാനാം ഭൂപതി ചെയ്യിച്ചു ധന്യനായ്.
ശ്രീനിധിയാകും പരദൈവം അയ്യപ്പ–
ദേവന്റെ ദിവ്യനവാക്ഷരി പൂജ്യരാൽ
രാപ്പകലെന്യേ അഖണ്ഡം പതിനെട്ട്
വാസരം ഘോഷണമങ്ങ് നടത്തിച്ചാൻ!
ധർമ്മോപദേശങ്ങൾ എല്ലാം മകനോട്
നിർമ്മലമാനസ്സൻ നന്നായ് അരുൾ ചെയ്തു;
ധർമ്മസംസ്ഥാപനമാണ് കുമാരകാ!
നിർമ്മലമാം ക്ഷത്ര്യ ധർമ്മമെന്നോർക്കെടോ,
ശ്രീധർമ്മശാസ്താവ് ഇവിടത്തിൽ വസിച്ചതും

സ്വാമിയേ ശരണം അയ്യപ്പാ!

ധർമ്മേണ നമ്മുടെ പുത്രനായ് വാണതും,
ചിന്മയൻ സമ്മോദമോട് പുലിപ്പാല്
അമ്മയ്ക്കായ് കൊണ്ടുവന്നീടാൻ ഗമിച്ചതും,
വ്യാഘ്രവൃന്ദങ്ങളോടൊപ്പം പരന്തപൻ
ഈഷലെന്യേ ഇവിടത്തിൽ വന്നെത്തിയതും,
മാതാവ് രോഗമില്ലെന്ന് പറഞ്ഞതും
പ്രീതിയോടെല്ലാം മണികണ്ഠൻ ക്ഷമിച്ചതും,
നീതിമാനാവാൻ സചിവനോടോതിയതും,
ചേതനയൊക്കെ ഗുരുപുത്രനേകിയതും,
ചേതനാദേവൻെറ സേവകശീലവും,
പ്രീതനായ് മാമുനി കുംഭജൻ വന്നതും,
ജ്ഞാനോപദേശങ്ങൾ എല്ലാം പരംപൊരുൾ
ദീനനാമെന്നോട് അരുളി മറഞ്ഞതും,
കർമ്മകാണ്ഡങ്ങളെ മാമുനിയെക്കൊണ്ട്
നിർമ്മലൻ നമ്മോട് ചൊല്ലിച്ചതും, പിന്നെ,
ഇമ്മന്ദിരത്തിലെ വാസ്സും വെടിഞ്ഞതും,
നിർമ്മമൻ അമ്പിനാൽ മാമല ക്ഷേത്രത്തിൻ
ഇമ്പമാം സ്ഥാനത്തെ കാണിച്ചു തന്നതും,
സമ്പ്രതി തമ്പുരാൻ അന്തർദ്ധാനവും ചെയ്ത്
സന്തതം പൊന്നമ്പലത്തിൽ വസിച്ചതും,
സന്തതം എന്നുടെ ചിന്തയിൽ നന്ദന
ചിന്തയെന്യേ മററൊന്നോരാതെ വന്നതും,
അൻപോടഗസ്ത്യൻ അടുത്തെത്തി വേഗേന
സമ്പ്രദായങ്ങളെ വീണ്ടും പറഞ്ഞതും,
തമ്പുരാൻ തന്നുടെ ക്ഷേത്രം ചമയ്ക്കുവാൻ
സന്തോഷമാർന്ന് ഞാൻ സേനയാ സായകം
ശില്പികളോടുമാചാര്യനോടും ചേർന്ന്
ക്ഷിപ്രം ശബരിഗിരിയിലണഞ്ഞതും,
സത്യനാഥൻെറയനുഗ്രഹമൊന്നിനാൽ
വിശ്വനാഥക്ഷേത്രം അങ്ങ് ചമച്ചതും,
മൂന്ന്പാരിങ്കലും പൊട്ടായ ക്ഷേത്രത്തിൽ
മുക്കണ്ണനന്ദനൻ ധന്യം വസിപ്പതും,
അമ്മഹാ ദേവൻറനുഗ്രഹമൊന്നിനാൽ
നന്ദനാ! ഞാനിഹ വന്ന് ഭവിച്ചതും,
എൻപുമാൻ തമ്പുരാൻ തൻെറ കടാക്ഷത്താൽ
ശങ്കാവിഹീനം ഇളമയായ് നിന്നെയും
ഇന്ന് വാഴിച്ച് ഞാൻ ധന്യനാകുന്നതും
നന്ദനാ! എന്നും സ്മരിച്ചുകൊള്ളേണമേ!

സ്വാമിയേ ശരണം അയ്യപ്പാ!

ധർമ്മം പിഴയ്ക്കാതെ നിർമ്മല ചിത്തത്താൽ
സന്മതേ! ഉർവ്വി നീ പാലിച്ചുകൊള്ളണേ!
മാതൃപാദങ്ങളെ വന്ദിച്ച് നിത്യവും
വേണം നിജകർമ്മമൊക്കെ നടത്തുവാൻ.
സചിവോപദേശവും കേൾക്കുകിലരചർക്ക്
അഖിലകർമ്മങ്ങളും ക്ഷിപ്രസാധ്യം നൂനം.
നമ്മുടെ മന്ദിരം ശബരിമല, പിന്നെ
എന്നിലും നിന്നിലും വാഴുന്ന അയ്യപ്പൻ
നിന്നുടെ ഉള്ളത്തിൽ സന്തതം വാഴണം
തമ്പുരാനെന്യേ മററാരും തുണയില്ലേ!
ദിവ്യനവാക്ഷരി നാവിലെല്ലായ്പോഴും
നവ്യമായ് നിന്ന് ചുവട് വച്ചീടണം.
അയ്യപ്പപൂജകൾ പഞ്ചപ്രകാരേണ
സമ്മോദപൂർവ്വമായ് നിത്യം കഴിക്കണം.
നമ്മുടെ വംശേ വസിച്ച മഹാദൈവം
നമ്മുടെയെല്ലാം സമസ്തമെന്നോർക്കുകിൽ,
നമ്മുടെ സൗഭാഗ്യ ശ്രീ സമസ്തങ്ങളും
നമ്മൾക്ക് സർവ്വദാ നൽകും പരബ്രഹ്മം!
നിശ്ചയിച്ചീടണം ഭംഗ്യാ മഹോത്സവം
വത്സരം തോറും ശബരിഗിരിക്ഷേത്രേ.
സത്വമതികളായ് വൈദികവര്യരാം
വിപ്രരെക്കൊണ്ടു് വേദങ്ങൾ ചൊല്ലിക്കണം.
വിപ്രരെ പൂജ്യരായ് മാനിച്ചുകൊള്ളണം
വിപ്രരാകുന്നതേ പ്രത്യക്ഷദൈവതം!
വിപ്രർ അകീർത്തരായ് മേവുകിൽ ലോകത്ത്
അപ്രിയങ്ങൾ തന്നെ വന്ന്നിറഞ്ഞുപോം.
അപ്രീതിയേറിവന്നീടും ഭഗവാനും
ക്ഷിപ്രമായ് സന്താപമേറിവന്നീടുമേ!
വത്സരം തോറും ശബരിമലയ്ക്ക് നീ
നിശ്ചയം ചെയ്ത് പൊയ്ക്കൊള്ളണം നന്ദനാ.
രത്നവിഭൂഷകൾ കാഞ്ചനഹാരങ്ങൾ
അച്ച്യുതപുത്രനെ ചാർത്തിച്ച്കൊള്ളണം.
ലോകജനനിയായ് മാളികക്ഷേത്രത്തിൽ
വാഴും മഹാദേവിതന്നെയും വന്ദിച്ച്
ദിവ്യാഭരണ വിഭൂഷജാലങ്ങളെ
ഭവ്യമായ് ചാർത്തിച്ച് കൈവണങ്ങീടണം.
ആമോദമാന്ന് വാണീടും മഹാഭൂത—
വീരരെയും നീ വണങ്ങി വാങ്ങീടണം.

സ്വാമിയേ ശരണം അയ്യപ്പാ!

അയ്യപ്പദേവൻെറ പൂജാപ്രകാരങ്ങൾ
കൈതവമെന്യേ നടത്തിച്ച്കൊള്ളണം.
മാസപൂജയ്ക്കും മുടങ്ങാതെ ഭൂസുര–
സാത്വികന്മാരെ അയച്ചുകൊണ്ടീടണം.
ഇത്തരമെല്ലാം വിഭൂതിപ്രധാനമായ്
പുത്രനോടോതിനാൻ ഭൂപതിരത്നവും.
ചിത്തംകുളിർത്തതി സന്തുഷ്ടചേതസ്സാ
പുത്രനും താതപാദങ്ങൾ നമിച്ചുടൻ
അച്ഛൻെറഭീഷ്ടങ്ങളെല്ലാം അനിശമായ്
നിശ്ചയം ചെയ്യ് നടത്തീടുമെന്നുള്ള
പുത്രൻെറ വാക്കുകൾ കേട്ട് മഹാരാജൻ
ബദ്ധമോദം പുണർന്നീടിനാൻ പുത്രനെ!
പുത്രനും താതനും തൽക്കുലാചാര്യൻെറ
ഉത്തമ പാദദ്വയങ്ങൾ നമിച്ചുടൻ.
സത്വരം ഭൂതേശ ഗായത്രിയും ചൊല്ലി
വിദ്വാനാമാചാര്യൻ ഉത്കൃഷ്ട ചേതസ്സാ
പുത്രനേയും മഹാരാജനേയും പിടിച്ചു–
ത്സംഗസീമ്നി അനുഗ്രഹിച്ചീടിനാൻ.
സത്വരം മന്ത്രമാം ഒൻപത്ു് വർണ്ണങ്ങൾ
വിദ്രുതമോതിനാർ തത് സഭാവാസികൾ.
സത്വരം പൂമഴ പെയ്തു സമസ്തരും
ഉത്തമഗീതങ്ങളും മുഴക്കീടിനാർ.

രാജരാജൻ മുദാ സിംഹാസനം വിട്ട്
ആചാര്യതാത പാദങ്ങൾ കുപ്പിക്കൊണ്ട്
ധർമ്മേണമാർഗ്ഗേണ രാജ്യം ഭരിക്കുവാൻ
നിർമ്മല ബ്രഹ്മമാം ദേവൻ തുണയ്ക്കുവാൻ
സമ്മതം രാജനിവാസികൾ നൽകുവാൻ
ധർമ്മശാസ്താവിൻ നവാക്ഷരി ഘോഷിച്ചാൻ!
ജയ ജയ ശബ്ദങ്ങൾ ചൊല്ലി ജനങ്ങളും
ജയഭരിത ചിത്തനായ് ഇളമയാം രാജനും.
അമ്മമഹാറാണി ഉണ്മയിൽ പുത്രനെ
നന്മകൾ ചൊല്ലി അനുഗ്രഹിച്ചീടിനാൾ.
സമ്മതം നൽകുവാൻ സചിവപ്രമുഖരും
ചെമ്മേ വണങ്ങിനാർ രാജപാദങ്ങളിൽ,
അമ്മയും പുത്രനും മന്ത്രി പ്രവരരും
ധന്യനാം മന്നവ പാദം നമിക്കുമ്പോൾ,
നന്മകൾ സന്തതം വന്ന് ഭവിക്കുവാൻ

സ്വാമിയേ ശരണം അയ്യപ്പാ!

ധർമ്മശാസ്താവ് കടാക്ഷിക്കും എന്നോതി
സന്മതി രാജനാം ശ്രീരാജശേഖരൻ
തൻ കുലാചാര്യരോടൊപ്പം ഗമിച്ചുതേ!
ഭക്ത്യാ അവർ മമദൈവമാം അയ്യപ്പ
വിഗ്രഹം മാനസ്സേ കല്പിച്ചുറപ്പിച്ച്
വിദ്രുതം പുണ്യദമാം പമ്പാപുളിനത്തിൽ
എത്തിയണഞ്ഞ് തപം ചെയ്ത് മേവിനാർ!

ചിൽപ്പുമാൻ! ഉല്പലാക്ഷൻ! ശാസ്താദൈവതം!
ചിത്തത്തിൽ സന്തതം വാഴുന്നവർക്കൊരു
അത്തലും വന്നുഭവിക്കയും ഇല്ലഹോ;
താരകബ്രഹ്മം തുണയ്ക്കുമാം സന്തതം!
ചിത്സ്വരൂപൻ! പത്മലോചനൻ! അയ്യപ്പൻ!
പ്രത്യക്ഷമായുടൻ സത്പുമാൻമാരവർ—
ഭക്ത്യാതപം ചെയ്ത് വാഴുന്ന മുന്നിലായ്
സത്വരം വന്ന് പ്രകാശങ്ങൾ തൂകിനാൻ!
ദിക്കുകൾ പത്തും വിളങ്ങുന്ന തേജസ്സാ
സത്വരം കൺമുമ്പിൽ പ്രത്യക്ഷമായതാം
ചിത്സ്വയം ജ്യോതിയോടൊപ്പം അവർകളും
ചിത്സ്വരൂപൻ തന്റെ പൊൻമണി പല്ലക്കിൽ
സത്വരം മാനസ്സവേഗത്തിലെത്തിനാർ
സത്യനാഥൻ തന്റെ പൊന്മണിക്ഷേത്രത്തിൽ!!!

ശ്രീമണികണ്ഠനെ സേവിച്ച് വാഴുന്ന
ശ്രീമദാം ദിവ്യർഷിവൃന്ദമോടൊന്നിച്ച്
ശ്രീപീഠമേറി ഭഗവതനുഗ്രഹാൽ
താരകബ്രഹ്മേ ലയിച്ചു മരുവിനാർ!
ശ്രീഭഗവാൻ മുദാ മാമലക്കോവിലിൽ
ത്രിലോകദൈവമായ് ആനന്ദമൂർത്തിയായ്,
പാപാരിയായ് മഹാ താപാരിയുമായ്
തീരാത്ത ദുഖാബ്ധി തന്നിൽ പതിക്കുന്ന
ശോകരാം സാധുജാലങ്ങൾക്ക് പോതമായ്;
നാലു് യുഗങ്ങളും ചാലവേ സൃഷ്ടിച്ച്
ലീലകളാടുന്ന ലീലാമയനുമായ്,
ഘോരൻ കലിക്കഹോ, കാലനായും മഹാ—
കാലാധിനാഥനായ് ആമ്നായ മൂർത്തിയായ്

സ്വാമിയേ ശരണം അയ്യപ്പാ!

സേവിപ്പവർക്കഭയാശ്രയമേകിടാൻ
ദേവദേവൻ വസിച്ചീടുന്നു സന്തതം!—

ശുഭം.

## നാരദഭാഗ്യം

നാളീകലോചനൻ രാജർഷിക്കൻപോട്
സായൂജ്യമേകി കനിഞ്ഞ സുദിനത്തിൽ
നാരായണ പ്രിയൻ വീണാധരൻ മുനി
മാമലക്കോവിലിൽ അൻപോട് വന്നുതേ.
വീണയിൽ നാരായണം പാടി മോദമായ്
നാനാദിഗങ്ങളിൽ സഞ്ചരിക്കും മുനി
നാമ നാരായണം ഒന്നുകൊണ്ടൂഴികൾ
ആനന്ദഗംഗ പരത്തി ഗമിക്കുമ്പോൾ,
ആരണ്യക്ഷേത്രത്തിൻ മീതേയണഞ്ഞൊരു
നേരത്തിൽ ഘോരമാം കാനനമദ്ധ്യത്തിൽ
തോരാതൊരു രവം നാരദർ കേട്ടുടൻ
നേരേ താഴ്പ്പോട്ടുണ്ട് നോക്കും ദശാന്തരേ;
സപ്ത സമുദ്രങ്ങൾ ഒത്തുചേർന്നെന്നപോൽ
ഭക്തോദധി തത്ര കണ്ടാൻ മുനിവരൻ!

കർണ്ണങ്ങൾക്ക് അമൃതാനന്ദത്തെ
അവർണ്ണ്യമതായി വിളമ്പീടുന്നൊരു
പുണ്യമതാകിയ ഘോഷണ ശബ്ദം
ഒന്നു ശ്രവിച്ചാൻ മാമുനി വരനും.
ലോകർക്കെല്ലാം മാല്യകൾ തീർക്കും
സൗഖ്യാനന്ദം നിത്യമതാക്കും
നാരായണയുടെ ഘോഷണ വീരൻ
നാരായണ സുത മന്ത്രം കേട്ടാൻ!
''സ്വാമിയേ ശരണം അയ്യപ്പാ'' ഈ
നവാക്ഷരി തന്നുടെ പുണ്യാഘോഷം
നേരിൽ കേട്ടൊരു മാമുനി വരനും
തിരു നാമത്തിൽ മഗ്നനതായി!
നാരദർ താനും വീണയിൽ മീട്ടി
''സ്വാമിയേ ശരണം അയ്യപ്പാ''!
തിരുനാമത്തിൻ വശ്യധ്വനിയിൽ
അമ്മുനിതാനും നൃത്തംചെയ്താൻ.

സ്വാമിയേ ശരണം അയ്യപ്പാ!

നൃത്തത്തിൽ മുനി മഗ്നനതായി
തക്കത്തിൽ ചെറുനോട്ടം ചെയ്താൻ.
അത്ഭുതമെന്തേ ചൊല്ലാവൂ പര—
മച്യുത പുത്രക്ഷേത്രം കണ്ടാൻ.
ചെറുതാം കോവിൽ തിരുസവിധത്തിൽ
പെരുതായ് ഉദധിപരന്ന കണക്കിൽ
ഗുരുവാം ശാസ്താ ശരണം പാടി
പെരുതായ് ഭക്തർ ആനന്ദിപ്പൂ!
''സ്വാമിയേ ശരണം അയ്യപ്പാ''
ഈ നാമത്രയങ്ങൾ പാടുന്നവരുടെ
ആമയ രഹിതമതായൊരു ഭാവം
മാമുനി വരനെ പുളകിതനാക്കി!
നാളുകളനവധി നാനാലോകം
തോറും നാമം ചൊല്ലിയ നാരദർ
ഇത്തരദൃശ്യം ഒരിടത്തും പുന—
രൊത്ത കണക്കിന് കണ്ടിട്ടില്ലേ.
''സ്വാമിയേ ശരണം അയ്യപ്പാ'' മമ
നാരായണ സുതാ ശരണം തരണേ!
ഇങ്ങിനെ ചൊല്ലിട്ടമ്മുനി വരനും
നടയുടെ മുന്നിൽ വന്നു ഭവിച്ചാൻ!

മുനിയുടെ നയനം ചെന്നുപതിച്ചാൻ
മുനിമന വാസിയതാകിയ ഭഗവത്
തിരുരൂപത്തിൽ; അത്യാശ്ചര്യം!
ഭഗവത് ശോഭയെ ആർക്കു കഥിക്കാം?
നീല ശ്യാമള മോഹനരൂപൻ
നീലാംബരനുടെ തിരുമുഖ കമലം
സഹസ്രാർക്ക പ്രഭ പൂരിതമായി
ചതുർമ്മുഖ നന്ദനനൻപൊടു കണ്ടാൻ.
മഴമുകിൽ കാന്തിയെ വെല്ലും മുടിയും
ചെറുതായിളകും പുരികക്കൊടിയും,
കരുണാ ഗംഗ വഴിഞ്ഞീടുന്നൊരു
കരുണാകരനുടെ അംബുജനയനം
കളഭത്തിൻ കുറി കസ്തൂരിക്കുറി
പരിമളമാക്കിന നെററിത്തടവും
തില കുസുമങ്ങൾ മണ്ടിയൊളിക്കും
അതികോമളമാം തിരുനാസികയും,
മരതക കാന്തി ഒളിക്കും പ്രഭയാൽ

ഇളകും കുണ്ഡല ഗണ്ഡസ്ഥലവും,
കദളി ഫലങ്ങൾക്കിണ്ടൽ വളർത്തും
ചുണ്ടുകൾ കണ്ടാൽ അതികോമളവും,
അത്ഭുതമേറും ഹാരങ്ങളിലെ
രത്നപ്രഭയാൽ മിന്നും ഗളവും,
വക്ഷസ്സിൽ ശ്രീയാളും ശോഭ
ദിക്കുകളെട്ടും ദീപ്തമതാക്കും!
വരദാനത്തിൻ മുദ്രയതാകിയ
തിരുചിന്മുദ്രിത ദക്ഷക്കരവും,
വാമകരത്തെ ജാനുവിൽ ചേർത്തും
തിരുധ്യാനത്തിൻ പട്ട ധരിച്ചും,
ഊർദ്ധിത പത്മാസനമാം രീതിയിൽ
ഈശൻ തിരുവടി കുടികൊള്ളുന്നത്
നെയ്ത്തിരി ശോഭയിൽ കണ്ടൊരു നാരദർ
ദിവ്യാശ്ചര്യം എന്ന് നിനച്ചാൻ!

അന്നേരത്തിൽ സന്ദേഹിച്ചാൻ
ബ്രഹ്മജ സൂനു നാരദ മാമുനി,
പാൽക്കടൽ മാനിനി തന്നുടെ കാന്തൻ
അനന്തശായി ഇതച്ച്യുതനാണോ?
ഷൺമുഖ താതൻ ശങ്കരനോയിത്?
സുന്ദരിയാളാം വാണീദേവി
തന്നുടെ രമണൻ നാന്മുഖനോയിത്?
അണ്ഡകടാക പൊരുളാകുന്നൊരു
ദണ്ഡവിഹീന വിരാട്ടാണോയിത്?

ഇങ്ങിന തിങ്ങിന സന്ദേഹത്തിൽ
മുങ്ങിപ്പൊങ്ങിയ നാന്മുഖപുത്രന്,
കാണായ് അവിടെ ലക്ഷ്മീകാന്തനെ!
ഉമയെ സവിധേ പരിലാളിക്കും
തിരുജട ധാരിയെ അവിടെ കണ്ടാൻ!
കാണായ് അവിടെ സപ്തസ്വരങ്ങളുതിർക്കും
സുന്ദരി തന്നുടെ മാരനെ!
കാണായ് വന്നു മോഹനഗാത്രികൾ
മൂർത്തികൾ മൂന്നിൻ ദേവീസമൂഹം!
കാണായ് ഉലകുകൾ പത്തും നാലും!
ഇടയിൽ കാണായ് തന്നുടെ രൂപം!
നടയിൽ തിങ്ങും ഭക്തസമുദ്രം

സ്വാമിയേ ശരണം അയ്യപ്പാ!

കൂപ്പിന പാണികളാൽ ഭഗവാനെ
സ്തുതിചെയ്യുന്നത് കാണായ് വന്നു!
ദിവ്യമതാമീയത്ഭുത ദൃശ്യ—
ഭൂതിയിൽ മുഴുകും നാരദനപ്പോരം
കേരംക്കായ് വന്നൊരു മണിനാദം
ശ്രീ ഭഗവാൻ തന്നുടെ നടയിൽനിന്നും:
''കലിയുഗമാകും ഇത് കാലത്തിൽ
പെരുകിന ക്ളേശമതേറി വരുമ്പോരം
ആശ്രിത പാലനം ഏകുവതിന്നായ്
മൂർത്തികരം മൂന്നിൻ പൊരുളാം ബ്രഹ്മം
പേർത്തവതാരം ചെയ്തൊരു ശാസ്താ—
മൂർത്തി തന്നുടെ ദർശനഭാഗ്യം,
ദുർല്ലഭമാകും ദർശനഭാഗ്യം,
സൃഷ്ടീ പുത്രാ! തവ നൽകുന്നേൻ!
തുഷ്ട്യാ മാമക നാമജപത്താൽ
പുഷ്ടി വരുത്തൂ ലോകന്തോറും!''

ഇതി മധുരമമൃതമാം വാണികരം കേട്ടോരു
വിധി സുതനാം മാമുനി ഏററം തെളിഞ്ഞുടൻ,

ചിത്തത്തെ പുനരിത്തിരിനേരം
അമ്മണി രൂപം തന്നിൽ ചേർത്താൻ.
അപ്പൊഴതച്ച്യുത ശങ്കരസുതനാം
അയ്യൻ ശാസ്താവാണെന്നുള്ളൊരു
സമ്മതി അമ്മുനി തന്നിൽ നിറഞ്ഞു!

ഇമ്മഹിയിങ്കൽ കന്മഷമെല്ലാം
വൻകലി താനും ചെയ്യുന്നേരം
പങ്കില മാനസ്സ മാനവ വൃന്ദം
സങ്കട രിപുവാം ശാസ്താവിങ്കൽ,
സങ്കടവാരണ മാനസ്സരായി
വൻകടൽ പോലെ നിറഞ്ഞീടുന്നത്
അനുദിനമനുഭവം എന്നുര ചെയ്യാൻ
പരിചൊടു് ഞാനും തോഷിക്കുന്നേൻ.

ഇങ്ങിനെയുള്ളൊരു ഭക്തസമുദ്രം
തിങ്ങും നടയിൽ വന്ന് ഭവിച്ചോരു
നാന്മുഖ സുതനും വീണയിൽ മീട്ടി
''സ്വാമിയേ ശരണം അയ്യപ്പാ!''
ശരണം അയ്യാ! കേശവ സൂനോ!
ശരണം തരണേ! സുന്ദര രൂപാ!

സ്വാമിയേ ശരണം അയ്യപ്പാ!

ഹരിസുത ശരണം! ഹരസുത ശരണം!
ഹരിഹരസുതനാം ശാസ്താശരണം!
കരുണാമയനേ! തിരുരൂപത്തെ
അകതാരിൽ മമ കാട്ടീടേണേ!
കലികാലത്തിൻ തിരുദേവാ!
തവ മഹിമകളോതാൻ കനിവേകൂ!
പന്തളമന്നന് സന്തതിയായ് നീ!
നിൻതിരു പാദം ചേർന്നീടാൻ
ഹന്ത! പെരുത്തൊരു സൗഭാഗ്യത്തെ
ഇന്ന് അരചന്ന് കനിഞ്ഞതിനെ,
ബന്ധുരഗാത്രാ! കാണുന്നേൻ ഞാൻ
ബന്ധമകററൂ ഭഗവാനേ!
അന്ധതയേറും ബന്ധമകററി
നിൻ തിരു ബന്ധമതേകീടൂ!
സന്തതമെന്നുടെ ഉള്ളത്തിൽ
തിരുമന്ത്രമതാവും നവമക്ഷരം
നിൻതിരുമേനി കടാക്ഷം ചെയ്ത—
ലകങ്ങളിലോതാൻ കനിവേകൂ!
ഹരസുതനേ! മമ ഹരി സുതനേ!
തിരുചരണയുഗത്തിൽ വീഴുന്നേൻ!
ചരണ സരോജ ധൂളികളെ മമ
തലയിൽ ചാർത്തൂ ഭഗവാനേ!

പത്മയോനി സുതനാം മുനിക്കിത്ര
ഭാഗ്യോദയങ്ങൾ കനിഞ്ഞ ഭഗവാനേ!
പങ്കിലനാകും കലിക്കിഹ കാലനായ്
നാലാം യുഗം കാത്തുകൊള്ളുമെന്നയ്യപ്പാ!
നിന്നുടെ ദിവ്യകടാക്ഷാവലോകനം
ഒന്നിനാൽ ദിവ്യ ശ്രീ ലീലകൾ സർവ്വവും,
നിന്നുടെ ഭക്തൗഘ പാദ ദാസ്യത്തിനായ്
നന്നായ് കൊതിക്കുമീയേഴ അടിയന്,
ഉള്ളമേററീടാൻ തിരുവുള്ളം കനിഞ്ഞൊരു
താരകബ്രഹ്മമേ! പാഹിമാം! പാഹിമാം!
എണ്ണമററുള്ളതാം നിന്നവതാരങ്ങൾ
എണ്ണുവാൻകൂടി അശക്തർ ബുധരെങ്കിൽ,
വൻകനിവേറുമെൻ തമ്പുരാനേ!
മമ സമ്പ്രദായങ്ങൾ ക്ഷമിച്ചിടേണേ!
നാലാം യുഗം വേഗമേറുമിക്കാലത്ത്

സ്വാമിയേ ശരണം അയ്യപ്പാ!

വേഗമേറീടും അധാർമ്മിക കൂട്ടങ്ങൾ
വേഗേന ലോകത്തിൽ താപം വളർത്തുന്ന
കാകോള ഭാവങ്ങൾ കണ്ടുമടുത്തപ്പോൾ,
ആമ്നായ മൂർത്തിയാം അയ്യപ്പദേവൻെറ
താമസ്സവാരണം ചെയ്യും മഹാമന്ത്രം,
സാരമാം ഒൻപതു് വർണ്ണങ്ങൾ ചേർന്നോരു
കലിവാരണ മന്ത്രം ദിവ്യം നവാക്ഷരി,
ചാലവേ മാമക മാനസ്സേ തമ്പുരാൻ
ലീലയാ ഏററം നിറച്ചു കടാക്ഷിച്ച
താമരാക്ഷൻ തൻെറ പാദാംബുജങ്ങളെ
കോൾമയിർകൊണ്ടു് ഞാൻ താണു വണങ്ങുന്നേൻ!
മററൊന്നിനും ശക്തിയില്ലാത്ത ഞാനഹോ
ഉററവനായ് നിന്നെ അല്ലാതെ മററൊന്നു്
കിട്ടാതെ കാണാതെ സത്ഗുരു പാദത്തിൽ
മുട്ടിടുമ്പോൾ മമ ചിത്തം നിറഞ്ഞ നീ,
വിത്തമായ് എന്നുടെ വിദ്യയായ് സർവ്വമാം
സ്വത്തുമായി മഹാ ശക്തിയായ് ദൈവമായ്!
ബന്ധുവായ്! സ്വന്തമായ്! സന്തതമുള്ളത്തിൽ
നിൻതിരു ബന്ധം നിറച്ച ഭഗവാനേ!
ധന്യമാകും മലയാളവർഷം പതിനൊന്നു്
ശതങ്ങളും അറുപത്തിയേഴമാം ആണ്ടിലെ
ദ്വാദശമാസത്തിൽ ദർശനം നിന്തിരുവടി
കനിഞ്ഞോരു ധന്യമുഹൂർത്തത്തിൽ,
നിൻതിരുമേനി അവതാരം കൈക്കൊണ്ട
ധന്യഗീതങ്ങളെ ചൊല്ലുവാൻ എന്നുള്ളിൽ,
നന്നായ് അനുജ്ഞകൾ ചെയ്തതും; ധന്യമായ്
നിൻചരിതാമൃതം ശൗനകന്മാരോടു്
വന്ദനീയൻ മഹാസൂതപൗരാണികൻ
സന്ദേഹമെന്യേ സമ്മോദമോടന്നു്
ചൊന്നതെല്ലാം തിരു ഭാഗവതമായിട്ടു്,
ആവുംപോൽ ചൊല്ലിയേൻ അയ്യപ്പാ! ദൈവമേ!
ആയതിൽ വന്നു ഭവിക്കും പിഴകളെ
ആയതാക്ഷാ! പരബ്രഹ്മ സ്വരൂപമേ!
ആശിഷമേകി തുണച്ചു് ക്ഷമിക്കേണമേ!

തമ്പുരാൻ ചിത്സ്വരൂപൻ തൻെറ ദാസന്മാർ
തമ്പുരാനേ! തിരു ഗീതം നുകർന്നിടാൻ
തമ്പുരാൻ ദാസാനുദാസനാം ഞാനഹോ

സ്വാമിയേ ശരണം അയ്യപ്പാ!

തമ്പുരാൻ പാദാരപത്മം നമിക്കുന്നേൻ!
ഏറ്റം വിനകളാൽ ഏറ്റം ദുരിതങ്ങളാം
കാലമീഘോരന്റെ കാലത്തിലേറുമ്പോഴും,
ലോകമെല്ലാററിലും ജീവന്മാർ സന്തതം
പോതമായ് കാണുന്ന ശ്രീധർമ്മ ശാസ്താവേ!
താരകബ്രഹ്മമേ! ചിന്മയാ! സദ്ഗുരോ!
പാരാതവിടത്തെ ലീലാവതാരത്തിൻ
സാരമാം ''അയ്യപ്പ ഭാഗവതത്തിനെ''
സാദരം നിന്തിരു പാദം സ്മരിച്ച് ഞാൻ,
തോരാതെ മന്ത്രം നവാക്ഷരി ചൊല്ലുവാൻ
സാരമായ് ആശിച്ച് ഭക്ത ജനൗഘത്തിൻ
പാദങ്ങളിൽ ചേർത്ത് വീണു വണങ്ങിടാം;
അയ്യപ്പാ! ദൈവമേ! പാഹിമാം! പാഹിമാം!
മേലോടമാതങ്കമററ് തുണയ്ക്കുവാൻ
മേലിലീ ഭാഗവതം തുണച്ചീടണേ!
ലോകരീ ഭാഗവതം ചൊല്ലി ലോകത്തിൽ
സാരമാം ധർമ്മകർമ്മങ്ങളാം ചെയ്തീടുമ്പോഴും
ഘോരൻ കലിതന്റെ കേടുകളാം തീണ്ടാതെ
താരകബ്രഹ്മം തുണച്ചുകൊള്ളും ദൃഢം!

''ഓം സ്വാമിയേ ശരണം അയ്യപ്പാ''!

ഇതി ശ്രീമദ് അയ്യപ്പ ഭാഗവതം
ചതുർദ്ദശകാണ്ഡം സമാപ്തം.



# ശ്രീമദ്
# അയ്യപ്പ ഭാഗവതം
## ഫലശ്രുതി

''ഓം സ്വാമിയേ ശരണം അയ്യപ്പാ''

ഹ്യസ്വമായ് ആയുസ്സ് തീരുമിക്കാലത്ത്
ഹ്യസ്വമായ് എങ്കിലും ശാന്തി ലഭിക്കുവാൻ
ക്ളിഷ്ടരായ് ദീനരായ് ആർത്തരായ് മാനവർ
കഷ്ടതരം പണിപ്പെട്ടുഴന്നീടുന്നു!
മിണ്ടിടുന്നോരുടെ ശബ്ദമെല്ലാം അയ്യോ;
കർണ്ണകഠോര രവങ്ങളായ് തീരുന്നു!
കണ്ണിന് കാഴ്ചകളായിട്ട് ഹത്യകൾ
മണ്ണിതിൽ സർവ്വത്ര താണ്ഡവമാടുന്നു!
സത്യമില്ല ഹൃദിശുദ്ധിയില്ല ബഹു-
ഭക്ത്യാദരങ്ങളും ആർക്കും ഇല്ലാതെയായ്;
വാക്കിനാൽ നോക്കിനാൽ ഊക്കിനാലും
എൻെറ ആക്കമെല്ലാം എന്ന് ധൂർത്തർ നടിക്കുന്നു!
ധർമ്മച്ച്യുതികളാൽ അമ്മയാം ഭൂമിക്ക്
വൻ പരിതാപങ്ങൾ ഏററി രസിക്കുന്ന
മർത്ത്യരാൽ പാലിതനാകും കലി തൻെറ
കർത്തവ്യമെല്ലാം ഉരത്തമായ് ഏററുന്നു!
എങ്ങുമേ ദുർന്നയം ഏറി വന്നീടുമ്പോൾ
അമ്മയാം ധാത്രി മാറത്തലച്ചീടുന്ന
സന്താപ ദായിയാം ഭാവങ്ങൾ കാണുമ്പോൾ
സന്താപം എന്നുള്ളിൽ ഏറി വന്നീടുന്നു.
അമ്മതൻ സാത്വികരായുള്ള മക്കൾക്കും
അമ്മയ്ക്കും എങ്ങിനെ സൗഖ്യം ലഭിച്ചിടും?
ഇങ്ങിനെ മങ്ങാതെ ചിന്തിച്ചൊരെൻ മനം
തന്നിൽ തെളിച്ചു ഭഗവാൻ നവാക്ഷരി.
എപ്പൊഴോ മഹാമന്ത്രം ദിവ്യമാം നവാക്ഷരി
സത് കൃപാസിന്ധുവാകും അയ്യപ്പ കടാക്ഷത്താൽ
അടിയൻ ജപിച്ചപ്പോൾ അകമേ പ്രകാശിക്കും
അത്ഭുതാവതാരത്തിൻ ധന്യമാം മഹാമൂർത്തി,
ഉള്ളിത്തിലേറിച്ചൊന്നാൻ ''ചൊല്ലുവെൻ കഥാസാരം
നല്ലപോൽ ഭാഗവതമായ് സശ്രദ്ധമായ്.''

സ്വാമിയേ ശരണം അയ്യപ്പാ!

ആയിരത്തൊരുനൂററുപത്തേഴാം ആണ്ടിൽ
കർക്കിടകമാസം താരകബ്രഹ്മത്തിൻെറ
ദിവ്യ സന്നിധിപൂകീട്ടടിയൻ വണങ്ങുമ്പോരം;
ദിവ്യമാം ഉഷപ്പൂജ പ്രീതനായ് ഭഗവാനും
ഭവ്യമായ് എന്നോടോതി മുൻചൊന്ന പരമാർത്ഥം!
കല്യരാം മുനിവൃന്ദം ശൗനക പ്രമാണിമാർ
വല്ലാതാം കലികാലരംഭത്തെ ഉള്ളം കണ്ട്,
സത്വമനസ്ക്കർക്കെല്ലാം അഭയങ്ങളേകീടുവാൻ
വ്യക്തമായ് എന്തുണ്ടെന്നു് ചിന്തിച്ച് ഭക്ത്യാ
മുഗ്ദ്ധനാം ഗുരുവിൻെറ പാദങ്ങരം നമിച്ചപ്പോരം
വ്യക്തമായ് സൂതൻചൊന്ന സത്യനാഥൻെറ സാരം
അയ്യപ്പ കഥാമൃതം സർവ്വവേദാന്തസാരം
ചൊല്ലിയതെല്ലാം ഞാനും ചൊല്ലുവാൻ അപേക്ഷിച്ച്
മാമക ദൈവത്തിൻെറ തൃപ്പാദം നമിച്ചപ്പോരം;
ഈരേഴ് പാരിൻ നാഥനാകിയ ഭഗവാൻെറ
സാരമാം കഥാമൃതം ഈരേഴ് കാണ്ഡങ്ങളിൽ
ചാലവേ രചിച്ചതാം ''അയ്യപ്പ ഭാഗവതം''
മാലേറും കലികാല മാലുകരം നീക്കീടട്ടെ!!
നൈമിശാരണ്യ വാസികളായോരു മുനീന്ദ്രർക്ക്
ദൈവ പാദത്തിൽ ചേരാൻ ഹേതുവായൊരീ പൊരുരം
ചൊല്ലുകിൽ പഠിക്കുകിൽ നല്ലപോൽ ശ്രവിക്കുകിൽ
കൈതവങ്ങളും പോകും കൈവല്യം ലഭിച്ചീടും.
കലിയുഗദേവൻ ശാസ്താ കനിയുകിൽ അസാധ്യങ്ങരം
ഉലകിലൊന്നിലും ആർക്കും കൈവരത്തില്ല നൂനം!
മർത്ത്യരായ് ഭൂമൗ വന്നാൽ ജീവിതാവധിക്കുള്ളിൽ
എത്തണം ശബരിമല വത്സരമൊന്നെങ്കിലും.
അല്ലായ്കിൽ വൃഥാ മൃഗതുല്യരായ് ജീവിച്ചീടാം.
അല്ലായ്കിൽ അയ്യപ്പനും കാരുണ്യമേകും നൂനം!
അയ്യപ്പൻ കനിയുമ്പോരം ശോകങ്ങളകന്നുപോം
അയ്യപ്പാ! ദയാസിന്ധോ! സർവ്വലോകേശാ! പാഹി!

അയ്യപ്പ കഥാസാരം ആകുമീ ഭാഗവതത്തിൽ
ചൊല്ലിയേൻ മഹിഷോത്ഭവം ചണ്ഡികാവതാരവും
മഹിഷനിധനങ്ങളും പ്രഥമ കാണ്ഡം തന്നിൽ;
മഹിഷിതൻ സ്വർഗ്ഗാവേശം അവളുടെ വൃത്താന്തങ്ങരം
ബ്രഹ്മവാക്യവും ദേവ ശങ്കര വാക്യങ്ങളും
പാലാഴി പ്രവേശവും വിഷ്ണുവാക്യവും ചേർത്തു്
സാരനാം സുന്ദരൻ തൻെറ ജന്മസാരവും കൂടി

സ്വാമിയേ ശരണം അയ്യപ്പാ!

ചാലവേ ദ്വിതീയത്തിൽ ചൊല്ലിയേൻ ബുധന്മാരേ!
ത്രിതീയ കാണ്ഡത്തിങ്കൽ മഹഷീ–മഹിഷ സംഗമം
അചലോത്ഭവം, ദേവരാജനേററൊരു ശാപം,
പാൽക്കടൽ മഥനം, രാമനാമോല്പത്തി, മായാ–
മോഹിനി അവതാരങ്ങളും ആവുംപോൽ ചൊല്ലീടിനേൻ.
ലോകലോകേശൻ പരൻ! സന്താപ നിവാരണൻ!
കാലങ്ങളെല്ലാത്തിനും നാഥനാം മമ ദൈവം!
ചാലവേ കലിയിങ്കൽ ഭൂലോക രക്ഷ ചെയ്‌വാൻ
കാലവേ ദിവ്യാവതാരങ്ങൾ വരിച്ചതും
ചാലവേ കുമാരന് നാമങ്ങൾ കല്പിച്ചതും
ചാലവേ ചൊല്ലാൻ നാഥൻ കനിഞ്ഞു ചതുർത്ഥത്തിൽ!
പഞ്ചമേ ചൊല്ലീടിനേൻ ഭൂലോകാഗമനവും
പരിവേത്താവായ് വാണ ഭഗവാൻ ശിശുവായ്
നായാടിത്തളർന്നോരു പാണ്ഡ്യന് ലഭിച്ചതും,
മണിഗളൻ ദേവൻ രാജമന്ദിരം പ്രാപിച്ചതും
ദിനരാത്രങ്ങൾ തോറും ബാലൻ ലീലകളാടിയതും
അത്ഭുതകുമാരൻെറ വിദ്യാഭ്യാസ ഭാവങ്ങൾ–പിന്നെ
ഗുരുദക്ഷിണ ഗുരുപുത്രാനുഗ്രഹങ്ങളും
മണികണ്ഠ കുമാരനെ രാജാവായ് വാഴിച്ചീടാൻ
മനമോഹം രാജൻ പൂണ്ട് മുടങ്ങും കഥകളും
ചതുർദ്ദശ ലോകേശനാം ഭഗവാൻ പൊന്നമ്പലത്തിൽ
ചതുർദ്ദശ ലോകം കാക്കാൻ ഋഷിമാരാൽ വാഴിച്ചതും
സാദരം ഭഗവത്ക്കാരുണ്യത്തിൻ കൃപാപൂരം
സാരമായ് ഭവിയ്ക്കയാൽ ഷഷ്ഠകാണ്ഡത്തിൽ ചൊന്നേൻ.
ദക്ഷിണ കൈലാസവർണ്ണനം ദുഷ്ട ദാനവ
വീണ്ടും വന്ന് സ്വർഗ്ഗങ്ങൾ പിടിച്ചതും
അമരന്മാർ പമ്പ പുക്ക് ഭഗവാനെ ഭജിച്ചതും
ഭഗവാനും സമ്മോദത്താൽ മഹിഷിയെ മർദ്ദിച്ചതും
മഹിഷിക്ക് നാഥൻ ദിവ്യാനുഗ്രഹം ചൊരിഞ്ഞതും
പ്രസ്തുരക്കന്നിൻ ചരിതങ്ങളെ കഥിച്ചതും
വ്യാഘ്രോരൂഢനായ് ദൈവം പന്തളമെത്തുന്നേരം
രാജ്ഞിതൻ കാപട്യങ്ങൾ ഏവരുമറിഞ്ഞതും,
റാണിക്കും സചിവനും താക്കീത് കൊടുത്തതും
ശീഘ്രമായ് മുനി കുംഭസംഭവനണഞ്ഞതും
ഭഗവത് പൊരുളുകൾ രാജനെ കേൾപ്പിച്ചതും
സപ്തമ കാണ്ഡത്തിങ്കൽ ചൊല്ലുവാൻ ഭാഗ്യം തന്ന
താരക പരബ്രഹ്മ രൂപിയാം ഭഗവാനേ!
താപങ്ങൾ നീക്കീടണേ! സന്തതം ദയാനിധേ!

സ്വാമിയേ ശരണം അയ്യപ്പാ!

നന്ദനാനുഗ്രഹം പാപികൾക്കനുഗ്രഹം
സർവ്വവേദാന്തസാരം ശ്രീഭൂതനാഥ ഗീത
മായാവികാരങ്ങളും പഞ്ചലക്ഷണങ്ങളും
ആചാര്യലക്ഷണം ശാസ്ത്ര കർമ്മലക്ഷണങ്ങളും
വിദ്യതൻ ഭാവങ്ങളും ഭക്തിലക്ഷണങ്ങളും
വർണ്ണചിന്തകൾ ആശ്രമ ധർമ്മങ്ങൾ ഇവയെല്ലാം
നിർമ്മമാനുഗ്രഹത്താൽ കഥിച്ചേൻ അഷ്ടമത്തിൽ.
നവാക്ഷരീനാഥൻ അയ്യപ്പ ഭഗവാന്റെ
ദിവ്യാവതാരസ്സാരമാകുമീ ചരിതത്തിൽ
ലോകശ്രീകേദാരമാം ശബരിമലയേയും
മാമലേൽ പ്രശോഭിക്കും അമ്പലമതിനേയും
മാമല വന്നീടുന്നോർ പാലിക്കേണ്ടുന്ന ദിവ്യ
ദർശന വിധികളും ഭസ്മ വാപിയും ഭൃഗു—
രാമനാൽ സ്ഥാപിച്ചതാമഷ്ടാദശ ക്ഷേത്രങ്ങളും
തുഷ്ടമായ് നവമത്തിൽ ഉരച്ചേൻ സത്തുക്കളേ
തുഷ്ടിയാ ഭജിക്കേണം അയ്യപ്പ തൃപ്പാദങ്ങൾ!

എണ്ണമററവതാരങ്ങൾ ധരിക്കും ഭഗവാന്റെ
പുണ്യമേറീടും നാല് ദിവ്യാവതാരങ്ങളും
മാമുനി അഗസ്ത്യനാൽ മന്നനോടരുൾ ചെയ്ത
സാരമാം ഉപദേശങ്ങൾ, ഗയാബലി മാഹാത്മ്യങ്ങൾ
എന്നിവ ദശമത്തിൽ ഭഗവതനുഗ്രഹത്താൽ
നവാക്ഷരി ജപത്തോടെ കുറിച്ചെന്നോതീടുന്നേൻ.
കുംഭദള തീർത്ഥോത്ഭവം ഭഗവത് അനുഗ്രഹം
യുഗചര്യകൾ ഇവ ഏകാദശ കാണ്ഡത്തിലും,
ആരണർക്കഹമേറി ഭവിച്ചതാം മഹാമുനി—
ഗൗതമ ശാപങ്ങളും വിശ്വരൂപദർശനങ്ങളും
പാരാതെ പന്ത്രണ്ടിലും ചൊല്ലിയെന്നോതീടുമ്പോൾ
താരക ബ്രഹ്മത്തിന്റെ വൈഭവസാരസ്യങ്ങൾ
സാരമായ് സ്മരിക്കുന്നേൻ അയ്യപ്പ ദാസ്സന്മാരേ!

മണ്ണിലെ പുണ്യധരി പമ്പതൻ മാഹാത്മ്യങ്ങൾ
പുണ്യമായ് നിനയ്ക്കേണ്ടും പൂജാപ്രകാരങ്ങളും;
ഭക്തിയോടടിയനും ത്രയോദശ കാണ്ഡത്തിങ്കൽ
സക്തിയായ് ചൊല്ലീടുന്നേൻ കൈവല്യ പ്രദന്മാരേ!
ശ്രീഭൂതനാഥാ! ദേവാ! മാമകാന്തരേ വാഴും
ജീവികൾക്കാധാരമാം ശ്രീമണികണ്ഠാ! പ്രഭോ!
നിന്നുടെ മഹാമന്ത്രം കലിവാരണ വർണ്ണ്യം

സ്വാമിയേ ശരണം അയ്യപ്പാ!

ഒൻപതും സദാ നാവിൽ പേറുന്നോരടിയൻെറ
ലോലമാനസ്സും തന്നിൽ ശ്രീയേറും പാദയുഗ്മം
ചാലവേ നൃത്തം വെയ്ക്കൂ! ഭഗവാൻ! നമോ നമഃ
പാരുകരം പതിന്നാലിൻ ജീവനാഥനാം തവ
ഭാഗ്യദായകമായോരവതാര സാരാംശത്തിൽ,
പന്തളമന്നൻ മഹാ ഭക്ത ഭൂപാലോത്തമൻ
വൻപെഴും ശബരിമല ക്ഷേത്രനിർമ്മാണത്തിനായ്
ആരംഭം കുറിച്ചതും, ഭക്തവത്സലൻ നിജ ഭക്തന്
പൊന്നമ്പലത്തിൽ എത്തുവാൻ കനിഞ്ഞതും
ഭക്തനായ് ഭഗവാനും ഛുരിക കനിഞ്ഞതും
മൂഢചിത്തത്താൽ ദേവരാജന് ഭവിച്ചതും,
മൂലവിഗ്രഹരീതി ഭാർഗ്ഗവൻ പറഞ്ഞതും
ഉത്തമാം തിരുനാളിൽ ഉത്തരായണാരംഭത്തിൽ
ഉത്തമോത്തമൻ തന്നെ ഭാർഗ്ഗവൻ പ്രതിഷ്ഠിച്ചതും,
ഉത്തമോത്തമൻ! ഭക്തവത്സലൻ! ജഗന്നാഥൻ!
ഭക്തനാം നരേശനായ് അശരീരി കനിഞ്ഞതും,
തൃപ്തനായ് രാജൻ തൻെറ രാജ്യത്ത് വരുന്നതും
പുത്രനെ ശേഷം യുവരാജാവായ് വാഴിച്ചതും
രാജാവും ആചാര്യനും ദേവനിൽ ലയിച്ചതും
നാരദമുനിക്കന്ന് കൈവന്ന ഭാഗ്യങ്ങളും,
നരകാരി മഹാദേവ സൂനുവായ് അവതാരം
തരസാ ചെയ്തോരു ദേവൻ, അയ്യപ്പ ഭഗവാൻെറ
കരുണാധിരേകത്തിനാൽ ചതുർദ്ദശത്തിങ്കൽ ചൊൽവാൻ,
കരുണാമയൻ കനിവാർന്നതിൻമൂലം തന്നെ!!

കാലദേശാദി ലിംഗഭേദമില്ലാതെ ഏവർക്കും
കാലാധിനാഥൻ കഥാസാരങ്ങൾ ചൊല്ലുന്നോരു,
താരകബ്രഹ്മം ലോകനാഥനാം അയ്യപ്പൻെറ,
സാരമാം കഥാമൃതമാകുമീ ഭാഗവതം
ചാലവേ ചൊല്ലാം കേൾക്കാം ഭക്തരെ കേൾപ്പിച്ചീടാം;
മാലുകൾ മാറും സർവ്വഭാഗ്യങ്ങൾ ലഭിച്ചീടും!
ഭക്തരെ കേൾപ്പിച്ചിടാൻ സപ്താഹ രൂപത്തിലും
ഭക്തന്മാർ തുനിയുമ്പോൾ കൈവരും കൈവല്യങ്ങൾ!
സത്യവിത്താകും ധർമ്മശാസ്താവിൻ ചരിതങ്ങൾ
ഭക്തിയോടാരെങ്കിലും ചൊല്ലുകിൽ അവർക്കുടൻ
ചിത്തമോദേന നാഥൻ കനിയും സൗഭാഗ്യങ്ങൾ
ഭക്തിയിൽ പരം മറെറാന്നില്ലെന്ന് ചൊല്ലീടുന്നേൻ!
ഭക്തിയുണ്ടാകിൽ ദേവൻ ദാസനായ് അവർക്കെല്ലോ—

സ്വാമിയേ ശരണം അയ്യപ്പാ!

സിദ്ധിയും നൽകീടുന്നു! കൈവല്യ പ്രദായകൻ!
ഭക്തവത്സലൻ പരബ്രഹ്മമാം ശ്രീ അയ്യപ്പൻ
ഭക്തർക്ക് തന്നെക്കൂടി നൽകീടും ദയാമയൻ!
ഭക്തിഹീനർക്കോ സർവ്വഹാനിയും ഭവിച്ചീടും
മുക്തിക്ക് ഹേതു ശുദ്ധ ഭക്തിയെന്നറിഞ്ഞാലും.
അർത്ഥപുരുഷാകാരാദികൾ ഉണ്ടാകിലും
ഉത്തമൻ ഭഗവാൻെറ കാരുണ്യമൊന്നില്ലെങ്കിൽ
എത്തീടും അനർത്ഥങ്ങൾ നിമിഷംതോറും മമ—
ഭക്തരേ! ഭജിച്ചീടൂ അയ്യപ്പ ഭഗവാനെ!
മുഗ്ദ്ധലോചനൻ തന്നെ സേവിച്ച് വാണീടുവാൻ
ശക്തമാം മനശ്ശുദ്ധി ഒന്നുമാത്രമേ വേണ്ടൂ!
വിത്തഹീനരാകിലും ബുദ്ധിഹീനരാകിലും
ശുദ്ധി ഭക്തികൾ ചേർന്നാൽ ഉത്തമൻ പ്രസാദിക്കും!
താതനും ആചാര്യനും ശബരിയ്ക്കൊപ്പം തന്നിൽ
സായൂജ്യം കനിഞ്ഞോരു ഭക്തവത്സലൻ തന്നെ
ചേതസ്സിൽ വിചാരിപ്പാൻ ആക്കമേകുമീ മന്ത്രം
''സ്വാമിയേ ശരണം അയ്യപ്പാ'' ഓതീടൂ മാലോകരേ!
അയ്യപ്പാ! മഹാദേവാ! കൈതൊഴാം ദയാനിധേ!
ദൈവമേ! ദയാസിന്ധോ! കാരുണ്യമേകു നാഥാ!
ഭക്തപാലനം ചെയ്‌വാൻ സന്തതം രമിപ്പോനേ!
ഭക്തരക്ഷകാ! ഹരേ! നിൻ തിരുപാദത്തിങ്കൽ
ഭക്തിയോടീഗ്രന്ഥത്തെ അർപ്പിച്ച് നവാക്ഷരി
സന്തതം ചൊല്ലീടുവാൻ അടിയൻ ഭജിക്കുന്നേൻ.
നമസ്തേ! ത്രിലോകേശാ! മോഹിനിസൂനോ! ദേവാ!
സമസ്ത ഭൂതേശ്വരാ! ശ്രീയേകു! ഭഗവാനേ!
ശബരി ഗിരീശ്വരാ! ശാശ്വതാ! മഹാമൂർത്തേ!
ശരണം തരേണമേ! അയ്യപ്പാ! കൃപാസിന്ധോ!
മൂന്ന്ലോകേശാ! ജയ! മുക്കണ്ണ സൂനോ! ജയ
ഭൂവിതിൽ ഭവശ്രീകളേകുവെൻ ജഗന്നാഥാ!
അയ്യപ്പാ! ജയ! ജയ! കന്മഷാപഹാ ജയ!
പതിനെട്ടിൻ പൊരുൾ! ദേവാ! സന്തതം ജയ! ജയ!

ഇതി ശ്രീമദ് അയ്യപ്പഭാഗവതം സമ്പൂർണ്ണം!

''ഓം സ്വാമിയേ ശരണം അയ്യപ്പാ!''

ഓം തത് സത്

ശുഭം.



സ്വാമിയേ ശരണം അയ്യപ്പാ!

ഓം സ്വാമിയേ ശരണം അയ്യപ്പാ!

# സപ്താഹ വിധികൾ
# ശ്രീമദ് അയ്യപ്പഭാഗവതം

നാലു് വേദങ്ങൾക്കും ആറു് ശാസ്ത്രങ്ങൾക്കും
ലോകമീരേഴിനും സർവ്വസ്വമായുള്ള
താരക ബ്രഹ്മമാം അയ്യപ്പദൈവതം
പാരാതെ ഭൂമിയിൽ ശാശ്വതൈശ്വര്യങ്ങൾ
ഭാഗവതത്ധരിയാകുന്ന പമ്പപോൽ
തോരാതൊഴുക്കി കലിമലൗഘങ്ങളെ
വാരണം ചെയ്തുടൻ കാരുണ്യമേകിടാൻ
മാരണഭീതികളെല്ലാം കെടുത്തുവാൻ
ഭാഗവതോത്തമർ സൗഭാഗ്യമാളുവാൻ;
ശ്രീമഹാ താരകബ്രഹ്മം തുണയ്ക്കുവാൻ
നാഥൻെറ സാരസ്യ സാരാംശ ഗീതമാം
ഭാഗവതത്തിനെ സപ്താഹമായഹോ
ആരുപോൽ ഭൂതലത്തിങ്കലനുഷ്ഠിക്കും
നേരുപോലായവർ തന്നെയാം ധാർമ്മികർ!

ഏഴുദിനങ്ങളിലായുള്ള യജ്ഞത്തിൻ
രീതികളും മററു് മാർഗ്ഗോപദേശവും
മാമകത്തമ്പുരാൻ തന്നെ നിരൂപിച്ചു്
സ്വാമികടാക്ഷമുണ്ടാവാൻ ഉരയ്ക്കുന്നേൻ.

മന്ദവാരത്തിൽ അരുണോദയത്തിങ്കൽ
മന്ദതാവാരണം ചെയ്യും ഗണേശനായ്
ഹോമപൂജാദികൾ അർപ്പിച്ചു് സാദരം
വന്ദിച്ചു് ദേവനെ അക്ഷതം തന്നിലായ്
നീലനൽപ്പട്ടു് നിവർത്തി പ്രതിഷ്ഠിച്ചു്
ചാലവേ നെയ്ദീപ ജാലം തെളിക്കണം.
ഹേമത്തിലോ വെള്ളിതന്നിലോ അയ്യപ്പ—
ദേവ പ്രതിമയെ ദാരു ശിലയിലോ
തീർപ്പിച്ചു് ഭംഗ്യാ പ്രതിഷ്ഠ ചെയ്തീടുകിൽ
പ്രീതിയേറും മമ ദേവനു് നിർണ്ണയം.
നല്ലകലശത്തിൽ നല്ല വിഭൂതിയെ
മെല്ലവേയേററി പ്രതിഷ്ഠ ചെയ്താകിലും

സ്വാമിയേ ശരണം അയ്യപ്പാ!

മുല്ലവിലോചനൻ അയ്യപ്പസ്വാമിയും
അല്ലലെല്ലാമഞ്ഞൊടുക്കിടും നിർണ്ണയം.
അഭിഷേകമേകിയും അർഘ്യപാദ്യങ്ങളും
അഭിവാദ്യമോടെ സമർപ്പണം ചെയ്തുടൻ
നൈവേദ്യമെല്ലാം കൊടുത്തു് പുഷ്പാഞ്ജലി
കൈവല്യമാളാൻ സമർപ്പണം ചെയ്കയും,
പിന്നെ ഭഗവാൻെറ മന്ത്രം നവാക്ഷരി
ധന്യരായ് ഓതി മരുവുന്ന നേരത്ത്
ധന്യനാം ആചാര്യൻ അയ്യപ്പഭാഗവതം
വന്ദിച്ചു് അവതാരലീലകൾ ചൊല്ലണം.
മഹിഷൻ ജനിക്കുന്ന കാരിയം അസുരനാം
മഹിഷനെയുന്മൂലനം ചെയ്ത ദേവിതൻ
അവതാരവും മഹിഷാസുര നിധനവും
മഹിഷി നാകം പിടിച്ചീടുന്ന കാര്യവും
പരിചോട് പാരായണം ചെയ്തു് ധീരനാം
ഗുരുവരൻ വ്യാഖ്യാനമാകെയരുളണം.
ശേഷമായ് ഏക മുഹൂർത്തമാത്രം കൂടി
ദോഷഹീനം മഹാമന്ത്രം ജപിക്കണം.
മദ്ധ്യാഹ്നശേഷം ഭഗവത് ചരിതങ്ങൾ
ഭക്ത്യാ തുടങ്ങണം സത്പുമാനായവൻ.
മഹിഷി വൃത്താന്തങ്ങൾ ബ്രഹ്മവാക്യം മുദാ
ശങ്കരവിഷ്ണു ദേവേശാദി വാക്യങ്ങൾ
സുന്ദരത്താൻെറവതാരം അവനുമായ്
സുന്ദരി ഹേരംഭ സംഗിച്ച കാര്യവും
സംഗവിഹീനനായ് പാരായണം ചെയ്തു്
സന്തോഷമാർന്നിടാൻ വ്യാഖ്യാനമോതണം.
ചണ്ഡികാദേവി ജനിക്കുന്ന വേളയിൽ
ഇമ്പമായ് രക്തപുഷ്പാഭിഷേകം ചെയ്തു്
നൈവേദ്യമേകുമ്പോൾ ചണ്ഡമുണ്ഡാർദ്ദിനി
കൈവല്യമേകിടുമെല്ലാമസ്സംശയം.
പ്രഥമ ദിനത്തിലെ സായഹ്നസന്ധ്യക്കു്
അമരാദി സേവിതനാകും ഭഗവാനു്
നൈവേദ്യശേഷമായ് പുഷ്പാഞ്ജലികളും
ദൈവഹിതത്തിനായ് മൂലമന്ത്രത്തിനാൽ
കൈതവഹീനനാമാചാര്യനേകുമ്പോൾ
കൈതവമല്ലേയരുളുന്ന ഭക്തരേ;
ദൈവമാം അയ്യപ്പനത്ര വസിച്ചിടും!
വൈഭവമെല്ലാം കനിയും ഭഗവാനും.

സ്വാമിയേ ശരണം അയ്യപ്പാ!

താരകബ്രഹ്മത്തിൻറാവാസമൻപോട്ട്
പ്രീതരായ് പാദഭക്തർക്കും നകർന്നിടാം.

സപ്താഹ യജ്ഞദ്വിതീയ വാരത്തിങ്കൽ
ഉത്തമൻ കുംഭീമുഖന് ഹോമാദികൾ
സത്വരം ആചാര്യൻ അദ്ദിനാരംഭത്തിൽ
പ്രീത്യാ കഴിച്ച് ജപിക്ക നവാക്ഷരി.
ശ്രീമഹാദേവ സുതനായ് പിറന്നവൻ
ശ്രീമഹാദൈവമാം അയ്യപ്പസ്വാമിയും
ശ്രീയിഹ പാരിൽ വിതച്ച് തുണയ്ക്കുവാൻ
പ്രീതരായ് താണു നമസ്കരിച്ചീടണം.
സാരമാം മന്ത്രം നവാക്ഷരി ചൊല്ലുമ്പോൾ
സാദരമോതണം മോദമോടേവരും.
സാദരമാചാര്യൻ ദേവഗീതങ്ങളെ
ചാലവേയോതിത്തുടങ്ങണം വേഗേന.
അചലോത്ഭവങ്ങളും അമരേന്ദ്രശാപവും
ദുഗ്ധാബ്ധി മർദ്ദനം രാമനാമോല്പത്തി
ഏവമാചാര്യനും പാരായണം ചെയ്ക
വേഗേന മദ്ധ്യാഹ്നകാലമാവും മുന്നേ.
ശുദ്ധരായ് സാത്വിക ചേതസാ ഭക്തൗഘം
ഉത്തമോത്തമന്നതി പ്രീതിയേറീടുവാൻ
ഭക്ത്യാദ്വയാക്ഷരി ചൊല്ലൂ മുഹൂർത്തേണ
മുക്തരായ് മേവുവാൻ ഭക്തിഭവിക്കുവാൻ.
പിന്നെയഭാഗവതത്തിലെ ഭാഗങ്ങൾ
സുന്ദരിയുത്തമയാളായ മോഹിനി
വന്നുളവായതാം കാര്യങ്ങളൊക്കവേ
ഒന്നൊഴിയാതെയരുളണം ആചാര്യൻ.
കാമാരിദേവൻ കിതച്ചകമാകവേ
കാമിനിയാളിൽ സമർപ്പിച്ച കാര്യവും
ഭാമിനിരത്നത്തിടമ്പുമായ് കാമാരി
പ്രീതിയോടല്പം രസിച്ചുകഴിഞ്ഞതും
ജാതമോദേന ലോകങ്ങളെ കാത്തിടാൻ
പ്രീതനായ് താരകബ്രഹ്മം പിറന്നതും
നാന്മുഖൻ ശ്രീപരബ്രഹ്മസ്വരൂപിക്ക്
നാനാവിധങ്ങളാം നാമങ്ങൾ ചൊന്നതും
ദേവനുമാപതിയോടൊത്ത് കൈലാസ
വാസം നിനച്ചതും വിദ്യപഠിച്ചതും
ഭംഗ്യാപദം ചെയ്ത് ഭാർഗ്ഗവക്ഷേത്രത്തിൽ

സ്വാമിയേ ശരണം അയ്യപ്പാ!

ഭംഗിയേറീടും കിശോരമായ് വന്നതും
ഭംഗിയാകഥിച്ച് വണങ്ങി വ്യാഖ്യാനങ്ങൾ
സംഗവിഹീനനായ് ചൊല്ലണം സത്ഗുരു.
സൗരഭ്യമേറും കുറുമൊഴിപ്പൂക്കളും
സൗഗന്ധമേറും ചെറുമുല്ലപ്പൂക്കളും
ചേർത്തുകോർത്തേവരും പ്രീതരായ് ഹാരങ്ങൾ
ചാർത്തണം മോഹിനിദേവിക്ക് നിർണ്ണയം.
മോഹാംഗിയാളിൻറവതാരവേളയും
മോഹം വളർത്തുന്ന ലാസ്യവിലാസവും
വായിച്ച് ഭക്ത്യാ പഠിച്ചീടുമെങ്കിലോ
വായിച്ചുകൊള്ളുമേ സൗന്ദര്യമാർക്കുമേ.
അഖിലലോകേശനാം അയ്യപ്പദൈവതം
അഖിലാണ്ഡമണ്ഡലമാകെ രക്ഷിക്കുവാൻ
പരിചോടവതാരമേറിയ ഗീതികൾ
പരിതാപഹീനം ശ്രവിച്ചുകൊണ്ടീടുമ്പോൾ
പുതുപൂമലർ തൂകി മന്ത്രം നവാക്ഷരി
പിരിയാതെയോതി നമസ്ക്കരിച്ചീടണം.
ദുരിതാപഹാരിക്ക് മലർമാരി ചെയ്കയും
മധുരനിവേദ്യങ്ങൾ നേദിച്ചുകൊൾകയും
കുസുമാദികൾ ചേർത്ത് നൂററിയെട്ടാവർത്തി
കുസുമാർച്ചനം മൂലമന്ത്രേണ ചെയ്കയും
ഭഗവതവതാര വർണ്ണനം ചെയ്യുമ്പോൾ
ഭഗവാനതിപ്രിയം എന്നു ചൊല്ലീടുന്നേൻ.
മൂന്നാമഹസിങ്കലാദ്യമായ് ശ്രീഗണനാഥന്
ഹോമാദിയർപ്പിച്ച് വേഗേന സാരമാം
വർണ്ണങ്ങളൊൻപതും ചേർന്നോരു
ചാരുവാം മന്ത്രം ജപിച്ചഹോ മോദേന,
മാനസ്സപത്മേ നളിനദളാക്ഷനെ
മാനസ്സാനന്ദം പ്രതിഷ്ഠിച്ച് വേഗേന
പൂജ്യനാകും യജ്ഞകാർമ്മികൻ ദേവൻെറ
പൂജ്യമാം ഭാഗവതത്തെ കഥിക്കണം.
ഭഗവാൻ ശ്രീപരിവേത്താവായതും—
മുദിതനായ്, ഭഗവാൻെറ പൊന്മണി കണ്ഠേയണിഞ്ഞതും
പന്തളേശൻ മഹാനായാട്ടു് ചെയ്തതും
പമ്പയിൽ മണികണ്ഠപ്പൈതലെ വീണ്ടതും
മണികണ്ഠനുണ്ണിയപ്പന്തളേ വന്നതും
പരിചോടനുഷ്ഠിച്ച ലീലകളൊക്കെയും
പാരാതെ മദ്ധ്യാഹ്നമാവുന്നതിൻ മുന്നേ

സ്വാമിയേ ശരണം അയ്യപ്പാ!

ഭാരിച്ചമോദമുരസ്സുണം സത്ഗുരു.
ദോഷങ്ങളാകെ ഹനിക്കും പരംപൊരുാം
ഭാഗ്യങ്ങളൊക്കെയരുളുവാൻ കൈതൊഴാം.
ശേഷമായട്ടിനേ ഉണ്ണിയാം ദേവന്റെ
വിദ്യാഭ്യാസകാര്യവും ഗുരുദക്ഷിണകളും,
തിണ്ണത്തിൽ അരചനും കണ്മണിക്കായുടൻ
വണ്ണത്തിലഭിഷേകമേററാൻ തുനിഞ്ഞതും,
അഭിഷേകവിഘ്നവും പൊന്നാലയത്തിലായ്
ഭഗവാനെ യോഗീന്ദ്രരമ്പേയിരുത്തിയതും,
ദക്ഷിണകൈലാസ വർണ്ണനയും കൂടി
ദക്ഷാരി സൂനുവിൻ ചരിതം മൊഴിയണം.
ശ്രീമണികണ്ഠനായ് നാഥനെ ശങ്കരൻ
ശ്രീഭവിച്ചീടുവാനാശിഷമേകുമ്പോൾ
ആരുപോൽ ഭക്ത്യാ ഭഗവത്പാദങ്ങളിൽ
ചാരുവാം മണിമുദായർപ്പിക്കുമെങ്കിലോ,
സാധ്യമവർക്കഭീഷ്ടങ്ങളസംശയം
യോഗ്യരായ് വാഴുമവരവനീതലേ!
സായാഹ്ന സന്ധ്യക്കു് ശേഷേണ ദേവന്
യോഗ്യമായ് വിഭൂതിയഭിഷേകവുമേകി
പുഷ്പാഞ്ജലികളും നൂററിയെട്ടേകുമ്പോൾ
സ്വച്ഛമായ് വാണിടാമട്ടിനേ ഭക്തർക്കു്.
ചതുർത്ഥദിനേ ഗണനാഥന് ഹോമവും
ചതുർത്ഥി നിവാരണാർത്ഥം നടത്തീടണം.
ചതുർത്ഥിഹരൻ ശ്രീഹരിഹര നന്ദനൻ
ചതുരമായ് നമ്മളെപ്പാലിച്ചു കൊള്ളുവാൻ
മധുരതരം മൃദുമന്ത്രം നവാക്ഷരി
പിരിയാതെ ചൊല്ലണം ഏകമുഹൂർത്താർത്ഥം.
മഹിഷിയാം ദാനവ രണ്ടാമതും ചെന്നു്
മഹേന്ദ്രനെയാട്ടിപ്പുറത്തു് പായിച്ചതും
പ്രണിതരാമമരന്മാർ ധൃതിയോടു്
പമ്പയിൽ താരകബ്രഹ്മം ഭജിച്ചു് വസിച്ചതും
കരുണാമയൻ മമ കരുണാകരപ്രഭു
ഉരുതരം മഹിഷിയെ കൊന്നുകളഞ്ഞതും
പ്രസ്ഥരഗിരി ചരിതങ്ങളും ഭഗവാന്റെ
വ്യാഘ്ര നിഷേവിത ചരിതങ്ങളും കൂട്ടി
ചാലവേ ആചാര്യൻ ഭാഗവതം ചൊല്ലി
ചാലവേ ദേവനെയങ്ങു ഭജിക്കണം.
മദ്ധ്യാഹ്നികം ചെയ്തു് മായാവിഹീനമായ്

സ്വാമിയേ ശരണം അയ്യപ്പാ!

ഉത്തമൻ കുംഭജൻ സംപ്രീതചേതസ്സാ
ഉത്തമരാജനാം പന്തളമന്നന്റെ
പത്തനം തന്നിൽ അങ്ങെത്തിയ കാര്യവും
നന്ദനാനുഗ്രഹം പാപികൾക്കും ദേവൻ
സംപ്രീതിയോടെയനുഗ്രഹം ചെയ്യതും,
നാന്മറയ്ക്കൊപ്പമാം സാരോപദേശങ്ങൾ
ശ്രീനിധി രാജനായ്ച്ചൊന്ന കാര്യങ്ങളാം
ശ്രീനമുക്കേകിടും നാഥന്റെയിഗ്ഗീത
ശ്രീഭൂതനാഥ ഗീതാഖ്യാ മൊഴിഞ്ഞതും,
പിന്നീട് ലോകേശനാം മമ ദൈവതം
മന്നവനോടുടൻ മായാവികാരങ്ങൾ
പഞ്ചഭൂതപ്പൊരുൾ ശാസ്ത്രലക്ഷണങ്ങളും
വിദ്യാഭാവങ്ങളും ഭക്തികാര്യങ്ങളും
ആശ്രമ ധർമ്മങ്ങളും മുദാ ചൊന്നതും,
ദൈവാനുകൂല്യങ്ങൾ കൈവരിച്ചീടുവാൻ
ദൈവജ്ഞനാം പുമാൻ ഭംഗ്യായുരയ്ക്കണം
ഭൂപതിന്നാലിനും മാരണം ചെയ്തോരു
ഘോരയെ ദേവൻ നിധനം നടത്തുന്ന
വേളയിൽ പൂമാരി ദേവന് നൽകണം.
പൂജയും പൂജ്യമാം പുഷ്പാർച്ചനകളും
പൂജ്യമായേകി വസിക്കണമദ്ദിനേ;
പൂർണ്ണമോദേന കനിഞ്ഞിടും സ്വാമിയും.
പഞ്ചദിനേ ഏകദന്തന് ഹോമവും
സംപ്രതി കൈക്കൊണ്ട് പഞ്ചഭൂതേശനെ
നെഞ്ചകത്തേററണം പ്രാരാബ്ധ വാരണ—
മന്ത്രം നവാക്ഷരിയോടുമെൻ ധന്യരേ!
ദണ്ഡനമസ്ക്കാര ദീപാർച്ചനകളും
ദണ്ഡമെന്യേ ചെയ്ത് ചരിതങ്ങളോതണം,
അണ്ഡഹടാകക്കറിയായി പ്രശോഭിക്കും
പുണ്ഡരീകാക്ഷന്റെ സന്നിധിയുള്ളതാം
ശൈലമുഖ്യൻ ശ്രീശബരിമലയിലെ
കൈലാസോപമമായുള്ള ക്ഷേത്രത്തിൻ
സാരങ്ങളും മർത്ത്യർ അവിടെ ദർശിക്കുവാൻ
ശീലമാക്കേണ്ടതാം ദർശനവിധികളും,
ഭസ്മവാപി, പതിനെട്ടാലയക്കാര്യവും
ഭഗവത് അവതാരസാരവും ചേർത്തുടൻ
കുംഭോത്ഭവൻ തന്റെ ഉപദേശവും മുദാ
സംപ്രീതനായ് ഗുരു ഭക്ത്യായുരക്കണം.

സ്വാമിയേ ശരണം അയ്യപ്പാ!

പിന്നീട് മദ്ധ്യാഹ്നകർമ്മങ്ങളാലഹോ
പന്നഗഭൂഷണൻ തന്നെ നിരൂപിച്ച്
നന്നായ് ഗയയുടെ മാഹാത്മ്യമോതണം
കുംഭദളതീർത്ഥ വർണ്ണനം ചെയ്യണം
യുഗചംക്രമണങ്ങൾ, മാമുനി ഗൗതമൻ
ആരണന്മാരെ ശപിച്ച കാര്യങ്ങളും
ശ്രീ ഭഗവാൻ ഭക്ത വിജയനെ കാട്ടിയ
ശ്രീകരമേറുന്ന വിശ്വരൂപങ്ങളും
ശ്രീയേറിടാൻ ഗുരു ഭംഗ്യാവദിക്കണം
താരകദൈവതം പാരാതെ ഭക്തനാം
ശ്രീവിജയനെ വിശ്വരൂപസ്വരൂപങ്ങൾ
പ്രീതിയേറിക്കാട്ടും ഗീതികൾ ചൊല്ലുന്ന
നേരത്തു് പൂമാരി തോരാതെ ചെയ്യണം.
ശേഷമായ് ശേഷശയ്യനുടെ പുത്രന്
ദോഷം ഹനിക്കുവാൻ നൂറെട്ടുമന്ത്രങ്ങൾ
പൂക്കളാലർച്ചനം ചെയ്തും നവാക്ഷരി
ഘോഷണം ചെയ്തും കഴിയണമദ്ദിനേ.
ആറാംസുദിനത്തിലാദ്യമായ് വിഘ്നേശ
ഹോമം കഴിച്ച് നമസ്കരിച്ചഞ്ജസാ
പൂജ്യനാമാചാര്യൻ നൂററിയെട്ടാവർത്തി
പൂജ്യമാം മന്ത്രം നവാക്ഷരിയോതണം.
പിന്നെയഭാഗവതത്തിലെ ധന്യമാം
പമ്പമാഹാത്മ്യവും പൂജാക്രമങ്ങളും
ക്ഷേത്രനിർമ്മാണോദ്യമം രാജന് സാധിച്ച
ഹേമാലയത്തിലെ ദർശനഭാഗ്യവും
സമ്മൂഢദുർഗ്ഗതി ഭാഗങ്ങളും കൂട്ടി
സമ്മോദമാർന്നു് കഥിക്കണം സത്ഗുരു.
അന്നു് സായാഹ്നത്തിലയ്യപ്പദേവന്
ധന്യമാം ദീപാവലി കാഴ്ചവച്ചീടണം.
ദോഷനിവാരണൻ ശ്രീഭൂതനാഥൻെറ
പീയൂഷതുല്യമാം ഭാഗവതത്തിലെ
വിഗ്രഹനിർണ്ണയം വായിച്ച് വ്യഗ്രേണ
വിഗ്രഹനാഥന് പൂജാർച്ചനം നൽകി
നാഥനെ മാനസ്സപത്മേ പ്രതിഷ്ഠിച്ച്
പ്രീതരായ് രാത്രിയും പിന്നിട്ട്കൊള്ളണം.
ഏഴാമഹസ്സിങ്കലേഴരനാഴിക–
ക്കാലം പൂലർച്ചയ്ക്ക് മന്ത്രം നവാക്ഷരി
മൂന്നു് മുഹൂർത്തേണ ഓതി നമിക്കണം

സ്വാമിയേ ശരണം അയ്യപ്പാ!

ശ്രീഗണേശന്ന് ഹോമങ്ങളുമേകണം.
ഘോരനാകും കലി ക്രൂരവിനോദങ്ങൾ
പാരിതിലെങ്ങും തുടർന്നുകൊണ്ടീടുമ്പോൾ
ക്രൂരത ലേശവും ഏൽക്കാതിരിക്കുവാൻ
ശ്രീഹരിസൂനുവാണേകനാമാശ്രയം!
സർവ്വലോകേശനാം അയ്യപ്പദൈവതം
സർവ്വലോകർക്കുമനുഗ്രഹമേകുവാൻ
ദൈവമേ! കൈതൊഴാം കാത്തുകൊള്ളേണമേ!
വൈഭവക്കാതലാം ദേവാ! ദയാനിധേ!
വൈഭവത്തോടേഴ്‌രണ്ട് ലോകത്തിനും
കൈതവമെന്യേ കൈവല്യമേകുവാൻ
ദിവ്യമാം ശബര്യാലയത്തിലെ ദൈവത്തിൻ
ദിവ്യപ്രതിഷ്ഠയും ശ്രീരാജശേഖരൻ
ധന്യം ശ്രവിച്ചോരശരീരിവാക്യവും
പിന്നീട് രാജൻ ഗുരു നിയോഗംകൊണ്ട്
പന്തളനാട്ടിൽ തിരിച്ച് വരുന്നതും
നന്ദനനാം രാജരാജനെ ഇളമയായ്
സന്ദേഹമെന്യേ വാഴിച്ച് വേഗേന
തന്നുടാചാര്യരോടൊപ്പം തപസ്സിനായ്
പമ്പാസരസിൽ ഗമിച്ചതും രാജനും
ആചാര്യനുമുടൻ സത്ഗതി പൂണ്ടതും,
രാജീവലോചനൻ അയ്യപ്പദൈവതം
പാരാതെയദ്ദിനേ നാരദനായ്ദിവ്യ
ഭാഗ്യം കനിഞ്ഞതും വായിച്ച് വ്യാഖ്യാന
സാരങ്ങൾ ചൊല്ലി നമസ്ക്കരിച്ചീടണം.
ശ്രേഷ്ഠമാം മന്ത്രം നവാക്ഷരി പൂജ്യരാം
ഭാഗവതോത്തമർ ഖണ്ഡമെന്യേ ജപിച്ചാ–
ശ്രുദ്ധമോദം നമസ്ക്കരിച്ചദ്ദിന സായാഹ്ന–
മാവുംവരേക്കും ഭഗവാന്റെ ദാസരായ്
മേവണം ദീപാരതി ചെയ്ത് പൂജാ
വിധാനങ്ങളും നടത്തീടണം.
പിന്നീട് മാളികമേവും ജനനിക്ക്
നന്നായ് നിവേദ്യങ്ങളേകി നമിക്കണം.
വന്ദ്യനാം സപ്താഹാചാര്യനും മുദാ
വന്ദ്യമായ് ഭഗവാന്റെ ദിവ്യപ്രതിഷ്ഠയിൽ
സന്ദേഹമെന്യേ സാത്വിക പൂക്കളാൽ
ധന്യമാം സഹസ്രനാമാർച്ചന ചെയ്യണം.
കർപ്പൂര ദീപവും ദീപാവലികളും

സ്വാമിയേ ശരണം അയ്യപ്പാ!

ഉറപ്പുള്ളവിനിമ്പം വരുത്തിടും വാദ്യവും
സുപ്രമോദം മമ ദേവനായ് നൽകുമ്പോൾ
ഉറപ്പുള്ളവിലാനന്ദമാകെ നിറഞ്ഞുപോം.
ഒപ്പമായ് മന്ത്രം നവാക്ഷരി ഘോഷിച്ച്
സൽപുമാൻ ദേവനെ ഉപാസിച്ചീടണം.
ദിവ്യപ്രതിഷ്ഠയെ മൗലിയിൽ ഏറ്റിയും
ഭവ്യമായ് മണ്ഡപം ചുററിവലംചെയ്തും
സർവ്വരും മന്ത്രം മുഴക്കി രമിക്കുമ്പോൾ
കൈവരും ദേവൻെറ സർവ്വാനുഗ്രഹം!
മേളമായ് ഈവിധം സപ്താഹയജ്ഞങ്ങൾ
നീളവേ നാടിതിൽ ചെയ്തീടുമെങ്കിലോ
ഓളമായാഴി സദൃശമായ് അയ്യപ്പ—
ദേവനും നമ്മെയനുഗ്രഹിച്ചീടുമേ!
അന്നദാനപ്രഭു ഉള്ളം കനിഞ്ഞിടാൻ
അന്നദാനാദിയും ചെയ്യുവിൻ ഭക്തരേ;
ദുർന്നയമെങ്ങും ഭവിക്കാതിരിക്കുവാൻ
താരകബ്രഹ്മം തുണയ്ക്കണേ സന്തതം!

ഇതി ശ്രീമദ് അയ്യപ്പഭാഗവതം

**സപ്താഹയജ്ഞവിധികരം സമാപ്തം.**

—ശുഭം—



സ്വാമിയേ ശരണം അയ്യപ്പാ!

''ഓം സ്വാമിയേ ശരണം അയ്യപ്പാ''!

# ശ്രീമദ് അയ്യപ്പഭാഗവതം

## (അനുബന്ധം)

# ദിവ്യ നവാക്ഷരി-തൃപ്പതിനെട്ട്

## (ഒന്ന്)

ശ്രുതി, സ്മൃതി, പുരാണേതിഹാസാദികളാൽ പൂർണ്ണപുണ്യാധിരേകമായ സത്യമായ പൊന്ന് പതിനെട്ട് തൃപ്പടികൾക്ക് കല്പിച്ചിരിക്കുന്ന മാഹാത്മ്യം ആരാലും വാഴ്ത്തി പൂർത്തീകരിക്കുവാൻ സാധ്യമല്ല. ഭക്തമനസ്സുകൾക്ക് ദാസനായും സർവ്വാഭീഷ്ടദായകനായും പരിലസിക്കുന്ന പരമേശ്വരനന്ദനൻ—സാക്ഷാൽ പരംപൊരുൾ ഘോരാരണ്യ വാസൻ—പ്രത്യക്ഷ ദൈവതം—ശ്രീ അയ്യപ്പ ഭഗവാൻ, അവിടത്തെ ഭക്തവാത്സല്യം മൂലമോ, ഭൂരികാരുണ്യഹേതുവാലോ, ''സ്വാമിയേ ശരണം അയ്യപ്പാ'' എന്ന മഹാമന്ത്രാക്ഷരി അതായത് അതിലളിതമായ നവാക്ഷരമന്ത്രം സദാ ഉരുവിടുന്നതു മൂലമോ, ഈയുള്ളവനിൽ തോന്നിച്ച തൃപ്പടി രഹസ്യവും പതിനെട്ടിൻപൊരുളും നവാക്ഷരീമാഹാത്മ്യങ്ങളും ഭഗവത് പാദപത്മങ്ങളിൽ സാദരം സമർപ്പിക്കുകയാണ്.

ഓം സ്വാമിയേ ശരണം അയ്യപ്പാ!

സംസാരസാഗരത്തിൽ അനുനിമിഷം മുങ്ങിപ്പൊങ്ങി—കലിവിഷം പാനം ചെയ്ത്-കരകാണാതുഴലുന്ന സംസാരികൾ, സത്—ചിന്മയനായ അയ്യപ്പഭഗവാന്റെ നവാക്ഷരമന്ത്രം സദാ ജപിക്കുകയാണെങ്കിൽ, സങ്കടവാരണ മാനസ്സരായി ഭഗവതനുഗ്രഹം കൈപ്പററി സത്കാര്യശീലരായി ഭൂമുഖത്ത് ജീവിക്കുന്നതിന് സാധിക്കും. ഇത് കോടാനുകോടി ഭക്തജനങ്ങൾ സ്വാനുഭവത്തിലൂടെ അനുദിനം നമ്മെ മനസ്സിലാക്കിക്കൊണ്ടിരിക്കുകയാണല്ലോ. ബുദ്ധിയോ, പ്രതാപമോ ഇതിനു് വേണ്ട. ഉത്തമമായ ഭക്തിയും ഹൃദയശുദ്ധിയും ഉണ്ടാവുകയേ ആവശ്യമുള്ളൂ!

സ്വാമിയേ ശരണം അയ്യപ്പാ!

തുടർന്ന് പറയുന്ന മഹാമന്ത്രങ്ങളിൽ ഒന്നോ, എല്ലാമോ, നിത്യേന നിയമേന ആരു് ജപിക്കുമോ അവർക്ക് (മൂകനെ വാചാലനാക്കുന്ന, മുടന്തനെ ശൃംഗം കയററി വിടുന്ന) അത്യത്ഭുതമായ ഭഗവതനുഗ്രഹം അനുഭവിക്കുന്നതിനു് ഭാഗ്യം ലഭിക്കുന്നതാണ്. ഈ മഹാമന്ത്രങ്ങളിൽനിന്നും ആവൃതമാവുന്ന മഹാ നവാക്ഷരിയെ മനസ്സാവരിക്കുന്നവർക്ക് മഹാ ഭാഗ്യശ്രേയസ്സുകൾ കൈവരും എന്നുള്ളതിനു് രണ്ടു് പക്ഷമില്ല. മഹാ നവാക്ഷരീനാഥനായ അയ്യപ്പഭഗവാന്റെ ''സ്വാമിയേ ശരണം അയ്യപ്പാ'' എന്ന നവാക്ഷരിതന്നെയല്ലേ സത്യമായ പതിനെട്ടിൻപൊരുളും! അതുമൂലമല്ലേ ദിവ്യമായ തൃപ്പടികൾ ദർശിച്ചു് സ്പർശിക്കുന്നവർക്കു് അഭൗമമായ ഈ വെളിവ് ഉണ്ടാവുന്നത്—എല്ലാവർക്കും എല്ലായ്പ്പോഴും സൗഖ്യാനന്ദങ്ങൾ സ്വാമിയിൽമാത്രം—ഇത്രയും പതിനെട്ട് സമ്പൂർണ്ണ അക്ഷരങ്ങൾ അല്ലേ ഭഗവാന്റെ പതിനെട്ടു് തൃപ്പടികളുടെ ഏററം ലളിതമായ പൊരുളു്?

**മഹാമന്ത്രങ്ങൾ:—**

(1) ''സർവ്വത്ര ഗോവിന്ദ ഗോപാല രാമനാമ സങ്കീർത്തനം ഗോവിന്ദാ! ഹരി ഗോവിന്ദാ''!

സർവ്വാശ്രയ പ്രധാനിയായ ശ്രീ വിഷ്ണുഭഗവാന്റെ ഏററം പ്രാധാന്യം അർഹിക്കുന്നതും, അനവരതം ഉരുവിട്ടാൽ സർവ്വാഭീഷ്ടങ്ങളും ലഭ്യമാവുന്നതുമായ ഈ മന്ത്രത്തിൽ ഇരുപത്തിയഞ്ചു് അക്ഷരങ്ങൾ ഉള്ളതിനാൽ ഇതിനെ പഞ്ചവിംശത്യാക്ഷര മന്ത്രം എന്നു് വിളിക്കുന്നു.

(2) ''മഹാ ദേവായ നമഃ''

മഹാ ശങ്കരന്റെ സപ്താക്ഷരമന്ത്രമായ ഇതിന്റെ ഉപാസകക്ക് ശ്രീമഹാദേവന്റെ അനുഗ്രഹം ലഭിക്കുകവഴി മൃത്യുഞ്ജയന്റെ അമൃതത്വം പ്രാപ്യമാവുകയും ചെയ്യുന്നു.

(3) ''നാരായണഃ''

നാലു് അക്ഷരങ്ങൾ ഉൾക്കൊള്ളുന്ന 'നാരായണ'യെ ചതുരാക്ഷരമന്ത്രം എന്നു് ചൊല്ലുന്നു. സർവ്വാമയഹരമായ ഈ മന്ത്രത്തിലൂടെ 'ണ'കാരത്തിൽ എത്തിച്ചേരുന്നു. ണ കാരം ശ്രീ പ്രദായകം!

(4) ''ഓം നമശിവായഃ''

ആറു് അക്ഷരങ്ങൾ ഉള്ളതിനാൽ ഷഷ്ഠാക്ഷരമന്ത്രമായ ഈ മന്ത്രം ഓങ്കാര പഞ്ചാക്ഷരി എന്നും അറിയപ്പെടുന്നു. നിത്യജീവന്റെ

ചൈതന്യം—ശിവം—പ്രദാനം ചെയ്യുന്ന ഈ മന്ത്രത്തിന്റെ ശക്തി അവാച്യമാണ്.

(5) ''രാമഃ''

ദ്വയാക്ഷരമന്ത്രമായ 'രാമ' യുടെ ശക്തി ആർക്കാണ് അജ്ഞാതമായുള്ളത്? മഹാ കാട്ടുതസ്ക്കരനായിരുന്ന രത്നാകരൻ ശ്രീരാമദേവന്റെ ചരിത സൃഷ്ടാവായി മാറി എങ്കിൽ 'രാമ' മന്ത്രത്തിന്റെ ശക്തി അനിർവചനീയം! അനഭിമതനും അല്പനും ആയിരുന്ന ഒരു ഗ്രാമീണ ബാലൻ രാമമന്ത്രം തൊണ്ണൂററിയാറ് കോടി ഉരുവിട്ടു കഴിഞ്ഞപ്പോഴം കല്പാന്ത പ്രശസ്തി നേടിയ സംഗീത ചക്രവത്തിയായി പരിണമിച്ചെങ്കിൽ—ശ്രീ ത്യാഗരാജ ഭാഗവതർ—നമ്മെ 'രാമ'മന്ത്രം എന്താണ് മനസ്സിലാക്കുന്നത്? വിദ്വേഷഹേതുവാലോ ഭയം മൂലമോ 'രാമ' എന്ന ഇരുവർണ്ണങ്ങൾ സ്മരിച്ചിരുന്നപ്പോഴം ത്രിലോക കണ്ടകനായിരുന്ന ദശമുഖൻ തന്നിലെ രാക്ഷസീയത അപ്രത്യക്ഷമാവുന്നു എന്ന സൂചന രാമായണം നമുക്കു നൽകുന്നുവെങ്കിൽ, എന്താണ് ഈ ദ്വയാക്ഷരമന്ത്രത്തിന്റെ അത്ഭുത ശക്തി?

(6) ''ഓം നമോ നാരായണായഃ''

എട്ട് വർണ്ണങ്ങളുള്ള അഷ്ടാക്ഷരമന്ത്രം മാത്രമാണ് ആജന്മ ദാരിദ്ര്യത്തിൽനിന്നും കുചേല ബ്രാഹ്മണന് രക്ഷയേകിയത്. ഈ മന്ത്രത്തിന്റെ ഉപാസന ദ്വാരകാനാഥന് മറെറാരു ദ്വാരക തന്റെ ദരിദ്ര സതീർത്ഥ്യന് അകമഴിഞ്ഞരുളുന്നതിന് പ്രേരകമായി. ഈ മഹാമന്ത്രം വീണയിലൂതിർത്ത് ത്രിലോകങ്ങളും പ്രദക്ഷിണം ചെയ്യപോരുന്നതിനാൽ, ശ്രീനാരദ മഹർഷിയുടെ നിഷ്ക്കാമ സേവനം നിർബാധം തുടർന്നുപോരുന്നതിനാൽ, കലിയുഗ ദുഖങ്ങൾ അനുനിമിഷം ഏറിവരുന്നുവെങ്കിലും ഭുവനത്തിൽ ശാന്തിയും സമാധാനവും അപ്രത്യക്ഷമായിക്കാണാതെ ഇരിക്കുന്നു.

(7) ''ഓം''

പ്രണവമന്ത്രം, ഏകാക്ഷരി, സമ്പൂർണ്ണമന്ത്രം അഥവാ ശ്രീവിരാട്ട് മഹാമന്ത്രം, സർവ്വ മഹാമന്ത്രം, എന്നൊക്കെ അറിയപ്പെടുന്ന വേദാധാരസ്വരൂപമായ ഓങ്കാരം ഉൾക്കൊള്ളാത്തതായിട്ട് പ്രപഞ്ചത്തിൽ യാതൊന്നും ഇല്ല! അ—കാര, ഉ—കാര, മ—കാര രൂപികളായുള്ള ബ്രഹ്മദേവൻ, ശ്രീ പാലാഴിവാസൻ, മഹാകൈലാസ നാഥൻ, ആദി ത്രിമൂർത്തി ശക്തി സമന്വയമാണ് ഏകാക്ഷരമന്ത്രമായ ''ഓം.'' സൃഷ്ടി കർത്താദ്യോതകമായ അ—കാരത്തിലൂടെ സർവ്വതിന്റേയും ജനിപ്പിക്കൽ അഥവാ ഉറവിടം ഏകാക്ഷരിയായ

ഓം—ൽ മററിനില്ക്കുന്നു. എന്നും ജീവസ്വരൂപത്തിൽ ആവിർഭവിക്കുന്നതിൻെറ നിദാനം അനശ്വരമായ ആനന്ദമാണ്. പതിനാല് ലോകങ്ങളിലും ഈ ആനന്ദഭാവം ഏകാക്ഷരിയിലൂടെ സ്ഥായീകരിക്കുന്നു. ഇതുകൊണ്ട് തന്നെ സർവ്വമന്ത്രങ്ങളും സർവ്വതന്ത്രങ്ങളും സർവ്വയന്ത്രങ്ങളും ഓം—ൻെറ തുടർച്ചയായി സംഭവിക്കുന്നു. സർവ്വ സത്ക്കർമ്മങ്ങളും ആരംഭ സമർപ്പണങ്ങൾ ഓം—മന്ത്രം ഉച്ചരിച്ച് നടത്തുമ്പോൾ ഏകാക്ഷരിയുടെ മഹത്വം മനസ്സിലാക്കുവാൻ പ്രയാസ്സമുണ്ടാവില്ല.

8) മായ:— സ്ഥിരമായി നില്ക്കാത്തത്, തോന്നൽ ജനിപ്പിച്ച് ആശാപാശക്കുടുക്കിൽ വീഴ്ത്തുന്നത്; മോഹത്തിലൂടെ മോഹഭംഗത്തിലേക്കും രാഗത്തിലൂടെ രോഗത്തിലേയ്ക്കും തുടർന്ന് നാശത്തിലേയ്ക്കും നയിക്കുന്ന പ്രതിഭാസമാണ്—മായ. പഞ്ചഭൂത നിർമ്മിതങ്ങളായ എല്ലാ ശരീരങ്ങളും സ്ഥായീഭാവം ഇല്ലാത്തവകളാണ്. ഇത്തരം ശരീരങ്ങളല്ലാതെ ഒരു ലോകത്തും യാതൊന്നുമില്ലതാനും. ആകാശം—തേജസ്സ്—വായു—ജലം—ഭൂമി ഭൂതങ്ങളാൽ സർവ്വശരീരങ്ങളും നിർമ്മിക്കപ്പെടുന്നതിനാൽ ഉള്ളിൽ നിറയ്ക്കപ്പെട്ട—ശിവം—കൈയ്യൊഴിയുമ്പോൾ മൃതീഭവിക്കൽ അഥവാ മരണം സർവ്വശരീരങ്ങളും സഹിക്കേണ്ടിവരുന്നു. സ്ഥിരമല്ലാതെയുള്ള ഈ ഏർപ്പാടാണ് മായ. എങ്കിലും മാനവർ മായാശരീരങ്ങളെ ''കാനൽമരീചിക'' പോലെ മോഹിക്കുകയും, അസത്യമാർഗ്ഗങ്ങളിലൂടെ അപഥപാന്ഥർ ആയി ചരിക്കുകയും ചെയ്യുന്നു. ഫലമോ—ദുഃഖ ദുരിത—നാശ—ക്ലേശങ്ങൾ അനുനിമിഷം പെരുകുകയും! വീണ്ടും ദുരിതനിവാരണത്തിനു് മായാജടിലമായ ഹീനമാർഗ്ഗങ്ങൾ തന്നെ സ്വീകരിക്കുന്നു. മൃതമാകുവെങ്കിലും, മായനിബിഡമാണെങ്കിലും, ശാശ്വതമായ ഒരു ശക്തിവിശേഷം ശരീരങ്ങളിൽ വാഴുന്നതുകൊണ്ടാണ് ശരീരങ്ങൾ കർമ്മനിരതമാവുന്നത്. ആ ശക്തിസ്വരൂപത്തെ അഞ്ച്ഭൂതങ്ങളുടേയും നാഥൻ, ഐശ്വര്യപ്രഭു, പരംപൊരുൾ, അഞ്ചിൻെറയും ജനയിതാവ്—അച്ഛൻ—അപ്പൻ എന്നൊക്കെ പ്രേമവായ്പനുസരിച്ച് നമ്മൾ പേരു് വിളിച്ച്പോരുന്നു. പഞ്ചഭൂതപിതാവായ ശക്തിപ്രഭുവിനെ അഞ്ചപ്പൻ എന്ന അർത്ഥം വരുന്ന അയ്യപ്പൻ എന്ന്ഞാൻ ചൊല്ലുന്നു. അതാണ് ബുദ്ധിമത്തുക്കളായവർ ഈശ്വരനെ അയ്യപ്പൻ എന്ന് എക്കാലത്തും പറഞ്ഞു പോരുന്നതിൻെറ രഹസ്യവും!

9) ''പ:—''

പ—കാരോ പാപനാശനഃ എന്ന പൊരുൾ അന്വർത്ഥമാകുവാൻ സാക്ഷാൽ പഞ്ചഭൂതശകട സഞ്ചാരിയായ പരമേശ്വരനു്, അതായത് അയ്യപ്പപ്രഭുവിനു് മാത്രമേ സാധിക്കുകയുള്ളൂ. സർവ്വേശ്വരനായ പരംധാമത്തെ ആശ്രയിക്കുന്നവർക്കു് ദുഃഖദായികളാ

യുള്ള ദുർമ്മാർഗ്ഗങ്ങളിലൂടെ സഞ്ചരിക്കേണ്ടിവരികയില്ലയെന്ന് ഞാൻ ഉറപ്പ് പറഞ്ഞുകൊള്ളട്ടെ.

മേൽ ഉദ്ധരിച്ചിട്ടുള്ള ഏഴ് മഹാമന്ത്രങ്ങളെ മൂല്യപ്പെടുത്തുമ്പോൾ—മായാതീതനായ പരംപൊരുളിൽ എത്തിച്ചേരുന്ന എളുപ്പവഴികൂടി പഠിക്കുന്നതു്—കലിയുഗത്തിൽ ജീവിച്ച് മരിച്ച് പോരുന്ന ശരീരികൾക്ക് അനുഗ്രഹപ്രദമായിരിക്കും. ഇതു് ജീവിത വിജയ രഹസ്യവുമാണ്!

അയ്യഞ്ചുമേഴുമൊരു ചതുരങ്ങൾ ഷഷ്ഠമതു്
രണ്ടും; ഒരെട്ടുമഥഃ ഏകത്തിൽ ഒന്നും—ഒരു
പൂർണ്ണത്വമായ തുക; മൂന്നായ് പകുത്തിടുകിൽ,
കാണാം നമുക്ക് ബത; പൊരുളായ—
പത്തുമൊരുമെട്ടെന്ന തത്വമിഹ; അതുതന്നെ
നാഥനുടെ ഗുരുവാകും അയ്യനുടെ
അതി ദിവ്യമായ തിരുപതിനെട്ടിൻ സാരമിതു്!

ഈ തത്വത്തെ ഗണിതശാസ്ത്രസഹായത്തോടെ അപഗ്രഥിക്കുമ്പോൾ

| | |
|---|---|
| അയ്യഞ്ചു് | —25—പഞ്ചവിംശത്യാക്ഷരമന്ത്രം |
| ഏഴ് | — 7—സപ്താക്ഷരമന്ത്രം |
| ചതുരങ്ങൾ | — 4—ചതുരാക്ഷരമന്ത്രം |
| ഷഷ്ഠ | — 6—ഷഷ്ഠാക്ഷരമന്ത്രം(ഓങ്കാരപഞ്ചാക്ഷരി) |
| രണ്ട് | — 2—ദ്വയാക്ഷരമന്ത്രം |
| എട്ട് | — 8—അഷ്ടാക്ഷരമന്ത്രം |
| ഏകം | — 1—ഏകാക്ഷരി |
| ഒന്ന് | — 1—സമ്പൂർണ്ണം—വിശ്വപരബ്രഹ്മം—അഞ്ചപ്പൻ അഥവാ അയ്യപ്പനായ പാപാരി! |

പൂർണ്ണത്വമായ തുക—54

ഏഴ് മഹാമന്ത്രങ്ങളുടേയും പഞ്ചഭൂത ശകടവാഹകനായ, പാപവിനാശനായ—അഞ്ചപ്പന്റെയും തുക കൂടിച്ചേരുമ്പോൾ ഗണിതസംഖ്യ 54 കിട്ടുന്നു. ഇതിനെ സമസ്തലോകേശൻ, പ്രപഞ്ചപ്പൊരുൾ, ത്രിമൂർത്തി സമന്വയം എന്ന് ചൊല്ലാവുന്നതാണ്. ത്രിമൂർത്തികളിൽ ഓരോ മൂർത്തിക്കും ത്രിമൂർത്തിതുല്യമായ ശക്തിയും സ്ഥാനവും വേദേതിപുരാണങ്ങൾ കല്പിച്ച് കാണുന്നു. അപ്പോൾ ഓരോ മൂർത്തിയുടേയും ശക്തിയും പ്രഭാവവും അതുലവും അഭിന്നവും ആണ്. എങ്കിൽ, മുൻചൊന്ന ശ്ളോകത്തിന്റെ തുകയെ മൂന്നായി പകുത്താൽ ലഭിക്കുന്ന വിലയും മുകളിൽ സൂചിപ്പിച്ചിട്ടുള്ള മഹത്വംതന്നെയായിരിക്കണമല്ലോ. അതായതു് 54 ÷ 3 = 18 ഭഗവാന്റെ ധന്യമായ പതിനെട്ട്! പതിനെട്ടിൻ പൊരുൾ!

സ്വാമിയേ ശരണം അയ്യപ്പ!

## (രണ്ട്)

മഹാമന്ത്രങ്ങളിൽ ഏതെങ്കിലും ഒന്നുമാത്രം ഉപാസിക്കുന്ന ഭക്തർക്ക് പരമാനന്ദം ലഭ്യമാണ്! അപ്പോൾ എല്ലാ മന്ത്രങ്ങളേയും ഉപാസിക്കുകയാണെങ്കിലോ? ഫലം സച്ചിദാനന്ദം തന്നെ! മുൻ മൂന്ന് യുഗങ്ങളിലും അനുകൂലമായ അന്തരീക്ഷവും ദൈർഘ്യമേറിയ ആയുസ്സും മനുഷ്യർക്ക് ലഭ്യമായിരുന്നു. അനന്തമായിട്ടുള്ള ഉപാസനാമാർഗ്ഗങ്ങളിലൂടെയോ, ദീർഘമേറിയ തപശ്ചര്യയിലൂടെയോ ഈശ്വരസാക്ഷാത്ക്കാരം അക്കാലങ്ങളിൽ സാധിതമായിരുന്നു. കലിയുഗത്തിൽ ശതാംശകാലം മാത്രം കഴിഞ്ഞിട്ടുള്ള ഇക്കാലത്ത് ജീവിതം അമ്പേ ദുഷ്ക്കരമായിരിക്കുന്നു! വരുംകാലങ്ങളിൽ വർദ്ധിച്ചുവരുന്ന ദുരിതങ്ങളെ സ്വപ്നം കാണുകകൂടി ദുസ്സഹമായിരിക്കുന്നു.

അല്പായുസ്സുകളായി തീർന്നുകൊണ്ടിരിക്കുന്ന മനുഷ്യർക്ക് ലഭ്യമാവുന്ന ജീവിതകാലത്ത് പരമാത്മചൈതന്യം ലഭ്യമാവുന്നതിനു് ഒന്നേ മാർഗ്ഗമുള്ളു; പൂർണ്ണത്വരൂപിയായി അഞ്ചപ്പനായി, ശബരിഗിരിയിൽ പ്രത്യക്ഷദൈവമായി പരിലസിക്കുന്ന ശ്രീ ധർമ്മശാസ്താവിനെ ഭക്ത്യാദരപൂർവ്വം ഭജിക്കുക—സേവിക്കുക—ആ ഓമൽക്കോമളത്തിടമ്പിനെ ഉള്ളമേററി ജീവിതധർമ്മങ്ങൾ അനുഷ്ഠിക്കുക; മറെറാരു മാർഗ്ഗമോ വരുംകാല പോംവഴികളോ കലിയുഗാന്ത്യത്തോളം ഇല്ലതന്നെ!

പഞ്ചവിംശത്യാക്ഷരമന്ത്രത്തിലെ പ്രഥമാക്ഷരം—സ, സകാരം സൂചിപ്പിക്കുന്നതു് സർവ്വദാ സർവ്വത്ര പൂർണ്ണതേജസ്വിയായി തിങ്ങിവിളങ്ങുന്ന ശക്തിസ്രോതസ്സിനെയാണ്. ഈ 'സ'കാരത്തിൽനിന്നും "സ്വ" എന്ന രൂപം ജനിക്കുന്നു.

സപ്താക്ഷരമന്ത്രത്തിലെ പ്രഥമാക്ഷരം—മ. മ—കാരം മൃത്യുഞ്ജയ സ്വരൂപിയേയും അമൃതത്വത്തേയും മനസ്സിലാക്കുന്നു. അമൃതത്വം സർവ്വത്രം സാധിതമാക്കുന്നു. മ—കാര രൂപം ആണ് മി—എന്ന വർണ്ണത്തിനു് ജന്മം നൽകുന്നതു്.

ചതുരാക്ഷരമന്ത്രത്തിലെ ത്രിതീയാക്ഷരം—യ. സർവ്വജീവജാലങ്ങളുടേയും അന്ത്യമായ മരണത്തെ; അഥവാ യമന്റെ കൃത്യത്തെ സൂചന നൽകുന്നു. ഏററം ദുഃഖകരമാണ് മാരണമായ ജീവികളുടെ മരണാവസ്ഥ! ഈ ദുഖത്തെ നിരന്തര ചതുരാക്ഷരമന്ത്രോപാസന കൊണ്ടു് കീഴടക്കാവുന്നതാണ്. യമഭടന്മാരിൽനിന്നും അജാമിളനു് ആനന്ദം ലഭിച്ചതു് "നാരായണ 'മന്ത്രശക്തിയാലാണ്. അമിതാനന്ദമായ 'ണ'കാരത്തിലേക്ക് നമ്മെ ചതുരാക്ഷരമന്ത്രം എത്തിക്കുമ്പോൾ യമന്റെ ദുഖമായ 'യ'കാരം കരകയറുന്നതിനു്—യേ—എന്ന പ്രാർത്ഥന ആവിർഭവിക്കും. അങ്ങിനെ ചതുരത്തിലെ—യ—

കരകയറുന്നതിന്—യേ—എന്ന മനഃപ്രാർത്ഥന ചതുരാക്ഷര മന്ത്രോപാസനയിലൂടെ ഏവർക്കും പ്രാപ്തമാകുന്നു.

ഷഷ്ഠാക്ഷര മന്ത്രത്തിലെ ചതുർത്ഥാക്ഷരം—ശി—കാരം ശാശ്വതമൂല്യത്തെ, ജീവസ്വരൂപത്തെ, ശിവമയത്തെ—ദ്യോതിപ്പിക്കുന്നു. ശി—എന്ന വർണ്ണഭേദമാണ് 'ശ'യെന്ന് രൂപപ്പെട്ടത്. ശിവമയമായ ശക്തിസ്വരൂപമാണ് 'ശ'കാരം!

ദ്വയാക്ഷരമന്ത്രത്തിലെ പ്രഥമാക്ഷരം—ര
രവത്തെ അഥവ ശബ്ദപ്രപഞ്ചത്തെ, അതുമല്ലെങ്കിൽ മഹാമന്ത്രത്തിന്റെ രവഘോഷണം അനുഭവവേദ്യമാക്കുന്ന അത്യുൽക്കൃഷ്ട അവസ്ഥയെ സൂചന ചെയ്യുന്നു. പ്രപഞ്ചത്തിൽ എങ്ങും എല്ലായ്പ്പോഴും രവം മുഴങ്ങിക്കൊണ്ടേയിരിക്കും. എല്ലാ രവങ്ങളും ഓങ്കാരത്തിൽ അവസാനിക്കുകയും ചെയ്യുന്നു. ഇങ്ങിനെ—ര—യിൽനിന്ന് ഓങ്കാരവും; ഓങ്കാരസമ്മാനിയായിട്ട് ''ര''വർണ്ണവും ഉത്ഭവിക്കുന്നു.

അഷ്ടാക്ഷരമന്ത്രശക്തി സർവ്വൈശ്വര്യ പ്രാപ്തിയാണ്. ഇതിലെ സപ്താക്ഷരമായ—ണ—ശ്രേയസ് വിത്താണ്! സർവ്വശ്രേയോദായിയായ—ണ—കാരത്തിൽനിന്നും 'ണം' എന്ന വർണ്ണവും ആഭൂതമാകുന്നു.

ഏകം—ഒന്ന്—ഏകാക്ഷരമന്ത്രത്തിന്റെ ആകെ തുക സമ്പൂർണ്ണമാണ്; ബ്രഹ്മാണ്ഡതത്വമാണ്! പ്രപഞ്ചപ്പൊരുൾ പഞ്ചഭൂതനാഥനാണ്! ഓങ്കാരത്തിന്റെ ത്രിഘടകങ്ങളിൽ സച്ചിദാനന്ദമായ സൃഷ്ടി 'അ'കാരരൂപി മുഖേനയാണല്ലോ സംഭവിക്കുന്നത്; എങ്കിൽ ആനന്ദമയിയായ 'അ'കാരത്തെ ത്രിമൂർത്തികളിൽ ആദ്യസ്ഥാനിയായ ബ്രഹ്മാവിനെ—ഏകാക്ഷരിയിൽനിന്നും സ്വീകാര്യമായിരിക്കുന്നു. 'അ'കാരം അങ്ങിനെ ജനിക്കുന്നു.

ഒന്ന്—എല്ലാത്തിന്റെയും ആകെ സത്താണ് ഏകാക്ഷരി. ഏകാക്ഷരിയുടെ പൊരുൾ സർവ്വേശ്വരനാണ്! സർവ്വേശ്വരൻ മായയെ കീഴടക്കുന്ന ശക്തിയാണ്; മായാജിത്താണ്. പരബ്രഹ്മമാണ്. അഞ്ചു ഭൂതങ്ങളുടേയും ജനയിതാവും നിയന്താവും ആണ്. അണ്ഡഘടാകപ്പൊരുളായ, മായാജിത്തായ, സർവ്വേശ്വരാശ്രയം സമ്പൂർണ്ണമന്ത്രോപാസന ഒന്നുകൊണ്ട് ലഭ്യമാവുന്നു. ഭിന്നമല്ലാത്ത—ഒന്നായ സമ്പൂർണ്ണമന്ത്രമായ ഏകാക്ഷരി സേവയിൽക്കൂടി 'യ്യ'—അജയ്യഭാവത്തിൽ വന്നുചേരുന്നു. മായാജിത്താണ്—യ്യ—വർണ്ണം!

'പ'കാരോ പാപ നാശനഃ
സർവ്വം ഉൾക്കൊള്ളുന്ന പ്രണവമന്ത്രത്തിന്റെ ഉടമസ്ഥൻ മായാജിതനായ ആനന്ദപ്രഭുവാണ്! സർവ്വേശ്വരനാണ്! എന്തിനുവേണ്ടി? സേവിപ്പോരുടെ പാപങ്ങൾ ശമിപ്പിച്ച് അമിതാനന്ദം

നൽകുന്നതിനു്. ഇപ്രകാരം സദ്ദേശ്വരാനുഗ്രഹത്തിനുവേണ്ടി പാപ നാശനഹേതുവായി—പ്പ—ശബ്ദം ആഭൂതമാവുന്നു.

ഇനിയും മഹാമന്ത്രങ്ങളെ മൊത്തത്തിൽ സങ്കലനം ചെയ്തു നോക്കു; എന്താണു് ഫലം?

''സ്വാമിയേ ശരണം അയ്യപ്പാ''

എന്താണു് ഇതിനർത്ഥം? മഹാമന്ത്രങ്ങൾ എല്ലാത്തിൽനിന്നും ലഭ്യമാവുന്ന ആകെ സ്വത്തു് പുതിയ ഒൻപതക്ഷരങ്ങളിൽനിന്നും അനായാസേന കരഗതമാവുന്നു. പുതിയ മന്ത്രത്തിൽ മൂന്നക്ഷരങ്ങൾ കൂടുന്ന മൂന്നു പാദങ്ങൾ ഉണ്ടു്. നവമക്ഷരങ്ങൾ ചേർന്നതാണു് പുതിയ മന്ത്രമായ—സ്വാമിയേ ശരണം അയ്യപ്പാ! തന്മൂലം ഈ മന്ത്രത്തെ നവാക്ഷരമന്ത്രം—നവാക്ഷരി—മഹാത്രൈയ്യക്ഷരമന്ത്രം എന്നൊക്കെ പേരു് ചൊല്ലുന്നു. ആർക്കും എവിടെയും ഏതുകാലത്തിലും ജപിക്കാവുന്നതും ഭൂമുഖത്തു് ഏററവും കൂടുതൽ അനവരതം ഘോഷിക്കുന്നതുമായ ഏകമന്ത്രമാണു് നവാക്ഷരി—''സ്വാമിയേ ശരണം അയ്യപ്പാ!''

അവഗണനീയ കാലങ്ങളിലൂടെ അഛ്യുത പുത്രന്റെ അപദാനങ്ങളെ അതിലളിതമായ നവാക്ഷരമന്ത്രം ഒന്നുകൊണ്ടുമാത്രം ഉപാസന ചെയ്തു് പോരുന്ന അനന്തകോടി അയ്യപ്പപാദ ഭക്തന്മാർ, അഭയകാംക്ഷികളായിട്ടു് സഞ്ചരിച്ചുപോരുന്ന ശ്രീശബരിഗിരി സന്നിധാനം സാക്ഷാൽ പ്രപഞ്ചപ്പൊരുളിന്റെ സത്യലോകം—വൈകുണ്ഠം—കൈലാസം എല്ലാം തന്നെയാണു്, നവാക്ഷരി ഭക്തർക്കു്. ഭഗവാൻ പതിനെട്ടു് തൃപ്പടികൾ ദർശിക്കുന്നതിനും സ്പർശിക്കുന്നതിനും നാഥന്റെ മഞ്ജുളമൂർത്തി ദർശിച്ചമൃതാനന്ദം നുകരുന്നതിനും, ദാസഭാവത്തിൽ വർത്തിച്ചു് അനുഗ്രഹിച്ചുപോരുന്നു. അങ്ങിനെയുള്ള മഹാ പ്രഭോ! കലിമല വാരണാ! ത്രിമൂർത്തിപ്പൊരുളേ! ത്രിഭുവന സുന്ദരാ! അവിടത്തെ പതിനെട്ടിന്റെ അയത്നലളിതമായ പൊരുളും അതേ പൊരുൾതന്നെയാണു് സർവ്വദാ സർവ്വത്ര കേൾക്കുന്ന നവാക്ഷരിമന്ത്രം—സ്വാമിയേ ശരണം അയ്യപ്പാ!—എന്നും അടിയനെ ബോധ്യപ്പെടുത്തിത്തന്നുവല്ലോ; മഹാ ഭാഗ്യം! അവിടുത്തെ അവർണ്ണനീയമായ ഈ കൃപാകടാക്ഷം സമസ്തജീവികളിലും ഉണ്ടാകണമേയെന്നു് അവിടുത്തെ തൃപ്പാദ തളിരുകൾ മാത്രം അഭയമുള്ള അടിയൻ അപേക്ഷിച്ചുകൊള്ളുന്നു; പ്രാത്ഥിച്ചുകൊള്ളുന്നു;

''സ്വാമിയേ ശരണം അയ്യപ്പാ''!
ചുരുക്കത്തിൽ, ത്രിവിധമാം ത്രൈയ്യക്ഷരങ്ങൾ
സ്വരൂപിക്കും വേള നമ്മൾ; ഉരുവിടും
മഹത്ശബ്ദം അതുതന്നെ നവാക്ഷരി.

സ്വാമിയേ ശരണം അയ്യപ്പാ!

